# ശ്രീനാരായണീയം.



ഗ്രന്ഥകർത്താ:

**മേൽപ്പുത്തൂർ നാരായണഭട്ടതിരി.**



വ്യാഖ്യാതാക്കൾ:

**എൻ. രാമൻപിള്ള, മഹോപാദ്ധ്യായൻ.**

**കാവുങ്ങൽ എൻ. നീലകണ്ഠപ്പിള്ള.**



പ്രകാശകർ:

ശ്രീരാമവിലാസം പ്രസ്സ് & ബുക്കുഡിപ്പോ,

കൊല്ലം.

# ശ്രീനാരായണഭട്ടകൃതം

# നാരായണീയം

## പ്രഥമസ്കന്ധം

### പ്രഥമദശകം

സാന്ദ്രാനന്ദാവബോധാത്മകമനുപമിതം
കാലദേശാവധിഭ്യാം
നിർമ്മുക്തം നിത്യമുക്തം നിഗമശതസഹ-
സ്രേണ നിർഭാസ്യമാനം
അസ്പഷ്ടം ദൃഷ്ടമാത്രേ പുനരുരുപുരുഷാ-
ർത്ഥാത്മകം ബ്രഹ്മ തത്ത്വം
തത്താവദ്ഭാതി സാക്ഷാദ്ഗുരുപവനപുരേ
ഹന്ത! ഭാഗ്യം ജനാനാം. 1

സാരം—ദുഃഖം കലരാത്തതും, ഇടയ്ക്കു മുടക്കമില്ലാത്തതും, മാല ചന്ദനം മുതലായ യാതൊരു ഉപാധികൊണ്ടും ഉണ്ടാകാത്തതുമായ ആനന്ദവും യാതൊന്നിനെയും വിഷയീകരിക്കാത്തതും നിത്യവുമായ ജ്ഞാനവുമാകുന്ന സ്വരൂപത്തോടുകൂടിയതും, വാസ്തവത്തിലുള്ളതും അതായതു്, സച്ചിദാനന്ദസ്വരൂപവും, സജാതീയമോ വിജാതീയമോ ആയ യാതൊരു പദാർത്ഥവും ലോകത്തിലില്ലാത്തതിനാൽ യാതൊന്നിനോടും ഉപമിക്കാൻ നിവൃത്തിയില്ലാത്തതും, ഇന്നപ്പോൾമുതൽ ഇന്നപ്പോൾവരെ ഉള്ളതെന്നോ ഇന്നസ്ഥലം മുതൽ ഇന്നസ്ഥലംവരെ ഉള്ളതെന്നോ ഉള്ള അതിരില്ലാത്തതും അതായതു്, എല്ലായ്പോഴും എല്ലായിടത്തും ഉള്ളതും അതിനാൽത്തന്നെ സകലജഗൽക്കാരണവും, മായയോ മായാകാര്യങ്ങളോ സംബന്ധിക്കാത്തതും, അനന്തങ്ങളായ

ഉപനിഷദ്വാക്യങ്ങളാൽ സ്പഷ്ടമല്ലാത്തവിധത്തിൽ പ്രതിപാദിക്കപ്പെടുന്നതും, അനുഭവപ്പെടുമ്പോൾ മോക്ഷസ്വരൂപമായിരിക്കുന്നതും ആയ ബ്രഹ്മംതന്നെ ഗുരുവായുപുരക്ഷേത്രത്തിൽ പ്രത്യക്ഷമായി വിളങ്ങുന്നു. അഹോ! ജനങ്ങളുടെ ഭാഗ്യം!

ഏവം ദുർല്ലഭ്യവസ്തുന്യപി സുലഭതയാ
ഹസ്തലബ്ധേ യദന്യൽ
തന്വാ വാചാ ധിയാ വാ ഭജതി ബത! ജനഃ
ക്ഷുദ്രതൈവ സ്ഫുടേയം;
ഏതേ താവദ് വയന്തു സ്ഥിരതരമനസാ
വിശ്വപീഡാപഹത്യൈ
നിശ്ശേഷാത്മാനമേനം ഗുരുപവനപുരാ-
ധീശമേവാശ്രയാമഃ. 2

സാധനചതുഷ്ടയസമ്പന്നന്മാർ, സദ്ഗുരുവിങ്കൽ നിന്ന് വേദവാക്യങ്ങളെ ശ്രവിച്ച്, യുക്തികളെക്കൊണ്ട് പരിചിന്തനംചെയ്ത്, നിദിദ്ധ്യാസനത്താൽ അനുഭവപ്പെടുത്തി സാക്ഷാൽക്കരിക്കേണ്ട ദുർല്ലഭമായ പരമാത്മവസ്തു, ഇപ്രകാരം നമുക്ക് അനായാസേന കയ്യിൽ കിട്ടിയിരിക്കുമ്പോൾ, ജനങ്ങൾ ശരീരംകൊണ്ടോ വാക്കുകൊണ്ടോ മനസ്സുകൊണ്ടോ മററുദേവന്മാരെ ഭജിക്കയോ വിഷയസുഖങ്ങളെ അനുഭവിക്കയോ ചെയ്യുന്നുവല്ലോ; കഷ്ടം! ഇതു് വകതിരിവില്ലായ്മതന്നെ; സംശയമില്ല. എന്നാൽ ഈ നാമാകട്ടെ, ഈ ഭഗവദ്ഭജനംതന്നെയാണ് ശ്രേയസ്കരമെന്നുള്ള ഉറപ്പോടുകൂടി, സകലദുഃഖങ്ങളുടെയും ശാന്തിക്കായി, സകലചരാചരങ്ങൾക്കും കാരണവും സർവ്വാന്തര്യാമിയുമായ ഗുരുവായൂരപ്പനെത്തന്നെ ഭജിക്കയാണ് ചെയ്യുന്നതു്.

**മറെറാരുവിധം അർത്ഥം:—**

ദുർല്ലഭമായ മനുഷ്യജന്മം ഇപ്രകാരം കയ്യിൽ കിട്ടിയിട്ടും, പശുപക്ഷ്യാദികൾക്കുപോലും അനുഭവിക്കാൻ കഴി

യുന്ന വിഷയസുഖത്തെ, മനോവാക്കായങ്ങളെക്കൊണ്ടു ജന ങ്ങൾ സേവിക്കുന്നതു കഷ്ടംതന്നെയാണ്. എന്നാൽ, ഞങ്ങ ളാകട്ടെ—

(ശേഷം മേൽപ്രകാരംതന്നെ.)

മറെറാരുവിധം അൎത്ഥം:—

ഏററവും ദുർല്ലഭമായ ശ്രീഭാഗവതപുരാണം ബ്രഹ്മാ വു്, നാരദൻ, വ്യാസൻ എന്ന പാരമ്പൎയ്യക്രമത്തിനു നമ്മുടെ കയ്യിൽ കിട്ടിയിരുന്നിട്ടും മററു പുരാണങ്ങൾ, കാവ്യ ങ്ങൾ മുതലായവയിൽ ജനങ്ങൾ താല്പൎയ്യപ്പെടുന്നതു് ഗുണ ദോഷജ്ഞാനം ഇല്ലായ്കതന്നെയാണ്; സംശയമില്ല. എന്നാൽ നാമാകട്ടെ ചുരുങ്ങിയ വാക്കുകൊണ്ടു് വേദാധി കാരമില്ലാത്തവൎക്കുപോലും മോക്ഷം കിട്ടുന്നതിനായി, ഭഗ വൽസ്മരണം ചെയ്തുകൊണ്ടു് ഗുരുവായൂരപ്പന്റെ സ്തോത്രം എന്നുള്ള നിലയിൽ ഈ ഭാഗവതത്തെത്തന്നെ ചുരുക്കി പ്പറയുന്നു.

മറെറാരുവിധം അൎത്ഥം:—

ദുർല്ലഭമായ—അതായതു് പൂൎവ്വപുണ്യപരിപാകം കൊണ്ടു് ലഭ്യമായ—ഭക്തിയോഗം കൈവശത്തിൽവന്നിട്ടും ജ്ഞാനയോഗത്തെയും കൎമ്മയോഗത്തെയും മനോവാക്കായ ങ്ങളെക്കൊണ്ടു ജനങ്ങൾ ആശ്രയിക്കുന്നതു് ഒരുതരം വക തിരിവില്ലായ്കയാണ്. നാമാകട്ടെ ഭഗവാനിൽ ഉറച്ച മന സ്സോടുകൂടി ഐഹികവും പാരത്രികവുമായ സകലദുഃഖവും നശിക്കുന്നതിനുവേണ്ടി ശൃംഗാരാദികളായ രസങ്ങളിൽ ഏതിന്റെ രൂപത്തിലായാലും ഭഗവാനിൽ മനസ്സുറയ്ക്കുക യാകുന്ന സ്വരൂപത്തോടുകൂടിയ, ഈ ഭക്തിയോഗത്തെ ത്തന്നെ ആശ്രയിച്ചു് ശ്രീഗുരുവായൂരപ്പനെത്തന്നെ ഭജി ക്കുന്നു.

സത്വം യൽ തൽ പരാഭ്യാമപരികലനതോ
    നിർമ്മലം, തേന താവദ്-
ഭൂതൈർഭൂതേന്ദ്രിയൈസ്തേ വപുരിതി ബഹുശഃ
    ശ്രൂയതേ വ്യാസവാക്യം;
തൽ സ്വച്ഛത്വാദ്യദച്ഛാദിതപരസുഖചിദ്-
    ഗർഭനിർഭാസരൂപം
തസ്മിൻ ധന്യാ രമന്തേ ശ്രുതിമതി മധുരേ
    സുഗ്രഹേ വിഗ്രഹേ തേ. 3

രജസ്സിൻെറയും തമസ്സിൻെറയും കലപ്പില്ലാത്ത ശുദ്ധ സത്വഗുണംകൊണ്ട് ഉണ്ടായ പഞ്ചഭൂതങ്ങൾ, ജ്ഞാനേന്ദ്രിയം, കമ്മേന്ദ്രിയം. മനസ്സ്, പ്രാണൻ മുതലായവയെക്കൊണ്ടാണ്, അങ്ങേടെ ഇഷ്ടമനുസരിച്ച് അങ്ങേ ലീലാശരീരം ഉണ്ടായിട്ടുള്ളതെന്ന്, പലേടത്തും വ്യാസൻ പറഞ്ഞിട്ടുണ്ട്. കണ്ണാടിപോലെ നിമ്മലമാകകൊണ്ട്, പ്രതിബിംബരൂപേണ, പ്രവേശിച്ചിട്ടുള്ള ചിദാനന്ദസ്വരൂപമായ ബ്രഹ്മത്തിൻെറ ചൈതന്യത്താൽ, അചേതനത്വം നീങ്ങി ആനന്ദമയമായും ചൈതന്യമയമായും പരിണമിച്ചിരിക്കുന്നതും, കേൾക്കുമ്പോഴും ധ്യാനിക്കുമ്പോഴും എതിരില്ലാത്ത ആനന്ദത്തെ തരുന്നതും, ധ്യാനിക്കാൻ എളുപ്പമുള്ളതും ആയ അങ്ങേത്തിരുവുടലിൽ ഭക്തിമാഗ്ഗത്തെ ആശ്രയിച്ചിരിക്കുന്ന ഭാഗ്യവാന്മാർ മനസ്സിനെ ഊന്നി ആനന്ദിക്കുന്നു.

നിഷ്കമ്പേ നിത്യപൂർണ്ണേ നിരവധിപരമാ-
    നന്ദപീയൂഷരൂപേ
നിർല്ലീനാനേകമുക്താവലിസുഭഗതമേ
    നിമ്മലബ്രഹ്മസിന്ധൗ
കല്ലോലോല്ലാസതുല്യം ഖലു വിമലതരം
    സത്വമാഹുസ്തദാത്മാ
കസ്മാന്നോ നിഷ്കളസ്ത്വം? സകള ഇതി വച-
    സ്ത്വൽകലാസ്വേവ ഭൂമൻ! 4

അല്ലയോ മഹാത്മാവേ! ഒരിക്കലും യാതൊരു ഭാവഭേദവുമില്ലാത്തതും ആകെ ഒന്നായിട്ടുള്ളതും കാലംകൊണ്ടോ ദേശംകൊണ്ടോ ഉപാധികൊണ്ടോ പരിച്ഛേദിക്കാൻ സാധിക്കാത്ത പരമാനന്ദാമൃതമാകുന്ന സ്വരൂപത്തോടുകൂടിയതും, മുക്തരായ അനേകം ജീവാത്മാക്കൾ ലയിച്ചിട്ടുള്ളതും മായയുടെയോ മായാജന്യങ്ങളുടെയോ ബന്ധമില്ലാത്തതുമായ ആ ബ്രഹ്മത്തെ—ഗംഭീരവും, വർഷം, നദീപതനം മുതലായവകൊണ്ടു കൂടുകയോ വേനൽ മുതലായവകൊണ്ടു് കുറയുകയോ ചെയ്യാത്തതും, പരമസുഖകരമായ അമൃതിന്റെ ഉത്ഭവസ്ഥാനവും, ഒളിഞ്ഞുകിടക്കുന്ന അനവധി മുത്തുകളെക്കൊണ്ടു സുന്ദരവും, കലക്കലില്ലാത്തതുമായ ഒരു സമുദ്രമായി വിചാരിച്ചാൽ നിർമ്മലമായ സത്വഗുണത്തെ അതിന്റെ തിരയായി വിചാരിക്കണമെന്നാണു് ആചാര്യന്മാർ പറയുന്നതു്. സമുദ്രത്തിനും തിരയ്ക്കും ഭേദമില്ലാത്തതുപോലെ, ശുദ്ധസത്വത്തിനും നിഷ്കളബ്രഹ്മത്തിനും ഭേദമില്ലെന്നാണല്ലോ അതിന്റെ സാരം. അങ്ങേ മൂർത്തി ശുദ്ധസത്വമയവുമാണു്. അതിനാൽ അങ്ങു് നിഷ്കളബ്രഹ്മമല്ലെന്നു് എങ്ങനെ പറയും? സകളമെന്നു പറയുന്നതു് അങ്ങേ അംശാവതാരങ്ങളെ മാത്രമാണു്.

നിർവ്യാപാരോപി നിഷ്കാരണമജ! ഭജസേ
  യൽ ക്രിയാമീക്ഷണാഖ്യാം
തേനൈവോദേതി ലീനാ പ്രകൃതിരസതി ക-
  ല്പാപി കല്പാദികാലേ;
തസ്യാഃ സംശുദ്ധമംശം കമപി തമതിരോ-
  ധായകം സത്വരൂപം
സ ത്വം ധൃത്വാ ദധാസി സ്വമഹിമവിഭവാ-
  കുണ്ഠ! വൈകുണ്ഠ! രൂപം. 5

അല്ലയോ ജന്മമില്ലാത്തവനേ! അങ്ങു് യാതൊരു വ്യാപാരവുമില്ലാത്തവനാണെങ്കിലും ഞങ്ങൾക്കു് അറിയാ

വുന്ന യാതൊരു കാരണവുംകൂടാതെ, നോക്കുക എന്ന ക്രിയയെ സ്വീകരിക്കുന്നതിനാൽ ഉള്ളതെന്നോ ഇല്ലാത്തതെന്നോ നിർണ്ണയിക്കാൻ പാടില്ലാത്തതും നിന്നിൽ ലയിച്ചിരിക്കുന്നതുമായ ബ്രഹ്മാവിന്റെ പകലിന്റെ ആരംഭത്തിൽ വെളിപ്പെടുന്നു. തന്റെ യോഗൈശ്വര്യബലത്താൽ സർവ്വശക്തനായിരിക്കുന്ന വൈകുണ്ഠ! അങ്ങ് ആ മായയുടെ ശുദ്ധസത്ത്വസ്വരൂപവും അതുകൊണ്ടുതന്നെ മറവിന്ന് കാരണമാവാത്തതും ആയ ഒരംശത്തെ സ്വീകരിച്ചിട്ട് രൂപത്തെ കൈക്കൊള്ളുന്നു.

തത്തേ പ്രത്യഗ്രധാരാധരലളിതകളാ-
യാവലീകേളികാരം
ലാവണ്യസ്യൈകസാരം, സുകൃതിജനദൃശാം
പൂർണ്ണപുണ്യാവതാരം,
ലക്ഷ്മീനിശ്ശങ്കലീലാനിലയനമമൃത-
സ്യന്ദസന്ദോഹമന്തഃ
സിഞ്ചൽ സഞ്ചിന്തകാനാം വപുരനുകലയേ
മാരുതാഗാരനാഥ! 6

അല്ലയോ ഗുരുവായൂരപ്പ! കാർമേഘംപോലെയും, പുതിയ കായാംപൂപോലെയും നീലനിറമുള്ളതും, അഴകിന്റെ സാരസർവ്വസ്വവും, ഭാഗ്യവാന്മാരുടെ കണ്ണുകൾക്ക് പരിപൂർണ്ണപുണ്യഫലവും, ലക്ഷ്മീദേവിക്ക് നിശ്ശങ്കമായി വിളയാടുന്നതിനുള്ള ഭവനവും, ധ്യാനിക്കുന്നവരുടെ ഹൃദയത്തിൽ ബ്രഹ്മാനന്ദാമൃതധാരയെ വർഷിക്കുന്നതും ആയ അങ്ങയുടെ ആ ശരീരത്തെ ഞാൻ ധ്യാനിക്കുന്നു.

കഷ്ടാ തേ സൃഷ്ടിചേഷ്ടാ ബഹുതരഭവഖേ-
ദാവഹാ ജീവഭാജാ-
മിത്യേവം പൂർവ്വമാലോചിതമജിത! മയാ;
നൈവമദ്യാഭിജാനേ;

നോ ചേൽ ജീവാഃ കഥം വാ മധുരതരമിദം
ത്വദ്വപുശ്ചിദ്രസാർദ്രം
നേത്രൈഃ ശ്രോത്രൈശ്ച പീത്വാ പരമരസസുധാം-
ഭോധിപൂരേ രമേരൻ? 7

അല്ലയോ മായാസംബന്ധമില്ലാത്ത പരമപുരുഷ! ജീവാത്മാക്കൾക്കു പലമാതിരിയുള്ള സംസാരദുഃഖത്തിനു കാരണമായ അങ്ങേ സൃഷ്ടിവ്യാപാരം വളരെ കഷ്ടമായിട്ടുള്ളതാണെന്നു് എനിക്കു് മുമ്പു തോന്നിയിരുന്നു. എന്നാൽ ഇപ്പോൾ ഞാനങ്ങനെ വിചാരിക്കുന്നില്ല. എന്തെന്നാൽ ഇപ്രകാരം അങ്ങു സൃഷ്ടിച്ചില്ലായിരുന്നെങ്കിൽ ജീവാത്മാക്കൾ, ചിദാനന്ദാമൃതമയവും അത്യന്തം മനോഹരവുമായ അങ്ങേശ്ശരീരത്തെ കണ്ണും കാതുംകൊണ്ടു് ആസ്വദിച്ച്, പരമാനന്ദാമൃതസമുദ്രത്തിൽ എങ്ങനെയാണു് ക്രീഡിക്കുക?

നമ്രാണാം സന്നിധത്തേ സതതമപി പുര-
സ്തൈരനഭ്യർത്ഥിതാന-
പ്യർത്ഥാൻ കാമാനജസ്രം വിതരതി പരമാ-
നന്ദസാന്ദ്രാം ഗതിഞ്ച;
ഇത്ഥം നിശ്ശേഷലഭ്യോ നിരവധികഫലഃ
പാരിജാതോ ഹരേ! ത്വം;
ക്ഷുദ്രം തം ശക്രവാടീദ്രുമമഭിലഷതി
വ്യർത്ഥമർത്ഥിവ്രജോയം. 8

അല്ലയോ ഭഗവാനേ! അങ്ങു് നമസ്കരിക്കുന്നവരുടെ മുമ്പിൽ എപ്പോഴും പ്രത്യക്ഷമാവുകയും, അവരപേക്ഷിക്കാതെയും അവരുടെ എല്ലാ ഇഷ്ടങ്ങളെയും എന്നുമാത്രമല്ല, പരമാനന്ദരൂപമായ മോക്ഷത്തെയും യഥോചിതം ദാനം ചെയ്കയും ചെയ്യുന്നു. ഇങ്ങനെ അങ്ങു് എല്ലാവർക്കും ലഭിക്കാൻ കഴിയുന്നതും അനവധി ഫലങ്ങളോടുകൂടിയതുമായ ഒരു വിശേഷപ്പെട്ട പാരിജാതംതന്നെയാണു്; ഫലത്തെ

ആഗ്രഹിക്കുന്ന ജനങ്ങൾ ഇന്ദ്രന്റെ തോട്ടത്തിലുള്ള നിസ്സാരമായ ആ മരത്തെ വെറുതേ ആദരിക്കുന്നു.

കാരുണ്യാൽ കാമമന്യം ദദതി ഖലു പരേ;
സ്വാത്മദസ്ത്വം വിശേഷാ-
ദൈശ്വര്യാദീശതേന്യേ ജഗതി പരജനേ;
സ്വാത്മനോപീശ്വരസ്ത്വം;
ത്വയ്യുച്ചൈരാരമന്തി പ്രതിപദമധുരേ
ചേതനാഃ സ്ഫീതഭാഗ്യാ-
സ്ത്വഞ്ചാത്മാരാമ ഏവേത്യഖിലഗുണഗണാ-
ധാര! ശൌരേ! നമസ്തേ. 9

അന്യദേവന്മാർ, ഭക്തന്മാരിലുള്ള വാത്സല്യത്താൽ അവൎക്കു മററഭീഷ്ടങ്ങളെ എല്ലാം കൊടുക്കും. എന്നാൽ അങ്ങു് അവരെയെല്ലാം കവിഞ്ഞു്, തന്റെ സ്വരൂപമായ മോക്ഷത്തെയും കൊടുക്കുന്നു. മററുള്ള ഈശ്വരന്മാൎക്കു് അന്യന്മാരിൽ മാത്രമേ നിഗ്രഹാനുഗ്രഹശക്തിയുള്ളു. അങ്ങാകട്ടെ, തന്റെയും ഈശ്വരനാണു് — അതായതു് തന്നെത്തന്നെ ജീവാത്മാവിന്റെ സ്വരൂപത്തിൽ സംസാരത്തിൽ പ്രവേശിപ്പിക്കുന്നതിനും അതേഅവസരത്തിൽ തന്നെ ആത്മാനന്ദത്തെ അനുഭവിപ്പിക്കുന്നതിനും ശക്തനാകുന്നു. ഭാഗ്യശാലികളായ ജീവാത്മാക്കൾ, അത്യന്തമനോഹരനായ നിന്തിരുവടിയിൽ ഏററവും ആനന്ദിക്കുന്നു. എന്നാൽ അങ്ങു്, അങ്ങിൽത്തന്നെ രമിക്കയാണു ചെയ്യുന്നതു്. ഇപ്രകാരം മററാൎക്കുമില്ലാത്ത അനേകം ഗുണങ്ങൾക്കു് ആശ്രയഭൂതനായ ഭഗവാനേ! നിന്തിരുവടിക്കു നമസ്കാരം.

ഐശ്വര്യം ശങ്കരാദീശ്വരവിനിയമനം,
വിശ്വതേജോഹരാണാം
തേജസ്സംഹാരി വീൎയ്യം, വിമലമപി യശോ
നിഃസ്പൃഹൈശ്ചോപഗീതം,

അംഗാസംഗം സദാ ശ്രീ,രഖിലവിദസി, ന
കാപി തേ സംഗവാൎത്താ
തദ്വാതാഗാരവാസിൻ! മുരഹര! ഭഗവ-
ച്ഛബ്ദമുഖ്യാശ്രയോസി. 10

അങ്ങേയ്ക്കു് ശിവൻ മുതലായ ഈശ്വരന്മാരെ നിയമിക്കുന്നതിനുപോലുമുള്ള അധികാരം ഉണ്ടു്; ലോകം മുഴുവനു കീഴടക്കുന്നവരുടെ തേജസ്സിനെ സംഹരിക്കത്തക്ക വീൎയ്യവുമുണ്ടു്. അങ്ങേ കീൎത്തിയാകട്ടെ, പരിശുദ്ധിയെ ഉണ്ടാക്കുന്നതും, നിസ്സംഗന്മാരായ മുനിമാർപോലും പാടുന്നതുമാകുന്നു. അങ്ങേയ്ക്കു് എല്ലാം അറിയാം. ഒരു വിഷയത്തിലും അങ്ങേയ്ക്കു് ആസക്തിയുള്ളതായി കേട്ടിട്ടുപോലുമില്ല. ലക്ഷ്മി എപ്പോഴും അങ്ങേ വക്ഷഃസ്ഥലത്തെ ആശ്രയിച്ചാണിരിക്കുന്നതു്. ഇങ്ങനെ ഐശ്വൎയ്യം, വീൎയ്യം, യശസ്സു്, ശ്രീ, ജ്ഞാനം, വൈരാഗ്യം എന്നുള്ള ആറു ലക്ഷണങ്ങളും തികഞ്ഞിരിക്കുന്നതിനാൽ, അല്ലയോ ഗുരുവായൂരപ്പ! അങ്ങയെത്തന്നെയാണു് ഭഗവാനെന്നു പറയേണ്ടതു്.

---

## ദ്വിതീയദശകം.

സൂൎയ്യസ്പൎദ്ധികിരീട,മൂൎദ്ധ്വതിലകപ്രോദ്ഭാസി ഫാലാന്തരം,
കാരുണ്യാകുലനേത്ര,മാർദ്രഹസിതോല്ലാസം, സുനാസാപുടം
ഗണ്ഡോദ്യന്മകരാഭകുണ്ഡലയുഗംകണ്ഠോജ്ജ്വലൽകൌസ്തുഭം,
ത്വദ്രൂപം വനമാല്യഹാരപടലശ്രീവത്സദീപ്രം ഭജേ. 1

അനേകം സൂൎയ്യബിംബങ്ങൾ ഒരുമിച്ചുകൂടിയാൽ ഉള്ളതുപോലെ അത്യുജ്ജ്വലമായ കിരീടത്തോടും, മേല്പോട്ടിട്ട ഗോപികൊണ്ടു ശോഭിക്കുന്ന നെററിത്തടത്തോടും, ഭക്തന്മാരിലുള്ള കാരുണ്യരസം തുളുമ്പുന്ന തൃക്കണ്ണുകളോടും, കാണു

ന്നവരുടെ കരൾ കുളിപ്പിക്കുന്ന പുഞ്ചിരിയോടും, അഴകേറിയ എള്ളിൻപൂവിന്റെ ആകൃതിയുള്ള നാസികയോടും, കവിൾത്തടങ്ങളിൽ പ്രതിബിംബിക്കുന്ന മകരാകൃതിയിലുള്ള കുണ്ഡലങ്ങളോടും, കണ്ഠപ്രദേശത്തിൽ വിളങ്ങുന്ന കൗസ്തുഭരത്നത്തോടും കൂടിയതും, വനമാല മുത്തുമാല ഇവയുടെ കൂട്ടത്താലും ശ്രീവത്സം എന്ന രോമച്ചുഴിയാലും വിളങ്ങുന്നതും ആയ അങ്ങേ രൂപത്തെ ഞാൻ ധ്യാനിക്കുന്നു.

കേയൂരാംഗദകങ്കണോത്തമമഹാ-
രത്നാംഗുലീയാങ്കിത-
ശ്രീമദ്ബാഹുചതുഷ്കസംഗതഗദാ-
ശംഖാരിപങ്കേരുഹാം
കാഞ്ചിൽ കാഞ്ചനകാഞ്ചിലാഞ്ഛിതലസൽ-
പീതാംബരാലംബിനീ-
മാലംബേ വിമലാംബുജദ്യുതിപദാം
മൂർത്തിം തവാർത്തിച്ഛിദം. 2

തോൾവളകൾ, കൈക്കെട്ടുകൾ, കൈവളകൾ, ശ്രേഷ്ഠങ്ങളായ മഹാരത്നമോതിരങ്ങൾ ഇവയാൽ അലംകൃതമായ ശോഭയേറിയ നാലു തൃക്കൈകളിൽ ഗദ, ശംഖ്, ചക്രം, താമരപ്പൂവ് ഇവയെ ധരിച്ചിരിക്കുന്നതും, പൊന്നരഞ്ഞാൺകൊണ്ടു ബന്ധിക്കപ്പെട്ട ശോഭയേറിയ മഞ്ഞപ്പട്ടു ചാർത്തിയിട്ടുള്ളതും വികസിച്ച താമരപ്പൂപോലെ കാന്തിയുള്ള കാലുകളോടുകൂടിയതും, ദുഃഖങ്ങളെ ശമിപ്പിക്കുന്നതും ആയ അവർണ്ണ്യസൗഭാഗ്യത്തോടുകൂടിയ നിന്റെ മൂർത്തിയെ ഞാൻ ഉപാസിക്കുന്നു.

യത് ത്രൈലോക്യമഹീയസോപി മഹിതം,
സമ്മോഹനം മോഹനാൽ,
കാന്തം കാന്തിനിധാനതോപി, മധുരം
മാധുര്യധുര്യാദപി,

സൗന്ദര്യോത്തരതോപി സുന്ദരതരം
ത്വദ്രൂപമാശ്ചര്യതോ-
പ്യാശ്ചര്യം ഭുവനേ ന കസ്യ കുതുകം
പുഷ്ണാതി വിഷ്ണോ! വിഭോ! 3

അല്ലയോ സർവശക്തനായ വിഷ്ണോ! ലോകത്തിലേയ്ക്കു മാഹാത്മ്യമേറിയ വസ്തുവെക്കാൾ മാഹാത്മ്യമുള്ളതും, ഏററവും മനോഹരമായ വസ്തുവെക്കാൾ മനോഹരവും, ശോഭയേറിയതിനെക്കാൾ ശോഭയേറിയതും, ഏററവും സന്താപശാന്തികരമായതിനെക്കാൾ കൂട്ടതൽ സന്താപശാന്തിയെ ചെയ്യുന്നതും, അഴകേറിയതിനെക്കാൾ അഴകുള്ളതും, അത്യത്ഭുതത്തെക്കാൾ അത്ഭുതവും ആയ നിന്തിരുവടിയുടെ രൂപം ലോകത്തിൽ ആൎക്കാണു് കൗതുകത്തെ വൎദ്ധിപ്പിക്കാത്തതു്?—അതായതു് ശ്രവണമനനാദികളിൽ ആൎക്കാണു് ആഗ്രഹത്തെ ജനിപ്പിക്കാത്തതു്?

തത്താദൃങ്മധുരാത്മകം തവ വപുസ്സംപ്രാപ്യ സമ്പന്മയീ
സാദേവീപരമോത്സുകാചിരതരംനാഃസ്തേസ്വഭക്തേഷ്വപി;
തേനാസ്യാ ബത കഷ്ടമച്യുതവിഭോ! ത്വദ്രൂപമാനോജ്ഞക-
പ്രേമസ്ഥൈര്യമയാദചാപലബലാച്ചാപല്യവാൎത്താഭവൽ.

ഇപ്രകാരം സൗന്ദര്യസാരസർവസ്വമായ അങ്ങേ തിരുവുടലിനെ പ്രാപിക്കകൊണ്ടു് അത്യൽക്കണ്ഠയോടുകൂടിയവളായിത്തീൎന്നിട്ടു്, സമ്പദ്രൂപിണിയായ ആ ദേവി, അതായതു് ലക്ഷ്മീദേവി തന്റെ ഭക്തന്മാരിൽപ്പോലും വളരെക്കാലം ഉറച്ചിരിക്കുന്നില്ല. അല്ലയോ ഭഗവാനേ! ഈ ദേവിക്കു് അതുനിമിത്തം, അതായതു് അങ്ങയുടെ രൂപസൗഭാഗ്യത്തിലുള്ള പ്രേമത്തിന്റെ സ്ഥിരതനിമിത്തം ചപല അല്ലെങ്കിൽ അസ്ഥിര എന്ന ദുഷ്കീൎത്തിയുണ്ടായി—കഷ്ടം!

ലക്ഷ്മീസ്താവകരാമണീയകഹൃതൈവയം പരേഷ്വസ്ഥിരേ-
ത്യസ്മിന്നന്യദപി പ്രമാണമധുനാ വക്ഷ്യാമി ലക്ഷ്മീപതേ!

യേ ത്വദ്ധ്യാനഗുണാനുകീർത്തനരസാസക്താഹി ഭക്താജനാ-
സ്തേഷ്വേഷാ വസതി സ്ഥിരൈവ ദയിതപ്രസ്താവദത്താദരാ.

ഈ ലക്ഷ്മീദേവി അങ്ങേ സൗഭാഗ്യത്താൽ വശീകരിക്കപ്പെട്ടതുകൊണ്ടാണു് അന്യന്മാരിൽ അസ്ഥിരയായിരിക്കുന്നതെന്നുള്ളതിലേക്ക് മറ്റൊരു തെളിവും കാണിക്കാം. അല്ലയോ ഭഗവാനേ, അങ്ങേ ധ്യാനിക്കയോ അങ്ങേ ഗുണഗണങ്ങളെ കീർത്തിക്കയോ ചെയ്യുന്നതിൽ രസമുള്ള ഭക്തന്മാരിൽ, ആ ദേവി, തന്റെ പ്രിയഭർത്താവായ അങ്ങേടെ ചരിത്രം കേൾക്കുന്നതിലുള്ള ശ്രദ്ധകൊണ്ടു്, സ്ഥിരയായിട്ടുതന്നെ വസിക്കുന്നു. (ഭഗവൽഭക്തന്മാർ എപ്പോഴും സമ്പത്തുള്ളവരായിത്തന്നെ ഇരിക്കുന്നു എന്നു ഭാവം.)

ഏവം ഭൂതമനോജ്ഞതാനവസുധാനിഷ്യന്ദസന്ദോഹനം
ത്വദ്രൂപം പരചിദ്രസായനമയം ചേതോഹരം ശൃണ്വതാം
സദ്യഃ പ്രേരയതേ മതിം മദയതേ രോമാഞ്ചയത്യംഗകം
വ്യാസിഞ്ചത്യപി ശീതബാഷ്പവിസരൈരാനന്ദമൂർച്ഛോ-
ദ്ഭവൈഃ 6

ഇപ്രകാരം അഴകാകുന്ന അമൃതരസത്തെ വർഷിക്കുന്നതും പരബ്രഹ്മമയവും മനസ്സിൽനിന്നു മാറാത്തതും ആയ അങ്ങേടെ രൂപത്തെ കേൾക്കുന്നവർക്കു് മനസ്സു് ഉടനേ അന്യവിഷയങ്ങളിൽനിന്നു നിവർത്തിക്കയും പരമാനന്ദം കൊണ്ടുള്ള പാരവശ്യം ഉണ്ടാകുകയും ശരീരം കോൾമയിർക്കൊള്ളുകയും, പരമാനന്ദാതിരേകത്താൽ ഉണ്ടാകുന്ന തണുത്ത കണ്ണുനീരൊഴുകി ശരീരം നനയുകയുംചെയ്യും. അതിനു് അത്രയ്ക്കു ശക്തിയുണ്ടു്.

ഏവംഭൂതതയാ ഹി ഭക്ത്യഭിഹിതോ
യോഗഃ സ യോഗദ്വയാൽ
കർമ്മജ്ഞാനമയാദ് ഭൃശോത്തമതരോ
യോഗീശ്വരൈർഗ്ഗീയതേ;

സൗന്ദര്യൈകരസാത്മകേ ത്വയി ഖലു
പ്രേമപ്രകർഷാത്മികാ
ഭക്തിർന്നിശ്ശ്രമമേവ വിശ്വപുരുഷൈർ-
ലഭ്യാ രമാവല്ലഭ! 7

അല്ലയോ ലക്ഷ്മീപതേ! ജ്ഞാനയോഗം, കർമ്മയോഗം ഇവയെക്കാൾ ഭക്തിയോഗം ഏററവും ഉത്തമമാണെന്നു യോഗീശ്വരന്മാർ പറയുന്നതു്, അതിന്നു ഈ ഗുണങ്ങളെല്ലാമുള്ളതുകൊണ്ടാണു്. സൗന്ദര്യസാരസർവ്വസ്വമായ നിന്തിരുവടിയുടെനേർക്കുള്ള പരപ്രേമമാകുന്ന ഭക്തി എല്ലാ ആളുകൾക്കും പ്രയാസംകൂടാതെ ലഭിക്കാൻ കഴിയുന്നതാണല്ലോ.

നിഷ്കാമം നിയതസ്വധർമ്മചരണം യൽകർമ്മയോഗാഭിധം
തദ്ദൂരേത്യഫലം, യദൗപനിഷദജ്ഞാനോപലഭ്യം പുനഃ;
തത്ത്വവ്യക്തതയാ സുദുർഗ്ഗമതരം ചിത്തസ്യ; തസ്മാദ്വിഭോ!
ത്വൽപ്രേമാത്മകഭക്തിരേവ സതതം സ്വാദീയസീ
ശ്രേയസീ. 8

അവനവനു വിധിച്ചിട്ടുള്ള നിത്യനൈമിത്തികാദികർമ്മങ്ങളെ ഫലേച്ഛകൂടാതെ വിധിപ്രകാരം അനുഷ്ഠിക്കുന്നതാണല്ലോ കർമ്മയോഗമെന്നു പറയുന്നതു്. അതിന്റെ ഫലം കാലാന്തരത്തിലേ കിട്ടുകയുള്ളു. ഉപനിഷത്തുകളിൽ നിന്നുണ്ടാകുന്ന ജ്ഞാനംകൊണ്ടു് ജീവബ്രഹ്മങ്ങളുടെ ഐക്യം അനുഭവപ്പെടുത്തുക എന്നുള്ള ജ്ഞാനയോഗമാകട്ടെ ഇന്ദ്രിയഗോചരമല്ലാത്തതുകൊണ്ടു്, മനസ്സിനു ഗ്രഹിക്കാൻ വിഷമമാകുന്നു. അതിനാൽ എല്ലായ്പോഴും നിന്തിരുവടിയിലുള്ള ആനന്ദപ്രദമായ പരപ്രേമമാകുന്ന ഭക്തിതന്നെയാണു് ഏററവും ശ്രേഷ്ഠമായിട്ടുള്ളതു്.

അത്യായാസകരാണി കർമ്മപടലാന്യാചര്യ നിര്യന്മലാ
ബോധേ ഭക്തിപഥേഥവാപ്യുചിതതാമായാന്തി; കിം
താവതാ?

ക്ലിഷ്ട്വാ തർക്കപഥേ പരം തവവപുർബ്രഹ്മാഖ്യമന്യേ പുന-
ശ്ചിത്താർദ്രത്വമൃതേ വിചിന്ത്യ ബഹുഭിഃ സിദ്ധ്യന്തി
ജന്മാന്തരൈഃ 9

വളരെ ധനവ്യയവും സാധനസംഭരണവും പുരുഷപ്രയത്നവുംകൊണ്ടു സാധിക്കേണ്ട നിത്യം, നൈമിത്തികം, പ്രായശ്ചിത്തം, ഉപാസന എന്നിങ്ങനെയുള്ള അനവധി കർമ്മങ്ങളെ അനുഷ്ഠിച്ചു്, മനോവാക്കായങ്ങളെ ശുദ്ധമാക്കി, ചിലർ ജ്ഞാനയോഗത്തിനോ ഭക്തിയോഗത്തിനോ അധികാരികളായിത്തീരുന്നുണ്ടു്. (നല്ലവണ്ണം വിരക്തന്മാരായിരുന്നാൽ ജ്ഞാനയോഗത്തിനും അല്പമാത്രംവിരക്തന്മാരായാൽ ഭക്തിയോഗത്തിനുമാണു് അധികാരം ലഭിക്കുക.) അത്രയും മാത്രം ഫലമുള്ള കർമ്മംകൊണ്ടു നമുക്കു് ഒരു പ്രയോജനവുമില്ല. മററുചിലർ മനസ്സലിവുകൂടാതെ വേദാന്തശാസ്ത്രത്തിൽ വളരെവളരെ ക്ലേശിച്ചു്, ബ്രഹ്മമെന്നു പേരുള്ള അങ്ങേ സ്വരൂപത്തെവിചാരണചെയ്തു്, വളരെവളരെ ജന്മാന്തരങ്ങളെക്കൊണ്ടേ ഫലം ലഭിക്കുന്നുള്ളൂ.

ത്വദ്ഭക്തിസ്തു കഥാരസാമൃതഝരീ-
നിർമ്മജ്ജനേന സ്വയം
സിദ്ധ്യന്തീ വിമലപ്രബോധപദവീ-
മക്ലേശതസ്തന്വതീ
സദ്യസ്സിദ്ധികരീ ജയത്യയി വിഭോ!
സൈവാസ്തു മേ ത്വൽപദ-
പ്രേമപ്രൗഢിരസാർദ്രതാ ദ്രുതതരം
വാതാലയാധീശ്വര! 10

നിന്തിരുവടിയിലുള്ള ഭക്തിയാകട്ടെ നിന്തിരുവടിയുടെ കഥാരസമാകുന്ന അമൃതപ്രവാഹത്തിൽ മുങ്ങുകകൊണ്ടു തനിയേ സിദ്ധിക്കുന്നതും ക്ലേശംകൂടാതെതന്നെ ജ്ഞാനമാർഗ്ഗത്തെ തെളിക്കുന്നതും പെട്ടെന്നു മോക്ഷസിദ്ധിയെ തരു

ന്നതും ആയതിനാൽ സർവ്വോൽകൃഷ്ടമാകുന്നു. അല്ലയോ ഗുരുവായൂരപ്പാ! നിന്തിരുവടിയിലുള്ള പ്രേമോല്ക്കർഷംകൊണ്ടു മനസ്സലിയുക ആകുന്ന ആ ഭക്തിതന്നെ എനിക്കു് ഉടനെ ഉണ്ടാകണമേ! — അതായതു് എനിക്കു് അങ്ങനെയുള്ള ഭക്തിയെ നല്കി അനുഗ്രഹിക്കേണമേ!

---

## തൃതീയദശകം.

### ഭക്തസ്വരൂപവർണ്ണനവും ഭക്തിപ്രാർത്ഥനയും.

പഠന്തോ നാമാനി പ്രമദഭരസിന്ധൗ നിപതിതാഃ
സ്മരന്തോ രൂപം തേ വരദ! കഥയന്തോ ഗുണകഥാഃ
ചരന്തോ യേ ഭക്താസ്ത്വയി ഖലു രമന്തേ പരമമൂ-
നഹം ധന്യാൻ മന്യേ സമധിഗതസർവ്വാഭിലഷിതാൻ. 1

അല്ലയോ വരദാതാവേ! നിന്തിരുവടിയുടെ തിരുനാമങ്ങളെ ഉച്ചരിച്ചും, ആനന്ദസമുദ്രത്തിൽ നീന്തിയും, അങ്ങേ സ്വരൂപത്തെ ധ്യാനിച്ചും, അങ്ങേടെ ഭക്തവാത്സല്യംമുതലായ ഗുണങ്ങളേയും അത്യത്ഭുതങ്ങളായ ചരിതങ്ങളേയും പാടിയും സഞ്ചരിച്ചുകൊണ്ടു് നിന്തിരുവടിയിൽത്തന്നെ മനസ്സിനെ ആനന്ദിപ്പിക്കുന്നവരും സർവ്വാഭീഷ്ടങ്ങളും സിദ്ധിച്ചിട്ടുള്ളവരും ആയ ഭക്തന്മാർതന്നെയാണു് പരമഭാഗ്യവാന്മാരെന്നു ഞാൻ വിചാരിക്കുന്നു.

ഗദക്ലിഷ്ടം കഷ്ടം തവ ചരണസേവാരസഭരേ-
പ്യനാസക്തം ചിത്തം ഭവതി ബത വിഷ്ണോ!കുരു ദയാം;
ഭവൽപാദാംഭോജസ്മരണരസികോ നാമനിവഹാ-
നഹം ഗായംഗായം കുഹചന നിവത്സ്യാമി വിജനേ. 2

അല്ലയോ വിഷ്ണുഭഗവാനേ! പുറമേ വാതാദിരോഗങ്ങളും ഉള്ളിൽ രാഗദ്വേഷാദിരോഗങ്ങളുംകൊണ്ടു് വളരെ

ക്ലേശം അനുഭവിക്കുന്ന എന്റെ മനസ്സിനെ അങ്ങേ തൃക്കാലുകളാകുന്ന താമരപ്പൂക്കളെ സേവിക്കുന്നതുകൊണ്ടുണ്ടാകുന്ന ആനന്ദം അനുഭവിക്കത്തക്കവണ്ണം നിലനിർത്തുന്നതിനു പോലും എനിക്കു സാധിക്കുന്നില്ല. കഷ്ടം! എന്നിൽ ദയ ചെയ്യണേ! ഞാൻ അങ്ങേ പാദപത്മങ്ങളെ സ്മരിക്കുന്നതിലുള്ള രസത്തോടുകൂടി അങ്ങേ തിരുനാമങ്ങളെ പാടിപ്പാടി വിജനമായ ഒരു സ്ഥലത്തു വസിച്ചുകൊള്ളാം.

കൃപാ തേ ജാതാ ചേൽ കിമിവ ഹി ന ലഭ്യം തനുഭൃതാം?
മദീയക്ലേശൌഘപ്രശമനദശാ നാമ കിയതീ?
ന കേ കേ ലോകേസ്മിന്നനിശമയി ശോകാഭിരഹിതാ
ഭവത്ഭക്താ മുക്താ സുഖഗതിമസക്താ വിദധതേ? 3

അങ്ങേ കൃപയുണ്ടായാൽ, ശരീരികൾക്ക് എന്താണു ലഭിക്കാത്തത്? എന്റെ പലമാതിരിയുള്ള ക്ലേശസമൂഹത്തെ നശിപ്പിക്കുക എന്നുള്ളത് എത്ര നിസ്സാരമാണ്? യാതൊരു ദുഃഖവുമില്ലാത്ത അങ്ങേ ഭക്തന്മാരായ എത്രയോ ആളുകൾ ജീവന്മുക്തരായിട്ടും നിസ്സംഗന്മാരായിട്ടും അന്യന്മാരെ അനുഗ്രഹിക്കാൻ സുഖമായി ലോകത്തിൽ സഞ്ചരിക്കുന്നു?

മുനിപ്രൌഢാ രൂഢാ ജഗതി ഖലു ഗൂഢാത്മഗതയോ
ഭവൽപാദാംഭോജസ്മരണവിരുജോ നാരദമുഖാഃ
ചരന്തീശ! സ്വൈരം സതതപരിനിർഭാതപരചിൽ-
സദാനന്ദാദ്വൈതപ്രസരപരിമഗ്നാഃ കിമപരം? 4

ലോകത്തിൽ പ്രസിദ്ധന്മാരും എന്നെപ്പോലെയുള്ള അജ്ഞന്മാർക്ക് അറിവാൻ കഴിയാത്ത സ്ഥിതിഗതികളോടു കൂടിയവരും അങ്ങേ പാദപത്മങ്ങളുടെ ധ്യാനംകൊണ്ടു സകലദുഃഖങ്ങളും ശമിച്ചിട്ടുള്ളവരും ആയ നാരദാദിമുനിശ്രേഷ്ഠന്മാർ എപ്പോഴും അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന

ബ്രഹ്മാനന്ദാമൃതത്തിൽ മുഴുകി ലോകത്തിൽ സ്വൈരമായി സഞ്ചരിക്കുന്നു. ഇതിൽക്കൂടുതൽ എന്തുവേണം?

ഭവത്ഭക്തിഃ സ്ഫീതാ ഭവതു മമ സൈവ പ്രശമയേ-
ദശേഷക്ലേശൗഘം; ന ഖലു ഹൃദി സന്ദേഹകണികാ;
ന ചേദ്വ്യാസസ്യോക്തിസ്തവ ച വചനം നൈഗമവചോ
ഭവേന്മിഥ്യാ രഥ്യാ പുരുഷവചനപ്രായമഖിലം. 5

എനിക്കു നിരന്തരമായി നിന്തിരുവടിയിൽ ഭക്തി ഉണ്ടാകട്ടെ; അതുതന്നെ എന്റെ സകലക്ലേശങ്ങളെയും ശമിപ്പിക്കും എന്നുള്ളതിൽ എനിക്ക് അശേഷം സംശയമില്ല. അങ്ങനെ ഭവിക്കാത്തപക്ഷം പുരാണങ്ങളിൽ വ്യാസൻ പറഞ്ഞിരിക്കുന്നതും ഗീതയിൽ നിന്തിരുവടി അരുളിച്ചെയ്തിട്ടുള്ളതും വേദവാക്യങ്ങളും എല്ലാം നിരൎത്ഥകമാകുമല്ലോ.

ഭവത്ഭക്തിസ്താവൽ പ്രമുഖമധുരാ ത്വദ്ഗുണരസാൽ
കിമപ്യാരൂഢാ ചേദഖിലപരിതാപപ്രശമനീ;
പുനശ്ചാന്തേ സ്വാന്തേ വിമലപരിബോധോദയമിള-
ന്മഹാനന്ദാദ്വൈതം ദിശതി; കിമതഃ പ്രാൎത്ഥ്യമപരം? 6

നിന്തിരുവടിയിലുള്ള ഭക്തി ആദ്യംമുതല്ക്കുതന്നെ മാധുൎയ്യമുള്ളതും നിന്തിരുവടിയുടെ ഗുണങ്ങളിലുള്ള രസംനിമിത്തം അല്പം വൎദ്ധിച്ചാൽ സകല സന്താപങ്ങളെയും ശമിപ്പിക്കുന്നതുമാണ്; പിന്നെ ഒടുവിലും ഹൃദയത്തിൽ നിൎമ്മലമായ ജ്ഞാനത്തോടുകൂടിയ പരമാനന്ദമാകുന്ന ബ്രഹ്മൈക്യത്തെയും തരുന്നു. ഇതിൽക്കൂടുതലായി ആഗ്രഹിക്കാനുള്ളതെന്താണ്?

വിധൂയ ക്ലേശാന്മേ കുരു ചരണയുഗ്മം ധൃതരസം
ഭവൽക്ഷേത്രപ്രാപ്തൗ; കരമപി ച തേ പൂജനവിധൗ;
ഭവന്മൂൎത്ത്യാലോകേ നയനമഥ തേ പാദതുളസീ-
പരിഘ്രാണേ ഘ്രാണം; ശ്രവണമപി തേ ചാരുചരിതേ. 7

അല്ലയോ ഭക്തവത്സല! നിന്തിരുവടി എന്റെ ക്ലേശങ്ങളെയെല്ലാം നശിപ്പിച്ചിട്ട് എന്റെ കാലുകളെ, അങ്ങേ ക്ഷേത്രങ്ങളിൽ എത്തി പ്രദക്ഷിണം ചെയ്യുന്നതിനും കൈകളെ, അങ്ങേ പൂജിക്കുന്നതിനും കണ്ണുകളെ, അങ്ങേ തിരുമേനി ദർശിക്കുന്നതിനും മൂക്കിനെ, അങ്ങേ പാദങ്ങളിൽ അർച്ചിച്ചിട്ടുള്ള തുളസിയുടെ സൗരഭ്യത്തെ അനുഭവിക്കുന്നതിനും എന്റെ ശ്രവണേന്ദ്രിയത്തെ, നിന്തിരുവടിയുടെ കഥാമൃതത്തെ ആസ്വദിക്കുന്നതിനും താല്പര്യമുള്ളവയാക്കിച്ചെയ്യണമേ.

പ്രഭൂതാധിവ്യാധിപ്രസഭചലിതേ മാമകഹൃദി
ത്വദീയം തദ്രൂപം പരമരസചിദ്രൂപമുദിയാൽ;
ഉദഞ്ചദ്രോമാഞ്ചോ ഗളിതബഹുഹർഷാശ്രുനിവഹോ
യഥാ വിസ്മര്യ്യാസം ദുരുപശമപീഡാപരിഭവാൻ. 8

വേരൂന്നിവളൎന്നിട്ടുള്ള അനേകം ആധിവ്യാധികളാൽ അങ്ങേ കഥാമൃതാദികളിൽ ശ്രദ്ധിക്കാൻ ഇടയാകാതെ ബലാല്ക്കാരേണ ലൗകികവിഷയങ്ങളിലേയ്ക്കു തിരിക്കപ്പെട്ടിട്ടുള്ള എന്റെ മനസ്സിൽ പരമാനന്ദചൈതന്യമയമായ അങ്ങേ ആ രൂപം ഉദിക്കേണമേ!—ഇങ്ങിനെ ഞാൻ ശരീരം മുഴുവൻ കോൾമയിർക്കൊണ്ടു്, ആനന്ദബാഷ്പധാര വർഷിച്ചു്, ശമിപ്പിക്കാൻ പ്രയാസമുള്ള രോഗാദിദുഃഖങ്ങളുടെ ഉപദ്രവത്തെ തീരെ മറക്കേണമേ.

മരുദ്ഗേഹാധീശ! ത്വയി ഖലു പരാഞ്ചോപി സുഖിനോ;
ഭവൽസ്നേഹീ സോഹം സുബഹു പരിതപ്യേ ച; കിമിദം?
അകീൎത്തിസ്തേ മാഭൂദ്വരദ! ഗദഭാരം, പ്രശമയൻ
ഭവദ്ഭക്തോത്തംസം ഝടിതി കുരു മാം കംസദമന! 9

അല്ലയോ ഗുരുവായൂരപ്പ! അങ്ങിൽ തീരെ ഭക്തിയില്ലാത്തവരും സുഖികളായി കാണപ്പെടുന്നു. അങ്ങിൽ ദൃഢഭക്തിയോടുകൂടിയിരുന്നിട്ടും ഞാൻ വളരെ ദുഃഖിക്കയും

ചെയ്യുന്നു. ഇതെന്താണു്? എന്നാൽ എനിക്കുള്ള സങ്കടം ഞാൻ ദുഃഖമനുഭവിക്കുന്നല്ലോ എന്നല്ല. ഇതുകൊണ്ടു് അങ്ങേയ്ക്കു ദുഷ്കീർത്തി ഉണ്ടാകയും അങ്ങേ സേവിക്കുന്നതിൽ ജനങ്ങൾ മടിക്കയും ചെയ്യുമല്ലോ എന്നുള്ളതാണു്. അതിനാൽ അല്ലയോ വരദാനൈകതല്പരനായ ഭക്തവത്സല! എന്റെ ദുസ്സഹമായ രോഗത്തെ ശമിപ്പിച്ചു് എന്നെ നിന്തിരുവടിയുടെ ഭക്തന്മാരിൽ പ്രധാനനാക്കിച്ചെയ്യണമേ!

**കിമുക്തൈർഭൂയോഭിസ്തവ ഹി കരുണാ യാവദുദിയാ?-**
**ദഹം താവദ്ദേവ പ്രഹിതവിവിധാർത്തപ്രലപിതഃ**
**പുരഃ ക്ലിപ്തേ പാദേ വരദ! തവ നേഷ്യാമി ദിവസാൻ**
**യഥാശക്തി വ്യക്തം നതിനുതിനിഷേവാ വിരചയൻ.** 10

അല്ലയോ വരദനായ ഭഗവാനേ! വളരെപ്പറയുന്നതെന്തിനു്? ഞാൻ എന്റെ ആർത്തപ്രലാപങ്ങളെല്ലാം നിറുത്തി അങ്ങേ കരുണയുദിക്കുന്നതുവരെ, എന്റെ മുമ്പിൽ സങ്കല്പിക്കപ്പെട്ടിരിക്കുന്ന അങ്ങേ തിരുവടികളിൽ ശക്തിക്കനുസരിച്ചു് നമസ്കാരം, സ്തുതി, പൂജ മുതലായതു ചെയ്തുകൊണ്ടു് ദിവസങ്ങളെ കഴിച്ചുകൊള്ളാം.

പ്രഥമസ്കന്ധം സമാപ്തം.

---

# ദ്വിതീയസ്കന്ധം.

---

## ചതുർത്ഥദശകം.

**കല്യതാം മമ കുരുഷ്വ താവതീം;**
**കല്യതേ ഭവദുപാസനം യയാ;**
**സ്പഷ്ടമഷ്ടവിധയോഗചര്യയാ**
**പുഷ്ടയാശു തവ തുഷ്ടിമാപ്നുയാം.** 1

ഹേ ഭഗവൻ! അങ്ങേ സേവിക്കുന്നതിനു തീച്ച്യയായും ആവശ്യമുള്ള ആരോഗ്യം എനിക്കു നല്കുക—ഞാൻ അരോഗനായാൽ അഷ്ടാംഗയോഗം യാതൊരു ന്യൂനതയും കൂടാതെ അനുഷ്ഠിച്ചു് അങ്ങേ സന്തോഷിപ്പിച്ചുകൊള്ളാം.

ബ്രഹ്മചര്യദൃഢതാദിഭിര്യമൈ-
രാപ്ലവാദിനിയമൈശ്ച പാവിതാഃ
കർമ്മഹേ ദൃഢമമീ സുഖാസനം
പങ്കജാദ്യമപി വാ ഭവൽപരാഃ. 2

ബ്രഹ്മചര്യനിഷ്ഠ, അഹിംസ, സത്യം മുതലായ യമങ്ങളെക്കൊണ്ടും, സ്നാനം, ജപം, തപസ്സ്, ഹോമം മുതലായ നിയമങ്ങളെക്കൊണ്ടും ശുദ്ധനായിട്ടു് ഞാൻ നിന്തിരുവടിയെത്തന്നെ ധ്യാനിച്ചുകൊണ്ടും, പത്മം മുതലായ ആസനങ്ങളിൽ ഒന്നിനെ ഉറപ്പിച്ചുകൊള്ളാം.

താരമന്തരനുചിന്ത്യ സന്തതം
പ്രാണവായുമഭിയമ്യ നിർമ്മലാഃ
ഇന്ദ്രിയാണി വിഷയാദഥാപഹൃ-
ത്യാസ്മഹേ ഭവദുപാസനോന്മുഖാഃ 3

പ്രണവത്തെ മണിനാദംപോലെ തുടച്ച്യയായി ഉള്ളിൽ ധ്യാനിച്ചു്, പ്രാണവായുവിനെ പൂരകരേചകകുംഭകങ്ങളെക്കൊണ്ടു് നിയന്ത്രണംചെയ്തിട്ടു്, രാഗദ്വേഷാദികളിൽനിന്നു വിമുക്തനായി ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു പിൻവലിച്ചു്, ഞാൻ നിന്തിരുവടിയെ സേവിക്കുന്നതിനു തയാറായിരുന്നുകൊള്ളാം.

അസ്ഫുടേ വപുഷി തേ പ്രയത്നതോ
ധാരയേമ ധിഷണാം മുഹുർമ്മുഹുഃ;
തേന ഭക്തിരസമന്തരാർദ്രതാ-
മുദ്വഹേമ ഭവദംഘ്രിചിന്തകാഃ 4

ആദ്യം അസ്പഷ്ടമായ അങ്ങേ വപുസ്സിൽ പ്രയത്നപ്പെട്ട വീണ്ടുംവീണ്ടും ഞാൻ ബുദ്ധിയെ നിറുത്തിക്കൊള്ളാം. അതുകൊണ്ടു് ഭക്തിരസത്തേയും അതുകൊണ്ടുണ്ടാകുന്ന മനസ്സലിവിനേയും ഞാൻ പ്രാപിക്കയും അങ്ങേ പാദപത്മങ്ങളെ ധ്യാനിക്കുന്ന ഭക്തനായിത്തീരുകയും ചെയ്യും.

വിസ്ഫുടാവയവഭേദസുന്ദരം
ത്വദ്വപുസ്സുചിരശീലനാവശാൽ
അശ്രമം മനസി ചിന്തയാമഹേ
ധ്യാനയോഗനിരതാസ്ത്വദാശ്രയാഃ 5

ഞാൻ ധ്യാനയോഗംകൊണ്ടു് അങ്ങേ സേവിക്കുന്നതിനായി ഓരോ അവയവങ്ങളും നല്ലവണ്ണം തെളിഞ്ഞതും സുന്ദരവുമായ അങ്ങേ തിരുവുടലിനെ, വളരെക്കാലം പരിശീലിക്കയാൽ അനായാസേന മനസ്സിൽ ചിന്തിച്ചുകൊള്ളാം.

ധ്യായതാം സകലമൂർത്തിമീദൃശീ-
മുന്മിഷന്മധുരതാഹൃതാത്മനാം
സാന്ദ്രമോദരസരൂപമാന്തരം
ബ്രഹ്മരൂപമയി തേഽവഭാസതേ. 6

അല്ലയോ ഭഗവാനേ! അങ്ങേ ഇപ്രകാരമുള്ള സകലസ്വരൂപത്തെ ധ്യാനിച്ചു് അതിന്റെ അന്യാദൃശമായ സൗന്ദര്യത്താൽ വശീകരിക്കപ്പെട്ട ചിത്തവൃത്തിയോടുകൂടിയവനമായ എനിക്കു് അങ്ങേ സ്വരൂപമായ പരമാനന്ദരസമയമായ ബ്രഹ്മം മനസ്സിൽ വിളങ്ങും.

തത്സമാസ്വാദനരൂപിണീം സ്ഥിതിം
ത്വത്സമാധിമയി വിശ്വനായക!
ആശ്രിതാഃ പുനരതഃ പരിച്യുതാ-
വാരഭേമഹി ച ധാരണാദികം. 7

അല്ലയോ ജഗദീശ്വര! അങ്ങനെയുള്ള നിന്റെ ആന ന്ദമയമായ രൂപത്തെ നേരേ അനുഭവിക്കയാകുന്ന അങ്ങേ വിഷയമാക്കിയുള്ള നിർവ്വികല്പസമാധിയെ ആശ്രയിച്ചിട്ട് ഞാൻ വീണ്ടും അതിൽനിന്നു ഭ്രഷ്ടനായിപ്പോയാൽ ധാരണ മുതലായ മററു യോഗാംഗങ്ങളെ വീണ്ടും ശീലിച്ചുകൊള്ളാം.

ഇത്ഥമഭ്യസനനിർഭരോല്ലസ-
ത്ത്വൽപരാത്മസുഖകല്പിതോത്സവഃ
മുക്തഭക്തകുലമൗലിതാം ഗതഃ
സഞ്ചരേയ ശുകനാരദാദിവൽ. 8

ഇപ്രകാരം ധാരണ, ധ്യാനം, സമാധി ഇവയുടെ വീണ്ടുംവീണ്ടുമുള്ള പരിശീലനത്താൽ തെളിഞ്ഞുവിളങ്ങുന്ന നീയാകുന്ന പരബ്രഹ്മസ്വരൂപത്തെ അനുഭവിക്കകൊണ്ടു ണ്ടാകുന്ന ആനന്ദത്താൽ, സംതൃപ്തനായ ഞാൻ ജീവന്മുക്ത ന്മാരായ ഭക്തന്മാരിൽവച്ചു ശ്രേഷ്ഠനായിത്തീന്നു ശുകൻ, നാരദൻ മുതലായവരെപ്പോലെ സഞ്ചരിക്കും.

ത്വൽസമാധിവിജയേ തു യഃ പുനർ-
മംക്ഷു മോക്ഷരസികഃ ക്രമേണ വാ
യോഗവശ്യമനിലം ഷഡാശ്രയൈ-
രുന്നയത്യജ! സുഷുമ്നയാ ശനൈഃ. 9

അല്ലയോ ജന്മരഹിതനായ ദേവ! നിന്തിരുവടിയിൽ ഉള്ള സമാധിസിദ്ധമായ ഉടൻമുക്തിയെ ആഗ്രഹിക്കുന്ന വനായാലും, ക്രമമുക്തിയെ ആഗ്രഹിക്കുന്നവനായാലും, പ്രാണായാമംകൊണ്ടു വശീകരിക്കപ്പെട്ട പ്രാണവായുവിനെ സുഷുമ്നാനാഡിവഴി, മൂലാധാരം, സ്വാധിഷ്ഠാനം, മണി പൂരം, അനാഹതം, വിശുദ്ധി, ആജ്ഞ എന്നുള്ള ആറു സ്ഥാനങ്ങളിൽക്കൂടി സാവധാനത്തിൽ മേല്പോട്ടു കയററും.

ലിംഗദേഹമപി സന്ത്യജന്നഥോ
ലീയതേ ത്വയി പരേ നിരാഗ്രഹഃ

ഉൽക്രാന്തലോകകൗതുകീ തു മൂർദ്ധ-
സ്സാർദ്ധമേവ കരണൈരനിരീയതേ. 10

സദ്യോമുക്തിയെ (ഉടനെമുക്തിയെ) ആഗ്രഹിക്കുന്നവൻ പിന്നെ സ്ഥൂലശരീരത്തെമാത്രമല്ല, സൂക്ഷ്മശരീരത്തെയും തീരെ ഉപേക്ഷിച്ച് പരബ്രഹ്മസ്വരൂപനായ നിന്തിരുവടിയിൽ ലയിക്കുന്നു. ക്രമമുക്തിയെ ആഗ്രഹിക്കുന്നവനാകട്ടെ ബ്രഹ്മലോകം മുതലായവയെ അനുഭവിക്കുന്നതിനു കൗതുകമുള്ളവനായിരുന്നാൽ ലിംഗശരീരത്തോടുകൂടിത്തന്നെ ബ്രഹ്മരന്ധ്രത്തെ ഭേദിച്ചു പുറപ്പെടുന്നു.

അഗ്നിവാസരവളർക്ഷപക്ഷഗൈ-
രുത്തരായണജുഷാ ച ദൈവതൈഃ
പ്രാപിതോ രവിപദം ഭവൽപരോ
മോദവാൻ ധ്രുവപദാന്തമീയതേ. 11

അഗ്നി, പകൽ, ശുക്ലപക്ഷം, ഉത്തരായണം ഇവയുടെ അധിഷ്ഠാനദേവതകളാൽ, ജ്യോതിശ്ചക്രത്തിൽ പ്രാപിക്കപ്പെട്ട ജീവാത്മാവ് അങ്ങേത്തന്നെ സേവിക്കുവാൻ ആഗ്രഹിച്ച്, സന്തോഷത്തോടുകൂടി ധ്രുവലോകം വരെ പോകുന്നു. (തന്റെ സ്ഥൂലശരീരത്തെ ഉപേക്ഷിച്ച് സൂര്യരശ്മിവഴി ബ്രഹ്മരന്ധ്രത്തിൽനിന്ന് വെളിയിൽവരുന്ന ജീവാത്മാവിനെ അഗ്നിദേവത, അഗ്നിലോകത്തിൽക്കൂടി കൊണ്ടുപോയി പകലിന്റെ ദേവതയുടെ കയ്യിൽ ഏല്പിക്കുന്നു. ആ ദേവതയുടെ കയ്യിൽനിന്നു ശുക്ലപക്ഷത്തിന്റെ ദേവത ഏററുവാങ്ങുന്നു. ശുക്ലപക്ഷദേവതയുടെ കയ്യിൽനിന്ന് ആ ജീവാത്മാവ് ഉത്തരായണദേവതയുടെ കൈവശത്തിലെത്തുന്നു. ആ ദേവത അതിനെ സംവത്സരദേവതയുടെ കയ്യിൽ സമർപ്പിക്കുന്നു. അത് ദേവലോകംവഴി കൊണ്ടുപോയി, വായുദേവതയെ ഏല്പിക്കുന്നു. വായുദേവത സ്വർല്ലോകമാർഗ്ഗത്തിൽക്കൂടി ആദിത്യമണ്ഡലത്തിലെത്തിക്കുന്നു. ആദിത്യദേവതയാകട്ടെ തന്റെ മണ്ഡലത്തെ

ഭേദിച്ചുപോകുന്ന ആ ജീവനെ തന്റെ ലോകത്തിൽക്കൂടി കൊണ്ടുപോയി ചന്ദ്രദേവതയുടെ കൈവശം ഏല്പിക്കുന്നു. ചന്ദ്രദേവത മിന്നലിന്റെ ലോകത്തിൽ കൊണ്ടുപോയി ആക്കുന്നു. അവിടെനിന്നു് ധ്രുവലോകംവരെ പോകുന്നു എന്നാണു് അതിന്റെ മുറ.)

ആസ്ഥിതോഽഥ മഹരാലയേ യദാ
ശേഷവക്ത്രദഹനോഷ്മണാർദ്യതേ
ഈയസേ ഭവദുപാശ്രയസ്തദാ
വേധസഃ പദമതഃ പുരൈവ വാ. 12

പിന്നീടു് ആ ഭക്തൻ ബ്രഹ്മാവിനോടൊപ്പം ആയുസ്സുള്ള ആളുകൾ പാർക്കുന്ന മഹർല്ലോകത്തിൽ സുഖമായി വസിച്ചിട്ടു്, അനന്തന്റെ മുഖത്തിൽനിന്നു പുറപ്പെടുന്ന അഗ്നിജ്ജ്വാലയാൽ ഉപദ്രവമുണ്ടാകുമ്പോഴോ അതിനു മുമ്പുതന്നെയോ അങ്ങേ ശരണമായി വിചാരിച്ചു് ജനലോകത്തെയും തപോലോകത്തെയും അതിക്രമിച്ചിട്ടു് ബ്രഹ്മലോകത്തെ പ്രാപിക്കുന്നു. മഹർല്ലോകത്തിലെത്തിയ ജീവാത്മാവിനു് പ്രളയകാലംവരെ അവിടെ പാർക്കുകയോ വേഗംതന്നെ അവിടം വിട്ടുപോകുകയോ ഇഷ്ടംപോലെയാവാം നേരത്തേ പോകാൻ ആഗ്രഹിക്കുന്നപക്ഷം ബ്രഹ്മാവിന്റെ കല്പനപ്രകാരം ഒരാൾ ബ്രഹ്മലോകത്തിൽ നിന്നുവന്നു് ഇന്ദ്രൻ, പ്രജാപതി ഇവരുടെ ലോകങ്ങളിൽ കൂടി കൊണ്ടുപോയി വിരജാനദി കടത്തി ബ്രഹ്മലോകത്തിലെത്തിക്കുന്നു. അപ്പോൾ ഇവന്റെ ശരീരം ദിവ്യമായിത്തീരുന്നു.

തത്ര വാ തവ പദേഽഥവാ വസൻ
പ്രാകൃതപ്രളയ ഏതി മുക്തതാം
സ്വേച്ഛയാ ഖലു പുരാ വിമുച്യതേ
സംവിഭിദ്യ ജഗദണ്ഡമോജസാ. 13

സത്യലോകത്തിന്റെ ഉള്ളിൽത്തന്നെ ബ്രഹ്മാവിന്റെയും വിഷ്ണുവിന്റെയും ശിവന്റെയും ലോകങ്ങൾ ഉണ്ടു്. ഇവരിൽ ഓരോരുത്തരെയും ഉപാസിക്കുന്നവർ അവരുടെ ലോകത്തെ പ്രാപിച്ചിട്ടു് അവിടെയുള്ള സുഖങ്ങളെ അനുഭവിക്കുന്നു. പ്രാകൃതപ്രളയംവരുമ്പോൾ മുക്തനാവുകയും ചെയ്യുന്നു. പ്രകൃതിയിൽനിന്നുണ്ടായ മഹത്തത്ത്വം, അഹങ്കാരം, പഞ്ചതന്മാത്രകൾ മുതലായവ തന്റെതന്റെ കാരണത്തിൽ ലയിക്കുന്നതാണു് പ്രാകൃതപ്രളയം. സത്യലോകത്തെ പ്രാപിക്കുന്നവൻ ബ്രഹ്മലോകത്തിലോ അല്ലെങ്കിൽ അന്യലോകത്തിലോ വസിച്ചു് പ്രാകൃതപ്രളയം വരുമ്പോൾ മുക്തനായിത്തീരുന്നു. അതിനുമുമ്പും വേണമെങ്കിൽ യോഗബലംകൊണ്ടു് ബ്രഹ്മാണ്ഡകടാഹത്തെ ഭേദിച്ചു മുക്തനാവാം.

തസ്യ ച ക്ഷിതിപയോമഹോനില-
ദ്യോമഹൽപ്രകൃതിസപ്തകാവൃതീഃ
തത്തദാത്മകതയാ വിശൻ സുഖീ
യാതി തേ പദമനാവൃതം വിഭോ! 14

അല്ലയോ വിഭോ! ആ ബ്രഹ്മാണ്ഡകടാഹത്തിനുള്ള ഭൂമി, ജലം, തേജസ്സു്, വായു, ആകാശം, മഹത്തത്ത്വം, മായ എന്നീ ഏഴു് ആവരണങ്ങളെ അതതുരൂപത്തിൽ പ്രവേശിച്ചു സുഖമായിട്ടു് അങ്ങേ ഭക്തൻ ആവരണമൊന്നുമില്ലാത്ത അങ്ങേ പദത്തെ അതായതു് ബ്രഹ്മപദത്തെ പ്രാപിക്കുന്നു.

അർച്ചിരാദിഗതിമീദൃശീം വ്രജൻ
വിച്യുതിം ന ഭജതേ ജഗൽപതേ!
സച്ചിദാത്മക! ഭവദ്ഗുണോദയാ-
നുച്ചരന്തമനിലേശ! പാഹി മാം. 15

അല്ലയോ സച്ചിദാനന്ദസ്വരൂപ! ഇപ്രകാരം അഗ്ന്യാദിലോകമാർഗ്ഗേണയുള്ള ഗതിലഭിച്ച ജീവൻ തിരികെ

കീഴ്പ്പോട്ടു പോരികയില്ല. അല്ലയോ ജഗദീശ്വരനായ ഗുരുവായുപുരേശ! അങ്ങേ ഗുണോല്ക്കൎഷങ്ങളെ യഥാശക്തി കീൎത്തനംചെയ്യുന്ന എന്നെ ആധിവ്യാധികളിൽനിന്നു് രക്ഷിക്കണമേ!



## പഞ്ചമദശകം.

വ്യക്താവ്യക്തമിദം ന കിഞ്ചിദഭവൽ
പ്രാക്പ്രാകൃതപ്രക്ഷയേ
മായായാം ഗുണസാമ്യരുദ്ധവികൃതൌ
ത്വയ്യാഗതായാം ലയം
നോ മൃത്യുശ്ച തദാമൃതഞ്ച സമഭൂ-
ന്നാഹ്നോ, ന രാത്രേഃ സ്ഥിതി-
സ്തത്രൈകസ്ത്വമശിഷ്യഥാഃ കില പരാ-
നന്ദപ്രകാശാത്മനാ. 1

പണ്ടു് ബ്രഹ്മപ്രളയകാലത്തിൽ സത്വരജസ്തമസ്സുകളുടെ സാമ്യാവസ്ഥകൊണ്ടു് വികാരമില്ലാതായിത്തീൎന്ന മായ അങ്ങിൽ ലയിച്ചപ്പോൾ സംസാരമോ, മോക്ഷമോ, പകലോ, രാത്രിയോ യാതൊന്നുമില്ലായിരുന്നു. അപ്പോൾ സച്ചിദാനന്ദസ്വരൂപനായിട്ടു് അങ്ങുമാത്രം ശേഷിച്ചുവത്രേ.

കാലഃ കൎമ്മ ഗുണാശ്ച ജീവനിവഹാ
വിശ്വഞ്ച കാൎയ്യം വിഭോ!
ചില്ലീലാരതിമേയുഷി ത്വയി തദാ
നിൎല്ലീനതാമായയുഃ
തേഷാം നൈവ വദന്ത്യസത്വമയി ഭോഃ
ശക്ത്യാത്മനാ തിഷ്ഠതാം;
നോ ചേൽ കിം ഗഗനപ്രസൂനസദൃശാം
ഭൂയോ ഭവേൽ സംഭവഃ? 2

അല്ലയോ വിഭോ! സത്വാദിഗുണങ്ങളും അവയ്ക്കു ക്ഷോഭത്തെ ഉണ്ടാക്കുന്ന കാലവും ജീവാത്മാക്കളുടെ പുണ്യപാപങ്ങളും ജീവാത്മാക്കളും എന്നുവേണ്ടാ, മായാകാര്യങ്ങളെല്ലാംതന്നെ അങ്ങ് ചിദാനന്ദസ്വരൂപമായ തന്നിൽത്തന്നെ രമിച്ചുകൊണ്ടു് യോഗനിദ്രയെ ആരംഭിച്ചപ്പോൾ അടങ്ങിപ്പോയി. നിന്തിരുവടിയിൽ കാരണസ്വരൂപമായി നിന്നിരുന്ന അവ തീരെ ഇല്ലാതായിയെന്നു് പറയാൻ പാടില്ല. അല്ലെങ്കിൽ ആകാശകുസുമംപോലെ ഇരിക്കുന്ന അവ വീണ്ടും സംഭവിക്കുമോ?

ഏവഞ്ച ദ്വിപരാൎദ്ധകാലവിഗതാ-
വീക്ഷാം സിസൃക്ഷാത്മികാം
ബിഭ്രാണേ ത്വയി ചക്ഷുഭേ ത്രിഭുവനീ-
ഭാവായ മായാ സ്വയം;
മായാതഃ ഖലു കാലശക്തി,രഖിലാ-
ദൃഷ്ടം, സ്വഭാവോപി ച
പ്രാദുർഭൂയ ഗുണാൻ വികാസ്യ വിദധു-
സ്തസ്യാഃ സഹായക്രിയാം. 3

ഇപ്രകാരം ബ്രഹ്മംമാത്രം ശേഷിച്ച രണ്ടു പരാൎദ്ധകാലം കഴിഞ്ഞു്, അങ്ങു ലോകസൃഷ്ടിയിലുള്ള ഇച്ഛയാകുന്ന ഈക്ഷണക്രിയയെ സ്വീകരിച്ചപ്പോൾ മായ ത്രൈലോക്യരൂപമായി പരിണമിക്കുന്നതിനായി ഇളകി. ഇങ്ങനെ ക്ഷോഭിച്ചമായയിൽനിന്നും കാലമെന്നു പറയുന്നഈശ്വരശക്തിയും പുരാതനജീവാത്മാക്കളുടെ പുണ്യപാപങ്ങളും സ്വഭാവവും വെളിപ്പെട്ടിട്ടു് സത്വരജസ്തമോരൂപങ്ങളായ ഗുണങ്ങളെ വികസിപ്പിച്ചു് ആ മായയ്ക്കു് ത്രൈലോക്യമായി പരിണമിക്കുന്നതിനു സഹായിച്ചു.

മായാസന്നിഹിതോപ്രവിഷ്ടവപുഷാ
സാക്ഷീതി ഗീതോ ഭവാൻ
ഭേദൈസ്താം പ്രതിബിംബിതോ വിവിശിവാൻ
ജീവോപി നൈവാപരഃ;

കാലാദിപ്രതിബോധിതാഥ ഭവതാ
സഞ്ചോദിതാ ച സ്വയം
മായാ സാ ഖലു ബുദ്ധിതത്ത്വമസൃജ-
ദ്യോസൗ മഹാനുച്യതേ. 4

മായയുടെ സാന്നിദ്ധ്യത്തോടുകൂടി അതിൽ പ്രവേശിക്കാതെ നില്ക്കുന്ന അങ്ങു് സാക്ഷിയെന്നു വേദങ്ങൾ ഘോഷിക്കുന്നു. ഉപാധിഭേദത്താൽത്തന്നെ പലതായി വിഭജിച്ചു് മായാകൃതങ്ങളായ ഉപാധികളിൽ പ്രതിബിംബരൂപേണ പ്രവേശിച്ചിട്ടുള്ള ജീവനും മററാരുമല്ല. അനന്തരം കാലം, കർമ്മം, സ്വഭാവം ഇവയാൽ ക്ഷോഭിപ്പിക്കപ്പെട്ടും അങ്ങാൽ പ്രേരിപ്പിക്കപ്പെട്ടുമിരിക്കുന്ന ആ മായ തനിയേ, ബുദ്ധി എന്ന തത്ത്വത്തെ സൃഷ്ടിച്ചു. അതുതന്നെയാണു് മഹത്തത്ത്വം എന്നു പറയപ്പെടുന്നതു്.

തത്രാസൗ ത്രിഗുണാത്മകോപി ച മഹാൻ
സത്ത്വപ്രധാനഃ സ്വയം
ജീവേസ്മിൻ ഖലു നിർവ്വികല്പമഹമി-
ത്യുദ്ബോധനിഷ്പാദകഃ
ചക്രേസ്മിൻ സവികല്പബോധകമഹ-
ന്തത്ത്വം മഹാൻ ഖല്വസൗ
സംപുഷ്ടം ത്രിഗുണൈസ്തമോതിബഹുലം
വിഷ്ണോ! ഭവൽപ്രേരണാൽ. 5

അതിൽ ഈ മഹത്തത്ത്വം മൂന്നു ഗുണങ്ങളുമടങ്ങിയതുമാണെങ്കിലും സത്ത്വഗുണാധിക്യമുള്ളതും, ഈ ജീവാത്മാവിൽ നിർവ്വികല്പമായ വിധത്തിൽ, അതായതു് ഞാൻ മനുഷ്യൻ, ഞാൻ ബ്രാഹ്മണൻ, ഞാൻ സ്ഥൂലൻ, ഞാൻ കൃശൻ ഇത്യാദി വിശേഷങ്ങളൊന്നുംകൂടാത്തവിധത്തിൽ ഞാൻ എന്നുള്ള അറിവിനു കാരണമാകുന്നു. അല്ലയോ വിഷ്ണോ! ഈ മഹത്തത്ത്വം അങ്ങേപ്രേരണയാൽ ആ ജീവാത്മാവിൽ സവികല്പമായ — ഞാൻ മനുഷ്യൻ ഇത്യാദി വിശേഷരൂപ

ത്തിലുള്ള—അറിവിനെ ഉണ്ടാക്കുന്നതും ത്രിഗുണാത്മകമാണെങ്കിലും തമോഗുണം വളരെക്കൂടുതലുള്ളതും ആയ അഹംതത്വത്തെ (അഹങ്കാരത്തെ) സൃഷ്ടിച്ചു.

സോഹഞ്ച ത്രിഗുണക്രമാൽ ത്രിവിധതാ-
മാസാദ്യ വൈകാരികോ
ഭൂയസ്തൈജസതാമസാവിതി ഭവ-
ന്നാദ്യേന സത്വാത്മനാ
ദേവാനിന്ദ്രിയമാനിനോകൃതദിശാ-
വാതാർക്കപാശ്യശ്വിനോ
വഹ്നീന്ദ്രാച്യുതമിത്രകാൻ വിധുവിധി-
ശ്രീരുദ്രശാരീരകാൻ. 6

ആ അഹങ്കാരവും, സാത്വികമെന്നും, രാജസമെന്നും, താമസമെന്നും മൂന്നായി പിരിഞ്ഞു് വൈകാരികമെന്നും, തൈജസമെന്നും, താമസമെന്നുമുള്ള പേരോടുക്കൂടിയതായിത്തീരുന്നു. അവയിൽ സാത്വികഗുണത്താൽ ജ്ഞാനേന്ദ്രിയങ്ങളുടെ അധിഷ്ഠാനദേവതകളായ ദിക്കു്, വായു, സൂര്യൻ, വരുണൻ, അശ്വിനീദേവന്മാർ ഇവരെയും കർമ്മേന്ദ്രിയങ്ങളുടെ അധിഷ്ഠാനദേവതകളായ അഗ്നി, ഇന്ദ്രൻ, ഉപേന്ദ്രൻ, മിത്രൻ, പ്രജാപതി ഇവരെയും നാലന്തഃകരണങ്ങളുടെ അധിഷ്ഠാനദേവതകളായ ചന്ദ്രൻ, ബ്രഹ്മാവു്, ശ്രീരുദ്രൻ, ക്ഷേത്രജ്ഞൻ ഇവരെയും സൃഷ്ടിച്ചു. (ജ്ഞാനേന്ദ്രിയങ്ങൾ ശ്രവണം, ത്വക്കു്, ചക്ഷുസ്സു്, ജിഹ്വ, ഘ്രാണം ഇവയും കർമ്മേന്ദ്രിയങ്ങൾ വാക്കു്, പാണി, പാദം, പായു, ഉപസ്ഥം ഇവയും അന്തഃകരണങ്ങൾ മനസ്സു്, ബുദ്ധി, അഹങ്കാരം, ചിത്തം ഇവയും ആകുന്നു.)

ഭൂമൻ! മാനസബുദ്ധ്യഹംകൃതിമിള-
ച്ചിത്താഖ്യവൃത്ത്യന്വിതം
തച്ചാന്തഃകരണം വിഭോ! തവ ബലാൽ
സത്വാംശ ഏവാസൃജൽ;

ജാതസ്തൈജസതോ ദശേന്ദ്രിയഗണ-
സ്തത്താമസാംശാൽ പുന-
സ്തന്മാത്രം നഭസോ മരുൽപുരപതേ!
ശബ്ദോജനി ത്വദ്ബലാൽ. 7

അല്ലയോ വിഭോ! അങ്ങേ പ്രേരണയാൽ മുൻപറഞ്ഞ സാത്വികാഹങ്കാരംതന്നെ മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം എന്നപോലുള്ള വൃത്തികളോടുകൂടിയ ആ അന്തഃകരണത്തെ സൃഷ്ടിച്ചു. രാജസാഹങ്കാരത്തിൽനിന്നു ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ഉണ്ടായി. താമസാഹങ്കാരത്തിൽനിന്നു് ആകാശതന്മാത്രമായ ശബ്ദവും ജനിച്ചു.

ശബ്ദാദ്വ്യോമ, തതസ്സസർജ്ജിഥ വിഭോ!
സ്പർശം തതോ മാരുതം
തസ്മാദ്രൂപ,മതോ മഹോഥ ച രസം
തോയഞ്ച ഗന്ധം മഹീം
ഏവം മാധവ! പൂർവ്വപൂർവ്വകലനാ-
ദാദ്യാദ്യധർമ്മാന്വിതം
ഭൂതഗ്രാമമിമം ത്വമേവ ഭഗവൻ!
പ്രാകാശയസ്താമസാൽ. 8

അല്ലയോ ഭഗവാനേ! അങ്ങു് ശബ്ദത്തിൽനിന്നു ആകാശത്തെയും, ആകാശത്തിൽനിന്നു വായുതന്മാത്രമായ സ്പർശത്തെയും, അതിൽനിന്നു വായുവിനെയും, അതിൽനിന്നു തേജസ്തന്മാത്രമായ രൂപത്തെയും, അതിൽനിന്നു തേജസ്സിനെയും, അതിൽനിന്നു ജലതന്മാത്രമായ രസത്തെയും, അതിൽനിന്നു ജലത്തെയും, അതിൽനിന്നു പൃഥിവീതന്മാത്രമായ ഗന്ധത്തെയും,അതിൽനിന്നു പൃഥിവിയെയും ഇങ്ങനെ മുമ്പു മുമ്പു പറഞ്ഞതിനോടു ചേർന്നതിനാൽ അവയുടെ ഗുണങ്ങളോടുകൂടിയ അഞ്ചു ഭൂതങ്ങളെയും താമസാഹങ്കാരത്തിൽനിന്നു് ഉത്ഭവിപ്പിച്ചു. (ആകാശത്തിനു ശബ്ദംമാ

ത്രമേ ഗുണമുള്ളു. വായുവിന്ന് ശബ്ദവും സ്പർശവുമുണ്ട്. തേജസ്സിന്റെ ഗുണങ്ങൾ ശബ്ദവും,സ്പർശവും, രൂപവുമാണ്. ശബ്ദവും സ്പർശവും രൂപവും രസവുമാണ് ജലത്തിന്റെ ഗുണങ്ങൾ. പൃഥിവിക്കു ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്ന അഞ്ചുഗുണങ്ങളും തികഞ്ഞിരിക്കുന്നു.)

ഏതേ ഭൂതഗണാസ്ത്വഥേന്ദ്രിയഗണാ-
ദേവാശ്ച ജാതാഃ പൃഥഗ്-
നോ ശേകുർഭുവനാണ്ഡനിർമ്മിതിവിധൌ;
ദേവൈരമീഭിസ്തദാ
ത്വം നാനാവിധസൂക്തിഭിർനുതഗുണ-
സ്തത്വാന്യമൂന്യാവിശം-
ശ്ചേഷ്ടാശക്തിമുദീര്യ താനി ഘടയൻ
ഹൈരണ്യമണ്ഡം വ്യധാഃ. 9

മുൻപറഞ്ഞ, ശബ്ദം മുതലായ സൂക്ഷ്മഭൂതങ്ങളും, ആകാശം മുതലായ മഹാഭൂതങ്ങളും, ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും അന്തകരണങ്ങളും അവയുടെ അധിഷ്ഠാനദേവതകളും ഉണ്ടായി എങ്കിലും അവ വെവ്വേറെ ഇരുന്നതിനാൽ, അവയ്ക്കു ബ്രഹ്മാണ്ഡത്തെ നിർമ്മിക്കുന്നതിന്നു കഴിഞ്ഞില്ല. അപ്പോൾ ഈ ദേവന്മാർ പലവിധത്തിലുള്ള സ്തോത്രങ്ങളെക്കൊണ്ടു നിന്തിരുവടിയുടെ ഗുണഗണങ്ങളെ സ്തുതിച്ചു പ്രാർത്ഥിച്ചതിനാൽ അങ്ങ് ആ തത്വങ്ങളിൽ പ്രവേശിച്ച് അവയ്ക്കു ചേഷ്ടാശക്തി ഉണ്ടാക്കി അവയെ തമ്മിൽച്ചേർത്ത് സ്വർണ്ണംപോലെ പ്രകാശമേറിയ ബ്രഹ്മാണ്ഡത്തെ നിർമ്മിച്ചു.

അണ്ഡം തൽ ഖലു പൂർവ്വസൃഷ്ടസലിലേ-
തിഷ്ഠൽ സഹസ്രം സമാ
നിർഭിന്ദന്നകൃഥാശ്ചതുർദ്ദശജഗ-
ദ്രൂപം വിരാഡാഹ്വയം;

സാഹസ്രൈഃ കരപാദമൂർദ്ധനിവഹൈ-
ർന്നിശ്ശേഷജീവാത്മകോ
നിഭാതോസി മരുൽപുരാധിപ! സ മാം
ത്രായസ്വ സർവ്വാമയാൽ. 10

ആ ബ്രഹ്മാണ്ഡം മുൻപുതന്നെ സൃഷ്ടിക്കപ്പെട്ടിട്ടുള്ള ആവരണജലത്തിൽ ആയിരം സംവത്സരക്കാലം സ്ഥിതി ചെയ്തതിന്റെശേഷം, അങ്ങ് അതിനെ ഭേദിച്ച് പതിനാലുലോകങ്ങളാകുന്ന സ്വരൂപത്തോടുകൂടിയതും, പലവിധത്തിൽ ശോഭിക്കുന്നതുകൊണ്ടു വിരാട്ടെന്ന പേരോടുകൂടിയതുമായ ശരീരത്തെ ഉണ്ടാക്കി. അപ്പോൾ ആയിരക്കണക്കിനുള്ള കൈ, കാൽ, ശിരസ്സ് ഇവയുടെ സമൂഹങ്ങളോടുകൂടി എല്ലാ ജീവാത്മാക്കളുമാകുന്ന സ്വരൂപത്തോടുകൂടിയവനായിട്ട് ഹിരണ്യഗർഭനെന്നുള്ളനാമം കൈക്കൊണ്ട് അങ്ങു ശോഭിച്ചു. അങ്ങനെയുള്ള ഗുരുവായുപുരേശ! നിന്തിരുവടി എന്നെ സർവരോഗങ്ങളിൽനിന്നും രക്ഷിച്ചാലും!

---

## ഷഷ്ഠദശകം.

### വിരാട്സ്വരൂപവർണ്ണനം.

ഏവം ചതുർദ്ദശജഗന്മയതാം ഗതസ്യ
പാതാളമീശ! തവ പാദതലം വദന്തി;
പാദോർദ്ധ്വദേശമപി ദേവ! രസാതലം തേ;
ഗുല്ഫദ്വയം ഖലു മഹാതലമദ്ഭുതാത്മൻ! 1

അല്ലയോ അത്ഭുതസ്വരൂപനായ ഭഗവാനേ! പതിനാലുലോകങ്ങളാകുന്ന സ്വരൂപത്തോടുകൂടിയ അങ്ങേ കാലടികൾ പാതാളമെന്നും, പുറവടികൾ രസാതലമെന്നും, നരിയാണികൾ മഹാതലമെന്നും പറയപ്പെടുന്നു.

ജംഘേ തലാതലമധോ; സുതലഞ്ച ജാനു;
കിഞ്ചോരുഭാഗയുഗളം വിതലാതലേ ദ്വേ;
ക്ഷോണീതലം ജഘനം;മംബരമംഗ! നാഭി;–
വക്ഷശ്ച ശക്രനിലയസ്തവ ചക്രപാണേ! 2

അല്ലയോ ചക്രപാണേ! അങ്ങേ കണങ്കാലുകൾ തലാതലവും, കാൽമുട്ടുകൾ സുതലവും, തുടകളുടെ അടിഭാഗം വിതലവും, മേൽഭാഗം അതലവും, അരക്കെട്ട് ഭൂതലവും, നാഭി ആകാശവും, മറിടം സ്വൎഗ്ഗവുമാകുന്നു.

ഗ്രീവാ മഹസ്തവ; മുഖഞ്ച ജനം; സ്തപസ്തു
ഫാലം; ശിരസ്തവ സമസ്തമയസ്യ സത്യം
ഏവം ജഗന്മയതനോ! ജഗദാശ്രിതൈര–
പ്യന്യൈൎന്നിബദ്ധവപുഷേ ഭഗവൻ! നമസ്തേ. 3

സമസ്തലോകസ്വരൂപനായ നിന്തിരുവടിയുടെ കഴുത്തു മഹർല്ലോകവും, മുഖം ജനലോകവും, നെററി തപോലോകവും, ശിരസ്സ് സത്യലോകവുമാകുന്നു. ഇപ്രകാരം ലോകത്തിലുള്ള മേൽ പറയാൻപോകുന്നവയാലും, ഘടിപ്പിക്കപ്പെട്ട ശരീരത്തോടുകൂടിയ അങ്ങേയ്ക്കായിക്കൊണ്ട് അല്ലയോ ഭഗവാനേ! നമസ്കാരം.

തദ്ബ്രഹ്മരന്ധ്രപദമീശ്വര! വിശ്വകന്ദ!
ഛന്ദാംസി; കേശവ! ഘനാസ്തവ കേശപാശാഃ
ഉല്ലാസി ചില്ലിയുഗളം ദ്രുഹിണസ്യ ഗേഹം;
പക്ഷ്മാണി രാത്രിദിവസൌ; സവിതാ ച നേത്രേ. 4

അല്ലയോ ജഗൽക്കാരണഭൂതനായുള്ളോവേ! അങ്ങേ ബ്രഹ്മരന്ധ്രസ്ഥാനം (ഉച്ചി) വേദങ്ങളും, അങ്ങേ കേശപാശങ്ങൾ മേഘങ്ങളും, ശോഭയേറിയ പുരികങ്ങൾ ബ്രഹ്മാവിന്റെ ഗൃഹവും, കൺപീലികൾ (ഇമകൾ) രാപ്പകലുകളും, കണ്ണുകൾ സൂൎയ്യനും ആകുന്നു. ഇതുകൂടാതെ മകരകുണ്ഡലങ്ങൾ സാംഖ്യവും യോഗവും, വെൺകൊററക്കുട

വൈകുണ്ഠലോകവും ആകുന്നുവെന്നും മററുമുള്ളതുംകൂടി ധരിച്ചുകൊൾക.

നിശ്ശേഷവിശ്വരചനാ ച കടാക്ഷമോക്ഷഃ;
കർണ്ണൌ ദിശോശ്വിയുഗളം തവ നാസികേ ദ്വേ;
ലോഭത്രപേ ച ഭഗവന്നധരോത്തരോഷ്ഠൌ;
താരാഗണാശ്ച രദനാഃ; ശമനശ്ച ദംഷ്ട്രാ. 5

അല്ലയോ ഭഗവാനേ! അങ്ങയുടെ കടാക്ഷവീക്ഷണം പതിന്നാലുലോകങ്ങളേയും സൃഷ്ടിക്കയാകുന്നു. കർണ്ണങ്ങൾ ദിക്കുകളും, നാസാദ്വാരങ്ങൾ രണ്ടും അശ്വിനീദേവന്മാരും, കീഴ്ച്ചുണ്ട് ലോഭവും, മേൽച്ചുണ്ട് ലജ്ജയും, പല്ല് നക്ഷത്രനിരയും, ദംഷ്ട്ര യമനും ആകുന്നു.

മായാ വിലാസഹസിതം; ശ്വസിതം സമീരോ;
ജിഹ്വാ ജലം; വചനമീശ! ശകുന്തപംക്തിഃ;
സിദ്ധാദയഃ സ്വരഗണാ മുഖരന്ധ്രമഗ്നി;-
ർദ്ദേവാ ഭുജാഃ; സ്തനയുഗം തവ ധർമ്മദേവൌ. 6

അങ്ങയുടെ കളിപ്പുഞ്ചിരി മായയും, ശ്വാസം വായുവും, നാവ് ജലവും, വാക്ക് പക്ഷിസമൂഹവും, ഷഡ്ജാദിസ്വരങ്ങൾ സിദ്ധന്മാരും, വായ് അഗ്നിയും, ഭുജങ്ങൾ ദേവന്മാരും, മുലകൾ രണ്ടും ദേവതാമൂർത്തിയും ധർമ്മവും ആകുന്നു.

പൃഷ്ഠന്ത്വധർമ്മ ഇഹ ദേവ മനഃ സുധാംശു,-
രവ്യക്തമേവ ഹൃദയാംബുജമംബുജാക്ഷ!
കുക്ഷിസ്സമുദ്രനിവഹാ; വസനന്തു സന്ധ്യേ;
ശേഫഃ പ്രജാപതിരസൌ, വൃഷണൌ ച മിത്രഃ. 7

അല്ലയോ ദേവ! അങ്ങേ പിൻഭാഗം അധർമ്മവും, മനസ്സ് ചന്ദ്രനും, ഹൃദയം അവ്യക്തവും (മൂന്നു ഗുണങ്ങളുടെയും സാമ്യാവസ്ഥയും) ആകുന്നു. അല്ലയോ അംബുജാക്ഷ! വയറ് സപ്തസമുദ്രങ്ങളും, വസ്ത്രം സന്ധ്യകളും ഗുഹ്യാവയവം ബ്രഹ്മാവും വൃഷണങ്ങൾ മിത്രനും ആകുന്നു.

ശ്രോണീസ്ഥലം മൃഗഗണാഃ; പദയോർന്നഖാസ്തേ
ഹസ്ത്യുഷ്ട്രസൈന്ധവമുഖാ; ഗമനന്തു കാലഃ;
വിപ്രാദിവർണ്ണഭവനം വദനാബ്ജബാഹു-
ചാരൂരുയുഗ്മചരണം കരുണാംബുധേ! തേ. 8

അല്ലയോ കരുണാനിധിയായ ദേവ! അങ്ങയുടെ അരക്കെട്ടിന്റെ പിൻഭാഗം (ചന്തി) മൃഗസമൂഹവും, കാൽനഖങ്ങൾ, ആന, ഒട്ടകം, കുതിര മുതലായവയും അങ്ങയുടെ ഗതി കാലവും ആകുന്നു. അങ്ങയുടെ മുഖം ബ്രാഹ്മണരുടെ സ്ഥാനവും, കൈകൾ ക്ഷത്രിയരുടെ സ്ഥാനവും, തുടകൾ വൈശ്യന്മാരുടെ സ്ഥാനവും, കാലുകൾ ശൂദ്രരുടെ സ്ഥാനവും ആകുന്നു.

സംസാരചക്രമയി ചക്രധര! ക്രിയാസ്തേ;
വീര്യം മഹാസുരഗണോ -സ്ഥികുലാനി ശൈലാഃ;
നാഡ്യഃ സരിൽസമുദയാ;-സ്തരവശ്ച രോമ;
ജീയാദിദം വപുരനിർവ്വചനീയമീശ! 9

അല്ലയോ ചക്രപാണേ! അങ്ങേ പ്രവൃത്തികൾ സംസാരചക്രവും, അങ്ങേ പരാക്രമം അസുരപ്രമാണികളും, അസ്ഥികൾ പർവ്വതങ്ങളും, നാഡികൾ നദികളും, രോമങ്ങൾ വൃക്ഷങ്ങളും ആകുന്നു. അല്ലയോ ഈശ! അങ്ങയുടെ ഈ വിധത്തിലുള്ള ശരീരം സർവ്വോൽകൃഷ്ടേണ വർത്തിക്കട്ടെ.

ഈദൃഗ്ജഗന്മയവപുസ്തവ കർമ്മഭാജാം
കർമ്മാവസാനസമയേ സ്മരണീയമാഹുഃ;
തസ്യാന്തരാത്മവപുഷേ വിമലാത്മനേ തേ
വാതാലയാധിപ! നമോസ്തു; നിരുന്ധി രോഗാൻ. 10

ഇപ്രകാരമുള്ള നിന്തിരുവടിയുടെ സർവ്വലോകസ്വരൂപമായ ശരീരം കർമ്മാധികാരികൾക്ക്, ഷോഡശോപചാരങ്ങളോടുകൂടിയ പൂജയുടെ ഒടുവിൽ സ്മരിക്കപ്പെടാൻ കഴിവുള്ളതാകുന്നു. ഇങ്ങനെയുള്ള വിരാട്സ്വരൂപത്തിന്റെ അന്ത

യ്യാമിയായും ശുദ്ധസത്വമയമൂർത്തിയായും ഇരിക്കുന്ന അങ്ങേയ്ക്കു നമസ്കാരം. അല്ലയോ ഗുരുവായൂരപ്പ! ഈവമാതിരി ഉപാസനയ്ക്കു് സമർത്ഥനാകത്തക്കവണ്ണം എൻെറ രോഗങ്ങളെ ശമിപ്പിക്കണമേ.

---

## സപ്തമദശകം.

### ഹിരണ്യഗർഭോത്ഭവരൂപവർണ്ണനം.

ഏവം ദേവ! ചതുർദ്ദശാത്മകജഗ-
ദ്രൂപേണ ജാതഃ പുന-
സ്തസ്യോർദ്ധ്വം ഖലു സത്യലോകനിലയേ
ജാതോസി ധാതാ സ്വയം;
യം ശംസന്തി ഹിരണ്യഗർഭമഖില-
ത്രൈലോക്യജീവാത്മകം;
യോഭൂൽ സ്ഫീതരജോവികാരവികസ-
ന്നാനാസിസൃക്ഷാരസഃ. 1

അല്ലയോ ദേവ! ഇപ്രകാരം പതിന്നാലുലോകങ്ങളാകുന്ന സ്വരൂപത്തോടുകൂടി—അതായതു് വിരാട്സ്വരൂപനായിട്ടു് ജനിച്ച അങ്ങുതന്നെ വീണ്ടും ആ ലോകങ്ങളുടെ മേൽഭാഗത്തു്, സത്യലോകത്തിൽ ബ്രഹ്മാവായി ജാതനായി; അങ്ങനെ ജനിച്ച എല്ലാ ലോകങ്ങൾക്കും, ജീവരൂപനായിത്തീർന്നിട്ടുള്ള അതായതു് അഞ്ചു പ്രാണങ്ങൾ മനസ്സ്, ബുദ്ധി, പത്തിന്ദ്രിയങ്ങൾ ഇവയുടെ സമഷ്ടിരൂപനായ—അങ്ങേ ഹിരണ്യഗർഭനെന്നു പറയുന്നു. ആ ഹിരണ്യഗർഭൻ, തന്നിൽ വർദ്ധിച്ച രജോഗുണത്തിൻെറ വികാരത്താൽ പലമാതിരി സൃഷ്ടിചെയ്യുന്നതിനു് ഉത്സാഹമുള്ളവനായിത്തീർന്നു.

സോയം വിശ്വവിസൎഗ്ഗദത്തഹൃദയ-
സ്സംപശ്യമാനഃ സ്വയം
ബോധം ഖല്വനവാപ്യ വിശ്വവിഷയം
ചിന്താകുലസ്തസ്ഥിവാൻ;
താവത്വാം ജഗതാംപതേ തപ തപേ-
ത്യേവം ഹി വൈഹായസീം
വാണീമേനമശിശ്രവഃ ശ്രുതിസുഖാം
കുർവംസ്തപഃപ്രേരണാം. 2

അങ്ങനെയുള്ള ഈ ബ്രഹ്മാവു്, പലമാതിരിയുള്ള പ്രപഞ്ചത്തെ സൃഷ്ടിക്കുന്നതിൽ ഉത്സാഹത്തോടുകൂടി, തന്നിയെ ആലോചിച്ചിട്ടു് പ്രപഞ്ചത്തെപ്പററി ഒരു ബോധവുംകിട്ടാതെ, ചിന്താകുലനായിരുന്നു. അല്ലയോ ജഗദീശ്വരാ! അപ്പോൾ അങ്ങു് അദ്ദേഹത്തെ തപസ്സിനായി പ്രേരിപ്പിച്ചുകൊണ്ടു് തപസ്സുചെയ്യുക, തപസ്സുചെയ്യുക എന്നുള്ള ശ്രവണമധുരമായ ആകാശവാക്കിനെ അദ്ദേഹത്തെ കേൾപ്പിച്ചു.

കോസൌ മാമവദൽ പുമാനിതി ജലാ-
പൂൎണ്ണേ ജഗന്മണ്ഡലേ
ദിക്ഷുദ്വീക്ഷ്യ കിമപ്യനീക്ഷിതവതാ
വാക്യാൎത്ഥമുല്പശ്യതാ
ദിവ്യം വൎഷസഹസ്രമാത്തതപസാ
തേന ത്വമാരാധിത-
സ്തസ്മൈ ദൎശിതവാനസി സ്വനിലയം
വൈകുണ്ഠമേകാത്ഭുതം. 3

ലോകമെല്ലാം വെള്ളംകൊണ്ടു നിറഞ്ഞിരിക്കുന്ന ഈ സമയത്തു്, എന്നോടു പറഞ്ഞ ഈ പുരുഷൻ ആരാണു്? എന്നു് എല്ലാ ദിക്കിലും നോക്കീട്ടു് ഒന്നും കാണാതെ പിന്നീടു് കേട്ട വാക്കിന്റെ അൎത്ഥത്തെ ആലോചിച്ചു് ആയിരം ദിവ്യവത്സരം അദ്ദേഹത്താൽ തപസ്സുകൊണ്ടാരാ

ധിക്കപ്പെട്ട അങ്ങ് ഏററവും ആശ്ചയ്യകരമായ അങ്ങേ വാസസ്ഥാനമായ വൈകുണ്ഠത്തെ അദ്ദേഹത്തെ കാണിച്ചു.

മായാ യത്ര കദാപി നോ വികുരുതേ,
ഭാതേ ജഗദ്ഭ്യോ ബഹിഃ,
ശോകക്രോധവിമോഹസാധ്വസമുഖാ-
ഭാവാസ്തു ദൂരം ഗതാഃ,
സാന്ദ്രാനന്ദഝരീ ച യത്ര പരമ-
ജ്യോതിഃപ്രകാശാത്മകേ,
തത്തേ ധാമ വിഭാവിതം വിജയതേ
വൈകുണ്ഠരൂപം വിഭോ! 4

അല്ലയോ വിഭോ! ലോകങ്ങൾക്കെല്ലാം പുറമേ ശോഭിക്കുന്ന യാതൊന്നിങ്കൽ, മായ ഒരിക്കലും വികാരത്തെ പ്രാപിക്കയില്ലയോ, ദുഃഖം, കോപം, ദേഹാദികളിലുള്ള അഭിമാനം ഭയം മുതലായവ യാതൊന്നിങ്കൽനിന്നും അകന്നിരിക്കുന്നുവോ സൂയ്യാദിജ്യോതിസ്സുകൾക്കുപോലും പ്രകാശത്തെ നല്കുന്നതിനുള്ള ശക്തിയെ കൊടുക്കുന്ന പരമജ്യോതിസ്സാകുന്ന പ്രകാശത്തോടുകൂടിയ യാതൊന്നിങ്കൽ വസിക്കുന്നവക്ക് എപ്പോഴും ബ്രഹ്മാനന്ദാനുഭവം ഉണ്ടാകുന്നുവോ, അങ്ങനെയുള്ളതും, അങ്ങ് ബ്രഹ്മാവിനു കാണിച്ചുകൊടുത്തതുമായ, വൈകുണ്ഠമെന്ന അങ്ങേ വാസസ്ഥാനം എല്ലാററിനും മീതേ വിളങ്ങുന്നു.

യസ്മിൻ നാമ ചതുർഭുജാ ഹരിമണിശ്യാമാവദാതത്വിഷോ
നാനാഭൂഷണരത്നദീപിതദിശോ രാജദ്വിമാനാലയാഃ
ഭക്തിപ്രാപ്തതഥാവിധോന്നതപദാ ദീവ്യന്തി ദിവ്യാ ജനാ-
സ്തത്തേ ധാമ നിരസ്തസവ്വശമലം വൈകുണ്ഠരൂപം ജയേൽ.

യാതൊരു ലോകത്തിൽ ശുദ്ധസത്വമയമൂത്തികളും, നാലു കൈയോടുകൂടിയവരും, ഇന്ദ്രനീലക്കല്ലുപോലെ നീലനിർമ്മലകാന്തിയുള്ളവരും, പലമാതിരി ആഭരണങ്ങളിൽ

പതിച്ചിട്ടുള്ള രത്നങ്ങളാൽ ദിക്കുകളെ പ്രകാശിപ്പിക്കുന്നവരും, ശോഭയേറിയ വിമാനങ്ങളിൽ വസിക്കുന്നവരും, ഭക്തികൊണ്ടുതന്നെ ആ ഉന്നതസ്ഥാനത്തെ പ്രാപിച്ചവരുമായ ദിവ്യജനങ്ങൾ വിളങ്ങുന്നുവോ, സകല അജ്ഞാനത്തെയും അജ്ഞാനഫലങ്ങളെയും നശിപ്പിക്കുന്ന വൈകുണ്ഠമെന്ന നിന്തിരുവടിയുടെ ആ സ്ഥാനം ജയിക്കട്ടേ!

നാനാദിവ്യവധൂജനൈരഭിവൃതാ വിദ്യുല്ലതാതുല്യയാ
വിശ്വോന്മാദനഹൃദ്യഗാത്രലതയാ, വിദ്യോതിതാശാന്തരാ
ത്വൽപാദാംബുജസൗരഭൈകകുതുകാ ലക്ഷ്മീഃ സ്വയം (ലക്ഷ്യതേ
യസ്മിൻ വിസ്മയനീയദിവ്യവിഭവാ തത്തേ പദം ദേഹി മേ.

യാതൊരു ലോകത്തിൽ, അങ്ങേ പാദാംബുജങ്ങളുടെ സൗരഭ്യത്തിലുള്ള ഒരിക്കലും അഴിവില്ലാത്ത കൗതുകത്താൽ, പലപ്രകാരത്തിലുള്ള ദിവ്യസ്ത്രീജനങ്ങളാൽ അകമ്പടിസേവിക്കപ്പെട്ടവളും, മിന്നൽപ്പിണറിനോടു തുല്യമായി സകല ലോകത്തെയും ഭ്രമിപ്പിക്കത്തക്ക അഴകേറിയ ശരീരംകൊണ്ടു സകല ദിക്കുകളെയും വിദിക്കുകളെയും പ്രകാശിപ്പിക്കുന്നവളും, ആശ്ചര്യകരങ്ങളായ ദിവ്യോപകരണങ്ങളോടുകൂടിയവളുമായ ലക്ഷ്മീദേവി തനിയേ പ്രത്യക്ഷയായിരിക്കുന്നുവോ, അങ്ങേ ആ വാസസ്ഥാനം എനിക്കു നല്കി അനുഗ്രഹിക്കണമേ.

(യസ്മിൻ വിസ്മയനീയദിവ്യവിഭവം തത്തേ പദം ദേഹി മേ—എന്നും പാഠമുണ്ട്. ആ പക്ഷത്തിൽ വിസ്മയനീയദിവ്യവിഭവം എന്നുള്ളതു് വൈകുണ്ഠത്തിന്റെ വിശേഷണമായിരിക്കും.)

തത്രൈവം പ്രതിദർശിതേ നിജപദേ. രത്നാസനാധ്യാസിതം
ഭാസ്വൽകോടിലസൽകിരീടകടകാദ്യാകല്പദീപ്രാകൃതിം

ശ്രീവത്സാങ്കിതമാത്തകൗസ്തുഭമണിച്ഛായാരുണം കാരണം
വിശേഷാം തവ രൂപമൈക്ഷത വിധിസ്തത്തേ വിഭോ!-
ഭാതു മേ. 7

ഇപ്രകാരം നിന്തിരുവടി കാണിച്ചുകൊടുത്ത തൻെറ ലോകത്തിൽ, രത്നസിംഹാസനത്തിൽ സ്ഥിതിചെയ്യുന്നതും, അനേകകോടി സൂര്യബിംബങ്ങളുടെ സമൂഹംപോലെ ശോഭിക്കുന്ന കിരീടം, കൈക്കെട്ട് മുതലായ അലങ്കാരങ്ങളാൽ വിളങ്ങുന്ന ആകൃതിയോടുകൂടിയതും ശ്രീവത്സമെന്ന മറുവുള്ളതും, അണിഞ്ഞിട്ടുള്ള കൗസ്തുഭമണിയുടെ കാന്തികൊണ്ട് വെൺചോപ്പുനിറത്തോടുകൂടിയതും, സകല ചരാചരങ്ങൾക്കും കാരണവും ആയ നിന്തിരുവടിയുടെ രൂപത്തെ ബ്രഹ്മാവ് കണ്ടു; അല്ലയോ ഭഗവാനേ! അത് എനിക്കും പ്രത്യക്ഷമാകട്ടെ!

കാളാംഭോദകളായകോമളരുചീചക്രേണ ചക്രന്ദിശാ-
മാവൃണ്വാനമുദാരമന്ദഹസിതസ്യന്ദപ്രസന്നാനനം
രാജൽകംബുഗദാരിപങ്കജധരശ്രീമദ്ഭുജാമണ്ഡലം
സ്രഷ്ടുസ്തുഷ്ടികരം വപുസ്തവ വിഭോ! മദ്രോഗമുദ്വാസയേത്

അല്ലയോ വിഭോ! കാർമേഘം, കായാമ്പൂവ് ഇവപോലെ സുന്ദരമായ കാന്തിപൂരംകൊണ്ട് ദിങ്മണ്ഡലത്തെ മറയ്ക്കുന്നതും, അതിമനോഹരമായ പുഞ്ചിരിയുടെ നിരന്തരമായ സാന്നിദ്ധ്യംകൊണ്ട് പ്രസന്നമായ മുഖത്തോടുകൂടിയതും ശോഭയുള്ള ശംഖ്, ഗദ, ചക്രം, താമര ഇവ ധരിച്ച അനേകം തൃക്കൈകളുള്ളതും ബ്രഹ്മാവ് കണ്ടാനന്ദിച്ചതും ആയ അങ്ങേ തിരുവുടൽ എൻെറ രോഗത്തെ ഉച്ചാടനം ചെയ്യട്ടേ!

ദൃഷ്ട്വാ സംഭൃതസംഭ്രമഃ കമലഭൂസ്ത്വൽപാദപാഥോരുഹേ
ഹർഷാവേശവശംവദോ നിപതിതഃ പ്രീത്യാ കൃതാർത്ഥീഭവൻ
ജാനാസ്യേവ മനീഷിതം മമ വിഭോ! ജ്ഞാനം തദാപാദയ
ദ്വൈതാദ്വൈതഭവത്സ്വരൂപപരമിത്യാചഷ്ടതം ത്വാം ഭജേ.

ബ്രഹ്മാവു്, അതുകണ്ടു് വളരെ സംഭ്രമിച്ചു് ആനന്ദപാരവശനായിട്ടു് അങ്ങേ പാദപത്മത്തിൽ വീണുവണങ്ങി കൃതാൎത്ഥതയോടുകൂടെ "അല്ലയോ വിഭോ! എന്റെ ഉള്ളിലുള്ള ആഗ്രഹം ഇന്നതെന്നു് അങ്ങേയ്ക്കറിയാമല്ലോ. ദ്വൈതമായിട്ടും അദ്വൈതമായിട്ടും (ഏകമായിട്ടും പലതായിട്ടും) ഇരിക്കുന്ന അങ്ങേസ്വരൂപത്തെപ്പററിയുള്ള ജ്ഞാനം എനിക്കു നല്കണമേ!" എന്നു പ്രാൎത്ഥിച്ചു. അങ്ങനെയുള്ള അങ്ങേ ഞാൻ ഭജിക്കുന്നു.

ആതാമ്രേ ചരണേ വിനമ്രമഥ തം
ഹസ്തേന ഹസ്തേ സ്പൃശൻ
ബോധസ്തേ ഭവിതാ; ന സൎഗ്ഗവിധിഭിർ-
ബന്ധോപി സഞ്ജായതേ;
ഇത്യാഭാഷ്യ ഗിരം പ്രതോഷ്യ നിതരാം
തച്ചിത്തഗൂഢഃ സ്വയം
സൃഷ്ടൗ തം സമുദൈരയഃ സ ഭഗവ-
ന്നുല്ലാസയോല്ലാഘതാം. 10

നിന്തിരുവടിയുടെ അല്പം ചുവന്ന കാലുകളിൽ നമസ്കരിച്ച ആ ബ്രഹ്മാവിനെ കൈക്കു പിടിച്ചിട്ടു് "നിനക്കു പ്രാൎത്ഥിതമായ ജ്ഞാനം സിദ്ധിക്കും; സൃഷ്ടിവ്യാപാരം കൊണ്ടു് നിനക്കു് ശരീരബന്ധവും ഉണ്ടാകയില്ല" എന്നരുളിച്ചെയ്തു് ഏററവും സന്തോഷിപ്പിച്ചിട്ടു് തനിയേ അവന്റെ ഉള്ളിൽ കടന്നിരുന്നുകൊണ്ടു് അവനെ സൃഷ്ടികൎമ്മത്തിൽ പ്രേരിപ്പിച്ചു. അങ്ങനെയുള്ള അങ്ങു് എനിക്കു് ആരോഗ്യം വൎദ്ധിപ്പിക്കേണമേ!

ഇതി സപ്തമദശകം

ദ്വിതീയസ്കന്ധം സമാപ്തം.

# തൃതീയസ്കന്ധം

## അഷ്ടമദശകം.

### നൈമിത്തികപ്രളയവര്‍ണ്ണനവും പുനഃസൃഷ്ടിവര്‍ണ്ണനവും

ഏവം താവല്‍പ്രാകൃതപ്രക്ഷയാന്തേ
ബ്രാഹ്മേ കല്പേ ഹ്യാദിമേ ലബ്ധജന്മാ
ബ്രഹ്മാ ഭൂയസ്ത്വത്ത ഏവാപ്യ വേദാന്‍
സൃഷ്ടിം ചക്രേ പൂര്‍വ്വകല്പോപമാനാം. 1

മഹാപ്രളയത്തിന്റെ അവസാനത്തില്‍ ഒന്നാമത്തെ ബ്രഹ്മകല്പത്തില്‍, അതായതു്, ബ്രഹ്മാവിന്റെ ആദ്യദിവസത്തിന്റെ ആരംഭത്തില്‍ മേല്പറഞ്ഞപ്രകാരം ജനിച്ച ബ്രഹ്മാവു്, നിന്തിരുവടിയില്‍നിന്നു വേദങ്ങള്‍ പഠിച്ചു്, പ്രളയത്തിനുമുമ്പുണ്ടായിരുന്നതുപോലെതന്നെ സൃഷ്ടിയെ ചെയ്തു.

സോയം ചതുര്‍യ്യുഗസഹസ്രമിതാന്യഹാനി
താവന്മിതാശ്ച രജനീര്‍ബഹുശോ നിനായ
നിദ്രാത്യസൗ ത്വയി നിലീയ സമം സ്വസൃഷ്ടൈര്‍-
ന്നൈമിത്തികപ്രളയമാഹുരതോസ്യ രാത്രിം. 2

അങ്ങനെയുള്ള ഈ ബ്രഹ്മാവു് ആയിരം ചതുര്‍യ്യുഗം കൂടിയ പകലുകളെയും, അത്രയുംതന്നെ അളവുള്ള രാത്രികളെയും വളരെപ്രാവശ്യം കഴിച്ചിട്ടുണ്ടു്. ഈ ബ്രഹ്മാവു്, താന്‍ സൃഷ്ടിച്ചിട്ടുള്ള ചരാചരങ്ങളോടുകൂടി നിന്തിരുവടിയില്‍ ലയിച്ചിട്ടാണു് ഉറങ്ങുന്നതു്. ഇതിനാല്‍ ഇവന്റെ രാത്രിയെ നൈമിത്തികപ്രളയമെന്നു പറയുന്നു.

അസ്മാദൃശാം പുനരഹർമ്മുഖകൃത്യതുല്യാം
സൃഷ്ടിം കരോത്യനുദിനം സ ഭവൽപ്രസാദാൽ;
പ്രാൿബ്രാഹ്മകല്പജനുഷാഞ്ച പരായുഷാം തു
സുപ്തപ്രബോധനസമാസ്തി തദാപി സൃഷ്ടിഃ 3

ആ ബ്രഹ്മാവു്, നാമൊക്കെ ദിനാരംഭത്തിലുള്ള കൃത്യങ്ങൾ ചെയ്യുന്നതുപോലെ നിന്തിരുവടിയുടെ അനുഗ്രഹത്താൽ ദിനംപ്രതി സൃഷ്ടിക്കുന്നു. മുമ്പിലത്തെ ബ്രാഹ്മകല്പത്തിൽ ജനിച്ചിട്ടുള്ളവരും അതിദീർഘമായ ആയുസ്സോടുകൂടിയവരും ആയ മാർക്കണ്ഡേയാദികളേയും അപ്പോൾ ഉറങ്ങിയവരെ ഉണർത്തുന്നതുപോലെ സൃഷ്ടിക്കുന്നുണ്ടു്

പഞ്ചാശദബ്ദമധുനാ സ്വവയോർദ്ധരൂപ-
മേകം പരാർദ്ധമതിവൃത്യ ഹി വർത്തതേസൗ;
തത്രാന്ത്യരാത്രിജനിതാൻ കഥയാമി ഭൂമൻ!
പശ്ചാദ്ദിനാവതരണേ ച ഭവദ്വിലാസാൻ. 4

അല്ലയോ! അപ്രമേയസ്വരൂപാ! ഇപ്പോൾ അദ്ദേഹം തന്റെ വയസ്സിന്റെ പകുതിയായ അൻപതുവയസ്സാകുന്ന ഒരു പരാർദ്ധത്തെ അതിക്രമിച്ചിരിക്കയാണല്ലോ. അതിൽ രാത്രിയുടെ അവസാനകാലത്തിലും അടുത്ത പകൽ ആരംഭിച്ചതിനുശേഷവും ഉണ്ടായ അങ്ങേ ലീലകളെ ഞാൻ വർണ്ണിക്കാൻ പോകുന്നു.

ദിനാവസാനേഥ സരോജയോനിഃ
സുഷുപ്തികാമസ്ത്വയി സന്നിലില്യേ;
ജഗന്തി ച ത്വജ്ജഠരം സമീയു;-
സ്തദേദമേകാർണ്ണവമാസ വിശ്വം. 5

പിന്നീടു് ബ്രഹ്മാവു് ഒന്നാമത്തെ കല്പത്തിന്റെ അവസാനത്തിൽ ഉറങ്ങാനുള്ള ആഗ്രഹത്തോടുകൂടി നിന്തിരുവടിയിൽ ലയിച്ചു; ലോകങ്ങളും നിന്തിരുവടിയുടെ ഉദരത്തിൽ പ്രവേശിച്ചു; അപ്പോൾ ഈ ലോകം മുഴുവൻ ജലമയമായിത്തീന്നു.

താവെവ വേഷേ ഭണിരാജി ശേഷേ
ജലൈകശേഷേ ഭുവനേ സ്മ ശേ ഷേ
ആനന്ദസാന്ദ്രാനുഭവസ്വരൂപ-
സ്വയോഗനിദ്രാപരിമുദ്രിതാത്മാ. 6

ഇപ്രകാരം ലോകത്തിൽ ജലംമാത്രം ശേഷിച്ചിരിക്കു മ്പോൾ നിന്തിരുവടി നിന്തിരുവടിയുടെതന്നെ മൂത്തിഭേദ മായ ശേഷനെന്നപേരായ സപ്പശ്രേഷ്ഠൻെറ പുറത്തു് നിര ന്തരാനന്ദാനുഭവസ്വരൂപമായ തൻെറ യോഗനിദ്രയിൽ ലയിച്ചുകിടന്നു

കാലാഖ്യശക്തിം പ്രളയാവസാനേ
പ്രബോധയേത്യാദിശതാ കിലാദൗ
ത്വയാ പ്രസുപ്തം പരിസുപ്തശക്തി-
വ്ര ജന തത്രാഖിലജീവധാമ്നാ. 7

എല്ലാ ശക്തികളും അതായതു് മൂലപ്രകൃതി, മഹ ത്തത്വം, അഹങ്കാരം മുതലായവ തന്നിൽ ലയിച്ചിട്ടുള്ള വനും എല്ലാ ചരാചരങ്ങൾക്കും വിശ്രമസ്ഥാനമായിത്തീ ന്നിട്ടുള്ളവനും ആയ അങ്ങു്, പ്രളയാവസാനത്തിൽ എന്നെ ഉണത്തണം എന്നു്, കാലമെന്ന പേരായ ശക്തിയോടു് ചട്ടംകെട്ടീട്ടാണത്രേ ഉറങ്ങിയതു്.

ചതുയ്യുഗാണാഞ്ച സഹസ്രമേവം
ത്വയി പ്രസുപ്തേ പുനരദ്വിതീയേ
കാലാഖ്യശക്തിഃ പ്രഥമപ്രബുദ്ധാ
പ്രബോധയത്ത്വാം കില വിശ്വനാഥ! 8

അല്ലയോ വിശ്വനാഥ! ഏകനായ അങ്ങു് ഇപ്ര കാരം ആയിരം ചതുയ്യുഗകാലം ഉറങ്ങിയതിൻെറശേഷം, ആദ്യമേ ഉണന്ന കാലശക്തി അങ്ങേ ഉണത്തി എന്നാണു പറയുന്നതു്.

വിബുദ്ധ്യ ച ത്വാം ജലഗൎഭശായിൻ!
വിലോക്യ ലോകാനഖിലാൻ പ്രലീനാൻ
തേഷ്വേവ സൂക്ഷ്മാത്മതയാ നിജാന്തഃ-
സ്ഥിതേഷു വിശ്വേഷു ദദാഥ ദൃഷ്ടിം. 9

അല്ലയോ ആവരണജലമദ്ധ്യത്തിൽ ശയിച്ചുകൊണ്ടിരുന്ന ഭഗവാനേ! അങ്ങ് ഉണൎന്നു സകല ചരാചരങ്ങളേയും നിന്തിരുവടിയിൽ ലയിച്ചിരിക്കുന്നതായിക്കണ്ടിട്ട് സൂക്ഷ്മരൂപത്തിൽ തന്റെ ഉള്ളിലിരുന്ന അവയിൽ തൃക്കണ്ണുകളെ ഓടിച്ചു.

തദസ്ത്വദീയാദയി, നാഭിരന്ധ്രാ-
ദുദഞ്ചിതം കിഞ്ചന ദിവ്യപത്മം
നിലീനനിശ്ശേഷപദാൎത്ഥമാലാ-
സംക്ഷേപരൂപം മുകുളായമാനം. 10

അനന്തരം, അങ്ങേപ്പൊക്കിൾച്ചുഴിയിൽനിന്നും കൂമ്പിയ അവസ്ഥയിലുള്ളതും, സകല ചരാചരങ്ങളുടെയും ബീജങ്ങളുടെ ഒരു സംഗ്രഹമായിരിക്കുന്നതും ആയ ഒരു ദിവ്യമായ താമരപ്പൂവ് ഉയൎന്നുവന്നു.

തദേതദംഭോരുഹകുഡ്മളം തേ
കളേബരാത്തോയപഥേ പ്രരൂഢം
ബഹിൎന്നിരീതം പരിതഃസ്ഫുരദ്ഭിഃ
സ്വധാമഭിൎദ്ധ്വാന്തമലം ന്യകൃന്തൽ. 11

ആ താമരമൊട്ട് അങ്ങേയുടെ ശരീരത്തിൽനിന്നു മുളച്ചു പൊങ്ങിപ്പൊങ്ങി, വെള്ളത്തിന്റെ ഉപരിഭാഗത്തുവന്ന്, ചുററും വീശുന്ന തന്റെ കാന്തിക്കതിരുകളെക്കൊണ്ട് ഇരുളിനെ നിശ്ശേഷം നശിപ്പിച്ചു.

സംഫുല്ലപത്രേ നിതരാം വിചിത്രേ
തസ്മിൻ ഭവദ്വീൎയ്യധൃതേ സരോജേ

സ പത്മജന്മാ വിധിരാവിരാസീൽ
സ്വയം പ്രബുദ്ധാഖിലവേദരാശിഃ 12

ഇതളുവിരിഞ്ഞു് അസാധാരണവലിപ്പത്തോടും ഭംഗിയോടും കൂടിയിരിക്കുന്നതും അങ്ങേ യോഗബലത്താൽ ഉറപ്പിക്കപ്പെട്ടതുമായ ആ താമരപ്പൂവിൽ തനിയേ വേദസമൂഹങ്ങളെ മനസ്സിലാക്കിയിട്ടുള്ളവനും പത്മജന്മാവെന്നു പ്രസിദ്ധനും ആയ ആ ബ്രഹ്മാവു വെളിപ്പെട്ടു.

അസ്മിൻ പരാത്മൻ! നനു പാത്മകല്പേ
ത്വമിത്ഥമുത്ഥാപിതപത്മയോനിഃ
അനന്തഭൂമാ മമ രോഗരാശിം
നിരുന്ധി വാതാലയവാസ! വിഷ്ണോ! 13

അല്ലയോ പരമാത്മാവും ഗുരുവായുപുരവാസിയും ആയ വിഷ്ണോ! പാത്മകല്പത്തിൽ ഇപ്രകാരം ബ്രഹ്മാവിനെ ഉത്ഭവിപ്പിച്ച അപരിച്ഛേദ്യമായ മാഹാത്മ്യത്തോടുകൂടിയ അങ്ങു് എന്റെ എല്ലാ ആധിവ്യാധികളെയും തടുക്കണമേ.

അഷ്ടമദശകം സമാപ്തം.

---

## നവമദശകം

### ബ്രഹ്മാവിന്റെ വൃത്താന്തം.

**സ്ഥിതഃ സ കമലോത്ഭവസ്തവ ഹി നാഭിപങ്കേരുഹേ**
**കുതഃ സ്വിദിദമംബുധാവുദിതമിത്യനാലോകയൻ,**
**തദീക്ഷണകുതൂഹലാൽ പ്രതിദിനം വിവൃത്താനന-**
**ശ്ചതുർവദനതാമഗാദ്വികസദഷ്ടദൃഷ്ട്യംബുജാം.** 1

നിന്തിരുവടിയുടെ നാഭിപത്മത്തിൽ ഇരുന്ന ആ പത്മജൻ ഇതു് സമുദ്രത്തിൽ എവിടെനിന്നുണ്ടായിയെന്നു് അറിയാഞ്ഞു് അതു കണ്ടുപിടിക്കുന്നതിനുള്ള കൗതുകത്താൽ നാലുദിക്കിലേയ്ക്കും മുഖം തിരിക്കുകകൊണ്ടു്, വികസിച്ച ചെന്താമരപ്പൂവുപോലെയുള്ള എട്ടു കണ്ണുകളോടുകൂടിയ നാലു മുഖങ്ങൾ അദ്ദേഹത്തിനു് ഉണ്ടായി.

മഹാൺണ്ണവവിഘൂൺണ്ണിതം കമലമേവ തൽ കേവലം
വിലോക്യ തദുപാശ്രയം തവ തനുന്തു നാലോകയൻ
ക ഏഷ കമലോദരേ മഹതി നിസ്സഹായോഹ്യഹം
കുതഃസ്വിദിദമംബുജം സമജനീതി ചിന്താമഗാൽ. 2

എന്നിട്ടു് അദ്ദേഹം വൻകടലിന്റെ തിരമാലകളാൽ ഇളകുന്ന താമരപ്പൂവിനെ മാത്രമല്ലാതെ അതിനു് അധിഷ്ഠാനമായ അങ്ങേത്തിരുവുടലിനെ കാണാഞ്ഞതിനാൽ ഈ വലിയ താമരപ്പൂവിനകത്തു്, ഇരിക്കുന്ന നിസ്സഹായനായ ഞാൻ ആരാണു ? ഈ താമരപ്പൂ എവിടെനിന്നുണ്ടായി? എന്നു ചിന്തിച്ചുതുടങ്ങി.

അമുഷ്യ ഹി സരോരുഹഃ കിമപി കാരണം സംഭവേ-
ദിതി സ്മ കൃതനിശ്ചയഃ സ ഖലു നാളരന്ധ്രാധ്വനാ
സ്വയോഗബലവിദ്യയാ സമവരൂഢവാൻ പ്രൗഢധീ-
സ്ത്വദീയമതിമോഹനം ന തു കളേബരം ദൃഷ്ടവാൻ. 3

ഈ താമരപ്പൂവിനു് ഉല്പത്തിസ്ഥാനമായി എന്തെങ്കിലും ഉണ്ടായിരിക്കണമെന്നു നിശ്ചയിച്ചു് ബുദ്ധിമാനായ അദ്ദേഹം തന്റെ തപസ്സും ആത്മജ്ഞാനവുംകൊണ്ടു സമ്പാദിച്ചിരുന്ന അഷ്ടൈശ്വര്യങ്ങളുടെ ബലത്താൽ സൂക്ഷ്മശരീരനായിത്തീൎന്നു് താമരത്തണ്ടിന്റെ ദ്വാരത്തിൽക്കൂടി കീഴ്പോട്ടിറങ്ങി എങ്കിലും പരമസുന്ദരമായ അങ്ങേത്തിരുവുടലിനെ കണ്ടില്ല.

തതസ്സകലനാളികാവിവരമാർഗ്ഗഗോ മാർഗ്ഗയൻ
പ്രയാസ്യ ശതവത്സരം കിമപി നൈവ സംദൃഷ്ടവാൻ
നിവൃത്യ കമലോദരേ സുഖനിഷണ്ണ ഏകാഗ്രധീഃ
സമാധിബലമാദധേ ഭവദനുഗ്രഹൈകാഗ്രഹീ. 4

പിന്നെയും അദ്ദേഹം ആ താമരത്തണ്ടിന്റെ എല്ലാ ദ്വാരങ്ങളിലും കടന്നു നൂറു വത്സരക്കാലം ബുദ്ധിമുട്ടി അന്വേഷിച്ചിട്ടും ഒന്നും കണ്ടുപിടിക്കാൻ സാധിക്കാതെ മടങ്ങി താമരപ്പൂവിന്റെ ഉള്ളിൽവന്നു്, സുഖമായി ആസനംബന്ധിച്ചു്, അങ്ങയുടെ അനുഗ്രഹത്തെ ഒന്നിനെമാത്രം ആഗ്രഹിച്ചു്, ധാരണാപൂർവ്വകമായി സ്ഥിരമായ സമാധിയെ കൈക്കൊണ്ടു.

ശതേന പരിവത്സരൈർദൃഢസമാധിബന്ധോല്ലസൽ-
പ്രബോധവിശദീകൃതഃ സ ഖലു പത്മിനീസംഭവഃ
അദൃഷ്ടചരമത്ഭുതം തവ ഹി രൂപമന്തർദൃശാ
വ്യചഷ്ട പരിതുഷ്ടധീർഭുജഗഭോഗഭാഗാശ്രയം. 5

നൂറു ദിവ്യവത്സരക്കാലം അനുഷ്ഠിച്ച നിശ്ചലമായ സമാധിബന്ധത്താൽ തെളിഞ്ഞുവിളങ്ങിയ ആത്മജ്ഞാനം കൊണ്ടു്, അജ്ഞാനവും മാലിന്യവും നശിച്ചു നിർമ്മലനായിത്തീർന്ന ആ പത്മജൻ ഉള്ളിലെ കണ്ണുകൊണ്ടു മുമ്പു കണ്ടിട്ടില്ലാത്തതും അത്യത്ഭുതവും അനന്തശയനത്തിൽ സ്ഥിതിചെയ്യുന്നതുമായ അങ്ങേത്തിരുവുടലിനെ ആനന്ദപരവശനായി കണ്ടു.

കിരീടമകുടോല്ലസത്കടകഹാരകേയൂരയുങ്-
മണിസ്ഫുരിതമേഖലം സുപരിവീതപീതാംബരം
കളായകുസുമപ്രഭം ഗളതലോല്ലസത് കൗസ്തുഭം
വപുസ്തദയി, ഭാവയേ കമലജന്മനേ ദർശിതം. 6

ശിരസ്സിന്റെ മുൻഭാഗം കിരീടത്താലും പിൻഭാഗം മകുടത്താലും ശോഭിക്കുന്നതും, വളകൾ മുത്തുമാലകൾ

തോൾവളകൾ ഇവ അണിഞ്ഞിട്ടുള്ളതും, വിലയേറിയ രത്നങ്ങളെക്കൊണ്ടു ജ്വലിക്കുന്ന കച്ചപ്പുറം ചാർത്തിട്ടുള്ളതും. ഭംഗിയായി മഞ്ഞപ്പട്ടു ധരിച്ചിട്ടുള്ളതും, കായാമ്പൂവിന്റെ കാന്തിയോടുകൂടിയതും, കഴുത്തിൽ കൗസ്തുഭം വിളങ്ങുന്നതും, ബ്രഹ്മാവിനു കാണിച്ചുകൊടുത്തതുമായ അങ്ങേത്തിരുവുടലിനെ ഞാൻ ധ്യാനിക്കുന്നു.

ശ്രുതിപ്രകരദർശിതപ്രചുരവൈഭവ! ശ്രീപതേ!
ഹരേ! ജയ ജയ പ്രഭോ! പദമുപൈഷി ദിഷ്ട്യാ ദൃശോഃ
കുരുഷ്വ ധിയമാശു മേ ഭുവനനിർമ്മിതൗ കർമ്മഠാ-
മിതി ദ്രുഹിണവർണ്ണിതസ്വഗുണബംഹിമാ പാഹി മാം. 7

അനവധി വേദവാക്യങ്ങളാൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള ലോകോത്തരമായ വൈഭവത്തോടുകൂടിയ ലക്ഷ്മീവല്ലഭനായ ഭഗവാനേ! അങ്ങു ജയിച്ചാലും, ജയിച്ചാലും! തിരുവടി എന്റെ ഭാഗ്യത്താൽ കണ്ണുകൾക്ക് വിഷയമായിത്തീർന്നിരിക്കുന്നു. എനിക്ക് ലോകത്തെ സൃഷ്ടിക്കുന്നതിനു സാമർത്ഥ്യമുള്ള ബുദ്ധി നൽകി വേഗത്തിൽ അനുഗ്രഹിക്കണമേ! ഇപ്രകാരം ബ്രഹ്മാവിനാൽ വർണ്ണിക്കപ്പെട്ടിട്ടുള്ള ഗുണമാഹാത്മ്യത്തോടുകൂടിയ അങ്ങ് എന്നെ രക്ഷിക്കണമേ!

ലഭസ്വ ഭുവനത്രയീരചനദക്ഷതാമക്ഷതാം;
ഗൃഹാണ മദനുഗ്രഹം; കുരു തപശ്ച ഭൂയോ വിധേ!
ഭവത്വഖിലസാധനീ മയി ച ഭക്തിരത്യുൽക്കടേ;-
ത്യുദീര്യ ഗിരമാദധാ മുദിതചേതസം വേധസം. 8

"ഹേ ബ്രഹ്മാവേ! നിനക്ക് ലോകസൃഷ്ടിക്ക് അനശ്വരമായ സാമർത്ഥ്യമുണ്ടാകട്ടേ; എന്റെ അനുഗ്രഹത്തെ സ്വീകരിക്കുക; നീ വീണ്ടും തപസ്സുചെയ്യണം; സകലവാഞ്ഛിതങ്ങളേയും സാധിക്കുന്ന എങ്കലുള്ള അതിയായ

ഭക്തി നിനക്കുണ്ടാകട്ടേ.'' ഇപ്രകാരം പറഞ്ഞു അങ്ങു ബ്രഹ്മാവിനെ സന്തുഷ്ടചിത്തനാക്കിച്ചെയ്തു.

ശതം കൃതതപാസ്തതസ്സ ഖലു ദിവ്യസംവത്സരാ-
നവാപ്യ ച തപോബലം മതിബലഞ്ച പൂർവ്വാധികം,
ഉദീക്ഷ്യ കില കമ്പിതം പയസി പങ്കജം വായുനാ
ഭവദ്ബലവിജൃംഭിതഃ പവനപാഥസീ പീതവാൻ. 9

അനന്തരം ആ ബ്രഹ്മാവു്, നൂറു ദിവ്യസംവത്സരക്കാലം തപസ്സുചെയ്തു്, മുമ്പിലത്തേക്കാൾ കൂടുതലായി തപോബലത്തേയും ബുദ്ധിസാമർത്ഥ്യത്തേയും സമ്പാദിച്ചതിൻെറശേഷം, തനിക്കു് ആശ്രയമായ പത്മത്തെ ജലത്തിൽ വായു ചലിപ്പിക്കുന്നതായിക്കണ്ടു്, നിന്തിരുവടിയുടെ ബലത്താൽ ബലം വർദ്ധിച്ചു് വായുവിനേയും ജലത്തേയും കുടിച്ചുവററിച്ചു. (കുടിച്ചുവററിച്ചു—താമരയുടെ ചലനം നിറുത്തി സ്വസ്ഥനായിരുന്നു എന്നു സാരം.)

തവൈവ കൃപയാ പുനസ്സരസിജേന തേനൈവ സഃ
പ്രകല്പ്യ ഭുവനത്രയീം പ്രവവൃതേ പ്രജാനിർമ്മിതൌ;
തഥാവിധകൃപാഭരോ ഗുരുമരുൽപുരാധീശ്വര!
ത്വമാശു പരിപാഹി മാം ഗുരുദയോക്ഷിതൈരീക്ഷിതൈഃ

പിന്നീടു് നിന്തിരുവടിയുടെ കൃപകൊണ്ടുതന്നെ അദ്ദേഹം ആ താമരപ്പൂകൊണ്ടുതന്നെ മൂന്നുലോകങ്ങളെയും കല്പിച്ചിട്ടു് പ്രജാസൃഷ്ടിക്കു് ആരംഭിച്ചു. അല്ലയോ ഗുരുവായൂരപ്പാ! അപ്രകാരമെല്ലാം കരുണയുള്ളവനായ നിന്തിരുവടി കരുണാശീതളങ്ങളായ കടാക്ഷവിക്ഷേപങ്ങളെക്കൊണ്ടു് എന്നെ വേഗത്തിൽ അനുഗ്രഹിച്ചാലും!

ഇവിടെ പതിന്നാലു ലോകങ്ങളെത്തന്നെയാണു മൂന്നാക്കി കല്പിച്ചിട്ടുള്ളതു്. അതലം വിതലം സുതലം തലാതലം മഹാതലം രസാതലം പാതാളം ഈ ഏഴും

ഭൂലോകത്തിലും മഹർലോകം ജനലോകം തപോലോകം സത്യലോകം ഇവ സ്വർല്ലോകത്തിലും അടങ്ങിയിരിക്കുന്നതായി സങ്കല്പിച്ച്, നടുവിൽ ഭുവർല്ലോകത്തെയും കല്പിച്ചാണ് മൂന്നായി വിഭജിച്ചിരിക്കുന്നത്.

നവമദശകം സമാപ്തം.

---

## ദശമദശകം.

### സൃഷ്ടിഭേദം.

വൈകുണ്ഠ! വർദ്ധിതബലോഽഥ ഭവൽപ്രസാദാ-
ദംഭോജയോനിരസൃജൽ കില ജീവദേഹാൻ
സ്ഥാസ്നൂനി ഭൂരുഹമയാണി, തഥാ തിരശ്ചാം
ജാതിമ്മനുഷ്യനിവഹാനപി ദേവഭേദാൻ. 1

അല്ലയോ വിഷ്ണോ! അങ്ങേ അനുഗ്രഹത്താൽ സിദ്ധിപ്രഭാവങ്ങളുണ്ടായ ബ്രഹ്മാവ് വൃക്ഷങ്ങൾ, ഔഷധികൾ, ലതകൾ മുതലായ സ്ഥാവരങ്ങളേയും പക്ഷിമൃഗാദികളായ തിര്യഗ്വർഗ്ഗങ്ങളേയും മനുഷ്യരേയും ദേവന്മാരേയും എന്നു വേണ്ട, സകല ജീവജാലങ്ങളേയും സൃഷ്ടിച്ചുവത്രേ.

മിഥ്യാഗ്രഹാസ്മിമതിരാഗവികോപഭീതി-
മജ്ഞാനവൃത്തിമിതി പഞ്ചവിധാം സ സൃഷ്ട്വാ
ഉദ്ദാമതാമസപദാർത്ഥവിധാനദൂന-
സ്തേനേ ത്വദീയചരണസ്മരണം വിശുദ്ധ്യൈ. 2

അദ്ദേഹം മിഥ്യാബോധം, അഹങ്കാരം (ശരീരാദികളിൽ ഞാനെന്നുള്ള വിചാരം) സുഖസാധനങ്ങളിലുള്ള ആഗ്രഹം, ക്രോധം, ഭയം എന്നിങ്ങനെ അഞ്ചുവിധത്തിലുള്ള അജ്ഞാനകാര്യങ്ങളെ സൃഷ്ടിച്ചിട്ട് തമോഗുണപ്രധാനങ്ങളായ വളരെ പദാർത്ഥങ്ങൾ സൃഷ്ടിച്ചുപോയതിനാൽ

വ്യസനിച്ച് തന്റെ അജ്ഞാനം നീങ്ങുന്നതിനായി നിന്തിരുവടിയുടെ പാദാംബുജങ്ങളെ ധ്യാനിച്ചു.

താവൽ സസർജ്ജ മനസാ സനകം സനന്ദം
ഭൂയസ്സനാതനമുനിഞ്ച സനൽകുമാരം
തേ സൃഷ്ടികർമ്മണി തു തേന നിയുജ്യമാനാ-
സ്ത്വൽപാദഭക്തിരസികാ ജഗൃഹുർന്ന വാണിം. 3

ബ്രഹ്മാവ് അങ്ങേ തൃപ്പാദങ്ങളെ ധ്യാനിച്ചുകൊണ്ടിരിക്കുമ്പോൾ മനസ്സുകൊണ്ട് സനകൻ, സനന്ദൻ, സനാതനൻ, സനൽക്കുമാരൻ ഈ നാലുമുനിമാരെ സൃഷ്ടിച്ചു. അവരോട്, നിങ്ങളും സൃഷ്ടിക്കുവിൻ എന്നു ബ്രഹ്മാവു നിയോഗിച്ചിട്ടും, അങ്ങേ പാദഭക്തിയിൽ ആസക്തന്മാരായ അവർ അതു കൈക്കൊണ്ടില്ല.

താവൽ പ്രകോപമുദിതം പ്രതിരുന്ധതോസ്യ
ഭ്രൂമദ്ധ്യതോജനി മൃഡോ ഭവദേകദേശഃ;
നാമാനി മേ കുരു പദാനി ച ഹാ വിരിഞ്ചേ-
ത്യാദൗ രുരോദ കില, തേന സ രുദ്രനാമാ. 4

പുത്രന്മാർ തന്റെ ആജ്ഞയെ നിരസിച്ചപ്പോൾ ഉണ്ടായ കോപത്തെ അടക്കിയ ബ്രഹ്മാവിന്റെ പുരികങ്ങളുടെ മദ്ധ്യത്തിൽനിന്നു അങ്ങേ അംശമായ മൃഡൻ (ശിവൻ) ജനിച്ചു. അവൻ ആദ്യംതന്നെ, "അല്ലയോ ബ്രഹ്മാവേ! എനിക്കു പേരും വാസസ്ഥാനവും കല്പിക്കുക" എന്നു പറഞ്ഞു കരഞ്ഞുവത്രേ; അതിനാൽ അദ്ദേഹത്തിനു രുദ്രനെന്നു പേരുകിട്ടി.

ഏകാദശാഹ്വയതയാ ച വിഭിന്നരൂപം
രുദ്രം വിധായ, ദയിതാ വനിതാശ്ച ദത്വാ,
താവന്ത്യദത്ത ച പദാനി, ഭവൽപ്രണുന്നഃ
പ്രാഹ പ്രജാവിരചനായ ച സാദരം തം. 5

ബ്രഹ്മാവ്, ആ രുദ്രനെ, മനു, മന്യു, മഹാദേവൻ, മഹാൻ, ശിവൻ ഋതധ്വജൻ, ഉരുരേതസ്സ്, ഭവൻ, കാലൻ വാമദേവൻ, ധൃതവ്രതൻ എന്ന പതിനൊന്നു ഭിന്നരൂപങ്ങളോടുകൂടിയവനാക്കിച്ചെയ്തിട്ട് ധീ, വൃത്തി, അശന, ഉമ, നിയുത്ത്, സപ്പിസ്സ്, ഇഡ, അംബിക, ഇരാവതി, സ്വധ, ദീക്ഷ എന്ന പതിനൊന്നു സ്ത്രീകളെ ഭാര്യമാരായും നൽകി. ഹൃദയം, അഞ്ചിന്ദ്രിയങ്ങൾ, പ്രാണൻ, ആകാശം, വായു, അഗ്നി, ജലം, ഭൂമി, സൂര്യൻ, ചന്ദ്രൻ, തപസ്സ് ഇങ്ങനെ പതിനൊന്നു സ്ഥാനങ്ങളും കല്പിച്ചു. അനന്തരം ന്തിരുവടിയുടെ പ്രേരണയാൽത്തന്നെ, ആ രുദ്രനോട് ആദരപൂർവ്വം പ്രജാസൃഷ്ടിയെ ചെയ്യാൻ പറഞ്ഞു.

രുദ്രാദിസൃഷ്ടഭയദാകൃതിരുദ്രസംഘ-
സമ്പൂര്യമാണഭുവനത്രയഭീതചേതാഃ
മാ മാ പ്രജാഃ സൃജ, തപശ്ചര മംഗലായേ-
ത്യാചഷ്ടതം കമലഭൂർഭവദീരിതാത്മാ. 6

അതനുസരിച്ച് രുദ്രൻ സൃഷ്ടിച്ചുവിട്ട ഭയങ്കരാകൃതികളായ—അതായത് ഭസ്മംപൂശി കാളപ്പുറത്തുകയറി ഖട്വാംഗം, മഴു, മാൻ, തലയോട്ട് ഇവ ധരിച്ച് തോലുമുടുത്തു പാമ്പുകളെ അണിഞ്ഞു് തീക്കണ്ണുകളോടുകൂടി സഞ്ചരിക്കുന്ന—അനവധി രുദ്രന്മാരാൽ ത്രൈലോക്യം നിറയുന്നതുകണ്ട് ഭയപ്പെട്ട ബ്രഹ്മാവ്, അങ്ങയുടെ പ്രേരണയാൽ അവനോട് 'വേണ്ടാവേണ്ടാ; നീ പ്രജകളെ സൃഷ്ടിക്കേണ്ട; ലോകത്തിനു മംഗലമുണ്ടാകുന്നതിനായി തപസ്സുചെയ്യുക' എന്നു കല്പിച്ചു.

തസ്യാഥ സർഗ്ഗരസികസ്യ മരീചിരത്രി-
സ്തത്രാംഗിരാഃ, ക്രതുമുനിഃ, പുലഹഃ, പുലസ്ത്യഃ
അംഗാദജായത ഭൃഗുശ്ച, വസിഷ്ഠദക്ഷൗ,
ശ്രീനാരദശ്ച ഭഗവൻ! ഭവദംഘ്രിദാസഃ 7

ഇപ്രകാരം രുദ്രനെ തപസ്സിനായി നിയോഗിച്ചതിന്റെശേഷം പിന്നെയും പ്രജാസൃഷ്ടിയെപ്പററി ഉല്ക്കണ്ഠയോടുകൂടി ചിന്തിച്ചുകൊണ്ടിരുന്ന ബ്രഹ്മാവിന്റെ ശരീരത്തിൽനിന്നു പത്തു പുത്രന്മാർ ജനിച്ചു. അവരിൽ മരീചി മനസ്സിൽനിന്നും, അത്രി കണ്ണിൽനിന്നും, അംഗിരസ്സ് മുഖത്തിൽനിന്നും, ക്രതുമുനി കയ്യിൽനിന്നും, പുലഹൻ നാഭിയിൽനിന്നും, പുലസ്ത്യൻ കാതിൽനിന്നും, ഭൃഗു ത്വക്കിൽനിന്നും, വസിഷ്ഠൻ പ്രാണനിൽനിന്നും, ദക്ഷൻ കാലിന്റെ പെരുവിരലിൽനിന്നും അല്ലയോ ഭഗവാനേ! അങ്ങേ പാദദാസനായ ശ്രീനാരദൻ മടിയിൽനിന്നുമാണു് ജനിച്ചതു്.

ധർമ്മാദികാനഭിസൃജന്നഥ കർദ്ദമഞ്ച;
വാണീം വിധായ വിധിരംഗജസംകുലോഭൂൽ;
ത്വദ്ബോധിതൈഃ സനകദക്ഷമുഖൈസ്തനൂജൈ-
രുദ്ബോധിതശ്ച വിരരാമ തമോ വിമുഞ്ചൻ. 8

പിന്നെ, ബ്രഹ്മാവിന്റെ വലത്തെ മുലയിൽനിന്നു ധർമ്മദേവനും, ശ്രീനാരായണനും, പിൻഭാഗത്തുനിന്നു് അധർമ്മവും മൃത്യുവും, ഹൃദയത്തിൽനിന്നുകാമനും, പുരികങ്ങളിൽനിന്നു കോപവും, അധരത്തിൽനിന്നു ലോഭവും ഇങ്ങനെ പല അംഗങ്ങളിൽനിന്നു പലതും ജനിച്ചതിന്റെ ശേഷം അദ്ദേഹത്തിന്റെ നിഴലിൽനിന്നു കർദ്ദമപ്രജാപതി ഉണ്ടായി. പിന്നെ അദ്ദേഹം സരസ്വതിയെ സൃഷ്ടിച്ചിട്ടു് ആ ദേവിയെക്കണ്ടു് കാമപരവശനായിത്തീർന്നു. എന്നാൽ സർവ്വസാക്ഷിയായ നിന്തിരുവടിയാൽ പ്രേരിതരായ സനകൻ ദക്ഷൻ മുതലായ തന്റെ പുത്രന്മാരുടെ ഉപദേശത്താൽ അജ്ഞാനംനീങ്ങി അദ്ദേഹം അനാര്യമായ ആ അഭിനിവേശത്തിൽനിന്നും ഒഴിഞ്ഞു.

വേദാൻ പുരാണനിവഹാനപി സർവ്വവിദ്യാഃ
കുർവ്വൻ നിജാനനഗണാച്ചതുരാനനോസൗ,

പുത്രേഷു തേഷു വിനിധായ, സ സൃഷ്ടിവൃദ്ധി-
മപ്രാപ്നുവംസ്തവ പാദാംബുജമാശ്രിതോഭൂൽ. 9

ഇദ്ദേഹം തന്റെ നാലുമുഖങ്ങളിൽനിന്നും നാലു വേദങ്ങളെയും, സംക്ഷേപരൂപങ്ങളായ പുരാണങ്ങളെയും, ശിക്ഷാദികളായ ആറുവേദാംഗങ്ങളെയും, മീമാംസ മുതലായ നാലുപാംഗങ്ങളെയും, ആയുർവേദം മുതലായ നാലു ഉപവേദങ്ങളെയും എന്നുവേണ്ടാ, എല്ലാവിദ്യകളെയും സൃഷ്ടിച്ച് തന്റെ പുത്രന്മാരെ ഏല്പിച്ചതിനുശേഷം, പ്രജകൾ വദ്ധിക്കാഞ്ഞതിനാൽ അങ്ങേ പാദപത്മങ്ങളെ ആശ്രയിച്ചു.

ജാനന്നുപായമഥ, ദേഹമജോ വിഭജ്യ,
സ്ത്രീപുംസഭാവമഭജന്മനുതദ്വധൂഭ്യാം;
താഭ്യാഞ്ച മാനുഷകുലാനി വിവദ്ധയംസ്ത്വം,
ഗോവിന്ദ! മാരുതപുരേശ! നിരുന്ധി രോഗാൻ. 10

നിന്തിരുവടിയുടെ പാദാംബുജങ്ങളെ ഭജിച്ചതുകൊണ്ട്, സൃഷ്ടിയെ വദ്ധിപ്പിക്കുന്നതിനുള്ള ഉപായത്തെ അറിഞ്ഞ ബ്രഹ്മാവ്, തന്റെ ശരീരത്തെ സ്വായംഭുവമനുവും അദ്ദേഹത്തിന്റെ ഭാൎയ്യയായ ശതരൂപയും എന്നു രണ്ടായി പകുത്ത് (ശരീരത്തിന്റെ വലതുഭാഗംകൊണ്ടു പുരുഷനേയും ഇടതുഭാഗംകൊണ്ടു സ്ത്രീയേയും സൃഷ്ടിച്ചു എന്നു സാരം) അവരെക്കൊണ്ടു മനുഷ്യവൎഗ്ഗത്തെ വദ്ധിപ്പിച്ചുകൊണ്ടിരുന്ന അങ്ങ്, അല്ലയോ ഗുരുവായൂരപ്പ! എന്റെ രോഗങ്ങളെ ശമിപ്പിക്കണമേ!

ദശമദശകം സമാപ്തം.

---

## ഏകാദശദശകം.

(സനകാദികളുടെ വൈകുണ്ഠപ്രവേശം, വൈകുണ്ഠലോകവർണ്ണനം, ജയവിജയന്മാരുടെ ശാപം, ഹിരണ്യകശിപുവിൻെറയും ഹിരണ്യാക്ഷൻെറയും ഉത്ഭവം, ഹിരണ്യാക്ഷപരാക്രമം.)

ക്രമേണ സർഗ്ഗേ പരിവർദ്ധമാനേ,
കദാപി ദിവ്യാഃ സനകാദയസ്തേ
ഭവദ്വിലോകായ വികുണ്ഠലോകം
പ്രപേദിരേ മാരുതമന്ദിരേശ! 1

മുറയ്ക്കു സൃഷ്ടി വർദ്ധിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ദിവസം, അല്ലയോ ഗുരുവായുപുരനാഥ! ദിവ്യന്മാരായ ആ സനകാദികൾ നിന്തിരുവടിയെ സന്ദർശിക്കുന്നതിനായി വൈകുണ്ഠത്തിലെത്തി.

മനോജ്ഞനൈശ്രേയസകാനനാദ്യൈ-
രനേകവാപീമണിമന്ദിരൈശ്ച
അനോപമന്താം ഭവതോ നികേതാം
മുനീശ്വരാഃ പ്രാപുരതീതകക്ഷ്യാഃ 2

ആ മുനീശ്വരന്മാർ, ആറു കക്ഷ്യകളും കടന്നു്, സർവ്വർത്തുസമ്പന്നങ്ങളും അതിമനോഹരങ്ങളുമായ നൈശ്രേയസം എന്ന ഉദ്യാനം, തടാകങ്ങൾ, രത്നമയഭവനങ്ങൾ മുതലായവകൊണ്ടു് അനുപമവും സർവ്വലോകവന്ദ്യവും ആയ അങ്ങേടെ സ്ഥാനത്തെ പ്രാപിച്ചു.

ഭവദ്ദിദൃക്ഷൂൻ ഭവനം വിവിക്ഷൂൻ
ദ്വാഃസ്ഥൌ ജയസ്താൻ വിജയോപ്യരുന്ധാം;
തേഷാഞ്ച ചിത്തേ പദമാപ കോപഃ;
സർവ്വം ഭവൽപ്രേരണയൈവ ഭൂമൻ! 3

നിന്തിരുവടിയെ ദർശിക്കുവാനാഗ്രഹിച്ചു്, മണിയറയിൽ കടക്കാൻഭാവിച്ച ആ സനകാദികളെ ജയനെന്നും വിജയനെന്നും പേരായ ദ്വാരപാലന്മാർ തടുത്തു. ഉടനേ ആ

ഋഷീശ്വരന്മാരുടെ തിരുവുള്ളത്തിൽ കോപം ഉദിക്കുകയും ചെയ്തു. അല്ലയോ മഹാത്മാവേ! ഇതെല്ലാം നിന്തിരുവടിയുടെ പ്രേരണകൊണ്ടുതന്നെയാണ്.

വൈകുണ്ഠലോകാനുചിതപ്രചേഷ്ടൌ
കഷ്ടൌ യുവാം ദൈത്യഗതിം ഭജേതം;
ഇതി പ്രശപ്തൌ ഭവദാശ്രയൌ തൌ
ഹരിസ്മൃതിർന്നോസ്ത്വിതി നേമതുസ്താൻ. 4

"പരിശുദ്ധമായ ഈ വൈകുണ്ഠലോകത്തിന്റെ സ്ഥിതിക്കു ചേരാത്തവിധം ക്രൂരമായിപ്പെരുമാറുന്ന നിങ്ങൾ ആസുരയോനിയിൽ ജനിക്കട്ടേ" എന്ന്, ആ ഋഷീശ്വരന്മാരാൽ ശപിക്കപ്പെട്ട നിന്തിരുവടിയുടെ ദ്വാരപാലന്മാർ "ഞങ്ങൾ ഏതെല്ലാം ജന്മം ജനിച്ചാലും അപ്പോഴെല്ലാം ഭഗവൽസ്മരണം ഞങ്ങൾക്ക് ഉണ്ടായിരിക്കുമാറ് അനുഗ്രഹിക്കണമേ" എന്ന് അവരോടു നമസ്കരിച്ചപേക്ഷിച്ചു.

തദേതദാജ്ഞായ ഭവാനവാപ്ത-
സ്സഹൈവ ലക്ഷ്മ്യാ ബഹിരംബുജാക്ഷ!
ഖഗേശ്വരാംസാർപ്പിതചാരുബാഹു-
രാനന്ദയംസ്താനഭിരാമമൂർത്ത്യാ. 5

അ അവസരത്തിൽ അല്ലയോ ഭഗവാനേ! നിന്തിരുവടി ഈ വൃത്താന്തമറിഞ്ഞു ലക്ഷ്മീദേവിയോടുകൂടി ഇടത്തുകൈ ഗരുഡന്റെ തോളത്തിട്ട് ത്രൈലോക്യസുന്ദരമായ ശരീരത്താൽ ആ മുനിശ്രേഷ്ഠന്മാരെ ആനന്ദിപ്പിച്ചുകൊണ്ടു പുറത്തേയ്ക്കെഴുന്നള്ളി.

പ്രസാദ്യ ഗീർഭിഃ സ്തുവതോ മുനീന്ദ്രാ-
നനന്യനാഥാവഥ പാർഷദൌ തൌ
സംരംഭയോഗേന ഭവൈസ്ത്രിഭിർമാ-
മുപേതമിത്യാത്തകൃപം ന്യഗാദീഃ 6

അനന്തരം നിന്തിരുവടി, നമസ്കരിച്ചു സ്തുതിക്കുന്ന ആ മുനിശ്രേഷ്ഠന്മാരെ മധുരവാക്കുകളെക്കൊണ്ടു സന്തോഷിപ്പി

ച്ചിട്ട്, ആപത്തിലകപ്പെട്ട അനന്യശരണന്മാരായ ആ ജയ വിജയന്മാരോട്ട് കൃപാപുരസ്സരം "നിങ്ങൾ ശത്രുഭാവത്തോട്ട കൂടി എന്നെ നിരന്തരമായി ധ്യാനിച്ച്, മൂന്നുജന്മംകൊണ്ട് എന്റെ അടുക്കൽ വന്നുകൊള്ളുവിൻ!" എന്നരുളിച്ചെയ്തു.

തദീയഭൃത്യാവഥ കശ്യപാത്തൗ
സുരാരിവീരാവുദിതൗ ദിതൗ ദ്വൗ
സന്ധ്യാസമുല്പാദനകഷ്ടചേഷ്ടൗ
യമൗ ച ലോകസ്യ യമാവിവാന്യൗ. 7

പിന്നെ നിന്തിരുവടിയുടെ ആ ഭൃത്യന്മാർ കശ്യപനിൽനിന്ന് ദിതിയിൽ, സന്ധ്യാസമയത്ത് ഉൽപാദിപ്പിക്കകൊണ്ട് ക്രൂരപ്രവൃത്തികളോടുകൂടിയവരും ഇരട്ടപെറവപിറന്നവരും, ലോകത്തിന്ന വേറെ രണ്ടു കാലന്മാരെന്നപോലെയുള്ളവരുമായ രണ്ട് അസുരശ്രേഷ്ഠന്മാരായി ജനിച്ചു.

ഹിരണ്യപൂർവ്വഃ കശിപുഃ കിലൈകഃ,
പരോ ഹിരണ്യാക്ഷ ഇതി പ്രസിദ്ധഃ
ഉഭൗ ഭവന്നാഥമശേഷലോകം
രുഷാ ന്യരുന്ധാം നിജവാസനാന്ധൗ. 8

അതിൽ ഒരുത്തൻ ഹിരണ്യകശിപു എന്നും മറേറവൻ ഹിരണ്യാക്ഷനെന്നും പ്രസിദ്ധപ്പെട്ടവരാണ്. അവർ, അങ്ങേ രക്ഷയിലിരിക്കുന്ന ലോകം മുഴുവൻ തങ്ങളുടെ ആസുരസ്വഭാവത്താൽ വിവേകം കൂടാതെ പീഡിപ്പിച്ചു.

തയോർഹിരണ്യാക്ഷമഹാസുരേന്ദ്രോ,
രണായ ധാവന്നനവാപ്തവൈരീ,
ഭവൽപ്രിയാം ക്ഷ്മാം സലിലേ നിമജ്യ
ചചാര ഗർവ്വാദ്വിനദൻ ഗദാവാൻ. 9

അവരിൽ ഹിരണ്യാക്ഷനെന്ന അസുരശ്രേഷ്ഠൻ യുദ്ധം ചെയ്യുന്നതിനായി ഓടിനടന്നിട്ട് ഒരു എതിരാളിയെ കിട്ടാഞ്ഞ്, അങ്ങേ പ്രിയയായ ഭൂമിയെ സമുദ്രത്തിൽ മുക്കീട്ട് ഗദയോടുകൂടി അട്ടഹാസം മുഴക്കിക്കൊണ്ടു സഞ്ചരിച്ചു.

തതോ ജലേശാൽ, സദൃശം ഭവന്തം
നിശമ്യ, ബഭ്രാമ ഗവേഷയംസ്ത്വാം;
ഭക്തൈകദൃശ്യസ്സ കൃപാനിധേ! ത്വം
നിരുന്ധി രോഗാൻ മരുദാലയേശ! 10

അവൻ തൻെറ മുട്ടോളമുള്ള സമുദ്രജലത്തിൽ ക്രീഡിച്ചുകൊണ്ടിരിക്കെ, താൻ പോരിനുവിളിച്ചിട്ടു് ഒഴിഞ്ഞുകളഞ്ഞ വരുണനിൽനിന്നും നിന്തിരുവടി തനിക്കുചേരുന്ന എതിരാളിയാണെന്നുകേട്ടു് അങ്ങേ അന്വേഷിച്ചുകൊണ്ടു ചുററിനടന്നു. അല്ലയോ കരുണാനിധേ! ഗുരുവായുപുരേശ! ഭക്തന്മാർമാത്രം കാണുവാൻ കഴിയുന്ന നിന്തിരുവടി എൻെറ രോഗങ്ങളെ ഒഴിക്കണമേ!

ഏകാദശദശകം സമാപ്തം.

## ദ്വാദശദശകം.

### വരാഹാവതാരകഥാവൎണ്ണനം.

സ്വായംഭുവോ മനുരഥോ ജനസൎഗ്ഗശീലോ
ദൃഷ്ട്വാ മഹീമസമയേ സലിലേ നിമഗ്നാം
സ്രഷ്ടാരമാപ ശരണം ഭവദംഘ്രിസേവാ-
തുഷ്ടാശയം മുനിജനൈസ്സഹ സത്യലോകേ. 1

അനന്തരം പ്രജകളെ സൃഷ്ടിച്ചുകൊണ്ടിരിക്കുന്ന സ്വായംഭുവമനു, പ്രളയകാലം വരുന്നതിനുമുമ്പുതന്നെ ഭൂമി വെള്ളത്തിൽ മുങ്ങിപ്പോയതുകണ്ടു് മുനിജനങ്ങളോടുകൂടി സത്യലോകത്തിൽ നിന്തിരുവടിയുടെ പാദങ്ങളെ സേവിച്ചാനന്ദിച്ചുകൊണ്ടിരിക്കുന്ന ബ്രഹ്മാവിനെ ശരണം പ്രാപിച്ചു.

കഷ്ടം പ്രജാഃ സൃജതി മയ്യവനീ നിമഗ്നാ;
സ്ഥാനം സരോജഭവ കല്പയ തൽ പ്രജാനാം;
ഇത്യേവമേഷ കഥിതോ മനുനാ സ്വയംഭൂ-
രംഭോരുഹാക്ഷ! തവ പാദയുഗം വ്യചിന്തീൽ. 2

"അല്ലയോ ബ്രഹ്മദേവ! ഞാൻ പ്രജകളെ സൃഷ്ടിച്ചു കൊണ്ടിരിക്കുമ്പോൾ ഭൂമി ജലത്തിൽ താണുപോയിരിക്കുന്നു. കഷ്ടം! അതിനാൽ അങ്ങ് പ്രജകൾക്ക് വാസസ്ഥാനം കല്പിക്കണം." ഇപ്രകാരം മനു അറിയിച്ചതു കേട്ട്, അല്ലയോ ചെന്താമരക്കണ്ണാ! ബ്രഹ്മാവു് നിന്തിരുവടിയുടെ തൃപ്പാദങ്ങളെ ധ്യാനിച്ചു.

ഹാഹാ! വിഭോ! ജലമഹം ന്യപിബം പുരസ്താ;-
ദദ്യാപി മജ്ജതി മഹീ, കിമഹം കരോമി?
ഇത്ഥം ത്വദംഘ്രിയുഗളം ശരണംഗതസ്യ
നാസാപുടാൽ സമഭവഃ ശിശുകോലരൂപീ. 3

"അല്ലയോ വിഭോ! ഇതു വളരെ കഷ്ടമായിത്തീർന്നിരിക്കുന്നു. ഞാൻ പ്രജകളെ സൃഷ്ടിക്കുന്നതിനുമുമ്പുതന്നെ ജലം പാനംചെയ്തു കുറച്ചു് സ്ഥലമുണ്ടാക്കി. ഇപ്പോഴും ഭൂമി വെള്ളത്തിൽ താണുപോകുന്നു. സൃഷ്ടിക്കുന്നതിനു് അങ്ങ് കല്പിച്ചിട്ടുണ്ടെങ്കിലും ഞാൻ എന്താണു ചെയ്യേണ്ടതു്? ഇക്കാര്യത്തിൽ നിന്തിരുവടിതന്നെ ഒരു നിവൃത്തി ഉണ്ടാക്കിത്തരണം." എന്നിങ്ങനെ നിന്തിരുവടിയുടെ പാദാരവിന്ദങ്ങളെ ശരണംപ്രാപിച്ച ബ്രഹ്മാവിന്റെ മൂക്കിനുള്ളിൽനിന്നു്, അങ്ങ് ഒരു പന്നിക്കുട്ടിയുടെ രൂപത്തിൽ അവതരിച്ചു.

അംഗുഷ്ഠമാത്രവപുരുൽപതിതഃ പുരസ്താദ്-
ഭൂയോഽപി കുംഭിസദൃശഃ സമജൃംഭഥാസ്ത്വം;
അഭ്രേ തഥാവിധമുദീക്ഷ്യ ഭവന്തമുച്ചൈ-
ർവിസ്മേരതാം വിധിരഗാൽ സഹ സൂനുഭിഃ സ്വൈഃ 4

നിന്തിരുവടി ആദ്യം ബ്രഹ്മാവിന്റെ മൂക്കിൽനിന്നു പെരുവിരലിന്റെ മുഴപ്പുമാത്രമുള്ള ഉടലോടുകൂടിയാണു വെളിപ്പെട്ടതു്. അടുത്ത ക്ഷണത്തിൽ ഒരാനയുടെ വലിപ്പത്തിൽ വളന്നു. അങ്ങനെ വളന്നു് താമസിയാതെ മേഘമാർഗ്ഗത്തോളം ഉയന്ന നിന്തിരുവടിയെ കണ്ടിട്ടു് ബ്രഹ്മാവും മരീചി മുതലായ അദ്ദേഹത്തിന്റെ പുത്രന്മാരും വിസ്മയിച്ചുപോയി.

കോസാവചിന്ത്യമഹിമാ കിടിരുത്ഥിതോ മേ
നാസാപുടാൽ; കിമു ഭവേദജിതസ്യ മായാ?
ഇത്ഥം വിചിന്തയതി ധാതരി ശൈലമാത്ര-
സ്സദ്യോ ഭവാൻ കില ജഗർജ്ജിഥ ഘോരഘോരം. 5

"എന്റെ മൂക്കിനുള്ളിൽനിന്നുണ്ടായ അളവില്ലാത്ത മാഹാത്മ്യത്തോടുകൂടിയ ഈ പന്നി ആരാണു്? ഇതു വിഷ്ണുഭഗവാന്റെ മായയായിരിക്കുമോ?" ബ്രഹ്മാവു് ഇങ്ങനെ വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ, നിന്തിരുവടി പെട്ടെന്നു് പവ്വതതുല്യശരീരനായിത്തീന്നു് അതിഭയങ്കരമായ വിധത്തിൽ ഗജ്ജിച്ചുവത്രേ.

തം തേ നിനാദമുപകർണ്ണ്യ ജനസ്തപസ്ഥാഃ
സത്യസ്ഥിതാശ്ച മുനയോ നനുവുർഭവന്തം
തൽസ്തോത്രഹർഷുലമനാഃ പരിണദ്യ ഭൂയ-
സ്തോയാശയം വിപുലമൂർത്തിരവാതരസ്ത്വം. 6

നിന്തിരുവടിയുടെ ആ ഗജ്ജിതംകേട്ടു ജനർല്ലോകം, തപോലോകം, സത്യലോകം ഇവയിൽ സ്ഥിതിചെയ്തിരുന്ന മുനികൾ നിന്തിരുവടിയെ സ്തുതിച്ചു. ആ സ്തോത്രത്താൽ സന്തുഷ്ടമാനസനായ അങ്ങു് പിന്നെയും ശരീരത്തെ വളത്തി ഗർജ്ജനംചെയ്തുകൊണ്ടു് പ്രളയസമുദ്രത്തിൽ ഇറങ്ങി.

ഉൗർദ്ധ്വപ്രസാരിപരിധൂമ്രവിധൂതരോമാ
പ്രോൽക്ഷിപ്തബാലധിരവാങ്മുഖഘോരഘോണഃ
തൂർണ്ണപ്രദീർണ്ണജലദഃ പരിഘൂർണ്ണദക്ഷ്ണാ
സ്തോതൻ മുനീൻ ശിശിരയന്നവതേരിഥസ്ത്വം. 7

നിന്തിരുവടി മേല്പോട്ട് അതിദൂരമുയൻനില്ക്കുന്ന കറുത്തുചെമ്പിച്ച രോമങ്ങളെ കുടഞ്ഞുകൊണ്ടും, വാലുയൎത്തിക്കൊണ്ടും, ഭയങ്കരാകാരമായ മൂക്കിനെ കീഴ്പോട്ടാക്കിക്കൊണ്ടും അതിവേഗത്തിൽ മേഘങ്ങളെ ഭേദിച്ചു ചുഴററുന്ന കണ്ണുകളെക്കൊണ്ട്, സ്തുതിക്കുന്ന മുനിജനങ്ങളെ കുളിപ്പിച്ചുകൊണ്ടുമാണു് സമുദ്രത്തിലിറങ്ങിയതു്.

അന്തൎജ്ജലം തദനു സംകുലനക്രചക്രാ
ഭ്രാമ്യത്തിമിംഗലകുലം കലുഷോൎമ്മിമാലം
ആവിശ്യ ഭീഷണരവേണ രസാതലസ്ഥാ-
നാകമ്പയൻ വസുമതീമഗവേഷയസ്ത്വം. 8

അനന്തരം നിന്തിരുവടി പരിഭ്രമിച്ച മുതലകളോടും ഭയപ്പെട്ടോടുന്ന തിമിംഗലസമൂഹങ്ങളോടും കലങ്ങിയ തിരമാലകളോടുംകൂടിയ സമുദ്രജലത്തിനുള്ളിൽ പ്രവേശിച്ചു് അതിഭയങ്കരമായ ഗൎജ്ജനംകൊണ്ടു് പാതാളവാസികളെ കിടുകിടെ വിറപ്പിച്ചുകൊണ്ടു് ഭൂമിയെ അന്വേഷിച്ചു

ദൃഷ്ട്വാഥ ദൈത്യഹതകേന രസാതലാന്തേ
സംവേശിതാം ഝടിതി കൂടകിടിൎവിഭോ! ത്വം
ആപാതുകാനവിഗണയ്യ സുരാരിഖേടാൻ
ദംഷ്ട്രാംകുരേണ വസുധാമദധാസ്സലീലം. 9

പിന്നീട്ടു് മായാവരാഹരൂപനായ നിന്തിരുവടി ആ അസുരാധമനാൽ പാതാളത്തിൽ കൊണ്ടുവയ്ക്കപ്പെട്ട ഭൂമിയെ, എതിക്കുന്ന ക്ഷുദ്രന്മാരായ ദൈത്യാധമന്മാരെ വകവയ്ക്കാതെ തേററയുടെ അററംകൊണ്ടു് നിസ്സാരഭാവത്തിൽ പൊക്കിയെടുത്തു.

അഭ്യുദ്ധരന്നഥ ധരാം ദശനാഗ്രലഗ്ന-
മുസ്തംകുരാങ്കിത ഇവാധികപീവരാത്മാ
ഉദ്ധൂതഘോരസലിലാജ്ജലധേരുദഞ്ചൻ
ക്രീഡാവരാഹവപുരീശ്വര! പാഹി രോഗാൽ.

അനന്തരം തേററയുടെ അററത്തു തങ്ങിയ ചെറിയ മുത്തങ്ങപോലെ ഭൂമിയെ പൊക്കിയെടുത്തുകൊണ്ടു് അത്യധികം വളൎന്ന ശരീരത്തോടുകൂടി ഭയങ്കരമാകുംവണ്ണം ഇളകിമറിഞ്ഞ സമുദ്രത്തിൽനിന്നു പൊങ്ങിയ മായാവരാഹസ്വരൂപനായ ഭഗവാനേ! അങ്ങു് എന്നെ രോഗത്തിൽനിന്നു രക്ഷിക്കണമേ!

ദ്വാദശദശകം സമാപ്തം.

---

## ത്രയോദശദശകം.

### ഹിരണ്യാക്ഷവധം.

ഹിരണ്യാക്ഷം താവദ്വരദ! ഭവദന്വേഷണപരം
ചരന്തം സാംവൎത്തേ പയസി നിജജംഘാപരിമിതേ
ഭവദ്ഭക്തോ ഗത്വാ കപടപടുധീൎന്നാരദമുനിഃ
ശനൈരൂചേ നന്ദൻ ദനുജമപി, നിന്ദംസ്തവ ബലം. 1

അല്ലയോ വരദ! അങ്ങേ അന്വേഷിച്ചു തന്റെ കണങ്കാലോളംമാത്രം വെള്ളമുള്ള പ്രളയമഹാസമുദ്രത്തിൽ സഞ്ചരിക്കുന്ന ആ ഹിരണ്യാക്ഷന്റെ അടുക്കൽച്ചെന്നു് കപടതന്ത്രങ്ങളിൽ വളരെ സാമൎത്ഥ്യമുള്ള നിന്തിരുവടിയുടെ ഭക്തനായ നാരദമുനി സാവധാനത്തിൽ ആ അസുരനെ സ്തുതിച്ചും, നിന്തിരുവടിയുടെ ബലത്തെ നിന്ദിച്ചും താഴെ പറയുംപ്രകാരം പറഞ്ഞു.

സ മായാവീ വിഷ്ണുർഹരതി ഭവദീയാം വസുമതീം
പ്രഭോ! കഷ്ടം! കഷ്ടം! കിമിദമിതി തേനാഭിഗദിതഃ
നദൻ ക്വാസൗ ക്വാസാവിതി സ മുനിനാ ദർശിതപഥോ
ഭവന്തം സംപ്രാപദ്ധരണിധരമുദ്യന്തമുദകാൽ. 2

"സൂത്രശാലിയായ ആ വിഷ്ണു വ്യാജവേഷം കൈക്കൊണ്ടു് അങ്ങു കൊണ്ടുവന്നു പാതാളത്തിൽ സൂക്ഷിച്ചിരുന്ന ഭൂമിയെ ഇതാ അപഹരിക്കുന്നു. അല്ലയോ പ്രഭോ! ഇതു വളരെ കഷ്ടംതന്നെ. അങ്ങു് എന്താണു് അലസനായിരിക്കുന്നതു്?" എന്നിങ്ങനെ നാരദൻ പറഞ്ഞതുകേട്ടു് ആ അസുരശ്രേഷ്ഠൻ 'അവൻ എവിടെ? അവൻ എവിടെ?' എന്നു് അട്ടഹസിച്ചുകൊണ്ടു് മുനി കാണിച്ചുകൊടുത്ത വഴിയേ, ഭൂമിയെ പൊക്കിയെടുത്തുകൊണ്ടു് ജലത്തിൽ നിന്നു പൊങ്ങുന്ന നിന്തിരുവടിയുടെ അടുക്കൽ എത്തി.

അഹോ! ആരണ്യോഽയം മൃഗ ഇതി ഹസന്തം ബഹുതരൈർ-
ദുരുക്തൈർവിധ്യന്തം ദിതിസുതമവജ്ഞായ ഭഗവൻ!
മഹീം ദൃഷ്ട്വാ ദംഷ്ട്രാശിരസി ചകിതാം സ്വേന മഹസാ
പയോധാവാധായ പ്രസഭമുദയുങ്ക്ഥാ മൃധവിധൗ. 3

അയ്യോ കഷ്ടം! എനിക്കു് എതിരാളിയായി ഈ മുനി കാണിച്ചുതന്നതു് ഒരു കാട്ടുമൃഗത്തെയാണോ? എന്നിങ്ങനെ പരിഹസിച്ചു് പല ദുർവ്വാക്കുകളെ വർഷിക്കുന്ന ആ അസുരനെ വകവയ്ക്കാതെ അല്ലയോ ഭഗവാനേ! അങ്ങു് തേറ്റയുടെ അററത്തു് ഭയപ്പെട്ടുകൊണ്ടിരിക്കുന്ന ഭൂമിയെക്കണ്ടു് അതിനെ തന്റെ യോഗബലംകൊണ്ടു് സമുദ്രജലത്തിന്റെ മേൽഭാഗത്തുറപ്പിച്ചിട്ടു് ബലാല്ക്കാരേണ യുദ്ധത്തിനായി ഉദ്യമിച്ചു.

ഗദാപാണൗ ദൈത്യേ ത്വമപി ഹി ഗൃഹീതോന്നതഗദോ
നിയുദ്ധേന ക്രീഡൻ ഘടഘടരവോദ്ഘുഷ്ടവിയതാ
രണാലോകൗൽസുക്യാന്മിളതി സുരസംഘേ ദ്രുതമമും
നിരുന്ധ്യാഃ സന്ധ്യാതഃ പ്രഥമമിതി ധാത്രാ ജഗദിഷേ. 4

ആ ഹിരണ്യാക്ഷൻ ഗദാപാണിയായി നില്ക്കുന്നതുകണ്ടിട്ട് നിന്തിരുവടിയും ഒരു വലിയ ഗദ (കൗമോദകി) കൈക്കൊണ്ടു. ഗദകൾ തമ്മിൽ കൂട്ടിമുട്ടുന്ന 'ഘടാഘട' ശബ്ദംകൊണ്ടു ബ്രഹ്മാണ്ഡകടാഹത്തിന്റെ അന്തർഭാഗം മുഴുവനും മുഴങ്ങത്തക്കവണ്ണം, യുദ്ധംചെയ്തു് ക്രീഡിക്കുമ്പോൾ യുദ്ധം കാണ്മാനുള്ള കൗതുകത്താൽ ആകാശത്തിൽ ദേവന്മാർവന്നു നിരന്നുനില്ക്കെ, ബ്രഹ്മാവു് നിന്തിരുവടിയോടു് "ഇവനെ സന്ധ്യയ്ക്കുമുമ്പു നിഗ്രഹിക്കണം" എന്നറിയിച്ചു.

ഗദോന്മർദ്ദേ തസ്മിംസ്തവ ഖലു ഗദായാം, ദിതിഭുവോ
ഗദാഘാതാൽ ഭൂമൗ ഝടിതി പതിതായാമഹഹ! ഭോഃ!
മൃദുസ്മേരാസ്യസ്ത്വം ദനുജകുലനിർമ്മൂലനചണം
മഹാചക്രം സ്മൃത്വാ കരഭുവി ദധാനോ രുരുചിഷേ. 5

ആ ഗദായുദ്ധത്തിൽ നിന്തിരുവടിയുടെ ഗദ അസുരന്റെ ഗദയുടെ അടിയേററു പെട്ടെന്നു താഴെവീണു. അത്ഭുതം! അത്ഭുതം! (കഷ്ടം! കഷ്ടം! എന്നുമാവാം) നിന്തിരുവടി ചെറിയ പുഞ്ചിരിയോടുകൂടി അസുരകുലത്തെ നിശ്ശേഷം നശിപ്പിക്കുന്നതിൽ പ്രസിദ്ധിനേടിയ മഹാചക്രത്തെ ധ്യാനമാത്രത്താൽ വരുത്തി കയ്യിൽ ധരിച്ചുകൊണ്ടു വിളങ്ങി.

തതഃ ശൂലം കാലപ്രതിമരുഷി ദൈത്യേ വിസൃജതി
ത്വയി ഛിന്ദത്യേതൽ കരകലിത ചക്രപ്രഹരണാൽ
സമാരുഷ്ടോ മുഷ്ട്യാ സ ഖലു വിതുദംസ്ത്വാം സമതനോദ്-
ഗളന്മായേ മായാസ്ത്വയി കില, ജഗന്മോഹനകരീഃ. 6

അനന്തരം സംഹാരരുദ്രനെപ്പോലെ കോപിച്ച ഹിരണ്യാക്ഷൻ പ്രയോഗിച്ച ശൂലത്തെ തൃക്കയ്യിലുള്ള ചക്രംകൊണ്ടു് നിന്തിരുവടി മുറിച്ചപ്പോൾ, അവൻ പിന്നെയും കോപിച്ചു കൈചുരുട്ടി വലിയ ഊക്കോടുകൂടി നിന്തിരുവടിയെ പ്രഹരിച്ചുകൊണ്ടു്, മായകളൊന്നുമേല്ക്കാത്ത നിന്തി

രുവടിയുടെനേക്ക്' ത്രൈലോക്യത്തെ മയക്കത്തക്കവണ്ണ മുള്ള പല പല മായകളെ പ്രയോഗിച്ചു.

ഭവച്ചക്രജ്യോതിഷ്കണലവനിപാതേന വിധുതേ
തതോ മായാചക്രേ വിതതഘനരോഷാന്ധമനസം
ഗരിഷ്ഠാഭിർമ്മുഷ്ടിപ്രഹൃതിഭിരഭിഘ്നന്തമസുരം
കരാഗ്രേണ സ്വേന ശ്രവണപദമൂലേ നിരവധീഃ 7

അവൻ പ്രയോഗിച്ച മായാജാലമെല്ലാം തൃക്കയ്യിലുള്ള ചക്രത്തിൻെറ ഒരു പൊരി വീണപ്പോൾ നശിച്ചതിനാൽ വളരെ വർദ്ധിച്ച കോപത്താൽ വിവേകമില്ലാതായിത്തീ ന്നിട്ട്' ഉഗ്രക്കേറിയ മുഷ്ടിപ്രഹരങ്ങളെക്കൊണ്ടു നിന്തിരുവ ടിയെ പീഡിപ്പിച്ചുകൊണ്ടിരുന്ന അസുരനെ തൃക്കൈയുടെ അഗ്രംകൊണ്ടു ചെവിക്കുതാഴെ പ്രഹരിച്ചു.

കരാഗ്രേണ സ്വേന എന്നുള്ളിടത്തു' സ്വപാദാംഗുഷ്ഠേന എന്നും പാഠമുണ്ടു'. ആ പക്ഷത്തിൽ തൻെറ കാൽപ്പെരുവിരൽകൊണ്ടു' എന്നത്ഥം ധരിച്ചുകൊൾക.

മഹാകായഃ സോയം തവ കരസരോജപ്രമഥിതോ
ഗളദ്രക്തോ വക്ത്രാദപതദൃഷിഭിഃ ശ്ലാഘിതഹതിഃ
തദാ ത്വാമുദ്ദാമപ്രമദഭരവിദ്യോതിഹൃദയാ
മുനീന്ദ്രാഃ സാന്ദ്രാഭിഃ സ്തുതിഭിരനുവന്നദ്ധ്വരതനും. 8

ഭീമാകാരനായ ആ അസുരൻ നിന്തിരുവടിയുടെ തൃക്കൈപ്രഹരമേററ്' രക്തം ഛർദ്ദിച്ചു നിലത്തുവീണു. ആ അസുരൻെറ വധത്തെ ഋഷികൾ അത്യന്തം ശ്ലാഘിക്കയും ചെയ്തു. പിന്നെ, മഹർഷിശ്രേഷ്ഠന്മാർ അളവി ല്ലാത്ത ആനന്ദാതിശയത്താൽ മനസ്സുതെളിഞ്ഞു യജ്ഞമ യശരീരനായ നിന്തിരുവടിയെ പത്തുദിക്കും മുഴങ്ങത്തക്ക വണ്ണം സ്തുതിച്ചു.

ത്വചി ഛന്ദോ, രോമസ്വപി കുശഗണ ശ്ചക്ഷുഷി ഘൃതം,
ചതുർഹോതാരോംഘ്രൌ, സ്രുഗപി വദനേ, ചോദര ഇഡാ

ഗ്രഹാ ജിഹ്വായാന്തേ, പരപുരുഷ! കർണ്ണേ ച ചമസാ,
വിഭോ സോമോ വീര്യം, വരദ! ഗളദേശേപ്യുപസദഃ. 9

അല്ലയോ വരദ! നിന്തിരുവടിയുടെ തൊലിയിൽ ഗായത്രി മുതലായ ഛന്ദസ്സുകളും രോമങ്ങളിൽ കുശപ്പുല്ലുകളും കണ്ണുകൾ നെയ്യും നാലുകാലിലും അദ്ധ്വര്യു ബ്രഹ്മാവു് ഹോതാവു് ഉദ്ഗാതാവു് എന്നുള്ള നാലു ഋത്വിക്കുകളും മുഖത്തിൽ ജുഹുവും വയററിൽ പുരോഡാശം വയ്ക്കുന്ന ഇഡ എന്ന പാത്രവിശേഷവും നാക്കിൽ സോമരസം എടുക്കുന്ന ഗ്രഹങ്ങൾ എന്ന പാത്രങ്ങളും ചെവികളിൽ ഭക്ഷണദ്രവ്യങ്ങൾ വയ്ക്കുന്ന ചമസങ്ങൾ എന്ന പാത്രങ്ങളും സ്ഥിതി ചെയ്യുന്നു. നിന്തിരുവടിയുടെ വീര്യം സോമവല്ലിയുടെ രസമാകുന്നു. ഉപസത്തുകൾ എന്നു പറയുന്ന യാഗവിശേഷങ്ങൾ നിന്തിരുവടിയുടെ കണ്ഠദേശത്തിലാണു് സ്ഥിതി ചെയ്യുന്നതു്.

മുനീന്ദ്രൈരിത്യാദിസ്തവനമുഖരൈർമ്മോദിതമനാ
മഹീയസ്യാ മൂർത്ത്യാ വിമലതരകീർത്ത്യാ ച വിലസൻ
സ്വധിഷ്ണ്യം സംപ്രാപ്തസ്സുഖരസവിഹാരീ മധുരിപോ!
നിരുന്ധ്യാ രോഗം മേ സകലമപി വാതാലയപതേ! 10

ഇപ്രകാരം മഹർഷിശ്രേഷ്ഠന്മാർ നിരന്തരമായിച്ചെയ്ത സ്തുതികേട്ടു് പ്രസന്നമനസ്സായി ഏററവും പൂജ്യമായ ശരീരത്തോടും പരമപാവനമായ കീർത്തിയോടും വിളങ്ങി, സ്വൈരമായി ക്രീഡിച്ചുകൊണ്ടു വൈകുണ്ഠത്തെ പ്രാപിച്ച ഗുരുവായൂരപ്പ! നിന്തിരുവടി എൻെറ എല്ലാ രോഗത്തെയും ശമിപ്പിക്കണമേ!

ത്രയോദശദശകം സമാപ്തം.

---

# ചതുർദ്ദശദശകം.

## കപിലോപാഖ്യാനം.

സമനസ്ഥതതാവകാംഘ്രിയുഗ്മഃ
സ മനുഃ പങ്കജസംഭവാംഗജന്മാ
നിജമന്തരമന്തരായഹീനം
ചരിതം തേ കഥയൻ സുഖം നിനായ. 1

ബ്രഹ്മാവിന്റെ പുത്രനായ ആ സ്വായംഭുവൻ, വേണ്ടുംവണ്ണം യമനിയമാദികളോടുകൂടി നിന്തിരുവടിയുടെ പാദപത്മങ്ങളെ ധ്യാനിച്ചും, യാതൊരു മുടക്കവുംകൂടാതെ അങ്ങേക്കഥകളെ പ്രസംഗിച്ചും തന്റെ കാലത്തെ കഴിച്ചുവന്നു.

സമയേ ഖലു തത്ര കർദ്ദമാഖ്യോ
ദ്രുഹിണച്ഛായഭവസ്തദീയവാചാ
ധൃതസർഗ്ഗരസോ നിസർഗ്ഗരമ്യം
ഭഗവംസ്ത്വാമയുതം സമാസ്സിഷേവേ. 2

അക്കാലത്ത് ബ്രഹ്മാവിന്റെ നിഴലിൽനിന്നു മുമ്പേതന്നെ ജനിച്ചിട്ടുള്ള കർദ്ദമപ്രജാപതി, ബ്രഹ്മാവിന്റെ നിയോഗപ്രകാരം പ്രജാസൃഷ്ടിയിൽ ഉത്സാഹത്തോടുകൂടി, ധ്യാനിക്കുന്നവരുടെ മനസ്സിനെ ആഹ്ളാദിപ്പിക്കത്തക്ക നിരതിശയസൗന്ദര്യമുള്ള നിന്തിരുവടിയെ പതിനായിരം വത്സരക്കാലം സേവിച്ചു.

ഗരുഡോപരി, കാളമേഘകമ്രം
വിലസൽകേളിസരോജപാണിപത്മം
ഹസിതോല്ലസിതാനനം വിഭോ! ത്വം
വപുരാവിഷ്കുരുഷേ സ്മ കർദ്ദമായ. 3

അല്ലയോ വിഭോ! നിന്തിരുവടി ഗരുഡന്റെ പുറത്തു കയറി, മഴക്കാറുപോലെ മനോഹരമായ നിറത്തോടും തൃക്ക

ത്തിൽ കളിത്താമരപ്പൂവോടും പുഞ്ചിരികൊണ്ടു വിളങ്ങിയ മുഖത്തോടുംകൂടി കർദ്ദമപ്രജാപതിക്കു പ്രത്യക്ഷപ്പെട്ടു.

സ്തുവതേ പുളകാവൃതായ തസ്മൈ
മനുപുത്രീം ദയിതാം, നവാപി പുത്രീഃ
കപിലഞ്ച സുതം സ്വമേവ, പശ്ചാൽ
സ്വഗതിഞ്ചാപ്യനുഗൃഹ്യ നിർജ്ജഗാമ. 4

അനന്തരം സാഷ്ടാംഗം നമസ്കരിച്ച് സന്തോഷം കൊണ്ട് കോൾമയിർക്കൊണ്ടു സ്തുതിക്കുന്ന കർദ്ദമപ്രജാപതിക്കു സ്വായംഭുവമനുവിൻെറ പുത്രി ഭാര്യയായിത്തീരുമെന്നും ഒമ്പതു പുത്രികളും തൻെറ അവതാരമായ കപിലൻ എന്ന പുത്രനും ജനിക്കുമെന്നും അവസാനത്തിൽ മോക്ഷം സിദ്ധിക്കുമെന്നും വരംകൊടുത്ത് അനുഗ്രഹിച്ചിട്ടു തിരുവടി മറഞ്ഞു.

സ മനുഃ ശതരൂപയാ മഹിഷ്യാ
ഗുണവത്യാ സുതയാ ച ദേവഹൂത്യാ
ഭവദീരിതനാരദോപദിഷ്ടഃ
സമഗാൽ കർദ്ദമമാഗതിപ്രതീക്ഷം. 5

പിന്നീട് നിന്തിരുവടിയുടെ പ്രേരണ അനുസരിച്ചുള്ള നാരദമുനിയുടെ ഉപദേശപ്രകാരം, സ്വായംഭുവമനു ശതരൂപയെന്ന പട്ടമഹിഷിയോടും ദേവഹൂതിയെന്ന ഗുണവതിയായ പുത്രിയോടുംകൂടി തൻെറ വരവിനെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്ന കർദ്ദമൻെറ അടുക്കൽ എത്തി.

മനുനോപഹൃതാഞ്ച ദേവഹൂതിം
തരുണീരത്നമവാപ്യ കർദ്ദമോസൗ
ഭവദർച്ചനനിർവൃതോപി തസ്യാം
ദൃഢശുശ്രൂഷണയാ ദധൗ പ്രസാദം. 6

ഈ കർദ്ദമൻ, മനു സമ്മാനിച്ച തരുണീരത്നമായ ദേവഹൂതിയെ ഭാര്യയായി ലഭിച്ച്, അങ്ങേസേവകൊണ്ടു

തന്നെ ആനന്ദിക്കുന്നവനായിരുന്നുവെങ്കിലും, അവളുടെ ഭക്തിപൂർവ്വകമായ നിർവ്യാജശുശ്രൂഷകൊണ്ടു് പ്രസാദിച്ചു.

സ പുനസ്ത്വദുപാസനപ്രഭാവാ-
ദ്ദയിതാകാമകൃതേ കൃതേ വിമാനേ,
വനിതാകുലസംകുലേ നവാത്മാ
വ്യഹരദ്ദേവപഥേഷു ദേവഹൂത്യാ. 7

അദ്ദേഹം പിന്നീടു് നിന്തിരുവടിയുടെ ഉപാസനം കൊണ്ടു സിദ്ധിച്ച പ്രഭാവത്താൽ പ്രിയതമയുടെ ഇഷ്ടമനുസരിച്ചു് ഒരു വിമാനമുണ്ടാക്കി, പരിചാരികമാരായി അനവധി വിദ്യാധരസ്ത്രീകളെയും ഏർപ്പെടുത്തി, നവയൗവ്വനം കൊണ്ടു മോഹനമായ ആകാരത്തെ അംഗീകരിച്ചു് (താനും ഭാര്യയും ഒൻപതായി പിരിഞ്ഞെന്നും അർത്ഥം വരാം) ദേവഹൂതിയോടുകൂടി ദേവലോകത്തിലെ ഉദ്യാനത്തിൽ രമിച്ചു.

ശതവർഷമഥ വ്യതീത്യ സോയം
നവകന്യാസ്സമവാപ്യ ധന്യരൂപാഃ
വനയാനസമുദ്യതോപി കാന്താ-
ഹിതകൃത്ത്വജ്ജനനോൽസുകോ ന്യവാത്സീൽ. 8

പിന്നീടു് ആ കർദ്ദമൻ നൂറുവത്സരം കഴിഞ്ഞു , സുന്ദരിമാരായ ഒൻപതു കന്യകമാർ ജനിച്ചതിന്റെശേഷം, വനത്തിൽപ്പോയി തപസ്സു ചെയ്യുന്നതിനു് ആഗ്രഹിച്ചുവെങ്കിലും പ്രിയതമയുടെ ഇഷ്ടമനുസരിച്ചു് നിന്തിരുവടിയുടെ ജന്മത്തെ പ്രതീക്ഷിച്ചുകൊണ്ടു് സ്വഭവനത്തിൽത്തന്നെ പാർത്തു.

നിജഭർത്തൃഗിരാ ഭവന്നിഷേവാ
നിരതായാമഥ ദേവ! ദേവഹൂത്യാം,
കപിലസ്ത്വമജായഥാ ജനാനാം
പ്രഥയിഷ്യൻ പരമാത്മതത്ത്വവിദ്യാം. 9

ഹേ ദേവ! ദേവഹൂതി തന്റെ ഭർത്താവിന്റെ നിയോഗത്താൽ നിന്തിരുവടിയെ സേവിക്കുന്നതിൽ താല്പര്യമുള്ളവളായിരിക്കുമ്പോൾ, നിന്തിരുവടി ജനങ്ങൾക്കു പരമാത്മാവിന്റെയും ഇരുപത്തിനാലു തത്വങ്ങളുടെയും ജ്ഞാനം വെളിപ്പെടുത്തിക്കൊടുക്കുന്നതിനായി കപിലനായി ജനിച്ചു.

വനമേയുഷി കർദ്ദമേ പ്രസന്നേ
മതസർവസ്വമുപാദിശൻ ജനന്യൈ
കപിലാത്മക! വായുമന്ദിരേശ!
ത്വരിതം ത്വം പരിപാഹി മാം ഗദൗഘാൽ. 10

കർദ്ദമൻ കൃതാർത്ഥതയോടുകൂടി വനത്തിൽ തപസ്സിനായി പോയപ്പോൾ മാതാവിനു തന്റെ മതസിദ്ധാന്തം മുഴുവനും ഉപദേശിച്ച കപിലാചാര്യസ്വരൂപനായ ഗുരുവായൂരപ്പാ! എന്നെ രോഗസമൂഹത്തിൽനിന്നും വേഗത്തിൽ രക്ഷിക്കണമേ!

ചതുർദ്ദശദശകം സമാപ്തം.

---

## പഞ്ചദശദശകം

കപിലോപദേശം.

മതിരിഹ ഗുണസക്താ ബന്ധകൃത്തേഷ്വസക്താ
ത്വമൃതകൃദുപരുന്ധേ ഭക്തിയോഗസ്തു സക്തിം;
മഹദനുഗമലഭ്യാ ഭക്തിരേവാത്ര സാദ്ധ്യാ,
കപിലതനുരിതി ത്വം ദേവഹൂത്യൈ ന്യഗാദീഃ 1

ഈ ലോകത്തിൽ മാല, ചന്ദനം, സ്ത്രീകൾ മുതലായ സുഖസാധനങ്ങളിൽ ആസക്തിയുള്ള മനസ്സ് പുരുഷനു് ശരീരബന്ധത്തെ ഉണ്ടാക്കുന്നു. അവയിൽ ആസക്തിയി

ല്ലാത്ത മനസ്സ് മോക്ഷത്തിന് കാരണമാകുന്നു. ഭക്തി യോഗം, വിഷയാസക്തിയെ തടുക്കും. അതിനാൽ മഹാത്മാക്കളുടെ ശുശ്രൂഷകൊണ്ടുലഭിക്കുവാൻ കഴിയുന്ന ഭക്തി സാധിക്കുന്നതിനുതന്നെയാണ് ശ്രമിക്കേണ്ടതു്. ഇങ്ങനെ കപിലമൂർത്തിയായ നിന്തിരുവടി ദേവഹൂതിക്ക് ഉപദേശിച്ചു.

പ്രകൃതി മഹദഹങ്കാരാശ്ച, മാത്രാശ്ച, ഭൂതാ-
ന്യപി, ഹൃദപി, ദശാക്ഷീ പൂരുഷഃ പഞ്ചവിംശഃ;
ഇതി വിദിതവിഭാഗോ മുച്യതേസൗ പ്രകൃത്യാ
കപിലതനുരിതി ത്വം ദേവഹൂത്യൈ ന്യഗാദീഃ 2

ഈ ലോകത്തിൽ, മൂലപ്രകൃതി അതിൽനിന്നുണ്ടായ മഹത്തത്ത്വം മഹത്തത്ത്വത്തിൽനിന്ന് ജനിച്ച സാത്വികം, രാജസം, താമസം എന്ന് മൂന്നുവിധത്തിലുള്ള അഹങ്കാരങ്ങൾ, അവയിൽ താമസാഹങ്കാരത്തിൽനിന്നുണ്ടായ ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്ന പഞ്ചതന്മാത്രകൾ (സൂക്ഷ്മഭൂതങ്ങൾ) പൃഥിവി, ജലം, തേജസ്സ് വായു, ആകാശം എന്ന അഞ്ചു മഹാഭൂതങ്ങൾ; മനസ്സ് മൂക്ക്, നാവു്, കണ്ണ്, ത്വക്ക്, ചെവി എന്ന അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും; വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്ന് അഞ്ചു കർമ്മേന്ദ്രിയങ്ങളും ഉൾപ്പെടെ പത്തിന്ദ്രിയങ്ങൾ, ഇങ്ങനെ ഇരുപത്തിനാലു തത്ത്വങ്ങളും ഇരുപത്തഞ്ചാമതു പുരുഷനുമാണുള്ളതു് എന്നുള്ള തിരിച്ചറിവുണ്ടായാൽ മായയും മായാജന്യങ്ങളായ ശരീരാദിബന്ധങ്ങളും വിട്ട് ജീവാത്മാവു് മുക്തനായിത്തീരുന്നു എന്നു കപിലമൂർത്തിയായ അങ്ങ് ദേവഹൂതിക്കുപദേശിച്ചു

പ്രകൃതിഗതഗുണൗഘൈർന്നാജ്യതേ പൂരുഷോയം;
യദി തു സജതി തസ്യാം തദ്ഗുണാസ്തം ഭജേരൻ;
മദനുഭജനതത്ത്വാലോചനൈഃ സാ പ്യപേയാൽ;
കപിലതനുരിതി ത്വം ദേവഹൂത്യൈ ന്യഗാദീഃ 3

പ്രകൃതിയും പ്രകൃതികാൎയ്യങ്ങളുമായ ഇരുപത്തിനാലു തത്വങ്ങളിലുള്ള കർത്തൃത്വം ഭോക്തൃത്വം മുതലായ ഗുണങ്ങൾ വാസ്തവത്തിൽ പുരുഷനിൽ പററുകയില്ല. ഈ പുരുഷൻ, പ്രകൃതികാൎയ്യങ്ങളായ ശരീരാദിയെ ഞാനെന്നും എൻേറതെന്നും മററും അഭിമാനിച്ചാൽ, പ്രകൃതിഗുണങ്ങളായ കർത്തൃത്വഭോക്തൃത്വാദികൾമൂലമുണ്ടാകുന്ന ജനനമരണാദി സംസാരദുഃഖങ്ങൾ അനുഭവിക്കേണ്ടിവരും. എന്നെ ധ്യാനിക്കുക, ശ്രവണമനനാദികളെക്കൊണ്ടു തത്വവിചാരണചെയ്യുക എന്നിങ്ങനെയുള്ള ഉപായങ്ങളാൽ ആ പ്രകൃതി നീങ്ങിപ്പോകും എന്നു കപിലമൂൎത്തിയായ അങ്ങു് ദേവഹൂതിക്കു ഉപദേശിച്ചു.

വിമലമതിരുപാത്തൈരാസനാദ്യൈൎമ്മദംഗം
ഗരുഡസമധിരൂഢം ദിവ്യഭൂഷായുധാങ്കം
രുചിതുലിതതമാലം ശീലയേതാനുവേലം
കപിലതനുരിതി ത്വം ദേവഹൂത്യൈ ന്യഗാദീഃ 4

യമനിയമാദികളെക്കൊണ്ടു് മനശ്ശുദ്ധി വരുത്തീട്ടു് ആസനബന്ധം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്ന യോഗാംഗങ്ങളെക്കൊണ്ടു് ഗരുഡാരൂഢവും, ദിവ്യങ്ങളായ ആഭരണങ്ങളും ആയുധങ്ങളും ധരിച്ചിരിക്കുന്നതും തമാലവൃക്ഷത്തിൻെറ (പച്ചിലമരത്തിൻെറ) നീലച്ഛായയുള്ളതുമായ എൻെറ ശരീരത്തെ എല്ലായ്പോഴും അഭ്യസിക്കണം എന്നിങ്ങനെ കപിലമൂൎത്തിയായ അങ്ങു് ദേവഹൂതിക്കുപദേശിച്ചു.

മമ ഗുണഗണലീലാകൎണ്ണനൈഃ കീൎത്തനാദ്യൈൎ-
മ്മയി സുരസരിദോഘപ്രഖ്യചിത്താനുവൃത്തിഃ
ഭവതി പരമഭക്തിഃ സാ ഹി മൃത്യോൎവ്വിജേത്രീ,
കപിലതനുരിതി ത്വം ദേവഹൂത്യൈ ന്യഗാദീഃ 5

എൻെറ ഗുണഗണങ്ങളെയും അവതാരകഥകളെയും കേൾക്കുക, കീൎത്തിക്കുക, എന്നെ സ്മരിക്കുക, നമസ്കരി

ക്കക, അച്ചിക്കക, വന്ദിക്കക, എന്റെ ദാസനാവുക. എന്നെ സഖാവായിക്കരുതുക, എന്നിൽ ആത്മാപ്പ്ണം ചെയ്യുക എന്നു് ഒൻപതുവിധത്തിലുള്ള ഉപായങ്ങളെ ക്കൊണ്ടു് എന്നിൽ ഗംഗാപ്രവാഹംപോലെ പാഞ്ഞെത്തുന്ന ചിത്തവൃത്തിയാണു പരമഭക്തി എന്നു് പറയുന്നതു്. അതു് സംസാരഭയത്തെ അല്ലെങ്കിൽ മൃത്യുഭയത്തെ നശിപ്പിക്കുന്നതാകുന്നു; എന്നിങ്ങനെ കപിലമൂത്തിയായ അങ്ങു് ദേവഹൂതിക്കുപദേശിച്ചു.

ഹഹഹ! ബഹുലഹിംസാസഞ്ചിതാത്ഥൈഃ കുടുംബം
പ്രതിദിനമനുപുഷ്ണൻ സ്ത്രീജിതോ ബാലലാളീ
വിശതി ഹി ഗൃഹസക്തോ യാതനാം മയ്യഭക്തഃ;
കപിലതനുരിതി ത്വം ദേവഹൂത്യൈ ന്യഗാദീഃ 6

കഷ്ടം! എന്നിൽ ഭക്തിയില്ലാതെ പലമാതിരിയുള്ള ഹിംസകൊണ്ടു് സമ്പാദിക്കപ്പെട്ട ധനധാന്യാദികളാൽ ഭായ്യാപുത്രാദികളെ ദിവസംതോറും രക്ഷിച്ചുകൊണ്ടു സ്ത്രീകൾക്കു വശനായും കുഞ്ഞുങ്ങളെ ലാളിച്ചും കുടുംബകായ്യങ്ങളിൽത്തന്നെ മനസ്സുവച്ചുകൊണ്ടിരിക്കുന്നവൻ രൌരവാദിനരകങ്ങളിൽവീണു കഠിനവേദനകൾ സഹിക്കേണ്ടിവരുന്നു എന്നിങ്ങനെ കപിലമൂത്തിയായ അങ്ങു് ദേവഹൂതിക്കുപദേശിച്ചു.

യുവതിജഠരഖിന്നോ ജാതബോധോപ്യകാണ്ഡേ
പ്രസവഗളിതബോധഃ പീഡയോല്ലംഘ്യ ബാല്യം
പുനരപി ബത! മുഹ്യത്യേവ താരുണ്യകാലേ;
കപിലതനുരിതി ത്വം ദേവഹൂത്യൈ ന്യഗാദീഃ 7

മാതൃഗഭത്തിൽക്കിടന്നു കഷ്ടപ്പെട്ടപ്പോൾ തന്റെ പാപകമ്മങ്ങളെപ്പററി അറിയുന്നുണ്ടെങ്കിലും ജീവാത്മാവു് പ്രസവസമയമുണ്ടാകുന്ന കഷ്ടപ്പാടിനിടയിൽ ആ ബോധമെല്ലാംനശിച്ചു്, തന്റെ ഇഷ്ടം സമ്പാദിക്കുന്നതിനോ അനിഷ്ടം തടുക്കുന്നതിനോ തന്റേടമില്ലാത്തതുകൊണ്ടു് സങ്കടപ്പെട്ടു ബാല്യകാലം കഴിച്ചുകൂട്ടി, പിന്നെ യൗവനം

വരുമ്പോറം, എന്നെ ഭജിക്കുന്നതിന താല്പൎയ്യമില്ലാതെ കാമക്രോധാദികറംക്ക് വശപ്പെട്ടുപോകുന്നു എന്നിങ്ങനെ കപിലമൂൎത്തിയായ അങ്ങ് ദേവഹൂതിക്കുപദേശിച്ചു.

> പിതൃസുരഗണയാജീ ധാൎമ്മികോ യോ ഗൃഹസ്ഥഃ
> സ ച നിപതതി കാലേ ദക്ഷിണാദ്ധ്വോപഗാമീ
> മയി നിഹിതമകാമം കൎമ്മ തുദക്പ്രദാത്ഥം;
> കപിലതനുരിതി ത്വം ദേവഹൂത്യൈ ന്യഗാദീഃ 8

കാമ്യകൎമ്മങ്ങളെക്കൊണ്ട് പിതൃക്കളെയും ദേവന്മാരെയും യജിക്കുന്ന ധാൎമ്മികനായ—അതായതു്, നിഷിദ്ധകൎമ്മങ്ങളെ ചെയ്യാതിരിക്കുകയും വിഹിതകൎമ്മങ്ങളെമാത്രം ചെയ്യുകയും ചെയ്യുന്നവനായ—ഗൃഹസ്ഥൻ ദക്ഷിണായനമാൎഗ്ഗത്തിൽ അതായതു് പിതൃയാനത്തിൽക്കൂടി, പരലോകത്തിൽ പോയിട്ട് പുണ്യക്ഷയംവരുമ്പോറം വീണ്ടും ഭൂമിയിലേക്കു പോരുന്നു. (കേവലകാമ്യകൎമ്മങ്ങളെമാത്രം ചെയ്യുന്ന ജീവാത്മാവു്, പ്രാരബ്ധകൎമ്മം അവസാനിക്കുമ്പോറം ചക്ഷുരാദി ഇന്ദ്രിയങ്ങറംവഴി ലിംഗശരീരത്തോടുകൂടി, സ്ഥൂലശരീരത്തിൽനിന്നു വെളിയിൽവരുന്നു. അവനെ ധൂമദേവത, രാത്രിദേവതയുടെപക്കൽ ഏല്പിക്കുന്നു. ആ ദേവത കൃഷ്ണപക്ഷദേവതയേയും അതു് ദക്ഷിണായനദേവതയേയും ഏല്പിക്കുന്നു. ആ ദേവത ഇവനെ പിതൃലോകത്തിൽക്കൂടി ചന്ദ്രലോകത്തിൽ എത്തിക്കുന്നു. അവിടെ അവൻെറ സുകൃതം ഒടുങ്ങുന്നതുവരെ ദിവ്യസുഖമനുഭവിച്ചിട്ട് ആദ്യം ആകാശമാൎഗ്ഗത്തിലേക്കു പതിക്കുന്നു. അവിടെ നിന്നു മുറയ്ക്കു വായു, ധൂമം, മേഘം, വൎഷം ഇവകളിൽക്കൂടി സസ്യങ്ങളിൽ വന്നുചേരുന്നു. പിന്നെ അന്നമായിട്ടും അനന്തരം ശുക്ലമായിട്ടും പരിണമിച്ചു്, സ്ത്രീയോനിയിൽ പ്രവേശിച്ചു വീണ്ടും ജനിക്കുന്നു. പുണ്യം അധികപ്പെട്ടിരിക്കയാണെങ്കിൽ ബ്രാഹ്മണാദിയോനിയിലും, പാപം അധികമാണെങ്കിൽ ചണ്ഡാലാദിയോനിയിലും ജനിക്കും എന്നു

അഭിപ്രായം.) എന്നാൽ, എന്നിൽ സമൎപ്പിച്ച്, നിഷ്കാമ കൎമ്മം ചെയ്യുന്നതു് ഉത്തരായണമാൎഗ്ഗത്തിൽ—അതായതു് ദേവയാനത്തിൽ—കൂടിയുള്ള ഗതിക്കു് ഉപകരിക്കും എന്നിങ്ങനെ കപിലമൂൎത്തിയായ അങ്ങു് ദേവഹൂതിക്കു് ഉപദേശിച്ചു.

ഇതി സുവിദിതവേദ്യാം ദേവ! ഹേ! ദേവഹൂതിം
കൃതനുതിമനുഗൃഹ്യ ത്വം ഗതോ യോഗിസംഘൈഃ;
വിമലമതിരഥാസൗ ഭക്തിയോഗേന മുക്താ;
ത്വമപി ജനഹിതാൎത്ഥം വൎത്തസേ പ്രാഗുദീച്യാം. 9

ഇപ്രകാരം അറിയേണ്ടതെല്ലാം നല്ലവണ്ണമറിഞ്ഞു് അങ്ങേ സ്തുതിച്ച ദേവഹൂതിയെ അനുഗ്രഹിച്ചിട്ടു് നിന്തിരുവടി അനേകം യോഗികളോടുകൂടി എഴുന്നള്ളി. ദേവഹൂതിയാകട്ടെ മനഃശുദ്ധിവന്നു്, ഭക്തിയോഗംകൊണ്ടു മോക്ഷത്തെ പ്രാപിച്ചു. നിന്തിരുവടി ഇന്നും ജീവാത്മാക്കളുടെ അനുഗ്രഹത്തിനായി കിഴക്കുവടക്കേ ദിക്കിൽ വസിക്കുന്നു.

പരമ! കിമു ബഹൂക്ത്യാ; ത്വൽപദാംഭോജഭക്തിം
സകലഭയവിനേത്രീം സൎവ്വകാമോപനേത്രീം
വദസി ഖലു ദൃഢം ത്വം; തദ്വിധൂയാമയാന്മേ
ഗുരുപവനപുരേശ! ത്വയ്യുപാധത്സ്വ ഭക്തിം. 10

അല്ലയോ പരമാത്മൻ! വളരെപ്പറയുന്നതെന്തിനു്? നിന്തിരുവടിയുടെ പാദപത്മങ്ങളിലുള്ള ഭക്തി എല്ലാ ഭയങ്ങളെയും ശമിപ്പിക്കുകയും എല്ലാ ഇഷ്ടങ്ങളെയും സാധിക്കുകയും ചെയ്യുമെന്നു നിന്തിരുവടി തീൎച്ചയായി അരുളിച്ചെയ്തിട്ടുണ്ടല്ലോ. അതിനാൽ എന്റെ രോഗങ്ങളെ ശമിപ്പിച്ചു് നിന്തിരുവടിയിൽ എനിക്കു് ഭക്തിനൽകി അനുഗ്രഹിക്കണമേ!

പഞ്ചദശദശകം തൃതീയസ്കന്ധം സമാപ്തം.

---

# ചതുർത്ഥസ്കന്ധം

## ഷോഡശദശകം.

### നരനാരായണാവതാരവും ദക്ഷയാഗവും.

ദക്ഷോ വിരിഞ്ചതനയോഽഥ മനോസ്തനൂജാം
ലബ്ധ്വാ പ്രസൂതിമിഹ ഷോഡശ ചാപ കന്യാഃ;
ധർമ്മേ ത്രയോദശ ദദൗ; പിതൃഷു സ്വധാഞ്ച;
സ്വാഹാം ഹവിർഭുജി; സതീം ഗിരിശേ ത്വദംശേ. 1

ബ്രഹ്മപുത്രനായ ദക്ഷൻ, സ്വായംഭുവമനുവിൻെറ പുത്രിയായ പ്രസൂതിയെ വിവാഹംചെയ്തു്, അവളിൽ പതിനാറു കന്യകമാരെ ജനിപ്പിച്ചു. അവരിൽ മൈത്രി മുതലായ പതിമൂന്നുപേരെ ധർമ്മദേവനും, സ്വധയെ പിതൃക്കൾക്കും, സ്വാഹയെ അഗ്നിക്കും, സതിയെ നിന്തിരുവടിയുടെ അംശമായ ശിവനും കൊടുത്തു.

മൂർത്തിർഹി ധർമ്മഗൃഹിണീ സുഷുവേ ഭവന്തം
നാരായണം നരസഖം മഹിതാനുഭാവം
യജ്ജന്മനി പ്രമുദിതാഃ കൃതതൂര്യ്യഘോഷാഃ
പുഷ്പോൽകരാൻ പ്രവവൃഷുർന്നുനുവുഃ സുരൗഘാഃ. 2

ധർമ്മദേവൻെറ ഭാര്യ്യയായ മൂർത്തിദേവി നിന്തിരുവടിയുടെ അവതാരഭേദങ്ങളായ മഹാനുഭാവന്മാരായ നരനാരായണന്മാരെ പ്രസവിച്ചു. അവരുടെ ജനനസമയത്തു് ദേവന്മാർ പെരുമ്പറ മുഴക്കി പുഷ്പവർഷംചെയ്തു് സന്തോഷത്താൽ നൃത്തംവച്ചു.

ദൈത്യം സഹസ്രകവചം കവചൈഃ പരീതം
സാഹസ്രവത്സരതപഃ സമരാഭിലവ്യൈഃ
പര്യ്യായനിർമ്മിതതപസ്സമരൗ ഭവന്തൗ
ശിഷ്ടൈകകങ്കടമമും ന്യഹതാം സലീലം. 3

അക്കാലത്തു് ആയിരംവഷം തപസ്സുചെയ്തു്, പിന്നെ ആയിരം വഷം യുദ്ധംചെയ്താൽമാത്രം ഒന്നു് നശിപ്പിക്കാവുന്നവിധത്തിലുള്ള ആയിരം കവചങ്ങൾ ധരിച്ചിട്ടുള്ള സഹസ്രകവചൻ എന്ന ദൈത്യനെ നിന്തിരുവടികൾ മാറിമാറി തപസ്സും യുദ്ധവുംചെയ്തു് ഒരു കവചംമാത്രം ബാക്കിവരുത്തി അനായാസേന നിഗ്രഹിച്ചു.

അന്വാചരന്നുപദിശന്നപി മോക്ഷധമ്മം
ത്വം ഭ്രാതൃമാൻ ബദരികാശ്രമമദ്ധ്യവാത്സീഃ
ശക്രോഥ തേ ശമതപോബലനിസ്സഹാത്മാ
ദിവ്യാംഗനാപരിവൃതം പ്രജിഘായ മാരം. 4

നിന്തിരുവടി സഹോദരനായ നരനോടുകൂടി മോക്ഷധമ്മത്തെ തനിയേ അനുഷ്ഠിക്കുകയും ഉപദേശിക്കുകയും ചെയ്തുകൊണ്ടു് ബദരികാശ്രമത്തിൽ പാത്തു. അനന്തരം ദേവേന്ദ്രൻ, നിന്തിരുവടിയുടെ ഇന്ദ്രിയനിഗ്രഹംകൊണ്ടും, തപശ്ശക്തികൊണ്ടും ഈർഷ്യതോന്നി, അനേകം ദിവ്യസ്ത്രീകളോടുകൂടി കാമദേവനെ, തപോവിഘ്നത്തിനായി നിന്തിരുവടിയുടെ അടുക്കൽ അയച്ചു.

കാമോ വസന്തമലയാനിലബന്ധുശാലീ
കാന്താകടാക്ഷവിശിഖൈർവികസദ്വിലാസൈഃ
വിധ്യന്മുഹുർമ്മുഹുരകമ്പമുദീക്ഷ്യ ച ത്വാം
ഭീതസ്ത്വയാഥ ജഗദേ മൃദുഹാസഭാജാ. 5

കാമദേവൻ വസന്തം, മലയവായു (തെക്കൻകാററു്) മുതലായബന്ധുക്കളുടെ സഹായത്തോടുകൂടി എത്തി, മനസ്സു മയക്കുന്ന പലമാതിരി ശൃംഗാരനാട്യങ്ങളോടുകൂടിയ ദേവസ്ത്രീകളുടെ കടാക്ഷവിക്ഷേപങ്ങളാകുന്ന തീക്ഷ്ണബാണങ്ങളെക്കൊണ്ടു് ആവത്തിച്ചാവത്തിച്ചു് പ്രഹരിച്ചിട്ടും നിന്തിരുവടിക്കു യാതൊരു ഇളക്കവും ഉണ്ടാകാഞ്ഞതുകണ്ടു് വളരെ ഭയപ്പെട്ടു. അപ്പോൾ നിന്തിരുവടി ചെറുപുഞ്ചിരിതൂകിക്കൊണ്ടു പറഞ്ഞു:—

ഭീത്യാലമംഗജ! വസന്ത! സുരാംഗനാ! വോ
മന്മാനസം ത്വിഹ ജുഷദ്ധ്വമിതി ബ്രുവാണഃ
ത്വം വിസ്മയേന പരിതസ്സ്തുവതാമഥൈഷാം
പ്രാദൎശയഃ സ്വപരിചാരകകാതരാക്ഷീഃ 6

'അല്ലയോ കാമദേവ! വസന്തമേ! ദേവസ്ത്രീകളേ! നിങ്ങൾ ഭയപ്പെടേണ്ട! എന്റെ മനസ്സങ്കല്പത്താൽ സിദ്ധമായ ഒരു സമ്മാനത്തെ സ്വീകരിക്കുവിൻ!' എന്നു് അരുളിച്ചെയ്തുകൊണ്ടു് നിന്തിരുവടി, വിസ്മയിച്ചു ചുററി നിന്നു സ്തുതിക്കുന്ന കാമാദികൾക്കു് തന്റെ പരിചാരികകളായ സുന്ദരികളെ കാണിച്ചുകൊടുത്തു.

സമ്മോഹനായ മിളിതാ മദനാദയസ്തേ
ത്വദ്ദാസികാപരിമിതൈഃ കില മോഹമാപൻ
ദത്താം ത്വയാ ച ജഗൃഹുസ്ത്രപയൈവ സൎവ്വ-
സ്വൎവ്വാസിഗൎവ്വശമനീം പുനരുൎവ്വശീം താം. 7

നിന്തിരുവടിയെ മയക്കുന്നതിനു കൂട്ടംകൂടിവന്ന കാമാദികൾ നിന്തിരുവടിയുടെ പരിചാരികമാരുടെ സൗരഭ്യത്താൽ മയങ്ങിപ്പോയി അ പരിചാരികമാരിൽ ഒരുത്തിയും നിന്തിരുവടിയാൽ നൽകപ്പെട്ടവളും, എല്ലാ സ്വൎഗ്ഗസുന്ദരിമാരുടെയും സൗന്ദൎയ്യഗൎവ്വത്തെ ശമിപ്പിക്കുന്നവളുമായ പ്രസിദ്ധപ്പെട്ട ഉൎവ്വശിയെ അവർ സമ്മാനമായി സ്വീകരിക്കുകയും ചെയ്തു.

ദൃഷ്ട്വോൎവ്വശീം തവ കഥാഞ്ച നിശമ്യ ശക്രഃ
പൎയ്യാകുലോജനി ഭവന്മഹിമാവമൎശാൽ
ഏവം പ്രശാന്തരമണീയതരോവതാര-
സ്ത്വത്തോധികോ വരദ! കൃഷ്ണതനുസ്ത്വമേവ. 8

ഉൎവ്വശിയെ കാണുകയും നിന്തിരുവടിയുടെ കഥ കേൾക്കുകയും ചെയ്തപ്പോൾ ഇന്ദ്രന്, നിന്തിരുവടിയുടെ മാഹാത്മ്യം വിചാരിച്ചു പരിഭ്രാന്തചിത്തനായിത്തീൎന്നു. ശ്രീനാരാ

യണമൂർത്തിയായ നിന്തിരുവടിയെക്കാൾ അധികം പ്രശാന്തവും രമണീയവുമായ ഒരു അവതാരം, ശ്രീകൃഷ്ണമൂർത്തിയായ നിന്തിരുവടിതന്നെയല്ലാതെ വേറെ ഇല്ല.

ദക്ഷസ്തു ധാതുരതിലാളനയാ രജോന്ധോ
നാത്യാദൃതസ്ത്വയി ച കഷ്ടമശാന്തിരാസീൽ;
യേന വ്യരുന്ധ സ ഭവത്തനുമേവ ശർവ്വം;
യജ്ഞേ ച വൈരപിശുനേ സ്വസുതാം വ്യമാനീൽ.

ബ്രഹ്മാവു് അധികം ലാളിച്ചതുകൊണ്ടു് രജോഗുണം വർദ്ധിച്ചു് അന്ധനായിത്തീർന്ന ദക്ഷൻ ബ്രഹ്മാവിനാലും ഉപേക്ഷിക്കപ്പെട്ടു്, നിന്തിരുവടിയിലും ഭക്തിയില്ലാത്തവനായിത്തീർന്നു; കഷ്ടം! എന്തെന്നാൽ അവൻ നിന്തിരുവടിയുടെ മൂർത്തിഭേദമായ ശിവനെ ദ്വേഷിക്കയും ആ ദ്വേഷത്തെ തെളിയിക്കുന്ന യാഗത്തിൽ ശിവന്റെ പത്നിയായ തന്റെ പുത്രിയെ അവമാനിക്കുകയുംചെയ്തു.

ക്രുദ്ധേശമർദ്ദിതമഖഃ സ തു കൃത്തശീർഷോ
ദേവപ്രസാദിതഹരാദഥ ലബ്ധജീവഃ,
ത്വൽപൂരിതക്രതുവരഃ പുനരാപ ശാന്തിം
സ ത്വം പ്രശാന്തികര! പാഹി മരുൽപുരേശ! 10

തന്റെ ഭാര്യയെ അവമാനിച്ചതിനാൽ കോപിച്ച ശിവൻ യാഗം മുടക്കുകയും അവന്റെ കഴുത്തറുക്കുകയും, ചെയ്തു. അനന്തരം ദേവന്മാർ അപേക്ഷിച്ചു പ്രസാദിപ്പിച്ച ശിവനിൽനിന്നു് ജീവൻ കിട്ടി; ദക്ഷൻ, നിന്തിരുവടിയുടെ പ്രസാദത്താൽ യാഗം മുഴുവനാക്കി വീണ്ടും ശാന്തനായിത്തീർന്നു. ഇപ്രകാരം പ്രശാന്തികരനായ ഗുരുവായൂരപ്പാ! എന്നെ രക്ഷിക്കണമേ!

ഷഡ്ദശദശകം സമാപ്തം.

# സപ്തദശദശകം.

## ധ്രുവചരിതം.

ഉത്താനപാദനൃപതേർമ്മനുനന്ദനസ്യ
ജായാ ബഭൂവ സുരുചിർന്നിതരാമഭീഷ്ടാ;
അന്യാ സുനീതിരിതി; ഭർത്തുരനാദൃതാ സാ
ത്വാമേവ നിത്യമഗതിഃ ശരണം ഗതാഭൂൽ. 1

മനുപുത്രനായ ഉത്താനപാദന്, സുരുചി എന്ന ഭാൎയ്യ ഏററവും പ്രിയപ്പെട്ടവളായിരുന്നു. സുനീതി എന്ന മറെറാരു ഭാൎയ്യ ഭൎത്താവിന് ഇഷ്ടപ്പെടാത്തവളായിരുന്നു. അഗതിയായ അവരം നിത്യം അങ്ങേ ശരണം പ്രാപിച്ചു.

അങ്കേ പിതുഃ സുരുചിപുത്രകമുത്തമം തം
ദൃഷ്ട്വാ ധ്രുവഃ കില സുനീതിസുതോധിരോക്ഷ്യൻ
ആചിക്ഷിപേ കില ശിശുഃ സുതരാം സുരുച്യാ;
ദുസ്സന്ത്യജാ ഖലു ഭവദ്വിമുഖൈരസൂയാ. 2

സുരുചിയുടെ പുത്രനായ ഉത്തമൻ അച്ഛൻെറ മടിയിൽ ഇരിക്കുന്നതുകണ്ടു്, അതുപോലെ അവിടെ കയറിയിരിക്കണമെന്നാഗ്രഹം തോന്നി, അതിനായി ശ്രമിച്ചു, തീരെ കുട്ടിയായിരുന്ന സുനീതീപുത്രനായ ധ്രുവൻ സുരുചിയാൽ അത്യന്തം അധിക്ഷേപിക്കപ്പെട്ടു. നിന്തിരുവടിയിൽ ഭക്തിയില്ലാത്തവൎക്കു്, അസൂയ ഒഴിയാത്തതാണല്ലോ.

ത്വന്മോഹിതേ പിതരി പശ്യതി ദാരവശ്യേ,
ദൂരം ദുരുക്തിനിഹതഃ സ ഗതോ നിജാംബാം,
സാപി സ്വകർമ്മഗതിസന്തരണായ, പുംസാം
ത്വൽപാദമേവ ശരണം ശിശവേ ശശംസ. 3

പിതാവായ ഉത്താനപാദൻ, നിന്തിരുവടിയുടെ മായകൊണ്ടു മയങ്ങി സുരുചിക്കധീനനായി നോക്കിക്കൊണ്ടിരി

ക്കമ്പോഠംത്തന്നെ ദുർവ്വാക്കുകളാൽ ഏററവും അധിക്ഷിപ്തനായ ആ ധ്രുവൻ, അമ്മയുടെ അടുക്കലേയ്ക്കുതന്നെ പോയി. സുനീതിയാകട്ടെ അവരവരുടെ കർമ്മഗതിയെ നീക്കുന്നതിന്ന്. എല്ലാ ശരീരികഠംക്കും നിന്തിരുവടിയുടെ പാദപത്മമല്ലാതെ മറെറാരാശ്രയവുമില്ലെന്ന് തൻെറ കുഞ്ഞിന്ന പറഞ്ഞുകൊടുത്തു.

ആകർണ്ണ്യ സോപി ഭവദച്ചനനിശ്ചിതാത്മാ
മാനീ നിരേത്യ നഗരാൽ കില പഞ്ചവർഷഃ
സംദൃഷ്ടനാരദനിവേദിതമന്ത്രമാർഗ്ഗ-
സ്ത്വാമാരരാധ തപസാ മധുകാനനാന്തേ. 4

അഞ്ചുവയസ്സേ ഉള്ളുവെങ്കിലും അഭിമാനിയായ ആ ബാലൻ അമ്മയുടെ വാക്കുകേട്ടിട്ട് നിന്തിരുവടിയെ ഉപാസിക്കുന്നതിന്നതന്നെ നിശ്ചയിച്ചുകൊണ്ട് പട്ടണത്തിൽ നിന്ന വെളിയിൽവന്ന് ഇടയ്ക്കുകണ്ട നാരദമുനിയിൽനിന്ന മൂലമന്ത്രോപദേശം ലഭിച്ച് മധുവനത്തിലെത്തി, തപസ്സുകൊണ്ട് അങ്ങേ ആരാധിച്ചു.

താതേ വിഷണ്ണഹൃദയേ നഗരീം ഗതേന
ശ്രീനാരദേന പരിസാന്ത്വിതചിത്തവൃത്തൗ;
ബാലസ്ത്വദർപ്പിതമനാഃ ക്രമവർദ്ധിതേന,
നിന്യേ കഠോരതപസാ കില പഞ്ചമാസാൻ. 5

തൻെറ കുററംകൊണ്ട് ബാലനായ പുത്രൻ പട്ടണത്തിൽനിന്നപോയതു ചിന്തിച്ചും, അപായം വന്നേക്കുമെന്ന ശങ്കിച്ചും, വിഷണ്ണമാനസനായ ഉത്താനപാദനെ നാരദൻ സമാധാനപ്പെടുത്തി. ധ്രുവനാകട്ടെ, നിന്തിരുവടിയിൽ മനസ്സുറപ്പിച്ച് ക്രമേണ കഠിനമായിത്തീൎന്ന തപസ്സുകൊണ്ട്, അഞ്ചുമാസം കഴിച്ചുകൂട്ടി.

താവത്തപോബലനിരുച്ഛ്വസിതേ ദിഗന്തേ,
ദേവാൎത്ഥിതസ്ത്വമുദയൽകരുണാർദ്രചേതാഃ;

തദ്രൂപചിദ്രസനിലീനമതേഃ പുരസ്താ-
ദാവിർബഭൂവിഥ വിഭോ! ഗരുഡാധിരൂഢഃ 6

അപ്പോൾ ലോകമെല്ലാം ധ്രുവൻെറ തപോബലത്താൽ ശ്വാസംമുട്ടി കഷ്ടപ്പെട്ടതിനാൽ, ദേവന്മാരാൽ പ്രാൎത്ഥിക്കപ്പെട്ട നിന്തിരുവടി കാരുണ്യപരവശനായിട്ടു്, ഗരുഡാരൂഢനായി, നിന്തിരുവടിയുടെ രൂപത്തിൽ മനസ്സു ലയിച്ചു് ബാഹ്യാവസ്ഥകളൊന്നും അറിയാതെയിരിക്കുന്ന ആ ശിശുവിൻെറ മുമ്പിൽ പ്രത്യക്ഷനായി.

ത്വദ്ദൎശനപ്രമദഭാരതരംഗിതം തം
ദൃഗ്ഭ്യാം നിമഗ്നമിവ രൂപരസായനേ തേ
തുഷ്ടൂഷമാണമുപഗമ്യ കപോലദേശേ
സംസ്പൃഷ്ടവാനസി ദരേണ, തഥാദരേണ. 7

നിന്തിരുവടിയുടെ ദൎശനത്താലുണ്ടായ സന്തോഷാതിരേകംകൊണ്ടു് എന്തുചെയ്യേണ്ടുവെന്നറിയാതെ അല്പം സംഭ്രമിച്ചും, നിന്തിരുവടിയുടെ രൂപാമൃതത്തിൽ കണ്ണുകൾ മുങ്ങിപ്പോയതുപോലെ സ്തംഭിച്ചുംനിന്ന അവനു് നിന്തിരുവടിയെ സ്തുതിക്കാൻ ആഗ്രഹമുണ്ടെന്നും തല്ക്കാലം അതിനു ശക്തിയില്ലെന്നും മനസ്സിലാക്കി നിന്തിരുവടി, ശംഖുകൊണ്ടു് അവൻെറ കവിളിൽ വാത്സല്യപൂൎവ്വം സ്പൎശിച്ചു.

താവദ്വിബോധവിമലം പ്രണുവന്തമേന-
മാഭാഷഥാസ്ത്വമവഗമ്യ തദീയഭാവം;
രാജ്യം ചിരം സമനുഭൂയ, ഭജസ്വ ഭൂയ-
സ്സൎവ്വോത്തരം ധ്രുവ! പദം വിനിവൃത്തിഹീനം. 8

ശംഖുകൊണ്ടു കവിളിൽ സ്പൎശിച്ചമാത്രയിൽ ജ്ഞാനവിജ്ഞാനങ്ങൾ ഉദിച്ചു്, നിന്തിരുവടിയെ സ്തുതിച്ചുകൊണ്ടിരുന്ന അവൻെറ ആഗ്രഹമറിഞ്ഞു് നിന്തിരുവടി അരുളിച്ചെയ്തു:—അല്ലയോ ധ്രുവ! നീ വളരെക്കാലം ഭംഗിയായി

രാജ്യസുഖം അനുഭവിച്ച് പിന്നീട് സർവ്വോൽകൃഷ്ടവും പുനരാവൃത്തിയില്ലാത്തതുമായ സ്ഥാനത്തെ പ്രാപിച്ചാലും!

ഇത്യൂചിഷി ത്വയി ഗതേ നൃപനന്ദനോസാ-
വാനന്ദിതാഖിലജനോ നഗരീമുപേതഃ
രേമേ ചിരം ഭവദനുഗ്രഹപൂർണ്ണകാമ-
സ്താതേ ഗതേ ച വനമാദ്രുതരാജ്യഭാരഃ 9

ഇപ്രകാരം അരുളിച്ചെയ്തിട്ട് നിന്തിരുവടി മറഞ്ഞപ്പോൾ ഈ രാജപുത്രൻ പട്ടണത്തിൽവന്നു സകല ജനങ്ങളേയും ആനന്ദിപ്പിച്ച് നിന്തിരുവടിയുടെ അനുഗ്രഹത്താൽ സകല മനോരഥങ്ങളും സിദ്ധിച്ച് വളരെക്കാലം സുഖിച്ചു. ഒടുവിൽ പിതാവ് തപസ്സിനായി വനത്തിൽപ്പോയപ്പോൾ രാജ്യഭാരം സ്വീകരിക്കുകയു ചെയ്തു.

യക്ഷേണ ദേവ! നിഹതേ പുനരുത്തമേസ്മിൻ
യക്ഷൈസ്സ യുദ്ധനിരതോ വിരതോ മനൂക്ത്യാ,
ശാന്ത്യാ പ്രസന്നഹൃദയാദ്ധനദാദുപേതാത്
ത്വൽഭക്തിമേവ സുദൃഢാമവൃണോന്മഹാത്മാ. 10

ഒരിക്കൽ നായാട്ടിനുപോയിരുന്ന ഉത്തമനെ ഒരു യക്ഷൻ യുദ്ധത്തിൽ വധിച്ചതിനാൽ ധ്രുവനു് യക്ഷന്മാരോട്ട് യുദ്ധംചെയ്യേണ്ടിവന്നു. എന്നാൽ പിതാമഹനായ മനുവിൻെറ വാക്കനുസരിച്ച് അതിൽനിന്നു പിന്മാറുകയും ചെയ്തു. ധ്രുവൻെറ മനശ്ശാന്തി അറിഞ്ഞു സന്തോഷിച്ച് കുബേരൻ അദ്ദേഹത്തിൻെറ അടുക്കൽവന്നു. എന്നാൽ ആ മഹാത്മാവ് നിന്തിരുവടിയിൽ സുദൃഢമായ ഭക്തിയെത്തന്നെ ആ യക്ഷാധിപനോടു വരിച്ചു.

അന്തേ ഭവൽപുരുഷനീതവിമാനയാതോ,
മാത്രാ സമം ധ്രുവപദേ മുദിതോയമാസ്തേ;
ഏവം സ്വഭൃത്യജനപാലനലോലധീസ്ത്വം
വാതാലയാധിപ! നിരുന്ധി മമാമയൗഘാൻ. 11

ധ്രുവൻ ഇരുപത്താറായിരംവൎഷം രാജ്യം അനുഭവിച്ച തിനുശേഷം നിന്തിരുവടിയുടെ പാൎഷദന്മാരായ സുനന്ദനും നന്ദനും കൊണ്ടുവന്ന വിമാനത്തിൽ കയറി മാതാവിനോടു കൂടി ധ്രുവപദത്തിലെത്തി ഇന്നും ആനന്ദിച്ചുകൊണ്ടിരിക്കുന്നു. ഇപ്രകാരം തന്റെ ഭക്തന്മാരെ പാലിക്കുന്നതിൽ താല്പൎയ്യമുള്ള നിന്തിരുവടി! അല്ലയോ ഗുരുവായൂരപ്പ! എന്റെ രോഗസംഘങ്ങളെ ശമിപ്പിക്കണമേ!

സപ്തദശദശകം സമാപ്തം.

---

## അഷ്ടാദശദശകം.

### പൃഥുചരിതം.

ജാതസ്യ ധ്രുവകുല ഏവ തുംഗകീൎത്തേ-
രംഗസ്യ, വ്യജനി സുതസ്സ വേനനാമാ;
തദ്ദോഷവ്യഥിതമതിഃ സ രാജവൎയ്യ-
സ്ത്വൽപാദേ നിഹിതമനാ വനം ഗതോഭൂത് 1

ധ്രുവന്റെ വംശത്തിൽത്തന്നെ ജനിച്ച പ്രസിദ്ധപ്പെട്ട അംഗൻ എന്ന രാജാവിനു് സുനീഥ എന്ന ഭാൎയ്യയിൽ വേനൻ എന്ന ഒരു പുത്രൻ ജനിച്ചു. അവന്റെ അധൎമ്മകൎമ്മങ്ങളാൽ ഉണ്ടായ മനോവ്യഥയോടുകൂടി ആ രാജശ്രേഷ്ഠൻ നിന്തിരുവടിയുടെ തൃക്കാലുകളിൽ മനസ്സുറപ്പിച്ചുകൊണ്ടു വനത്തിൽപ്പോയി തപസ്സുചെയ്തു.

പാപോപി ക്ഷിതിതലപാലനായ വേനഃ
പൌരാദ്യൈരുപനിഹിതഃ കഠോരവീൎയ്യഃ
സൎവേഭ്യോ നിജബലമേവ സംപ്രശംസൻ
ഭൂചക്രേ തവ ഭജനാന്യയം ന്യരൌത്സീത്. 2

പാപകർമ്മം ചെയ്യുന്നവനാണെങ്കിലും മഹാവീര്യശാലിയായ ആ വേനനെ പൗരന്മാർ മുതലായവർ രാജാവാക്കി വാഴിച്ചു. ഇവൻ ത്രൈലോക്യത്തിൽ താൻതന്നെ ബലവാനെന്നുഭാവിച്ചുകൊണ്ടു് ഭൂമണ്ഡലത്തിൽ എല്ലായിടത്തും നിന്തിരുവടിയുടെ ഭജനത്തെ വിലക്കി.

സംപ്രാപ്തേ ഹിതകഥനായ താപസൗഘേ
മത്തോഽന്യോ ഭുവനപതിർന്ന കശ്ചനേതി
ത്വന്നിന്ദാവചനപരോ മുനീശ്വരൈസ്തൈഃ
ശാപാഗ്നൗ ശലഭദശാമനായി വേനഃ 3

നല്ലതു പറഞ്ഞുകൊടുക്കാനായി ഋഷിസംഘം വന്നപ്പോൾ "ത്രൈലോക്യപതിയായി ഞാനല്ലാതെ ആരും ഇല്ല" എന്നു് ആ വേനൻ നിന്തിരുവടിയെ നിന്ദിച്ചു വളരെ പറഞ്ഞതിനാൽ ആ മഹർഷിശ്രേഷ്ഠന്മാർ അവനെ ശപിച്ചുകൊന്നു.

തന്നാശാൽ ഖലജനഭീരുകൈർമുനീന്ദ്രൈ-
സ്തന്മാത്രാ ചിരപരിരക്ഷിതേ തദംഗേ
ത്യക്താഘേ, പരിമഥിതാദഥോരുദണ്ഡാ-
ദ്ദോർദ്ദണ്ഡേ പരിമഥിതേ ത്വമാവിരാസീഃ 4

വേനൻ നശിച്ചപ്പോൾ അനാഥമായ രാജ്യത്തെ ശത്രുക്കളാക്രമിക്കുമെന്നു ഭയപ്പെട്ടു്, ആ മുനിശ്രേഷ്ഠന്മാർ മാതാവു സൂക്ഷിച്ചിരുന്ന വേനന്റെ ശരീരത്തിൽ തുടഭാഗം കടഞ്ഞു പാപംനീക്കിയതിന്റെശേഷം കൈത്തണ്ടു കടഞ്ഞപ്പോൾ നിന്തിരുവടി അവതരിച്ചു.

(വേനന്റെ ശരീരത്തിലെ തുട കടഞ്ഞപ്പോൾ അയാളുടെ പാപം, കറുത്തുകുറിയ ശരീരത്തോടുകൂടിയ ഒരു പുരുഷന്റെ ആകൃതിയിൽ ജനിച്ചു. മഹർഷിമാർ അവനോടു്, അവിടെ ഇരിക്കുക എന്നർത്ഥത്തിൽ 'നിഷീദ' എന്നു പറഞ്ഞുവെന്നും അതിനാൽ അവനും അവന്റെ സന്താന

ങ്ങൾക്കും നിഷാദന്മാർ എന്നു പേരുണ്ടായി എന്നുമുള്ള കഥാഭാഗംകൂടി ധരിച്ചുകൊൾക.)

വിഖ്യാതഃ പൃഥരിതി താപസോപദിഷ്ടൈഃ
സൂതാദ്യൈഃ പരിണുതഭാവിഭൂരിവീൎയ്യഃ
വേനാൎത്ത്യാ കബളിതസംപദം ധരിത്രീ-
മാക്രാന്താം നിജധനുഷാ സമാമകാഷീഃ. 5

പൃഥു എന്നു പ്രസിദ്ധനായിത്തീൎന്ന നിന്തിരുവടി, താപസന്മാരിൽനിന്നു നിന്തിരുവടിയുടെ ഭാവിപരാക്രമങ്ങളെല്ലാം അറിഞ്ഞു സ്തുതിപാഠകന്മാരാൽ വൎണ്ണിച്ചു സ്തുതിക്കപ്പെട്ടു്, വേനന്റെ ഉപദ്രവത്താൽ സമ്പത്തുക്കളെ ഉള്ളിൽ അടക്കിവച്ചിരുന്ന ഭൂമിയെ തന്റെ വില്ലിന്റെ അഗ്രംകൊണ്ടു് ആക്രമിച്ചു നിരപ്പുവരുത്തി.

ഭൂയസ്താം നിജകുലമുഖ്യവത്സയുക്തൈർ-
ദേവാദ്യൈഃ സമുചിതചാരുഭാജനേഷു,
അന്നാദീന്യഭിലഷിതാനി യാനി, താനി
സ്വച്ഛന്ദം സുരഭിതനൂമദൂദുഹസ്ത്വം. 6

പിന്നീടു് നിന്തിരുവടി, ഗോരൂപത്തെ ധരിച്ച ഭൂമിയിൽനിന്നു് ദേവന്മാർ മുതലായവരെക്കൊണ്ടു തങ്ങളുടെ തങ്ങളുടെ കുലപ്രധാനന്മാരെ വത്സന്മാരാക്കി ഉചിതങ്ങളായ പാത്രങ്ങളിൽ അന്നം മുതലായ ഇഷ്ടമുള്ള സാധനങ്ങളെ യഥേഷ്ടം കറപ്പിച്ചു.

(പൃഥുവിന്റെകാലത്തു ഭൂമി ഫലിക്കാതെയിരുന്നതിനാൽ ഭൂമിയെ ശിക്ഷിക്കുന്നതിനായി അദ്ദേഹം വില്ലുംധരിച്ചു പുറപ്പെട്ടു. ഭൂമിയാവട്ടെ ഭയപ്പെട്ടു് പശുവിന്റെ രൂപത്തിൽ ഓടി. പിടികിട്ടുമെന്നായപ്പോൾ ഭൂമി പൃഥുവിനെത്തന്നെ അഭയംപ്രാപിച്ചു. ലോകത്തിലുള്ള സകലവൎഗ്ഗക്കാരോടും, തങ്ങളുടെ കുലശ്രേഷ്ഠനെ കന്നാക്കി ആവശ്യമുള്ള വസ്തുക്കൾ കറന്നെടുത്തുകൊള്ളുന്നതിനു് അദ്ദേഹം കല്പിച്ചു.

താൻതന്നെ, തന്റെ കുലമുഖ്യനായ മനുവിനെ കന്നാക്കി കൈയാകുന്നപാത്രത്തിൽ സസ്യങ്ങളെ കറന്നെടുത്തു. ഋഷികൾ ബൃഹസ്പതിയെ വത്സനാക്കി ഇന്ദ്രിയങ്ങളാകുന്ന പാത്രങ്ങളിൽ, വേദങ്ങളെ കറന്നെടുത്തു. ദേവന്മാൎക്കു് ഇന്ദ്രൻ വത്സനും പാത്രം സ്വൎണ്ണമയവും അവർ കറന്നെടുത്ത സാധനം സോമരസവുമായിരുന്നു. അസുരന്മാരുടെ വത്സൻ പ്രഹ്ലാദനും പാത്രം ഇരുമ്പുകൊണ്ടുള്ളതും അവർ കറന്നെടുത്തതു മദ്യവുമായിരുന്നു. ഇതുപോലെ, ഗന്ധൎവ്വന്മാർ മധുവും പിതൃക്കൾ കവ്യവും മററും കറന്നെടുത്തതായി അറിഞ്ഞുകൊള്ളണം.)

ആത്മാനം യജതി മഖൈസ്ത്വയി ത്രിധാമ-
ന്നാരബ്ധേ ശതതമവാജിമേധയാഗേ,
സ്വഃസ്ഥാലുഃ ശതമഖ ഏത്യ നീചവേഷോ
ഹൃത്വാശ്വം തവ തനയാൽ പരാജിതോഭൂത്. 7

അല്ലയോ ഭഗവാനേ, അങ്ങു് പല അശ്വമേധങ്ങളെക്കൊണ്ടു് തന്നെത്തന്നെ യജിച്ചുകൊണ്ടിരിക്കുമ്പോൾ നൂറാമത്തെ അശ്വമേധം തുടങ്ങിയസമയം ഇന്ദ്രൻ തന്നെപ്പോലെ വേറെ ആരും നൂറുയാഗം ചെയ്തുകൂടെന്നുള്ള വിചാരത്താൽ പാഷണ്ഡവേഷത്തിൽവന്നു കുതിരയെ അപഹരിച്ചുവെങ്കിലും നിന്തിരുവടിയുടെ പുത്രനായ വിജിതാശ്വനോടു തോററുപോയി. (പുത്രനു് ഈ പേരുകിട്ടിയതു കുതിരയെ വീണ്ടെടുത്തതുകൊണ്ടുതന്നെയാണു്.)

ദേവേന്ദ്രം മുഹുരിതി വാജിനം ഹരന്തം
വഹ്നൗ തം മുനിവരമണ്ഡലേ ജുഹൂഷൗ
രുന്ധാനേ കമലഭവേ ക്രതോഃ സമാപ്തൗ
സാക്ഷാത്ത്വം മധുരിപുമൈക്ഷഥാസ്സ്വയം സ്വം. 8

ഇപ്രകാരം വീണ്ടും വീണ്ടും കുതിരയെ അപഹരിക്കുന്ന ദേവേന്ദ്രനെ മുനിമാർ ആഭിചാരവിധംകൊണ്ടു് അഗ്നിയിൽ ഹോമിക്കാൻ തുടങ്ങിയപ്പോൾ ബ്രഹ്മാവു് വന്നു തടുക്കുകയും

യാഗം അവസാനിച്ചപ്പോൾ നിന്തിരുവടി, താൻതന്നെയായ സാക്ഷാൽ വിഷ്ണുഭഗവാനെ പ്രത്യക്ഷമായി കാണുകയും ചെയ്തു.

തദ്ദത്താം വരമുപലഭ്യ ഭക്തിമേകാം
ഗംഗാന്തേ വിഹിതപദഃ കദാപി ദേവ!
തത്രസ്ഥം മുനിനിവഹം ഹിതാനി ശംസ-
ന്നൈക്ഷിഷ്ഠാഃ സനകമുഖാൻ മുനീൻ പുരസ്താത്. 9

അദ്ദേഹം നൽകിയ നിശ്ചലഭക്തിയാകുന്ന വരത്തെ ലഭിച്ചിട്ട്, ഗംഗായമുനകളുടെ മദ്ധ്യത്തിൽ സ്ഥാനം ഉറപ്പിച്ച്, അവിടെ യാഗത്തിനായിവന്ന മുനിസംഘത്തിനു പ്രവൃത്തിധൎമ്മങ്ങളെയും നിവൃത്തിധൎമ്മങ്ങളെയും ഉപദേശിച്ചുകൊണ്ടിരിക്കുമ്പോൾ അങ്ങ് സനകാദിമുനികളെ മുമ്പിൽ കണ്ടു.

വിജ്ഞാനം സനകമുഖോദിതം ദധാനഃ
സ്വാത്മാനം സ്വയമഗമോ വനാന്തസേവീ;
തത്താദൃക് പൃഥുവപുരീശ! സത്വരം മേ
രോഗൌഘം പ്രശമയ, വാതഗേഹവാസിൻ! 10

സനകാദികൾ ഉപദേശിച്ച ബ്രഹ്മജ്ഞാനത്തെ ധരിച്ച് നിന്തിരുവടി, വനത്തിൽപോയി തപസ്സുചെയ്ത്, തന്റെ ആത്മാവിനെത്തന്നെ പ്രാപിച്ചു; അതായത് തന്റെ സ്വന്തരൂപത്തെ പ്രാപിച്ചു. അങ്ങനെയെല്ലാമുള്ള പൃഥുമൂൎത്തിയായ നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശ! എന്റെ രോഗങ്ങളെ ശമിപ്പിക്കണമേ!

അഷ്ടാദശദശകം സമാപ്തം.

---

# ഏകോനവിംശദശകം.

## പ്രചേതസ്സുകളുടെ ചരിത്രം.

പൃഥോസ്തു നപ്താ പൃഥുധർമ്മകർമ്മഠഃ
പ്രാചീനബർഹിർയുവതൗ ശതദ്രുതൗ
പ്രചേതസോ നാമ സുചേതസഃ സുതാ-
നജീജനത്ത്വൽകരുണാങ്കുരാനിവ. 1

പൃഥുപുത്രനായ വിജിതാശ്വൻെറ പുത്രനും പൃഥുവിനെ പ്പോലെതന്നെ ധർമ്മശൂരനും ആയ പ്രാചീനബർഹിസ്സിനു്, ശതദ്രുതി എന്ന ഭാര്യയിൽ നിന്തിരുവടിയുടെ കരുണാങ്കുരങ്ങളെന്നപോലെയുള്ള സൽബുദ്ധികളായ, പ്രചേതസ്സുകളെന്ന പുത്രന്മാർ ജനിച്ചു.

പിതുഃ സിസൃക്ഷാനിരതസ്യ ശാസനാദ്-
ഭവത്തപസ്യാഭിരതാ ദശാപി തേ,
പയോനിധിം പശ്ചിമമേത്യ തത്തടേ
സരോവരം സന്ദദൃശുർമനോഹരം. 2

പ്രജാസൃഷ്ടിയിൽ തല്പരനായ പിതാവിൻെറ നിയോഗത്താൽ ആ പ്രചേതസ്സുകൾ പത്തുപേരും നിന്തിരുവടിയെ തപസ്സുകൊണ്ടു് ആരാധിക്കാനാഗ്രഹിച്ചു പശ്ചിമസമുദ്രത്തെ പ്രാപിച്ചു്, അതിൻെറ തീരപ്രദേശങ്ങളിൽ മനോഹരമായ ഒരു തടാകം കണ്ടു.

തദാ ഭവത്തീർത്ഥമിദം സമാഗതോ
ഭവോ ഭവത്സേവകദർശനാദൃതഃ
പ്രകാശമാസാദ്യ പുരഃ പ്രചേതസാ-
മുപാദിശദ്ഭക്തതമസ്തവസ്തവം. 3

അപ്പോൾ നിന്തിരുവടിയുടെ ഭക്തന്മാരെ കാണ്മാനുള്ള ആഗ്രഹത്താൽ നിന്തിരുവടിയുടെ ഈ തീർത്ഥത്തിൽ എത്തിയ നിന്തിരുവടിയുടെ ഭക്തനായ പരമശിവൻ പ്രചേ

തസ്സുകളുടെ മുമ്പിൽ പ്രത്യക്ഷനായിട്ട് നിന്തിരുവടിയുടെ സ്തോത്രത്തെ അവൎക്ക് ഉപദേശിച്ചു.

സ്തവം ജപന്തസ്തമമീ ജലാന്തരേ
ഭവന്തമാസേവിഷതായുതം സമാഃ;
ഭവൽസുഖാസ്വാദരസാദമീഷ്വിയാൻ
ബഭൂവ കാലോ; ധ്രുവവന്ന ശീഘ്രതാ. 4

ഇവർ, ജലമദ്ധ്യത്തിൽനിന്ന് ആ സ്തവത്തെ ജപിച്ചുകൊണ്ടു പതിനായിരം വത്സരക്കാലം നിന്തിരുവടിയെ സേവിച്ചു. നിന്തിരുവടിയാകുന്ന സുഖത്തെ, അതായതു ബ്രഹ്മാനന്ദത്തെ, ആസ്വദിക്കുന്നതിനുള്ള ആഗ്രഹത്താലാണ് തപസ്സിദ്ധിക്ക് ധ്രുവനെപ്പോലെ എളുപ്പംകിട്ടാതെ ഇത്രയുംകാലം താമസിക്കേണ്ടിവന്നതു്.

തപോഭിരേഷാമതിമാത്രവൎദ്ധിഭിഃ
സ യജ്ഞഹിംസാനിരതോപി പാവിതഃ
പിതാപി തേഷാം, ഗൃഹയാതനാരദ-
പ്രദൎശിതാത്മാ ഭവദാത്മതാം യയൌ. 5

ഇവരുടെ അത്യന്തം വൎദ്ധിച്ച തപസ്സുകൊണ്ടു്, അനേകയാഗങ്ങൾ മുടക്കി മഹാപാപിയായിത്തീൎന്നിരുന്ന വേനൻപോലും നരകത്തിൽനിന്നു് ഉദ്ധരിക്കപ്പെട്ടു. അവരുടെ പിതാവായ പ്രാചീനബൎഹിസ്സും ഗൃഹത്തിൽ വന്നുചേൎന്ന നാരദമുനിയിൽനിന്നു് ആത്മജ്ഞാനം ലഭിച്ചു് നിന്തിരുവടിയുടെ സായുജ്യത്തെ പ്രാപിച്ചു.

കൃപാബലേനൈവ പുരഃ പ്രചേതസാം
പ്രകാശമാഗാഃ പതഗേന്ദ്രവാഹനഃ
വിരാജിചക്രാദിവരായുധാംശുഭിർ-
ഭുജാഭിരഷ്ടാഭിരുദഞ്ചിതദ്യുതിഃ 6

അനന്തരം നിന്തിരുവടി, കാരുണ്യാതിരേകത്താൽ ഗരുഡാരൂഢനായി, ശോഭയേറിയ ചക്രം മുതലായ ശ്രേഷ്ഠ

ങ്ങളായ ആയുധങ്ങളാൽ പ്രകാശിക്കുന്ന എട്ടു തൃക്കൈകളോടുകൂടി, സുന്ദരമൂർത്തിയായി പ്രചേതസ്സുകളുടെ മുമ്പിൽ പ്രത്യക്ഷീഭവിച്ചു.

പ്രചേതസാം താവദയാചതാമപി
ത്വമേവ കാരുണ്യഭരാദുപാഗതഃ;
ഭവദ്വിചിന്താപി ശിവായ ദേഹിനാം
ഭവത്വസൗ രുദ്രനുതിശ്ച കാമദാ. 7

പ്രചേതസ്സുകൾ, ഒന്നുംചോദിച്ചില്ലെങ്കിലും അപ്പോൾ നിന്തിരുവടി അവരിലുള്ള കൃപാതിശയത്താൽ താഴെപ്പറയുന്ന വരങ്ങളെ നൽകി അവരെ അനുഗ്രഹിച്ചു: "നിങ്ങളെ സ്മരിച്ചാലും ശരീരികൾക്കു നന്മ ഉണ്ടാകട്ടെ. രുദ്രൻ ഉപദേശിച്ചുതന്ന ഈ സ്തുതിയും ഇഷ്ടലാഭത്തിനു പര്യാപ്തമായിത്തീരട്ടെ."

അവാപ്യ കാന്താം തനയാം മഹീരുഹാം;
തയാ രമധ്വം ദശലക്ഷവത്സരീം
സുതോസ്തു ദക്ഷോ; നനു തൽക്ഷണാച്ച മാം
പ്രയാസ്യഥേതി ന്യഗദോ മുദൈവ താൻ. 8

"അത്രയുമല്ല, പ്രമ്ലോച എന്ന അപ്സരഃസ്ത്രീ ഉപേക്ഷിച്ചിട്ടു് വൃക്ഷങ്ങൾ പുത്രിയായി സ്വീകരിച്ച കന്യകയെ പത്തുപേരുംകൂടി വിവാഹംചെയ്തു് പത്തുലക്ഷം വത്സരകാലം അവളോടുകൂടി രമിക്കുവിൻ! നിങ്ങൾക്കു് അവളിൽ ദക്ഷൻ എന്നൊരു പുത്രനുണ്ടാകും. പിന്നെ നിങ്ങൾ എന്നെ പ്രാപിക്കുവിൻ! അതായതു് മോക്ഷത്തെ പ്രാപിക്കുവിൻ!" എന്നു സന്തോഷപൂർവ്വം നിന്തിരുവടി അവരോടു് അരുളിച്ചെയ്തു.

തതശ്ച തേ ഭൂതലരോധിനസ്തരൂൻ
ക്രുധാ ദഹന്തോ, ദ്രുഹിണേന വാരിതാഃ
ദ്രുമൈശ്ച ദത്താം തനയാമവാപ്യ താം
ത്വദുക്തകാലം സുഖിനോഭിരേമിരേ. 9

അനന്തരം ഭൂഭാഗം മുഴുക്കെമൂടി ഞെരുങ്ങിവളൎന്ന വൃക്ഷങ്ങളെ കോപത്താൽ ദഹിപ്പിച്ചുകൊണ്ടിരുന്ന അവരെ ബ്രഹ്മാവു് തടുക്കുകയും അദ്ദേഹത്തിൻെറ ഉപദേശപ്രകാരം വൃക്ഷങ്ങളാൽ നല്കപ്പെട്ട പുത്രിയെ വിവാഹംചെയ്തു് നിന്തിരുവടി അരുളിച്ചെയ്തതുപോലെ പത്തുലക്ഷം വത്സരക്കാലം അവളോടുകൂടി രമിക്കയും ചെയ്തു.

അവാപ്യ ദക്ഷഞ്ച സുതം, കൃതാദ്ധ്വരാഃ
പ്രചേതസോ നാരദലബ്ധയാ ധിയാ
അവാപുരാനന്ദപദം തഥാവിധ-
സ്ത്വമീശ! വാതാലയനാഥ! പാഹി മാം. 10

പ്രചേതസ്സുകൾ ദക്ഷനെന്ന പുത്രനെ ലഭിച്ചു് വളരെ യാഗങ്ങളും ചെയ്തു് ഒടുവിൽ നാരദനിൽനിന്നു് ബ്രഹ്മജ്ഞാനം സിദ്ധിച്ചു് പരമാനന്ദസ്വരൂപമായ പദത്തെ പ്രാപിച്ചു. അല്ലയോ ഗുരുവായൂരപ്പാ! അങ്ങനെയുള്ള നിന്തിരുവടി എന്നെ രക്ഷിക്കണമേ!

ഏകോനവിംശദശകം
ചതുൎത്ഥസ്കന്ധം സമാപ്തം.

---

# പഞ്ചമസ്കന്ധം.

---

## വിംശദശകം.

ഋഷഭചരിതം.

പ്രിയവ്രതസ്യ പ്രിയപുത്രഭൂതാ-
ദാഗ്നീധ്രരാജാദുദിതോ ഹി നാഭിഃ
ത്വാം ദൃഷ്ടവാനിഷ്ടദമിഷ്ടിമദ്ധ്യേ
തവൈവ തുഷ്ട്യൈ കൃതയജ്ഞകൎമ്മാ. 1

സ്വായംഭുവമനുവിൻെറ ജ്യേഷ്ഠപുത്രനായ പ്രിയവ്രതന് ബഹിഷ്മതിയെന്ന ഭാര്യയിലുണ്ടായ പത്തു പുത്രന്മാരിൽ ജ്യേഷ്ഠനായ ആഗ്നീധ്റരാജൻെറ പുത്രനായ നാഭി, നിന്തിരുവടിയെ പ്രസാദിപ്പിക്കുന്നതിനായിച്ചെയ്ത യാഗത്തിൻെറ മദ്ധ്യത്തിൽ വരപ്രദനായ നിന്തിരുവടിയെ പ്രത്യക്ഷനായിക്കണ്ടു.

അഭിഷ്ടുതസ്തത്ര മുനീശ്വരൈസ്ത്വം
രാജ്ഞസ്സ്വതുല്യം സുതമർത്ഥ്യമാനഃ
സ്വയം ജനിഷ്യേഹമിതി ബ്രുവാണ-
സ്തിരോദധാ ബർഹിഷി വിശ്വമൂർത്തേ! 2

അല്ലയോ വിശ്വസ്വരൂപ! അവിടെ മുനിശ്രേഷ്ഠന്മാരാൽ സ്തുതിക്കപ്പെട്ട നിന്തിരുവടിയോട്, നിന്തിരുവടിക്കു തുല്യനായ ഒരു പുത്രനെ പ്രാർത്ഥിച്ച രാജാവിനു, "ഞാൻ തന്നെ പുത്രനായി ജനിച്ചേക്കാം" എന്നുപറഞ്ഞു അനുഗ്രഹംകൊടുത്തിട്ടു, നിന്തിരുവടി യാഗാഗ്നിയിൽ മറഞ്ഞു.

നാഭിപ്രിയായാമഥ മേരുദേവ്യാം
ത്വമംശതോഭൂ ഋഷഭാഭിധാനഃ,
അലോകസാമാന്യഗുണപ്രഭാവ-
പ്രഭാവിതാശേഷജനപ്രമോദഃ 3

പിന്നീടു നാഭി എന്ന രാജാവിൻെറ ഭാര്യയായ മേരുദേവിയിൽ നിന്തിരുവടി ഋഷഭനെന്ന പേരോടുകൂടി അവതരിച്ചു, തൻെറ അമാനുഷങ്ങളായ ഗുണഗണങ്ങളെക്കൊണ്ടും മാഹാത്മ്യങ്ങളെക്കൊണ്ടും സകല ജനങ്ങൾക്കും സന്തോഷസമൃദ്ധിയെ ജനിപ്പിച്ചു.

ത്വയി ത്രിലോകീഭൃതി രാജ്യഭാരം
നിധായ, നാഭിഃ സഹ മേരുദേവ്യാ
തപോവനം പ്രാപ്യ ഭവന്നിഷേവീ
ഗതഃ കിലാനന്ദപദം പദം തേ. 4

നാഭിരാജൻ ത്രൈലോക്യരക്ഷകനായ നിന്തിരുവടിയിൽ രാജ്യഭാരം സമർപ്പിച്ചിട്ട്, മേരുദേവിയോടുകൂടെ തപോവനത്തിൽപ്പോയി നിന്തിരുവടിയെസ്സേവിച്ച് നിരതിശയാനന്ദസ്ഥാനമായ വൈകുണ്ഠത്തെ പ്രാപിച്ചു.

ഇന്ദ്രസ്ത്വദുൽകർഷകൃതാദമർഷാ-
ദവർഷ നാസ്മിന്നജനാഭവർഷേ
യദാ; തദാ ത്വം നിജയോഗശക്ത്യാ
സ്വവർഷമേനദ്വ്യദധാഃ സുവർഷം. 5

ഇന്ദ്രൻ അക്കാലത്ത് നിന്തിരുവടിയുടെ ഉൽക്കർഷം കണ്ടുണ്ടായ അസൂയയാൽ, അങ്ങ് വാണിരുന്ന അജനാഭവർഷത്തിൽ മഴ പെയ്യിച്ചില്ല. അപ്പോൾ നിന്തിരുവടി തന്റെ യോഗശക്തികൊണ്ട് നല്ലവണ്ണം മഴ പെയ്യിച്ച്, ഈ രാജ്യത്ത് സുഭിക്ഷം ഉളവാക്കി.

ജിതേന്ദ്രദത്താം കമനീം ജയന്തീ-
മഥോദ്വഹന്നാത്മരതാശയോപി
അജീജനസ്തത്ര ശതം തനൂജാ-
നേഷാം, ക്ഷിതീശോ ഭരതോഗ്രജന്മാ. 6

നിന്തിരുവടിയുടെ യോഗബലത്താൽ പരാജിതനായി അടിവണങ്ങിയ ഇന്ദ്രൻ കാഴ്ചവച്ച ജയന്തി എന്ന സുന്ദരിയെ വിവാഹംചെയ്തിട്ട്, നിന്തിരുവടി ആത്മധ്യാനനിരതനായിരുന്നുവെങ്കിലും അവളിൽ നൂറു പുത്രന്മാരെ ജനിപ്പിച്ചു. അവരിൽ ജ്യേഷ്ഠനായ ഭരതൻ രാജാവായി.

നവാഭവൻ യോഗിവരാ; നവാന്യേ
ത്വപാലയൻ ഭാരതവർഷഖണ്ഡാൻ;
സൈകാ ത്വശീതിസ്തവ ശേഷപുത്രാ-
സ്തപോബലാദ്ഭൂസുരഭൂയമീയുഃ 7

അവരിൽ ഒൻപതുപേർ യോഗിശ്രേഷ്ഠന്മാരായിത്തീർന്നു. വേറെ ഒൻപതുപേർ ഭാരതവർഷത്തിന്റെ ഓരോ

ഭാഗങ്ങളെ — അതായതു് കുശാവത്തം, ഇളാവത്തം, ബ്രഹ്മാവത്തം, മലയകേതുവർഷം, ഭദ്രാസനവർഷം, വിദർഭം, കീകടം മുതലായ ഖണ്ഡങ്ങളെ — പരിപാലിച്ചവരാണു. നിന്തിരുവടിയുടെ ശേഷിച്ച എമ്പത്തൊന്നു പുത്രന്മാർ തപോബലത്താൽ ബ്രാഹ്മണരായിത്തീൻ്നു.

ഉക്ത്വാ സുതേഭ്യോഽഥ മുനീന്ദ്രമധ്യേ
വിരക്തിഭക്ത്യന്വിതമുക്തിമാർഗ്ഗം,
സ്വയം ഗതഃ പാരമഹംസ്യവൃത്തി-
മധാ ജഡോന്മത്തപിശാചചര്യാം. 8

അനന്തരം നിന്തിരുവടി, മുനിശ്രേഷ്ഠന്മാരുടെനടുവിൽ വച്ചു് തന്റെ പുത്രന്മാൎക്കു വൈരാഗ്യഭക്തികളോടുകൂടിയ മോക്ഷമാൎഗ്ഗത്തെ ഉപദേശിച്ചുകൊടുത്തിട്ടു് താൻ പരമഹംസന്മാരുടെ ജീവിതരീതിയെ അവലംബിച്ചു്, മന്ദൻ, ഭ്രാന്തൻ, പിശാചു് ഇവരെപ്പോലെ സഞ്ചരിച്ചു.

പരാത്മഭൂതോഽപി, പരോപദേശം
കുർവൻ ഭവാൻ സർവ്വനിരസ്യമാനഃ
വികാരഹീനോഽപി ചചാര കൃത്സ്നാം
മഹീമഹീനാത്മരസാഭിലീനഃ 9

നിന്തിരുവടി പരമാത്മസ്വരൂപനായിത്തീൻ്നുവെങ്കിലും അന്യന്മാൎക്കു് മോക്ഷമാർഗ്ഗത്തെ ഉപദേശിച്ചുകൊണ്ടും, എല്ലാവരാലും നിരസിക്കപ്പെട്ടും, രാഗദ്വേഷസുഖദുഃഖാദികൾ കൂടാതെയും (അതായതു് അവധൂതനായും) പരമാനന്ദരസത്തിൽ ലയിച്ചു് എല്ലായിടത്തും സഞ്ചരിച്ചു.

ശയുവ്രതം ഗോമൃഗകാകചര്യാം
ചിരം ചരന്നാപ്യ പരം സ്വരൂപം
ദവാഹൃതാംഗഃ കുടകാചലേ ത്വം
താപാന്മമാപാകുരു വാതനാഥ! 10

വളരെക്കാലം അജഗരവ്രതവും (ഒരിടത്തുതന്നെ കിടന്നു ദൈവഗത്യാ വന്നുചേരുന്ന ആഹാരംകൊണ്ടു ജീവസന്ധാരണം ചെയ്യുകയാകുന്നു അജഗരത്തിൻെറ—പെരുമ്പാമ്പിൻെറ—നിയമം) ആ നിയമവും പശു, മാൻ, കാക്ക ഇവയുടെ ജീവിതരീതിയും (അതായതു് തോന്നുമ്പോഴെല്ലാം തോന്നുന്നേടത്തു നടക്കുക—ഭക്ഷണസാധനങ്ങളിൽ നിയമമില്ലാതിരിക്കുക—ശുദ്ധി, അശുദ്ധി, വിധി, നിഷേധം മുതലായതു നോക്കായ്ക—ഇവയും) സ്വീകരിച്ചുകൊണ്ടു സഞ്ചരിച്ചു്, പരബ്രഹ്മസ്വരൂപനായിത്തീൎന്നിട്ടു് ഒടുവിൽ കുടകുമലയിൽവച്ചു് കാട്ടുതീയിൽ ശരീരത്തെ ദഹിപ്പിച്ച നിന്തിരുവടി, അല്ലയോ ഗുരുവായൂരപ്പാ! എൻെറ സങ്കടങ്ങളെ അകറേറണമേ!

വിംശദശകം സമാപ്തം.

---

## ഏകവിംശദശകം.

### ജംബുദ്വീപാദികളിലെ ഭഗവദുപാസനാക്രമം.

മദ്ധ്യോത്ഭവേ ഭുവ ഇളാവൃതനാമ്നി വൎഷേ
ഗൗരീപ്രധാനവനിതാജനമാത്രഭാജി,
ശൎവ്വേണ മന്ത്രനുതിഭിഃ സമുപാസ്യമാനം
സങ്കൎഷണാത്മകമധീശ്വര! സംശ്രയേ ത്വാം. 1

ഭൂമിയുടെ മദ്ധ്യഭാഗമായ ജംബുദ്വീപിൻെറ നടുവിലുള്ളതും, പാൎവ്വതിയുടെ ശാപത്താൽ ശിവൻ ഒഴിച്ചു് മററു പുരുഷന്മാൎക്കു പ്രവേശമില്ലാത്തതുകൊണ്ടു സ്ത്രീജനങ്ങൾ മാത്രം ഉള്ളതുമായ ഇളാവൃതമെന്ന വൎഷത്തിൽ പരമശിവനാൽ മന്ത്രങ്ങളെക്കൊണ്ടും സ്തുതികളെക്കൊണ്ടും ഉപാസിക്കപ്പെടുന്ന സങ്കൎഷണമൂൎത്തിയായ നിന്തിരുവടിയെ, അല്ലയോ ഭഗവാനേ! ഞാൻ ആശ്രയിക്കുന്നു.

ഭദ്രാശ്വനാമക ഇളാവൃതപൂർവ്വവർഷേ
ഭദ്രശ്രവോഭിരൃഷിഭിഃ പരിണൂയമാനം
കല്പാന്തഗൂഢനിഗമോദ്ധരണപ്രവീണം
ധ്യായാമി ദേവ! ഹയശീർഷതനും ഭവന്തം. 2

ഇളാവൃതത്തിനുകിഴക്കുള്ള ഭദ്രാശ്വമെന്ന വർഷത്തിൽ ഭദ്രശ്രവസ്സുകൾ എന്ന ഋഷികളാൽ സ്തുതിക്കപ്പെട്ടുന്നവനും പ്രളയജലത്തിൽ താണുപോയ വേദങ്ങളെ ഉദ്ധരിക്കുന്നതിൽ സാമർത്ഥ്യമുള്ളവനുമായ ഹയഗ്രീവമൂർത്തിയായ നിന്തിരുവടിയെ ഞാൻ ധ്യാനിക്കുന്നു.

ധ്യായാമി ദക്ഷിണഗതേ ഹരിവർഷവർഷേ,
പ്രഹ്ലാദമുഖ്യപുരുഷൈഃ പരിഷേവ്യമാണം
ഉത്തുംഗശാന്തധവളാകൃതിമേകശുദ്ധ-
ജ്ഞാനപ്രദം നരഹരിം ഭഗവൻ! ഭവന്തം. 3

ഇളാവൃതത്തിനു തെക്കുള്ള ഹരിവർഷത്തിൽ പ്രഹ്ലാദൻ മുതലായ ഭക്തശിരോമണികളാൽ സേവിക്കപ്പെട്ട്, ഉന്നതവും രൗദ്രരസം നീങ്ങി ശാന്തമായതും വെണ്മയുള്ളതുമായ സ്വരൂപത്തോടുകൂടി, നിർമ്മലമായ അദ്വൈതജ്ഞാനത്തെ പ്രദാനംചെയ്യുന്ന നരസിംഹമൂർത്തിയായ നിന്തിരുവടിയെ ഞാൻ ധ്യാനിക്കുന്നു.

വർഷേ പ്രതീചി ലളിതാത്മനി കേതുമാലേ
ലീലാവിശേഷലളിതസ്മിതശോഭനാംഗം
ലക്ഷ്മ്യാ പ്രജാപതിസുതൈശ്ച നിഷേവ്യമാണം
തസ്യാഃ പ്രിയായ ധൃതകാമതനും ഭജേ ത്വാം. 4

ഇളാവൃതത്തിനു പടിഞ്ഞാറുള്ള സുന്ദരമായ കേതുമാലവർഷത്തിൽ ശൃംഗാരവിലാസങ്ങളോടും മനോഹരമായ മന്ദഹാസത്തോടും അഴകേറിയ ശരീരത്തോടുംകൂടി, ലക്ഷ്മീദേവിയാലും പ്രജാപതിയുടെ പുത്രന്മാരാലും ഉപാസിക്കപ്പെട്ടുന്നവനും, ലക്ഷ്മീദേവിയുടെ ഇഷ്ടത്തിനുവേണ്ടിത്തന്നെ

കാമദേവശരീരത്തെ സ്വീകരിച്ചിരിക്കുന്നവനും ആയ നിന്തിരുവടിയെ ഞാൻ ഭജിക്കുന്നു.

രമ്യേ ഹ്യുദീചി ഖലു രമ്യകനാമ്നി വർഷേ
തദ്വർഷനാഥമനുവര്യസപര്യമാണം,
ഭക്തൈകവത്സലമമത്സരഹൃൽസു ഭാന്തം
മത്സ്യാകൃതിം ഭുവനനാഥ! ഭജേ ഭവന്തം. 5

ഇളാവൃതത്തിനു വടക്കുള്ള രമ്യകമെന്ന വർഷത്തിൽ ആ വർഷത്തിന്റെ നാഥനായ വൈവസ്വതമനുവിനാൽ പൂജിക്കപ്പെടുന്നവനും ഭക്തവത്സലനും നിർമ്മത്സരന്മാരായ മുക്തന്മാരുടെ ഉള്ളിൽ വിളങ്ങുന്നവനും ആയ മത്സ്യമൂർത്തിയായ നിന്തിരുവടിയെ, അല്ലയോ ജഗദീശ്വര! ഞാൻ ഭജിക്കുന്നു.

വർഷം ഹിരണ്മയസമാഹ്വയമൗത്തരാഹ-
മാസീനമദ്രിധൃതികർമ്മഠകാമഠാംഗം
സംസേവതേ പിതൃഗണപ്രവരോര്യമായം
തം ത്വാം ഭജാമി ഭഗവൻ! പരചിന്മയാത്മൻ! 6

വളരെ വടക്കുള്ള ഹിരണ്മയമെന്ന വർഷത്തെ അധിവസിച്ച്, പിതൃഗണശ്രേഷ്ഠനായ അര്യമാവിനാൽ ഉപാസിക്കപ്പെടുന്നവനും, മന്ദരപർവ്വതത്തെ താങ്ങിയ കൂർമ്മാകൃതിയെ ധരിച്ചിരിക്കുന്നവനും ആയ നിന്തിരുവടിയെ, അല്ലയോ പരമാത്മസ്വരൂപനായ ഭഗവാനേ! ഞാൻ ഭജിക്കുന്നു.

കിഞ്ചോത്തരേഷു കുരുഷു പ്രിയയാ ധരണ്യാ
സംസേവിതോ മഹിതമന്ത്രനുതിപ്രഭേദൈഃ
ദംഷ്ട്രാഗ്രഘൃഷ്ടഘനപൃഷ്ഠഗരിഷ്ഠവർഷ്മാ
ത്വം പാഹി വിജ്ഞനുതയജ്ഞവരാഹമൂർത്തേ! 7

അത്രയുമല്ല, ഉത്തരകുരുവർഷത്തിൽ പ്രിയതമയായ ഭൂമിദേവിയാൽ പലമാതിരി ശ്രേഷ്ഠമന്ത്രങ്ങളെക്കൊണ്ടും

സ്തുതികളെക്കൊണ്ടും സേവിക്കപ്പെട്ടു് തേററയുടെ അററം കൊണ്ടു മേഘങ്ങളെ ഉരുമ്മത്തക്കവണ്ണം ഉത്തുംഗമായ ശരീരത്തോടുകൂടി, ജ്ഞാനികളാൽ സ്തുതിക്കപ്പെട്ടിരിക്കുന്ന യജ്ഞവരാഹമൂർത്തിയായ നിന്തിരുവടി എന്നെ രക്ഷിക്കണമേ!

യാമ്യാം ദിശം ഭജതി കിമ്പുരുഷാഖ്യവർഷേ
സംസേവിതോ ഹനുമതാ ദൃഢഭക്തിഭാജാ,
സീതാഭിരാമപരമാത്ഭുതരൂപശാലീ
രാമാത്മകഃ പരിലസൻ പരിപാഹി വിഷ്ണോ! 8

അല്ലയോ വിഷ്ണുഭഗവാനേ! തെക്കേദിക്കിലുള്ള കിംപുരുഷവർഷത്തിൽ പരമഭക്തനായ ഹനൂമാനാൽ സേവിക്കപ്പെടുന്നവനും സീതാമനോമോഹനമായ അത്യൽഭുതസുന്ദരാകൃതിയോടുകൂടിയവനുമായ, രാമമൂർത്തിയായി വിളങ്ങുന്ന നിന്തിരുവടി എന്നെ രക്ഷിക്കണമേ!

ശ്രീനാരദേന സഹ ഭാരതഖണ്ഡമുഖ്യൈ-
സ്ത്വം സാംഖ്യയോഗനുതിഭിഃ സമുപാസ്യമാനഃ,
ആകല്പകാലമിഹ സാധുജനാഭിരക്ഷീ
നാരായണോ നരസഖഃ പരിപാഹി ഭൂമൻ! 9

അല്ലയോ മഹാത്മൻ, ശ്രീനാരദനാലും, ഭാരതഖണ്ഡത്തിലെ പ്രധാന ഭക്തന്മാരാലും സാംഖ്യം, യോഗം, സ്തുതികൾ ഇവകൊണ്ടു് ഉപാസിക്കപ്പെട്ടു് പ്രളയകാലംവരെ സജ്ജനങ്ങളെ പരിപാലിക്കുന്ന നരസഖനായ നാരായണമൂർത്തിയായി വിളങ്ങുന്ന നിന്തിരുവടി എന്നെ രക്ഷിച്ചാലും!

പ്ലാക്ഷേർക്കരൂപമയി! ശാല്മല ഇന്ദുരൂപം,
ദ്വീപേ ഭജന്തി കുശനാമനി വഹ്നിരൂപം,
ക്രൗഞ്ചേംബുരൂപമഥ വായുമയഞ്ച ശാകേ,
ത്വാം ബ്രഹ്മരൂപമയി പുഷ്കരനാമ്നി ലോകാഃ 10

പ്ലക്ഷദ്വീപിൽ സൂര്യമൂർത്തിയായും, ശാല്മലദ്വീപിൽ ചന്ദ്രസ്വരൂപനായും, കുശദ്വീപിൽ അഗ്നിരൂപനായും

ക്രൗഞ്ചദ്വീപിൽ ജലരൂപനായും, ശകദ്വീപിൽ വായുരൂപനായും, പുഷ്കരദ്വീപിൽ ബ്രഹ്മരൂപനായും ജനങ്ങൾ നിന്തിരുവടിയെ ഭജിക്കുന്നു.

സവൈർധ്രുവാദിഭിരുഡുപ്രകരൈർഗ്ഗ്രഹൈശ്ച
പുച്ഛാദികേഷ്വവയവേഷ്വഭികല്പ്യമാനൈഃ
ത്വം ശിംശുമാരവപുഷാ മഹതാമുപാസ്യഃ
സന്ധ്യാസു രുന്ധി നരകം മമ സിന്ധുശായിൻ! 11

വാല് മുതലായ അവയവങ്ങളിൽ ഉപാസകന്മാരാൽ കല്പിക്കപ്പെടുന്ന ധ്രുവാദികളായ നക്ഷത്രങ്ങളോടും ഗ്രഹങ്ങളോടുംകൂടി കീഴ്പ്പോട്ട് തലയും വളച്ചുവച്ച ശരീരവുമുള്ള ശിംശുമാരമെന്ന ജലജന്തുവിന്റെ ആകൃതിയിൽ മഹാന്മാർ സന്ധ്യതോറും ഉപാസിച്ചുവരുന്ന നിന്തിരുവടി, അല്ലയോ സമുദ്രത്തിൽ പള്ളികൊള്ളുന്ന ദേവ! എന്റെ നരകത്തെ തടുക്കണമേ!

പാതാളമൂലഭുവി ശേഷതനും ഭവന്തം
ലോലൈകകുണ്ഡലവിരാജിസഹസ്രശീർഷം
നീലാംബരം ധൃതഹലം ഭുജഗാംഗനാഭിർ-
ജ്ജുഷ്ടം ഭജേ; ഹര ഗദാൻ ഗുരുഗേഹനാഥ! 12

പാതാളത്തിന്റെ അടിത്തട്ടിൽ, ഇളകുന്ന ഒററക്കുണ്ഡലംകൊണ്ടു ശോഭിക്കുന്ന ആയിരം തലകളോടും നീലവസ്ത്രത്തോടുംകൂടി കലപ്പയും കയ്യിൽ ധരിച്ചു നാഗസ്ത്രീകളാൽ സേവിക്കപ്പെട്ട് അനന്തമൂർത്തിയായി വിളങ്ങുന്ന നിന്തിരുവടിയെ ഞാൻ സേവിക്കുന്നു. അല്ലയോ ഗുരുവായൂരപ്പാ! എന്റെ രോഗങ്ങളെ ശമിപ്പിക്കണമേ!

ഏകവിംശദശകം പഞ്ചമസ്കന്ധം സമാപ്തം.

---

# ഷഷ്ഠസ്കന്ധം

## ദ്വാവിംശദശകം.

### അജാമിളോപാഖ്യാനം.

അജാമിളോ നാമ മഹീസുരഃ പുരാ
ചരൻ വിഭോ! ധർമ്മപഥാൻ ഗൃഹാശ്രമീ
ഗുരോർഗ്ഗിരാ കാനനമേത്യ ദൃഷ്ടവാൻ
സുധൃഷ്ടശീലാം കുലടാം മദാകുലാം. 1

അല്ലയോ വിഭോ! പണ്ട് അജാമിളൻ എന്ന പേരായ ബ്രാഹ്മണൻ ഗൃഹസ്ഥാശ്രമം സ്വീകരിച്ച് ഗൃഹസ്ഥധർമ്മങ്ങളെ വേണ്ടുംവണ്ണം അനുഷ്ഠിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ദിവസം അച്ഛൻെറ കല്പനയാൽ ഫലം, പുഷ്പങ്ങൾ, ചമത, കുശപ്പുല്ല് മുതലായവ കൊണ്ടുവരുന്നതിനായി കാട്ടിൽ ചെല്ലുകയും, അവിടെവെച്ച്, അന്യന്മാരുടെ മനസ്സ് മയക്കുന്നതിന് വളരെ സാമർത്ഥ്യമുള്ളവളും മദത്താൽ ഉദ്ധതയുമായ ഒരു പുംശ്ചലിയെ കണ്ടുകൂടുകയും ചെയ്തു.

സ്വതഃ പ്രശാന്തോഽപി തദാ ഹൃതാശയഃ
സ്വധർമ്മമുൽസൃജ്യ തയാ സമാരമൻ
അധർമ്മകാരീ ദശമീ ഭവൻ പുനർ-
ദധൗ ഭവന്നാമയുതേ സുതേ രതിം. 2

അദ്ദേഹം പ്രകൃത്യാ ശാന്തനായിരുന്നുവെങ്കിലും അവളുടെ മിരട്ടിൽ മയങ്ങിപ്പോകകൊണ്ടു തൻെറ ധർമ്മത്തെയും ധർമ്മപത്നിയെയും ഉപേക്ഷിച്ച് അവളോടുകൂടി രമിച്ച് പല അധർമ്മങ്ങളുംചെയ്ത് ജീവിച്ചുവന്നു. ഒടുവിൽ വയസ്സായപ്പോൾ നിന്തിരുവടിയുടെ പേരുള്ള ഒരു പുത്രനിൽ അയാൾക്കു വളരെ സ്നേഹം ഉണ്ടായി.

സ മൃത്യുകാലേ യമരാജകിങ്കരാൻ
ഭയങ്കരാംസ്ത്രീനഭിലക്ഷയൻ ഭിയാ
പുരാ മനാക് ത്വാം സ്മൃതിവാസനാബലാ-
ജ്ജുഹാവ നാരായണനാമകം സുതം. 3

അവൻ മരണസമയത്തു് ഭയങ്കരന്മാരായ മൂന്നു കാലകിങ്കരന്മാരെ കണ്ടു ഭയപ്പെട്ടു്, പണ്ടു് അല്പം നിന്തിരുവടിയെ ഉപാസിച്ചതുകൊണ്ടു് സിദ്ധിച്ചിരുന്ന വാസനയുടെ ശക്തിയാൽ നാരായണനെന്നുപേരുള്ള മകനെ വിളിച്ചു.

ദുരാശയസ്യാപി, തദാത്വനിർഗ്ഗത-
ത്വദീയനാമാക്ഷരമാത്രവൈഭവാൽ
പുരോഭിപേതുർഭവദീയപാർഷദാ-
ശ്ചതുർഭുജാഃ പീതപടാ മനോഹരാഃ. 4

അവൻ ദുർബുദ്ധിയാണെങ്കിലും ആ സമയത്തു് ഉച്ചരിച്ച നിന്തിരുവടിയുടെ തിരുനാമാക്ഷരങ്ങളുടെമാത്രം മാഹാത്മ്യത്താൽ, നാലുകൈകളും പീതാംബരവുമുള്ള മനോഹരന്മാരായ, നിന്തിരുവടിയുടെ ദൂതന്മാർ അവന്റെമുമ്പിൽ പ്രത്യക്ഷപ്പെട്ടു.

അമും ച സംപാശ്യ വികർഷതോ ഭടാൻ
വിമുഞ്ചതേത്യാരുരുധുർബലാദമീ;
നിവാരിതാസ്തേ ച ഭവജ്ജനൈസ്തദാ
തദീയപാപം നിഖിലം ന്യവേദയൻ. 5

ഇവനെ കയറുകൊണ്ടു കെട്ടിവലിച്ചുകൊണ്ടുപോകുന്ന യമഭടന്മാരെ "വിട്ടുവിൻ" എന്നു പറഞ്ഞു നിന്തിരുവടിയുടെ ദൂതന്മാർ ബലാല്ക്കാരേണ തടുത്തു. അങ്ങനെ തടുക്കപ്പെട്ട ആ കാലദൂതന്മാർ അവന്റെ പാപങ്ങളെയെല്ലാം അവരെ ധരിപ്പിച്ചു.

ഭവന്തു പാപാനി കഥന്തു നിഷ്കൃതേ
കൃതേപി ഭോ! ദണ്ഡനമസ്തി പണ്ഡിതാഃ!

ന നിഷ്കൃതിഃ കിം വിദിതാ ഭവാദൃശാ;-
മിതി പ്രഭോ! ത്വൽപുരുഷാ ബഭാഷിരേ. 6

അവൻ പാപംചെയ്തിട്ടുണ്ടെങ്കിൽ ഇരിക്കട്ടെ. അല്ലയോ പണ്ഡിതന്മാരേ! പാപത്തിന്നു പ്രായശ്ചിത്തംചെയ്തുകഴിഞ്ഞാലും പിന്നെ അതിന്നു ശിക്ഷയുണ്ടോ? ഇവൻ വിഷ്ണുനാമം ഉച്ചരിച്ചു പാപപ്രായശ്ചിത്തം ചെയ്തുകഴിഞ്ഞിരിക്കുന്നു. നിങ്ങളെപ്പോലെയുള്ള ധമ്മരാജദൂതന്മാൎക്കു ഇന്ന പാപത്തിന്നു ഇന്ന പ്രായശ്ചിത്തമാണെന്നറിഞ്ഞുകൂടെയോ? എന്നു അങ്ങേ ദൂതന്മാർ കാലദൂതന്മാരോടു ചോദിച്ചു.

ശ്രുതിസ്മൃതിഭ്യാം വിഹിതാ വ്രതാദയഃ
പുനന്തി പാപം; ന ലുനന്തി വാസനാം;
അനന്തസേവാ തു നികൃന്തതി ദ്വയീ;-
മിതി പ്രഭോ, ത്വൽപുരുഷാ ബഭാഷിരേ. 7

"വേദത്തിലും ധമ്മശാസ്ത്രങ്ങളിലും വിധിച്ചിട്ടുള്ള കൃഛ്റചാന്ദ്രായണാദി പ്രായശ്ചിത്തങ്ങളെല്ലാം പാപശുദ്ധി വരുത്തുമെങ്കിലും, പിന്നെയും പാപംചെയ്വാനുള്ള വാസനയെ നശിപ്പിക്കുന്നില്ല. എന്നാൽ ഭഗവന്നാമോച്ചാരണം, ഭഗവൽസ്മരണം മുതലായതാകട്ടെ പാപത്തെയും പാപവാസനയെയും ഒരുമിച്ചു നശിപ്പിക്കുന്നു. അതിനാൽ അതുതന്നെയാണു ശരിയായ പ്രായശ്ചിത്തം" എന്നു അങ്ങേ ദൂതന്മാർ കാലദൂതന്മാരോടു പറഞ്ഞു.

അനേന ഭോ! ജന്മസഹസ്രകോടിഭിഃ
കൃതേഷു പാപേഷ്വപി നിഷ്കൃതിഃ കൃതാ;
യദഗ്രഹീന്നാമ ഭയാകുലോ ഹരേ;-
രിതി പ്രഭോ! ത്വൽപുരുഷാ ബഭാഷിരേ. 8

"ഇവൻ അനേകായിരംകോടി ജന്മങ്ങളിൽ ചെയ്തിട്ടുള്ള പാപങ്ങൾക്കും പ്രായശ്ചിത്തം ചെയ്തുകഴിഞ്ഞിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഭയാകുലനായിട്ടു ഇവൻ

വിഷ്ണുനാമം ഉച്ചരിച്ചു" എന്നിങ്ങനെ അങ്ങേ ദൂതന്മാർ കാലദൂതന്മാരെനോക്കിപ്പറഞ്ഞു.

നൃണാ,മബുദ്ധ്യാപി മുകുന്ദകീർത്തനം
ദഹത്യഘൗഘാൻ; മഹിമാസ്യ താദൃശഃ;
യഥാഗ്നിരേതാംസി, യഥൗഷധം ഗദാ;-
നിതി പ്രഭോ! ത്വൽപുരുഷാ ബഭാഷിരേ. 9

"മനുഷ്യർ മനഃപൂർവ്വമല്ലാതെതന്നെ വിഷ്ണുനാമസങ്കീർത്തനംചെയ്താലും അതുകൊണ്ടു പാപജാലങ്ങളെല്ലാം ദഹിച്ചുപോകും. അതിൻെറ മാഹാത്മ്യം അങ്ങനെയുള്ളതാണു്. മനസ്സറിയാതെതന്നെ വിറകു തീയിലിട്ടാലും ദഹിച്ചുപോകുന്നില്ലേ? അതുപോലെ അറിയാതെ ഔഷധം സേവിച്ചാലും രോഗം ശമിക്കുന്നില്ലേ?" എന്നു് അങ്ങേദൂതന്മാർ കാലദൂതന്മാരോടു പറഞ്ഞു

ഇതീരിതൈര്യാമ്യഭടൈരപാസൃതേ,
ഭവത്ഭടാനാഞ്ച ഗണേ തിരോഹിതേ,
ഭവത്സ്മൃതിം കഞ്ചന കാലമാചരൻ
ഭവൽപദം പ്രാപി ഭവത്ഭടൈരസൗ. 10

ഇങ്ങനെ കേട്ടിട്ടു് കാലദൂതന്മാർ തിരിച്ചുപോകയും, നിന്തിരുവടിയുടെ ദൂതന്മാർ മറയുകയും ചെയ്തതിൻെറ ശേഷം, ഇവൻ പിന്നെയും കുറേക്കാലം നിന്തിരുവടിയെ സ്മരിച്ചുകൊണ്ടു ജീവിച്ചിട്ടു് ഒടുവിൽ നിന്തിരുവടിയുടെ ദൂതന്മാരാൽ വൈകുണ്ഠത്തിൽ പ്രാപിപ്പിക്കപ്പെടുകയുംചെയ്തു.

സ്വകിങ്കരാവേദനശങ്കിതോ യമ-
സ്ത്വൽപദംഭക്തേഷു ന ഗമ്യതാമിതി
സ്വകീയഭൃത്യാനശിശിക്ഷദുച്ചകൈഃ;
സ ദേവ! വാതാലയനാഥ! പാഹി മാം. 11

തൻെറ ഭടന്മാർ പറഞ്ഞുകേട്ട വിവരംധരിച്ച യമൻ ഭയപ്പെട്ടു് അവരോടു് "മേലാൽ വിഷ്ണുഭക്തന്മാരുടെ അടു

ക്കൽ നിങ്ങൾ പോകരുതു്" എന്നു നിഷ്കൃഷ്ടയായി ചട്ടം കെട്ടി; അങ്ങനെയെല്ലാം ഇരിക്കുന്ന ഗുരുവായൂരപ്പാ! നിന്തിരുവടി എന്നെ രക്ഷിച്ചാലും!

ദ്വാവിംശദശകം സമാപ്തം.

---

## ത്രയോവിംശദശകം.

ചിത്രകേതൂപാഖ്യാനവും മരുദുൽപത്തിവർണ്ണനവും.

പ്രാചേതസസ്തു ഭഗവന്നപരോപി ദക്ഷ-
സ്ത്വൽസേവനം വ്യധിത സർഗ്ഗവിവൃദ്ധികാമഃ,
ആവിർബഭൂവിഥ തദാ ലസദഷ്ടബാഹു;-
സ്തസ്മൈ വരം ദദിഥ, താഞ്ച വധൂമസിക്നീം. 1

പ്രചേതസ്സുകളുടെ പുത്രനായ വേറൊരു ദക്ഷൻ, ആദ്യം മനസ്സുകൊണ്ടു പ്രജകളെ സൃഷ്ടിച്ചിട്ടു് പിന്നെ ആ പ്രജകളുടെ അഭിവൃദ്ധിയെ ആഗ്രഹിച്ചു നിന്തിരുവടിയെ സേവിച്ചു. നിന്തിരുവടി എട്ടു തൃക്കൈകളോടുംകൂടി അവൻെറമുമ്പിൽ ആവിർഭവിച്ചു് മേലിൽ സ്ത്രീപുരുഷസംയോഗംകൊണ്ടു് പ്രജാഭിവൃദ്ധിയുണ്ടാകുമെന്നു വരവും പഞ്ചജനപുത്രിയായ അസിക്നി എന്ന ഭാര്യയേയുംനൽകി അവനെ അനുഗ്രഹിച്ചു.

തസ്യാത്മജാസ്ത്വയുതമീശ! പുനഃ സഹസ്രം,
ശ്രീനാരദസ്യ വചസാ തവ മാർഗ്ഗമാപുഃ;
നൈകത്ര വാസമൃഷയേ സ മുമോച ശാപം;
ഭക്തോത്തമസ്ത്വൃഷിരനുഗ്രഹമേവ മേനേ. 2

അദ്ദേഹത്തിൻെറ പുത്രന്മാരായ ഹര്യ്യശ്വന്മാരെന്നു പേരുള്ള പതിനായിരവും ശബലാശ്വന്മാരെന്നു പറയുന്ന ആയിരവും ആളുകൾ അച്ഛൻെറ കല്പനപ്രകാരം പ്രജാഭി

വൃദ്ധിക്കുവേണ്ടി തപസ്സുചെയ്തുകൊണ്ടിരിക്കുമ്പോൾ, ശ്രീനാരദൻ ഉപദേശിച്ച നിവൃത്തിമാർഗ്ഗത്തെ സ്വീകരിച്ച്, നിന്തിരുവടിയുടെ ഭക്തന്മാരായിത്തീൎന്നു. അതുകൊണ്ടുകോപിച്ച ദക്ഷൻ ശ്രീനാരദനെ, ഒരുദിക്കിലും ഉറച്ചിരിക്കാനിടയാകാതെപോകട്ടെ എന്നു ശപിച്ചു. പരമഭാഗവതനായ ആ ഋഷിയാകട്ടെ, ആ ശാപത്തെ അനുഗ്രഹമായിട്ടേ വിചാരിച്ചുള്ളൂ.

ഷഷ്ട്യാ തതോ ദുഹിതൃഭിഃ സൃജതഃ കുലൗഘാൻ
ദൗഹിത്രസൂനുരഥ തസ്യ സ വിശ്വരൂപഃ
ത്വൽസ്തോത്രവൎമ്മിതമജാപയദിന്ദ്രമാജൗ;
ദേവ! ത്വദീയമഹിമാ ഖലു സൎവ്വജൈത്രഃ 3

അനന്തരം അറുപതു പുത്രിമാരെക്കൊണ്ടു്, ലോകത്തു് സ്ഥാവരജംഗമജീവിവൎഗ്ഗങ്ങളെ സൃഷ്ടിച്ചുകൊണ്ടിരുന്ന ഈ ദക്ഷന്റെ മകളുടെ മകനായ ത്വഷ്ടാവിന്റെ മകനായ വിശ്വരൂപൻ, നാരായണവൎമ്മം എന്ന നിന്തിരുവടിയുടെ സ്തോത്രംകൊണ്ടു രക്ഷചെയ്തു്, ദേവാസുരയുദ്ധത്തിൽ ഇന്ദ്രനു ജയം നേടിക്കൊടുത്തു. അല്ലയോ ഭഗവാനേ! അങ്ങയുടെ മഹത്വം സൎവ്വവിജയിയാണു്.

പ്രാക്ശൂരസേനവിഷയേ കില ചിത്രകേതുഃ
പുത്രാഗ്രഹീ നൃപതിരംഗിരസഃ പ്രഭാവാൽ
ലബ്ധ്വൈകപുത്ര,മഥ തത്ര ഹതേ സപത്നീ-
സംഘൈ,രമുഹ്യദവശസ്തവ മായയാസൗ. 4

പണ്ടു്, ശൂരസേനരാജ്യത്തു് ചിത്രകേതു എന്ന രാജാവു്, പുത്രനില്ലാഞ്ഞു ദുഃഖിച്ചു്, ഒടുവിൽ അംഗിരസ്സിനെക്കൊണ്ടു യാഗംചെയ്യിച്ച യജ്ഞോച്ഛിഷ്ടം ഭക്ഷിച്ചതിനാൽ, ജ്യേഷ്ഠഭാൎയ്യയിൽ ഒരു പുത്രനെ ലഭിച്ചു. പിന്നെ ആ പുത്രനെ സപത്നികൾ നിഗ്രഹിച്ചയവസരത്തിൽ നിന്തിരുവടിയുടെ മായകൊണ്ടു പരവശനായി മയങ്ങി.

തം നാരദസ്തു സമമംഗിരസാ, ദയാലു-
സ്സംപ്രാപ്യ താവദുപദർശ്യ സുതസ്യ ജീവം
കസ്യാസ്മി പുത്ര ഇതി തസ്യ ഗിരാ വിമോഹം
ത്യക്ത്വാ ത്വദർച്ചനവിധൗ നൃപതിം ന്യയുങ്‌ക്ത. 5

അപ്പോൾ ആ രാജാവിൻെറ അടുക്കൽ അംഗിരസ്സിനോട് ഒരുമിച്ച് ശ്രീനാരദർ എത്തി യോഗബലത്താൽ പുത്രനു ജീവനുണ്ടാക്കി. "ഞാൻ ആരുടെ പുത്രനാണ്" എന്നുള്ള ആ പുത്രൻെറ വാക്കുകൊണ്ടു രാജാവിൻെറ അജ്ഞാനം നീക്കി, നിന്തിരുവടിയെ സേവിക്കുന്നതിനു് അദ്ദേഹത്തെ നിയോഗിച്ചു.

ഞാൻ ആരുടെ പുത്രനാണ് എന്നു് ആ കുട്ടി ചോദിച്ചതിൻെറ സാരം പലേജന്മങ്ങൾ തനിക്കുണ്ടായിട്ടുണ്ടെന്നും അപ്പോഴൊക്കെ വെവ്വേറെ മാതാപിതാക്കന്മാരുണ്ടായിരുന്നെന്നും, അവരിൽ ആരുടെ പുത്രനാണു താൻ എന്നു നിർണ്ണയിക്കാൻ കഴിവില്ലാതായിരിക്കുന്നതുകൊണ്ടു്, ഇപ്പോഴത്തെ മാതാപിതാക്കന്മാർ തന്നെ അവരുടെ പുത്രനായി ഗണിച്ചിരിക്കുന്നതു മൂഢത്വമാണെന്നുമാണ്.

സ്തോത്രഞ്ച മന്ത്രമപി നാരദതോഥ ലബ്ധ്വാ,
തോഷായ ശേഷവപുഷോ നനു തേ, തപസ്യൻ
വിദ്യാധരാധിപതിതാം സ ഹി സപ്തരാത്രേ
ലബ്ധ്വാപ്യകുണ്ഠമതിരന്വഭജദ്ഭവന്തം. 6

അനന്തരം ആ രാജാവു് നാരദൻെറ അടുക്കൽനിന്നു് സ്തോത്രവും മൂലമന്ത്രവും ലഭിച്ചു് ശേഷമൂർത്തിയായ നിന്തിരുവടിയെ പ്രസാദിപ്പിക്കുന്നതിനായി തപസ്സുചെയ്തു്, ഏഴു ദിവസംകൊണ്ടു് വിദ്യാധരാധിപത്യം ലഭിച്ചുവെങ്കിലും പിന്നെയും ഉത്സാഹത്തോടുകൂടി നിന്തിരുവടിയെത്തന്നെ ഭജിച്ചു.

തസ്മൈ മൃണാളധവളേന, സഹസ്രശീർഷ്ണാ
രൂപേണ, ബദ്ധനതിസിദ്ധഗണാവൃതേന,
പ്രാദുർഭവന്നചിരതോ നതിഭിഃ പ്രസന്നോ
ദത്വാത്മതത്ത്വമനുഗൃഹ്യ, തിരോദധാഥ. 7

നിന്തിരുവടി, താമരവളയംപോലെ വെളുത്ത നിറത്തോടും, ആയിരം ശിരസ്സോടുംകൂടിയ രൂപംധരിച്ച്, സ്തുതിക്കുന്ന സിദ്ധജനങ്ങളാൽ ചുററപ്പെട്ട്, അദ്ദേഹത്തിന്റെ മുമ്പിൽ വളരെ താമസിയാതെ പ്രത്യക്ഷനാവുകയും അദ്ദേഹംചെയ്ത സ്തുതികളെക്കൊണ്ട് പ്രസാദിച്ച്, അദ്ദേഹത്തെ ആത്മജ്ഞാനോപദേശം ചെയ്തനുഗ്രഹിച്ചിട്ട മറയുകയും ചെയ്തു.

ത്വദ്ഭക്തമൗലിരഥ സോപി ച, ലക്ഷലക്ഷം
വർഷാണി, ഹർഷുലമനാ ഭുവനേഷു കാമം
സംഗാപയൻ ഗുണഗണം തവ സുന്ദരീഭിഃ
സംഗാതിരേകരഹിതോ ലളിതം ചചാര. 8

പരമഭാഗവതനായ ആ രാജാവു് മനസ്സുകുളിർത്തു്, ലോകത്തിൽ വളരെവളരെ വർഷക്കാലം വിദ്യാധരസുന്ദരിമാരെക്കൊണ്ടു്, നിന്തിരുവടിയുടെ ഗുണഗണങ്ങളെ പാടിച്ചുകൊണ്ടു് വിഷയങ്ങളിൽ അത്യാസക്തിയില്ലാതെ ഇഷ്ടംപോലെ സുന്ദരമായവിധത്തിൽ സഞ്ചരിച്ചു.

അത്യന്തസംഗവിലയായ ഭവൽപ്രണുന്നോ
നൂനം, സ രൂപ്യഗിരിമാപ്യ മഹൽസമാജേ
നിശ്ശങ്കമങ്കകൃതവല്ലഭമംഗജാരിം
തം ശങ്കരം പരിഹസന്നുമയാഭിശേപേ. 9

അദ്ദേഹം വിഷയാസക്തി തീരെ നശിക്കുന്നതിനു നിന്തിരുവടിയാൽ പ്രേരിതനായിട്ടുതന്നെ ആയിരിക്കണം, കൈലാസത്തിൽച്ചെന്നു് മഹാജനസദസ്സിൽ ശങ്കകൂടാതെ

ഭാൎയ്യയെ മടിയിൽവച്ചുകൊണ്ടിരുന്ന കാമവൈരിയായ ശിവനെ പരിഹസിച്ചു്, പാൎവ്വതിയുടെ ശാപമേല്ക്കാനിടയായതു്.

നിസ്സംഭ്രമസ്ത്വയമയാചിതശാപമോക്ഷോ
വൃത്രാസുരത്വമുപഗമ്യ സുരേന്ദ്രയോധീ,
ഭക്ത്യാത്മതത്വകഥനൈഃ സമരേ, വിചിത്രം!
ശത്രോരപി ഭ്രമമപാസ്യ ഗതഃ പദം തേ. 10

ഇവനാകട്ടെ ശാപമേററിട്ടും പരിഭ്രമിക്കാതെയും, ശാപമോക്ഷത്തിന്ന പ്രാൎത്ഥിക്കാതെയും, വൃത്രാസുരനായിത്തീൎന്നു്, ദേവേന്ദ്രനോടു യുദ്ധംചെയ്തു്, യുദ്ധമദ്ധ്യത്തിൽ ഭക്തിമാൎഗ്ഗത്തെയും ആത്മജ്ഞാനത്തെയും ഉപദേശിച്ചു് ശത്രുവായ ഇന്ദ്രനപോലും അജ്ഞാനം നീക്കീട്ടു്, നിന്തിരുവടിയുടെ പദത്തെ പ്രാപിച്ചു.

[ദേവന്മാർ ഗുരുവിനെ അവമാനിച്ചതിനാൽ അസുരന്മാരോടുതോററിട്ടു വിശ്വരൂപനെ പുരോഹിതനാക്കിവച്ചു. അയാറം അമ്മയുടെ വൎഗ്ഗക്കാരോടുള്ള പക്ഷപാതംകൊണ്ടു്, രഹസ്യമായി അസുരന്മാൎക്കു യജ്ഞഭാഗംകൊടുത്തു. ഇന്ദ്രൻ അതു കണ്ടുപിടിച്ചു്, അവന്റെ ശിരസ്സുകളെ ഛേദിച്ചു. അപ്പോറം, പുത്രനെക്കൊന്ന ഇന്ദ്രന്റെ നിഗ്രഹത്തിനായി ത്വഷ്ടാവുചെയ്ത ആഭിചാരത്താൽ അഗ്നികുണ്ഡത്തിൽനിന്ന വൃത്രാസുരനുണ്ടായി ഇന്ദ്രനോടു യുദ്ധംചെയ്തു എന്ന പുരാണകഥ.]

ത്വൽസേവനേന, ദിതിരിന്ദ്രവധോദ്യതാപി
താൻ പ്രത്യുതേന്ദ്രസുഹൃദോ മരുതോഭിലേഭേ;
ദുഷ്ടാശയേപി ശുഭദൈവ ഭവന്നിഷേവാ;
തത്താദൃശസ്ത്വമവ മാം പവനാലയേശ! 11

ദിതി ഇന്ദ്രനിഗ്രഹത്തിന്ന ശക്തനായ ഒരു പുത്രനെ ലഭിക്കുന്നതിനാഗ്രഹിച്ചാണു്, കാശ്യപൻ ഉപദേശിച്ച

പുംസവനവ്രതത്തെ അനുഷ്ഠിച്ചതെങ്കിലും, നിന്തിരുവടിയെ സേവിച്ചതിനാൽ, നേരേമറിച്ച്, ഇന്ദ്രന്റെ സുഹൃത്തുക്കളായ മരുത്തുകളെയാണു പുത്രന്മാരായി ലഭിച്ചതു്. മനഃശുദ്ധിയില്ലാത്തവൎക്ക് പോലും നിന്തിരുവടിയെ സേവിച്ചാൽ നന്മയല്ലാതെ വരികയില്ല. അങ്ങനെയുള്ള നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശ! എന്നെ രക്ഷിച്ചാലും.

[വ്രതാനുഷ്ഠാനകാലത്തു് ദിതി, അകാലത്തിൽ ഉറങ്ങിയതുനിമിത്തം അശുദ്ധയായിത്തീൎന്നതിനാൽ അവളുടെ പരിചാരകനായി തക്കംനോക്കിത്താമസിച്ചുകൊണ്ടിരുന്ന ഇന്ദ്രൻ, ആ അവസരത്തിൽ വജ്രായുധത്തോടുകൂടി അവളുടെ ഉദരത്തിൽ പ്രവേശിച്ചു് ഗൎഭപിണ്ഡത്തെ ആദ്യം ഏഴായിട്ടും പിന്നെ അവയിൽ ഓരോന്നിനേയും ഏഴേഴായും ഖണ്ഡിച്ചു. ദിതി ഗൎഭത്തിന്റെ രോദനംകേട്ടു ഞെട്ടിയുണൎന്നു, കാൎയ്യം മനസ്സിലാക്കുകയും തന്റെ അവിവേകം മൂലം സംഭവിച്ച തെറ്റാണെന്നു സമാധാനപ്പെട്ടു്, ഇന്ദ്രനു മാപ്പുകൊടുക്കയുംചെയ്തു. ആ ഗൎഭത്തിലുണ്ടായിരുന്ന ശിശുക്കൾ ഇന്ദ്രന്റെ ബന്ധുക്കളായ നാല്പത്തൊമ്പതു മരുത്തുകളായിത്തീൎന്നു. ദിതിയുടെ അപേക്ഷപ്രകാരം ഇന്ദ്രൻ അവരെ ദേവലോകത്തേയ്ക്കു കൊണ്ടുപോകയുംചെയ്തു എന്നു പുരാണകഥ.]

ത്രയോവിംശദശകം

ഷഷ്ഠസ്കന്ധം സമാപ്തം.

---

8

# സപ്തമസ്കന്ധം.

## ചതുർവിംശദശകം

### പ്രഹ്ലാദചരിതം.

ഹിരണ്യാക്ഷേ പോത്രിപ്രവരവപുഷാ ദേവ! ഭവതാ
ഹതേ, ശോകക്രോധഗ്ലപിതധൃതിരേതസ്യ സഹജഃ
ഹിരണ്യപ്രാരംഭഃ കശിപു,രമരാരാതിസദസി
പ്രതിജ്ഞാമാതേനേ, തവ കില വധാൎത്ഥം മധുരിപോ!

അല്ലയോ മധുരിപോ! വരാഹമൂൎത്തിയായി അവതരിച്ചു നിന്തിരുവടി, ഹിരണ്യാക്ഷനെക്കൊന്നപ്പോൾ ദുഃഖം കൊണ്ടും കോപംകൊണ്ടും ക്ഷുബ്ധഹൃദയനായി ചമഞ്ഞ ഹിരണ്യകശിപു, അസുരസദസ്സിൽവച്ചു്, നിന്തിരുവടിയെ വധിക്കുന്നുണ്ടെന്നു പ്രതിജ്ഞ ചെയ്തുവത്രെ.

വിധാതാരം, ഘോരം സ ഖലു തപസിത്വാ നചിരതഃ
പുരസ്സാക്ഷാൽകുൎവ്വൻ, സുരനരമൃഗാദ്യൈരനിധനം
വരം ലബ്ധ്വാ, ദൃപ്തോ, ജഗദിഹ ഭവന്നായകമിദം
പരിക്ഷുന്ദ,ന്നിന്ദ്രാദഹരത ദിവം, ത്വാമഗണയൻ. 2

ആ ഹിരണ്യകശിപുവാകട്ടെ, ഘോരമായി തപസ്സു ചെയ്തു്, അധികം താമസിയാതെ, ബ്രഹ്മാവിനെ പ്രത്യക്ഷനാക്കി അദ്ദേഹത്തിൽനിന്നു്, ദേവന്മാർ, മനുഷ്യർ, മൃഗങ്ങൾ മുതലായി ഈശ്വരസൃഷ്ടങ്ങളായ ജീവജാലങ്ങളിൽ ഒന്നിലുംനിന്നു മരണം ഉണ്ടാകയില്ലെന്നുള്ള വരം വാങ്ങി അഹങ്കരിച്ചു്, അങ്ങേ ആജ്ഞയിൻകീഴിലിരിക്കുന്ന ഈ ലോകത്തെ അത്യന്തം പീഡിപ്പിച്ചുകൊണ്ടു് നിന്തിരുവടിയെ വകവയ്ക്കാതെ ഇന്ദ്രനിൽനിന്നു സ്വൎഗ്ഗത്തെ അപഹരിച്ചു.

നിഹന്തും ത്വാം ഭൂയസ്തവ പദമവാപ്തസ്യ ച രിപോർ-
ബഹിർദൃഷ്ടേരന്തർദ്ദധിഥ ഹൃദയേ സൂക്ഷ്മവപുഷാ;
നദന്നത്യുച്ചൈസ്തത്രാപ്യഖിലഭുവനാന്തേ ച മൃഗയൻ
ഭിയാ യാതം മത്വാ, സ ഖലു ജിതകാശീ നിവവൃതേ. 3

പിന്നെ നിന്തിരുവടിയെ നിഗ്രഹിക്കുന്നതിനായി വൈകുണ്ഠത്തിൽ എത്തിയ ജ്ഞാനശൂന്യനായ ഈ ശത്രുവിൻെറ ഹൃദയത്തിൽ നിന്തിരുവടി സൂക്ഷ്മശരീരനായി മറഞ്ഞു. അവനാകട്ടെ, അട്ടഹസിച്ചുകൊണ്ട് അവിടെയും മററു ലോകങ്ങളിലും അന്വേഷിച്ചിട്ടും നിന്തിരുവടിയെ കണ്ടുകിട്ടാഞ്ഞു് ഭയപ്പെട്ടൊളിച്ചിരിക്കയാണെന്നു വിചാരിച്ചു് ജയംകിട്ടിയെന്നുള്ള അഭിമാനത്തോടുകൂടി തിരിച്ചുപോന്നു.

തതോസ്യ പ്രഹ്ലാദഃ സമജനി സുതോ ഗർഭവസതൗ
മുനേർവീണാപാണേരധിഗതഭവദ ഭക്തിമഹിമാ;
സ വൈജാത്യാ ദൈത്യഃ ശിശുരപി, സമേത്യ ത്വയി രതിം
ഗതസ്ത്വദ്ഭക്താനാം വരദ! പരമോദാഹരണതാം. 4

അനന്തരം ഈ ഹിരണ്യകശിപുവിനു്, ഗർഭത്തിൽ ഇരിക്കുമ്പോൾത്തന്നെ ശ്രീനാരദനിൽനിന്നു് നിന്തിരുവടിയിലുള്ള ഭക്തിയുടെ മാഹാത്മ്യത്തെ മനസ്സിലാക്കിട്ടുള്ള പ്രഹ്ലാദൻ എന്ന പുത്രൻ ജനിച്ചു. അവൻ ജന്മനാ അസുരനാണെങ്കിലും, ശിശുവാണെങ്കിലും, നിന്തിരുവടിയിലുള്ള ഭക്തി ലഭിച്ചതിനാൽ, പരമഭാഗവതന്മാൎക്കു് ഉത്തമോദാഹരണമായിത്തീൎന്നു.

ഹിരണ്യകശിപു തപസ്സിനായി മന്ദരപൎവ്വതത്തിൽ പോയിരുന്നപ്പോൾ ദേവന്മാർ അസുരന്മാരെ ജയിച്ചു് ഗർഭിണിയായിരുന്ന കയാധു എന്ന പ്രഹ്ലാദമാതാവിനെ കൊണ്ടുപോകാനായി തുടങ്ങി. അപ്പോൾ ശ്രീനാരദൻ അവളെ വിടുവിച്ചു് ഹിരണ്യകശിപു തിരിച്ചുവരുന്നതുവരെ തൻെറ അധീനത്തിൽ സൂക്ഷിക്കയും ആ അവസരത്തിൽ

ഗർഭത്തിലുള്ള ശിശുവിനെ ഉദ്ദേശിച്ച് ഭക്തിജ്ഞാനമാർഗ്ഗങ്ങളെ ഉപദേശിക്കയും ചെയ്തു.

സുരാരീണാം ഹാസ്യം തവ ചരണദാസ്യം നിജസുതേ
സ ദൃഷ്ട്വാ, ദുഷ്ടാത്മാ ഗുരുഭിരശിശിക്ഷച്ചിരമമും;
ഗുരുപ്രോക്തഞ്ചാസാവിദമിദമഭദ്രായ ദൃഢമി-
ത്യപാകുർവ്വൻ സർവ്വം, തവ ചരണഭക്ത്യൈവ വവൃധേ. 5

അസുരന്മാർക്കു കുറച്ചിലായ നിന്തിരുവടിയുടെ ദാസനെന്നുള്ള അവസ്ഥ തന്റെ പുത്രനില്ക്കുണ്ടെന്ന് ദുഷ്ടാത്മാവായ ആ ഹിരണ്യകശിപു ഇവനെ ഗുരുക്കന്മാരെക്കൊണ്ട് വളരെക്കാലം വിദ്യകൾ അഭ്യസിപ്പിച്ചു. ഈ കുട്ടിയാകട്ടെ ഗുരുക്കന്മാർ പറഞ്ഞുകൊടുക്കുന്നതെല്ലാം "ഇന്നതു് ഇന്നതു് നല്ലതിനുള്ളതല്ല" എന്നു പറഞ്ഞു തള്ളിക്കളഞ്ഞിട്ട് നിന്തിരുപ്പാദപത്മങ്ങളിൽ ഭക്തിയോടുകൂടിത്തന്നെ വളൎന്നു

അധീതേഷു ശ്രേഷ്ഠം കിമിതി പരിപൃഷ്ടേഽഥ തനയേ
ഭവദ്ഭക്തിം വൎയ്യാമഭിഗദതി പൎയ്യാകുലധൃതിഃ
ഗുരുഭ്യോ രോഷിത്വാ, സഹജമതിരസ്യേത്യഭിവിദ-
ന്വധോപായാനസ്മിൻ വ്യതനുത ഭവൽപാദശരണേ. 6

പിന്നെ ഒരുദിവസം ഹിരണ്യകശിപു പുത്രനെ വിളിച്ച് "നീ പഠിച്ചതിൽ ഏററവും ശ്രേഷ്ഠമായിട്ടുള്ളതെന്താണ്?" എന്നു ചോദിച്ചതിനു നിന്തിരുവടിയിലുള്ള ഭക്തിയാണെന്നു് ഉത്തരം പറഞ്ഞതുകേട്ട് മനസ്സ് കലങ്ങി പുത്രനെ പഠിപ്പിച്ച ഗുരുക്കന്മാരോട് കോപിക്കയും അവരിൽനിന്നു് ഇതു് ഇവനു സ്വാഭാവികമായ മനോഗതിയാണെന്നറിഞ്ഞിട്ട്, നിന്തിരുവടിയുടെ പാദപത്മങ്ങളെത്തന്നെ ശരണമായി വിചാരിച്ചിരുന്ന ഈ ബാലനെ വധിക്കുന്നതിനു പലപല ഉപായങ്ങൾ പ്രയോഗിക്കയും ചെയ്തു.

സ ശൂലൈരാവിദ്ധഃ സുബഹുമഥിതോ ദിഗ്ഗജഗണൈർ-
മ്മഹാസർപ്പൈർദഷ്ടോപ്യനശനഗരാഹാരവിധുതഃ
ഗിരീന്ദ്രാവക്ഷിപ്തോപ്യഹഹ! പരമാത്മന്നയി വിഭോ!
ത്വയി ന്യസ്താത്മത്വാൽ കിമപി ന നിപീഡാമഭജത. 7

ശൂലങ്ങളെക്കൊണ്ടു കുത്തുക, വലിയ ആനകളെക്കൊണ്ടു ചവിട്ടിക്കുക, വലിയ സർപ്പങ്ങളെക്കൊണ്ടു കടിപ്പിക്കുക, പട്ടിണിക്കിടുക, വിഷംകൊടുക്കുക, പർവ്വതത്തിൻെറ മുകളിൽനിന്നു കീഴ്പ്പോട്ടുതള്ളുക ഇവയെല്ലാം ചെയ്തിട്ടും അല്ലയോ പരമാത്മാവായ വിഭോ! നിന്തിരുവടിയിൽ ആത്മാർപ്പണം ചെയ്തിരുന്ന ആ ബാലന് യാതൊരു പീഡയുമുണ്ടായില്ല. ആശ്ചര്യംതന്നെ.

തതഃ ശങ്കാവിഷ്ടഃ സ പുനരതിദുഷ്ടോസ്യ ജനകോ,
ഗുരൂക്ത്യാ തദ്ഗേഹേ, കില! വരുണപാശൈസ്തമരുണൽ;
ഗുരോശ്ചാസാന്നിദ്ധ്യേ സ പുനരനുഗാൻ ദൈത്യതനയാൻ
ഭവദ്ഭക്തേസ്തത്ത്വം പരമമപി വിജ്ഞാനമശിഷൽ. 8

അനന്തരം, ഇവൻ നമുക്ക്, മേല്ക്കാലം ശത്രുവായി വന്നേക്കാൻ ഇടയുണ്ടെന്നു സംശയിച്ച് ഏററവും ദുഷ്ടനായ അവൻെറ പിതാവ്, ഗുരുവിൻെറ വാക്കനുസരിച്ച് അദ്ദേഹത്തിൻെറ (ഗുരുവിൻെറ) ഗൃഹത്തിൽത്തന്നെ ആ ബാലനെ വരുണപാശംകൊണ്ടു് കെട്ടിയിട്ടു. അവിടെ ഗുരു ഇല്ലാതിരിക്കുന്ന അവസരങ്ങളിൽ പ്രഹ്ലാദൻ കൂട്ടുകാരായ അസുരബാലന്മാൎക്ക്, നിന്തിരുവടിയിലുള്ള ഭക്തിയുടെ സ്വരൂപത്തെയും അതിൻെറ മാഹാത്മ്യത്തെയും ബ്രഹ്മജ്ഞാനത്തെയും ഉപദേശിച്ചു.

പിതാ ശൃണ്വൻ ബാലപ്രകരമഖിലം ത്വൽസ്തുതിപരം,
രുഷാന്ധഃ പ്രാഹൈനം കുലഹതക! കസ്തേ ബലമിതി;
ബലം മേ വൈകുണ്ഠസ്തവ ച ജഗതാം ചാപി സ ബലം;
സ ഏവ ത്രൈലോക്യം സകലമിതി ധീരോയമഗദീൽ. 9

പിതാവായ ഹിരണ്യകശിപു, ബാലന്മാരെല്ലാം നിന്തിരുവടിയെ സ്തുതിക്കുന്നതിൽ തല്പരന്മാരായിരിക്കുന്നതുകണ്ടു കോപാന്ധനായിട്ട്, അവനോട് "എടാ പിഴച്ചവനേ! നീ ആരുടെ ബലം കണ്ടുകൊണ്ടാണ് എന്നെ ഇങ്ങനെ ധിക്കരിക്കുന്നത്" എന്നു ചോദിച്ചു. ധൈര്യശാലിയായ ആ ബാലനാകട്ടെ, "എനിക്കു വിഷ്ണുഭഗവാൻതന്നെയാണു ബലം; അങ്ങേയ്ക്കും ഈ ലോകത്തിനും ബലം അദ്ദേഹംതന്നെ; ത്രൈലോക്യം മുഴുവനും അദ്ദേഹംതന്നെയാണ്" എന്നു ഉത്തരം പറഞ്ഞു.

അരേ! ക്വാസൗ ക്വാസൗ സകലജഗദാത്മാ ഹരിരിതി
പ്രഭിന്തേ സ്മ സ്തംഭം ചലിതകരവാളോ, ദിതിസുതഃ
അതഃ പശ്ചാദ്വിഷ്ണോ! നഹി വദിതുമീശോസ്മി; സഹസാ
കൃപാത്മൻ! വിശ്വാത്മൻ! പവനപുരവാസിൻ! മൃഡയ മാം.

"എടാ! നിന്റെ സർവ്വലോകസ്വരൂപനായ വിഷ്ണു എവിടെ? എവിടെ?" എന്നു ചോദിച്ച് വാളുമിളക്കിക്കൊണ്ട് ഹിരണ്യകശിപു സ്തംഭത്തെ വെട്ടിപ്പിളന്നു. അല്ലയോ ഭഗവാനേ! പിന്നെ ഉണ്ടായ കോലാഹലം പറവാൻ എനിക്കു ശക്തിയില്ല. കൃപാനിധിയും വിശ്വസ്വരൂപനുമായ ഗുരുവായൂരപ്പ! എന്നെ വേഗത്തിൽ സുഖപ്പെടുത്തണേ!

ചതുർവിംശദശകം സമാപ്തം.

---

# പഞ്ചവിംശദശകം.

## നരസിംഹാവതാരം.

സ്തംഭേ ഘട്ടയതോ ഹിരണ്യകശിപോഃ
കർണ്ണൌ സമാചൂർണ്ണയ-
ന്നാഘൂർണ്ണജ്ജഗദണ്ഡകുണ്ഡകുഹരോ
ഘോരസ്തവാഭൂദ്രവഃ;
ശ്രുത്വാ യം കില! ദൈത്യരാജഹൃദയേ
പൂർവ്വം കദാപ്യശ്രുതം,
കമ്പഃ കശ്ചന സമ്പപാത ചലിതോ-
പ്യംഭോജഭൂർവ്വിഷ്ടരാൽ. 1

ഹിരണ്യകശിപു തൂണിൽ വെട്ടിയമാത്രയിൽ അവൻെറ ചെവിരണ്ടും പൊടിഞ്ഞുപോകത്തക്കവിധത്തിലും ബ്രഹ്മാണ്ഡകടാഹത്തിനുള്ളിലുള്ള സകല ചരാചരങ്ങളും സംഭ്രമിക്കത്തക്കവിധത്തിലും, അതിഭയങ്കരമായ നിന്തിരുവടിയുടെ അട്ടഹാസം പുറപ്പെട്ടു. മുമ്പൊരിക്കലും കേട്ടിട്ടില്ലാത്തമാതിരിയിലുള്ള ആ ശബ്ദംകേട്ട്, ആ മഹാസുരൻെറ ഉള്ളിൽ പറവാൻ പാടില്ലാത്തവിധത്തിലുള്ള ഒരു ഞെട്ടൽ ഉണ്ടായി. ബ്രഹ്മാവുപോലും അതുകേട്ട്, തൻെറ ആസനത്തിൽനിന്നു ഇളകിപ്പോയി!

ദൈത്യേ ദിക്ഷു വിസൃഷ്ടചക്ഷുഷി മഹാസംരംഭിണിസ്തംഭതഃ
സംഭൂതം, ന മൃഗാത്മകം, ന മനുജാകാരം, വപുസ്തേ വിഭോ!
കിം കിം ഭീഷണമേതദത്ഭുതമിതി വ്യുദ്ഭ്രാന്തചിത്തേസുരേ
വിസ്ഫൂർജ്ജദ്ധവളോഗ്രരോമവികസദ്വർഷ്മാസമാജൃംഭഥാഃ.

ഈ ശബ്ദംകേട്ട്, ഹിരണ്യകശിപു കാരണമറിയാഞ്ഞു കോപാന്ധനായി എല്ലാ ദിക്കിലേയ്ക്കും തിടുക്കത്തിൽ ദൃഷ്ടി പതിപ്പിച്ചപ്പോഠം അല്ലയോ ഭഗവാനേ! പകുതി മനുഷ്യാകൃതിയും പകുതി സിംഹാകൃതിയുമായ

നിന്തിരുവടിയുടെ വിചിത്രശരീരം തൂണിൽനിന്നു വെളി പ്പെട്ടു. "ഭയങ്കരവും അത്ഭുതവുമായ ഇതു് എന്താണു്? എന്താണു്?" എന്നു് ആ മഹാസുരൻ പരിഭ്രമിക്കുമ്പോൾ ഭയങ്കരങ്ങളായ വെളുത്ത രോമങ്ങളെ വികസിപ്പിച്ചതി നാൽ പ്രകാശിക്കുന്ന ശരീരത്തോടുകൂടി അങ്ങു വളൎന്നു.

തപ്തസ്വൎണ്ണസവൎണ്ണഘൂൎണ്ണദതിരൂക്ഷാക്ഷം സടാകേസര-
പ്രോൽകമ്പപ്രനികുംബിതാംബരമഹോ! ജീയാത്തവേദം
(വപുഃ
വ്യാത്തവ്യാപ്തമഹാദരീസഖമുഖംഖഡ്ഗോഗ്രവൽഗന്മഹാ-
ജിഹ്വാനിൎഗ്ഗമദൃശ്യമാനസുമഹാദംഷ്ട്രായുഗോഡ്ഡാമരം. 3

ഉരുക്കിയതങ്കംപോലെ നിറമുള്ള അതിരൂക്ഷങ്ങളായ കണ്ണുകളെ ഉരുട്ടിമിഴിച്ചു്, ആകാശമണ്ഡലം മറയത്തക്ക വണ്ണം ജടകളും കുഞ്ചിരോമങ്ങളും കുടഞ്ഞുവികസിപ്പിച്ചു്, വിസ്താരമേറിയ വൻഗുഹപോലെ വായ് പിളൎന്നു്, വാൾ പോലെ ഭയങ്കരമായി ഇളകുന്ന വലിയ നാക്കു വെളിക്കു നീട്ടി, ഉഗ്രങ്ങളായ ദംഷ്ട്രകൾ രണ്ടും പ്രകാശിപ്പിച്ചു്, ഏററവും ഭയങ്കരമായി അപ്പോൾ കാണപ്പെട്ട നിന്തിരുവ ടിയുടെ ഈ ശരീരം ജയിക്കട്ടെ.

ഉത്സൎപ്പദ്വലിഭംഗഭീഷണഹനും, ഹ്രസ്വസ്ഥവീയസ്തര-
ഗ്രീവം പീവരദോശ്ശതോദ്ഗതനഖക്രൂരാംശുദൂരോൽബണം
വ്യോമോല്ലംഘിഘനാഘനോപമഘനപ്രദ്ധ്വാനനിൎദ്ധാ-
(വിത-
സ്പൎദ്ധാലുപ്രകരം, നമാമി ഭവതസ്തന്നാരസിംഹം വപുഃ 4

വിജൃംഭണാദികളിൽ മേല്പോട്ടുമേല്പോട്ടുകയറുന്ന ഞൊ റികളെക്കൊണ്ടു ഭയങ്കരങ്ങളായ ഹനുപ്രദേശങ്ങളോടും (താടിഎല്ലിന്റെ രണ്ടുവശങ്ങളോടും) കുറുകി ഏററവും തടിച്ച കഴുത്തോടുകൂടിയതും, തടിച്ചുരുണ്ട അനേകം കൈ കളിൽനിന്നു് ഉയരുന്ന നഖങ്ങളുടെ തീക്ഷ്ണങ്ങളായ രശ്മിക

ളെക്കൊണ്ട് അതിഭയങ്കരവും, ആകാശമണ്ഡലത്തെ അതിക്രമിച്ചുപോകുന്നതും, പ്രളയമേഘഗർജ്ജനംപോലെ ഭീഷണങ്ങളുമായ അട്ടഹാസങ്ങളെക്കൊണ്ടു ശത്രുസമൂഹങ്ങളെ ദൂരെ പായിക്കുന്നതുമായ നിന്തിരുവടിയുടെ നരസിംഹാകൃതിയിലുള്ള ആ തിരുവുടലിനെ ഞാൻ നമസ്കരിക്കുന്നു.

നൂനം വിഷ്ണുരയം നിഹന്തൃമമിതി
ഭ്രാമ്യദ്ഗദാഭീഷണം
ദൈത്യേന്ദ്രം സമുപാദ്രവന്തമധൃഥാ
ദോർഭ്യാം പൃഥുഭ്യാമമും;
വീരോ നിർഗ്ഗളിതോഥ ഖഡ്ഗഫലകേ
ഗൃഹ്ണൻ വിചിത്രശ്രമാൻ
വ്യാവൃണ്വൻ പുനരാപപാത ഭുവന-
ഗ്രാസോദ്യതം ത്വാമഹോ! 5

"ഇവൻ കപടവേഷംധരിച്ച വിഷ്ണുതന്നെയാണ്. ഇവനെ ഞാൻ കൊല്ലുന്നുണ്ട്," എന്നു വിചാരിച്ചു ഗദയും ചുഴററിക്കൊണ്ടു ഭയങ്കരനായി പാഞ്ഞുവരുന്ന ആ അസുരേന്ദ്രനെ, തടിച്ച കൈകളെക്കൊണ്ട് നിന്തിരുവടി പിടികൂടി. ആ വീരൻ ഉടനെ പിടിയിൽനിന്നുതെററി വാളും പരിചയും എടുത്തു പലമാതിരി പയററുകളെ കാണിച്ചുകൊണ്ട് ബ്രഹ്മാണ്ഡത്തെ വിഴുങ്ങുന്നതിനു ശക്തനായ നിന്തിരുവടിയെ എതിർത്തു.

ഭ്രാമ്യന്തം ദിതിജാധമം പുനരപി
പ്രോദ്ഗൃഹ്യ ദോർഭ്യാം ജവാൽ,
ദ്വാരേഥോരുയുഗേ നിപാത്യ നഖരാൻ
വ്യുൽഖായ വക്ഷോഭുവി,
നിർഭിന്ദന്നധിഗർഭനിർഭരഗള-
ദ്രക്താംബു ബദ്ധോത്സവം
പായംപായമുദൈരയോ ബഹുജഗൽ-
സംഹാരിസിംഹാരവാൻ. 6

പയററുകളും കാണിച്ചുകൊണ്ടു് ചുററിസ്സഞ്ചരിക്കുന്ന ആ അസുരാധമനെ വീണ്ടും തൃക്കൈകളെക്കൊണ്ടു പിടികൂടി, നിന്തിരുവടി, വേഗത്തിൽ വാതിൽപ്പടിമേൽ ഇരുന്നു് അവനെ തുടയിൽ വീഴ്ത്തി, നെഞ്ചിൽ നഖങ്ങളെത്തറച്ചു് പിളന്നു്, ഉള്ളിലുള്ള രക്തനാഡികളിൽനിന്നു് ധാരാളമായി പുറപ്പെടുന്ന ചുടുചോര ഉത്സാഹത്തോടുകൂടി കുടിച്ചു കുടിച്ചു് ബ്രഹ്മാണ്ഡകടാഹം ഭേദിക്കത്തക്കവണ്ണമുള്ള അനേകം സിംഹനാദങ്ങൾ പുറപ്പെടുവിച്ചു.

ത്യക്ത്വാ തം ഹതമാശു രക്തലഹരീ-
സിക്തോന്നമദ്വർഷ്മണി
പ്രത്യുല്പത്യ സമസ്തദൈത്യപടലീം
ചാഖാദ്യമാനേ ത്വയി,
ഭ്രാമ്യദ്ഭൂമി, വികമ്പിതാംബുധികുലം
വ്യാലോലശൈലോല്ക്കരം
പ്രോത്സർപ്പൽഖചരം ചരാചരമഹോ!
ദുഃസ്ഥാമവസ്ഥാം ദധൗ. 7

നിഗ്രഹിക്കപ്പെട്ട അവനെ ഉപേക്ഷിച്ചിട്ടു്, രക്തധാരാഭിഷിക്തമായ ഉന്നതശരീരത്തോടുകൂടി എതിർത്തുചാടി. നിന്തിരുവടി അവന്റെ അനുഗാമികളായ സകല ദൈത്യസമൂഹങ്ങളെയും ഭക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ, ഭൂമി കിടുകിടുക്കയും സമുദ്രങ്ങൾ കലങ്ങിമറിയുകയും പർവതങ്ങൾ കുലുങ്ങുകയും ഗ്രഹനക്ഷത്രാദികൾ തങ്ങളുടെ ക്രമഗതിവിട്ടു് കുഴങ്ങിമാറുകയും എന്നുവേണ്ടാ ലോകത്തിലുള്ള സകല ചരാചരങ്ങളും അസ്വസ്ഥങ്ങളായി ചമയുകയും ചെയ്തു.

താവന്മാംസവപാകരാളവപുഷം ഘോരാന്ത്രമാലാധരം
ത്വാം മദ്ധ്യേസഭമിദ്ധകോപമുഷിതം ദുർവാരഗുർവാരവം
അഭ്യേതും ന ശശാക കോപി ഭുവനേ ദൂരേ സ്ഥിതാ ഭീരവഃ
സർവേ ശർവവിരിഞ്ചവാസവമുഖാഃ പ്രത്യേകമസ്തോഷത. 8

ആ അവസരത്തിൽ മാംസവും കൊഴുപ്പും പററി ഭയങ്കരമായ ഉടലോട്ടുകൂടി, കണ്ടാൽപ്പേടിയാകുന്ന കുടർമാലകളും ചാർത്തി സഭാമദ്ധ്യത്തിൽ ഇരുന്നുകൊണ്ട് സഹിക്കാൻ വഹിയാത്ത അത്യുച്ചമായ സിംഹനാദങ്ങൾ പുറപ്പെടുവിക്കുന്ന നിന്തിരുവടിയുടെ നേരേ വരുന്നതിന് ലോകത്തിൽ ആർക്കും ശക്തിയുണ്ടായില്ല. രുദ്രൻ, ബ്രഹ്മാവ്, ഇന്ദ്രൻ മുതലായവരെല്ലാം ഭയപ്പെട്ടു് ദൂരെമാറിനിന്ന് പ്രത്യേകം നിന്തിരുവടിയെ സ്തുതിച്ചു.

ഭൂയോപ്യക്ഷതരോഷധാമ്നി ഭവതി
ബ്രഹ്മാജ്ഞയാ ബാലകേ
പ്രഹ്ലാദേ പദയോർന്നമത്യപഭയേ
കാരുണ്യഭാരാകുലഃ
ശാന്തസ്ത്വം കരമസ്യ മൂർദ്ധ്നി സമധാഃ
സ്തോത്രൈരഥോദ്ഗായത-
സ്തസ്യാകാമധിയോപി തേനിഥ വരം
ലോകായ ചാനുഗ്രഹം. 9

ഇത്രയൊക്കെയായിട്ടും നിന്തിരുവടിയുടെ കോപത്തിന് യാതൊരു കുറവും ഉണ്ടാകാത്തതിനാൽ ബ്രഹ്മാവിന്റെ നിയോഗമനുസരിച്ച്, ബാലനായ പ്രഹ്ലാദൻ ഭയംകൂടാതെ പാദപത്മങ്ങളിൽ നമസ്കരിച്ചപ്പോൾ നിന്തിരുവടി ശാന്തനായിട്ട് കാരുണ്യപാരവശ്യത്താൽ ഇവന്റെ ശിരസ്സിൽ തൃക്കൈവെച്ചു. പിന്നെ പലവിധ സ്തോത്രങ്ങളെക്കൊണ്ടു സ്തുതിച്ച ആ പ്രഹ്ലാദനു് യാതൊരാഗ്രഹവും ഇല്ലാതിരുന്നിട്ടും ദൈത്യാധിപത്യം മുതലായ വരം കൊടുക്കയും ലോകത്തെ അനുഗ്രഹിക്കയും ചെയ്തു.

ഏവം നാടിതരൗദ്രചേഷ്ടിത, വിഭോ!
ശ്രീതാപനീയാഭിധ!
ശ്രുത്യന്തസ്ഫുടഗീതസർവ്വമഹിമ-
ന്നത്യന്തശുദ്ധാകൃതേ!

തത്താദൃങ്ന്നിഖിലോത്തരം പുനരഹോ!
കസ്ത്വാം പരോ ലംഘയേൽ
പ്രഹ്ലാദപ്രിയ, ഹേ! മരുൽപുരപതേ!
സർവ്വാമയാൽ പാഹി മാം.

ഇപ്രകാരം രൗദ്രകർമ്മങ്ങളെ അഭിനയിച്ച സർവ്വശക്താ! താപനീയോപനിഷത്തിൽ സ്പഷ്ടമായി വർണ്ണിക്കപ്പെട്ടിട്ടുള്ള എല്ലാ മാഹാത്മ്യങ്ങളോടുകൂടിയവനും ശുദ്ധസത്വമയസ്വരൂപനുമായ ഭഗവാനേ! അങ്ങനെയെല്ലാമുള്ള സർവ്വോൽകൃഷ്ടനായ നിന്തിരുവടിയെ അതിക്രമിക്കാൻ വേറെ ആരുള്ളൂ? അതായതു് അങ്ങേ ആജ്ഞാകിങ്കരന്മാരല്ലാതെ നിന്തിരുവടിയോടു് എതിക്കത്തക്കവർ ഈ ത്രിഭുവനത്തിൽ ആരുള്ളൂ? അല്ലയോ പ്രഹ്ലാദപ്രിയനായ ഗുരുവായൂരപ്പാ! എല്ലാ രോഗത്തിൽനിന്നും എന്നെ രക്ഷിക്കണമേ!

പഞ്ചവിംശദശകം

സപ്തമസ്കന്ധം സമാപ്തം.

---

# അഷ്ടമസ്കന്ധം

## ഷഡ്വിംശദശകം.

### ഗജേന്ദ്രമോക്ഷം.

ഇന്ദ്രദ്യുമ്നഃ പാണ്ഡ്യഖണ്ഡാധിരാജ-
സ്ത്വദ്ഭക്താത്മാ ചന്ദനാദ്രൗ കദാചിത്
ത്വൽസേവായാം മഗ്നധീരാലുലോകേ
നൈവാഗസ്ത്യം പ്രാപ്തമാതിഥ്യകാമം. 1

പാണ്ഡ്യഖണ്ഡത്തിലെ രാജാവും നിന്തിരുവടിയുടെ ഭക്തനുമായ ഇന്ദ്രദ്യുമ്നൻ ഒരിക്കൽ, മലയപർവ്വതത്തിൽ നിന്തിരുവടിയെ ധ്യാനിച്ചുകൊണ്ടു് സമാധിസ്ഥനായിരിക്കുന്ന അവസരത്തിൽ, ആതിഥ്യത്തെ കാംക്ഷിച്ചവിടെ എഴുന്നെള്ളിയ അഗസ്ത്യമഹർഷിയെ അദ്ദേഹം കണ്ടില്ല.

കുംഭോൽഭൂതിഃ സംഭൃതക്രോധഭാരഃ
സ്തബ്ധാത്മാ ത്വം ഹസ്തിഭൂയം ഭജേതി
ശപ്ത്വാഥൈനം പ്രത്യഗാത്; സോപി ലേഭേ
ഹസ്തീന്ദ്രത്വം ത്വൽസ്മൃതിവ്യക്തിധന്യം. 2

അഗസ്ത്യമഹർഷിയാകട്ടെ അത്യന്തം കോപിച്ചു് "മാന്യന്മാർ വന്നാൽ അവരെ വേണ്ടവണ്ണം സല്ക്കരിക്കാതെ സ്തബ്ധനായിരിക്കുന്ന നീ ആനയായിത്തീരട്ടേ" എന്നു ശപിച്ചിട്ടു് തിരിച്ചെഴുന്നള്ളി. ആ രാജാവു് നിന്തിരുവടിയുടെ സ്മരണ വിടാതിരുന്നതുകൊണ്ടു് ധന്യമായ ഗജഭാവത്തെ പ്രാപിച്ചു.

ദുഗ്ദ്ധാംഭോധേർമ്മദ്ധ്യഭാജി ത്രികൂടേ
ക്രീഡൻ ശൈലേ യൂഥപോയം വശാഭിഃ.
സർവ്വാൻ ജന്തൂനത്യവർത്തിഷ്ട ശക്ത്യാ;
ത്വദ്ഭക്താനാം കുത്ര നോൽക്കർഷലാഭഃ? 3

ഈ ആനത്തലവൻ പാലാഴിയുടെ നടുവിലുള്ള ത്രികൂടപർവ്വതത്തിൽ പിടികളോടുകൂടി ക്രീഡിച്ചുകൊണ്ടു് എല്ലാം ജന്തുക്കളേയും തൻെറ ബലത്താൽ കീഴടക്കി. നിന്തിരുവടിയുടെ ഭക്തന്മാൎക്കു് ഏതു യോനിയിൽ ജനിച്ചാലാണു് ഉൽക്കർഷമില്ലാത്തതു്?

സ്വേന സ്ഥേമ്നാ ദിവ്യദേശത്വശക്ത്യാ
സോയം ഖേദാനപ്രജാനൻ കദാചിൽ,
ശൈലപ്രാന്തേ ഘർമ്മതാന്തഃ സരസ്യാം
യൂഥൈസ്സാൎദ്ധം ത്വൽപ്രണുന്നോഭിരേമേ. 4

തൻെറ അനന്യസാധാരണമായ ബലംകൊണ്ടും ആ സ്ഥലത്തിൻെറ ദിവ്യത്വംകൊണ്ടും യാതൊരു പീഡയും കൂടാതെ പാൎത്തുവന്നിരുന്ന ഈ ഗജേന്ദ്രൻ വേനല്ക്കാലത്തിൽ ഒരുദിവസം ചൂടുകൊണ്ടുവാടി കൂട്ടാനകളോടുകൂടി നിന്തിരുവടിയുടെ പ്രേരണയാൽ പർവ്വതത്തിൻെറ താഴ്വരയിലുള്ള ഋതുമാൻ എന്ന ഉദ്യാനത്തിലെ പൊയ്കയിൽ ഇറങ്ങി ക്രീഡിച്ചു.

ഹൂഹൂസ്താവദ്ദേവലസ്യാപി ശാപാദ്-
ഗ്രാഹീഭൂതസ്തജ്ജലേ വർത്തമാനഃ
ജഗ്രാഹൈനം ഹസ്തിനം പാദദേശേ;
ശാന്ത്യർത്ഥം ഹി ശ്രാന്തിദോസി സ്വകാനാം. 5

ആ അവസരത്തിൽ ദേവലമഹർഷിയുടെ ശാപത്താൽ മുതലയായിത്തീൎന്നു്, ആ പൊയ്കയിൽ കിടന്നിരുന്ന ഹൂഹൂ എന്ന ഗന്ധർവ്വൻ ഈ ആനത്തലവനെ പിൻകാലിൽ പിടികൂടി. നല്ലവണ്ണം വിഷയവിരക്തി ഉണ്ടാകുന്നതിനു വേണ്ടി നിന്തിരുവടി തൻെറ ഭക്തന്മാൎക്കു പലപ്പോഴും ദുഃഖം കൊടുക്കാറുണ്ടല്ലോ.

ത്വത്സേവായാ വൈഭവാദ്ദുൎന്നിരോധം
യുദ്ധ്യന്തം തം വത്സരാണാം സഹസ്രം

പ്രാപ്തേ കാലേ ത്വല്പദൈകാഗ്ര്യസിദ്ധ്യൈ
നക്രാക്രാന്തം ഹസ്തിവര്യ്യം വ്യധാസ്ത്വം. 6

നിന്തിരുവടിയെ സേവിച്ചതിന്റെ മാഹാത്മ്യത്താൽ കീഴടക്കാൻ പ്രയാസമുള്ളവനും ആയിരം വത്സരക്കാലം മുതലയോട്ട് എതിർത്തു യുദ്ധംചെയ്തവനും ആയ ആ ഗജശ്രേഷ്ഠനെ നിന്തിരുവടി അവന്റെ പ്രാരബ്ധകർമ്മമവസാനിച്ചപ്പോൾ നിന്തിരുവടിയുടെ പാദപത്മങ്ങളിൽ ഭക്തി ഉറയ്ക്കുന്നതിനുവേണ്ടി മുതലയ്ക്ക് അടിമപ്പെടുത്തി. (മുതലയ്ക്കു കീഴടക്കി)

ആർത്തിവ്യക്തപ്രാക്തനജ്ഞാനഭക്തിഃ
ശുണ്ഡോൽക്ഷിപ്തൈഃ പുണ്ഡരീകൈഃ സമർച്ചൻ
പൂർവ്വാഭ്യസ്തം നിർവ്വിശേഷാത്മനിഷ്ഠം
സ്തോത്രശ്രേഷ്ഠം സോന്വഗാദീൽ പരാത്മൻ! 7

ദുഃഖംകൊണ്ടു മൂടപ്പിടിച്ച് അജ്ഞാനംനീങ്ങിയ മനസ്സിൽ പൂർവ്വജന്മത്തിലുള്ള ജ്ഞാനവും ഭക്തിയും ഉദിച്ച ആ ഗജേന്ദ്രൻ ആ പൊയ്കയിൽനിന്ന് തുമ്പിക്കൈകൊണ്ടു താമരപ്പൂക്കൾ പറിച്ചു നിന്തിരുവടിയെ അർച്ചിക്കയും പണ്ട് അഭ്യസിച്ചിരുന്നതും, നിർഗ്ഗുണബ്രഹ്മത്തെ വിഷയീകരിച്ചിട്ടുള്ളതുമായ സ്തോത്രരത്നത്തെ ആവർത്തിച്ചുച്ചരിക്കയും ചെയ്തു.

ശ്രുത്വാ സ്തോത്രം നിർഗ്ഗുണസ്ഥം സമസ്തം
ബ്രഹ്മേശാദ്യൈർന്നാഹമിത്യപ്രയാതേ.
സർവ്വാത്മാ ത്വം ഭൂരികാരുണ്യവേഗാ-
ത്താർക്ഷ്യാരൂഢഃ പ്രേക്ഷിതോഭൂഃ പുരസ്താൽ 8

നിർഗ്ഗുണബ്രഹ്മവിഷയകമായ ഈ സ്തോത്രമെല്ലാം കേട്ട് ബ്രഹ്മാവ് ശിവൻ മുതലായവരെല്ലാം "ഇവൻ സ്തുതിക്കുന്നതു എന്നെയല്ല, എന്നെയല്ല" എന്നു വിചാരിച്ച് പോകാതെ അടങ്ങിയിരുന്നപ്പോൾ എല്ലാവർക്കും

ആത്മാവായ നിന്തിരുവടി നിരതിശയകാരുണ്യബലത്താൽ ഗരുഡാരൂഢനായിട്ടു്, ആ ഗജേന്ദ്രൻെറ മുമ്പിൽ പ്രത്യക്ഷനായി.

ഹസ്തീന്ദ്രം തം ഹസ്തപത്മേന ധൃത്വാ
ചക്രേണ ത്വം നക്രവര്യം വ്യദാരീഃ;
ഗന്ധർവ്വേസ്മിൻ മുക്തശാപേ സ ഹസ്തീ
ത്വൽസാരൂപ്യം പ്രാപ്യ ദേദീപ്യതേ സ്മ. 9

നിന്തിരുവടി ആ ഗജശ്രേഷ്ഠനെ തൃക്കൈകൊണ്ടു പിടിച്ചുകയററീട്ടു് ചക്രംകൊണ്ടു മുതലയെ പിളൎന്നു. ഉടനെ ഹൂഹൂ ശാപമുക്തനാവുകയും ഗജശ്രേഷ്ഠൻ നിന്തിരുവടിയുടെ സാരൂപ്യത്തെ പ്രാപിച്ചു വിളങ്ങുകയും ചെയ്തു.

ഏതദ്വൃത്തം ത്വാഞ്ച മാഞ്ച പ്രഗേ യോ
ഗായേൽ സോയം ഭൂയസേ ശ്രേയസേ സ്യാൽ;
ഇത്യുക്ത്വൈനം തേന സാൎദ്ധം ഗതസ്ത്വം
ധിഷ്ണ്യം വിഷ്ണോ! പാഹി വാതാലയേശ! 10

ഈ കഥയെയും നിന്നെയും എന്നെയും പ്രഭാതത്തിൽ കീർത്തിക്കുന്നവന്നു വലിയ ശ്രേയസ്സു ലഭിക്കും എന്നു് അരുളിച്ചെയ്തിട്ടു് ആ ഭക്തനോടുകൂടി വൈകുണ്ഠത്തെ പ്രാപിച്ച ഗുരുവായൂരപ്പാ! നിന്തിരുവടി എന്നെ രക്ഷിക്കേണമേ!

ഷഡ്വിംശദശകം സമാപ്തം.

---

# സപ്തവിംശദശകം.

**പാലാഴിമഥനം, കൂർമ്മാവതാരം.**

ദുർവ്വാസാഃ സുരവനിതാപ്തദിവ്യമാല്യം
ശക്രായ സ്വയമുപദായ, തത്ര ഭൂയഃ
നാഗേന്ദ്രപ്രതിമൃദിതേ, ശശാപ ശക്രം;
കാ ക്ഷാന്തിസ്ത്വദിതരദേവതാംശജാനാം? 1

ഒരിക്കൽ ദുർവ്വാസസ്സ്, ദേവസ്ത്രീകൾ നല്കിയ ഒരു ദിവ്യമായ പൂമാല ദേവേന്ദ്രനു സമ്മാനിച്ചു. ആ മാലയെ പിന്നീട് ഐരാവതം ചവിട്ടിത്തേച്ചുകളഞ്ഞതിനാൽ "നീ ശ്രീയില്ലാത്തവനായിത്തീരട്ടെ" എന്നു ഇന്ദ്രനെ ശപിക്കുകയും ചെയ്തു. ദുർവ്വാസസ്സ് ശിവാംശജനാണല്ലോ. നിന്തിരുവടിയെ ഒഴിച്ചു മററു ദേവതകളുടെ അംശങ്ങളിൽ ജനിച്ചവൎക്കെങ്ങോ ക്ഷമയുണ്ടാകുന്നു?

ശാപേന പ്രഥിതജരേഥ നിർജ്ജരേന്ദ്രേ,
ദേവേഷ്വപ്യസുരജിതേഷു നിഷ്പ്രഭേഷു,
ശർവ്വാദ്യാഃ കമലജമേത്യ സർവ്വദേവാഃ
നിർവ്വാണപ്രഭവ! സമം ഭവന്തമാപുഃ. 2

ആ ശാപംഹേതുവായിട്ട് ഇന്ദ്രൻ ജരാബാധിതനാകയും ദേവന്മാർ അസുരന്മാരോട് തോററു നിഷ്പ്രഭന്മാരായിത്തീരുകയും ചെയ്തപ്പോൾ ശിവൻ മുതലായ ദേവന്മാരെല്ലാംകൂടി ബ്രഹ്മാവിൻെറ അടുക്കൽച്ചെന്നു് അദ്ദേഹത്തെയുംകൂട്ടിക്കൊണ്ടു്, അല്ലയോ മോക്ഷദായക! നിന്തിരുവടിയെ ശരണംപ്രാപിച്ചു.

ബ്രഹ്മാദ്യൈഃസ്തുതമഹിമാ ചിരം തദാനീം
പ്രാദുഃഷൻ വരദ! പുരഃ പരേണ ധാമ്നാ
ഹേ ദേവാ! ദിതിജകുലൈർവ്വിധായ സന്ധിം
പീയൂഷം പരിമഥതേതി പര്യശാസ്ത്വം. 3

ബ്രഹ്മാദികളായ ദേവന്മാർ വളരെനേരം നിന്തിരുവടിയുടെ മാഹാത്മ്യത്തെ സ്തുതിച്ചപ്പോഠം നിന്തിരുവടി അത്യുൽകൃഷ്ടമായ തേജസ്സോടുകൂടി അവരുടെ മുമ്പിൽ പ്രത്യക്ഷനായിട്ട്, അവരോട് "അല്ലയോ ദേവന്മാരേ! നിങ്ങഠം അസുരന്മാരുമായി സന്ധിചെയ്ത് പാലാഴി കടഞ്ഞു് അമൃതെടുക്കുവിൻ" എന്നു് അരുളിച്ചെയ്തു.

സന്ധാനം കൃതവതി ദാനവൈഃ സുരൗഘേ
മന്ഥാനം നയതി മദേന മന്ദരാദ്രിം,
ഭ്രഷ്ടേസ്മിൻ ബദരമിവോദ്വഹൻ ഖഗേന്ദ്രേ
സദ്യസ്ത്വം വിനിഹിതവാൻ പയഃപയോധൗ. 4

ദേവന്മാർ അസുരന്മാരോടു സന്ധിചെയ്ത് കടകോലായി നിശ്ചയിച്ച മന്ദരപർവ്വതത്തെ കൊണ്ടുപോകുമ്പോഠം, അതിഭാരത്താൽ മാർഗ്ഗമദ്ധ്യേ വീണുപോയ ആ പർവ്വതത്തെ നിന്തിരുവടി ഗരുഡന്റെ പുറത്തു് ഒരു ലന്തക്കാ എന്നപോലെ എടുത്തുവച്ചുകൊണ്ടുവന്നു് ക്ഷണേന പാലാഴിയിൽ ഇട്ടു.

ആധായ ദ്രുതമഥ വാസുകിം വരത്രാം
പാഥോധൗ വിനിഹിതസർവ്വബീജജാലേ
പ്രാരബ്ധേ മഥനവിധൗ സുരാസുരൈസ്തൈർ-
വ്യാജാത്ത്വം ഭുജഗമുഖേകരോസ്സുരാരീൻ. 5

അനന്തരം വേഗത്തിൽ, വാസുകിയെ കടകയറാക്കി സമുദ്രത്തിൽ സകല ബീജങ്ങളേയും ഇട്ട് കടച്ചിൽ ആരംഭിച്ചപ്പോഠം നിന്തിരുവടി സൂത്രത്തിൽ അസുരന്മാരെ വാസുകിയുടെ തലയ്ക്കൽ ആക്കി. (വിഷ്ണുമായകൊണ്ടു മയങ്ങിയ അസുരന്മാർ വാലിൽ പിടിക്കുന്നതു തങ്ങഠംക്കു അവമാനകരമാണെന്നു വാദിച്ചു. അതിനാൽ ആവശ്യക്കാരായ ദേവന്മാരെ വാലിലും അസുരന്മാരെ തലയ്ക്കലുമാക്കി. വാസുകിയുടെ മുഖത്തിൽനിന്നും പുറപ്പെടാൻപോകുന്ന

വിഷംകൊണ്ടുള്ള ഉപദ്രവം ദേവന്മാൎക്കുണ്ടാകരുതെന്നായിരുന്നു ഭഗവാന്റെ സങ്കല്പം.)

ക്ഷുബ്ധാദ്രൗ ക്ഷുഭിതജലോദരേ തദാനീം
ദുഗ്ദ്ധാബ്ധൗ ഗുരുതരഭാരതോ നിമഗ്നേ
ദേവേഷു വ്യഥിതതമേഷു തൽപ്രിയൈഷീ
പ്രാണൈഷീഃ കമഠതനും കഠോരപൃഷ്ഠാം. 6

സമുദ്രത്തിന്റെ അന്തർഭാഗം മുഴുവൻ കലക്കിമറിച്ചുകൊണ്ടു ചുററിത്തിരിഞ്ഞ മത്തായ മന്ദരം ഭാരാധിക്യത്താൽ പാല്ക്കടലിൽ താണുപോയപ്പോൾ അത്യന്തം ഖിന്നന്മാരായ ദേവന്മാൎക്കു സഹായം ചെയ്യുന്നതിനായി നിന്തിരുവടി കട്ടത്ത പൃഷ്ഠഭാഗത്തോടുകൂടി ആമയുടെ വടിവു ധരിച്ചു.

വജ്രാതിസ്ഥിരതരകർപ്പരേണ വിഷ്ണോ!
വിസ്താരാൽ പരിഗതലക്ഷയോജനേന
അംഭോധേഃ കുഹരഗതേന വർഷ്മണാ, ത്വം
നിർമ്മഗ്നം ക്ഷിതിധരനാഥമുന്നിനേഥ. 7

നിന്തിരുവടി വജ്രത്തെക്കാളും ഏററവും ഉറപ്പുകൂടിയതും വിസ്താരംകൊണ്ടു് ലക്ഷം യോജനസ്ഥലത്തു വ്യാപിച്ചതും സമുദ്രത്തിന്റെ ഉള്ളിൽ പ്രവേശിച്ചതും ആയ തന്റെ ശരീരംകൊണ്ടു് താണുപോയ പൎവ്വതത്തെ ഉയൎത്തി.

ഉന്മഗ്നേ ഝടിതി തദാ ധരാധരേന്ദ്രേ,
നിർമ്മേഥുർദൃഢമിഹ സമ്മദേന സർവ്വേ;
ആവിശ്യ ദ്വിതയഗണേപി സർപ്പരാജേ,
വൈവശ്യം പരിശമയന്നവീവൃധസ്താൻ. 8

മന്ദരപൎവ്വതം പെട്ടെന്നു് ഉയൎന്നപ്പോൾ എല്ലാവരും സന്തോഷത്തോടുകൂടി നല്ലപോലെ ഉത്സാഹിച്ചു മഥിച്ചു. അതുകൊണ്ടു് ദേവന്മാൎക്കും അസുരന്മാൎക്കും വാസുകിക്കും

ഉണ്ടായ തളർച്ചയെ സൂക്ഷ്മരൂപത്തിൽ അവരുടെ ഉള്ളിൽ പ്രവേശിച്ചു ശമിപ്പിച്ചു് നിന്തിരുവടി അവൎക്കു ബലം വൎദ്ധിപ്പിച്ചു.

ഉദ്ദാമഭ്രമണജവോന്നമദ്ഗിരീന്ദ്ര-
ന്യസ്തൈകസ്ഥിരതരഹസ്തപങ്കജം ത്വാം
അഭ്രാന്തേ വിധിഗിരിശാദയഃ പ്രമോദാ-
ദുദ്ഭ്രാന്താ നനൃവുരുപാത്തപുഷ്പവർഷാഃ. 9

തടവററ ഭ്രമണവേഗത്താൽ ആവശ്യത്തിൽ അധികം മേല്പോട്ടുപൊങ്ങിയ മന്ദരത്തിന്റെ മുകളിൽ ഒരു തൃക്കൈ ഉറപ്പിച്ചുവച്ചു്, അതിനെ വേണ്ടവിധത്തിൽ നിൎത്തിയ നിന്തിരുവടിയെ ബ്രഹ്മാവു്, ശിവൻ മുതലായവർ സന്തോഷപരവശരായി ആകാശത്തിൽനിന്നു് പുഷ്പവർഷംചെയ്തു് സ്തുതിച്ചു.

ദൈത്യൌഘേ ഭുജഗമുഖാനിലേന തപ്തേ,
തേനൈവ ത്രിദശകുലേപി കിഞ്ചിദാർത്തേ,
കാരുണ്യാത്തവ കില! ദേവ! വാരിവാഹാഃ
പ്രാവർഷന്നമരഗണാൻ; ന ദൈത്യസംഘാൻ. 10

മഥനം നടന്നുകൊണ്ടിരിക്കെ, വാസുകിയുടെ മുഖത്തുനിന്നു പുറപ്പെട്ട വിഷവായുവിനാൽ അസുരന്മാരും അല്പമായിട്ടുമാത്രം ദേവന്മാരും സങ്കടപ്പെട്ടപ്പോൾ അങ്ങേ കാരുണ്യത്താൽ മേഘങ്ങൾ ദേവന്മാരിൽമാത്രം വർഷിച്ചു; അസുരന്മാരിൽ വർഷിച്ചില്ല.

ഉദ്ഭ്രാമ്യദ്ബഹുതിമിനക്രചക്രവാളേ
തത്രാബ്ധൌ ചിരമഥിതേപി നിർവ്വികാരേ,
ഏകസ്ത്വം കരയുഗകൃഷ്ടസർപ്പരാജഃ
സംരാജൻ പവനപുരേശ! പാഹി രോഗാൽ. 11

പരിഭ്രമിക്കുന്ന അനവധി തിമിംഗലങ്ങൾ, മുതലകൾ മുതലായ ജലജന്തുക്കളോടുകൂടിയ ആ സമുദ്രത്തെ വളരെ

ക്കാലം മഥനംചെയ്തിട്ടും അതിന്ന യാതൊരു ഭാവഭേദവും കാണാഞ്ഞതിനാൽ ഒററയ്ക്കു് രണ്ടു തൃക്കൈകൾകൊണ്ടു് വാസുകിയെ വലിച്ചു മഥനത്തെത്തുടൎന്നുകൊണ്ടു ശോഭിച്ച ഗുരുവായൂരപ്പാ! നിന്തിരുവടി എന്നെ രോഗത്തിൽനിന്നു രക്ഷിക്കണമേ!

സപ്തവിംശദശകം സമാപ്തം.

---

## അഷ്ടാവിംശദശകം.

**ചതുൎദ്ദശരത്നോല്പത്തിവൎണ്ണനം.**

ഗരളം തരളാനലം പുരസ്താ-
ജ്ജലധേരുദ്വിജഗാളകാളകൂടം;
അമരസ്തുതിവാദമോദനിഘ്നോ
ഗിരിശസ്തന്നിപപൌ ഭവൽപ്രിയാത്ഥം. 1

അനന്തരം സമുദ്രത്തിൽനിന്നു് അഗ്നിജ്വാലകളെ വമിക്കുന്ന കാളകൂടം എന്ന ഭയങ്കരവിഷം പൊങ്ങിവന്നു. അതിനെ ദേവന്മാരുടെസ്തുതിഘോഷങ്ങളാൽ പ്രസന്നനായ ശിവൻ നിന്തിരുവടിയെ തൃപ്തിപ്പെടുത്താനായി പാനം ചെയ്തു.

വിമഥൽസു സുരാസുരേഷു ജാതാ
സുരഭിസ്താമൃഷിഷു ന്യധാസ്ത്രിധാമൻ!
ഹയരത്നമഭൂദഥേഭരത്നം
ദ്യുതരുശ്ചാപ്സരസഃ സുരേഷു താനി. 2

വീണ്ടും സുരാസുരന്മാർ ഒരുമിച്ചു മഥനംചെയ്യുമ്പോൾ കാമധേനു ഉത്ഭവിച്ചു. അല്ലയോ ത്രിമൂൎത്തിസ്വരൂപാ! നിന്തിരുവടി, അതിനെ ഋഷികൾക്കു ദാനംചെയ്തു. പിന്നീടു് ഉണ്ടായ ഉച്ചൈഃശ്രവസ്സെന്ന അശ്വരത്നം, ഐരാവതം

എന്ന ഗജരത്നം, പാരിജാതം മുതലായ ദിവ്യവൃക്ഷങ്ങൾ അപ്സരസ്സുകൾ ഇവയെല്ലാം ദേവന്മാൎക്ക നൽകി.

ജഗദീശ! ഭവൽപരാ തദാനീം
കമനീയാ കമലാ ബഭൂവ ദേവീ;
അമലാമവലോക്യ യാം വിലോലഃ
സകലോപി സ്പൃഹയാംബഭൂവ ലോകഃ. 3

അല്ലയോ ജഗദീശ്വര! അനന്തരം നിന്തിരുവടിയിൽ അന്തരംഗതയും അതിസുന്ദരിയും ആയ ലക്ഷ്മീദേവി ആവിൎഭവിച്ചു. നിൎമ്മലയായ ആ ദേവിയെക്കണ്ടിട്ട്, എല്ലാ ലോകവും മനസ്സിളകി ആഗ്രഹിച്ചു.

ത്വയി ദത്തഹൃദേ തദൈവ ദേവ്യൈ
ത്രിദശേന്ദ്രോ മണിപീഠികാം വ്യതാരീൽ;
സകലോപഹൃതാഭിഷേചനീയൈ-
ൎഋഷയസ്താം ശ്രുതിഗീൎഭിരഭ്യഷിഞ്ചൻ. 4

നിന്തിരുവടിയിൽ ഹൃദയം സമൎപ്പിച്ചിരുന്ന ആ ദേവിക്ക്, അപ്പോൾത്തന്നെ, ഇന്ദ്രൻ രത്നപീഠം കൊടുത്തു. ഋഷികൾ അഭിഷേകസംഭാരങ്ങളെല്ലാം ഒരുക്കി, വേദമന്ത്രങ്ങളെക്കൊണ്ട് ആ ദേവിക്ക് അഭിഷേകവും ചെയ്തു.

അഭിഷേകജലാനുപാതിമുഗ്ദ്ധ-
ത്വദപാംഗൈരവഭൂഷിതാംഗവല്ലീം
മണികുണ്ഡലപീതചേലഹാര-
പ്രമുഖൈസ്താമമരാദയോന്വഭൂഷൻ. 5

അഭിഷേകജലത്തിന്റെ പിന്നാലെ ചെന്നുചേൎന്ന സുന്ദരങ്ങളായ നിന്തിരുവടിയുടെ കടാക്ഷങ്ങളാൽ ആദ്യം തന്നെ അലംകൃതശരീരയായ ആ ദേവിയെ, ദേവന്മാർ മുതലായവർ രത്നകുണ്ഡലങ്ങൾ, മഞ്ഞപ്പട്ടുകൾ, മുത്തുമാലകൾ മുതലായവകൊണ്ട് അലങ്കരിച്ചു.

വരണസ്രജമാത്തഭൃംഗനാദാം
ദധതീ സാ കുചകുംഭമന്ദയാനാ
പദശിഞ്ജിതമഞ്ജുനൂപുരാ ത്വാം
കലിതവ്രീളവിലാസമാസസാദ. 6

ആ ദേവി, സൗരഭ്യത്താൽ ആകൎഷിക്കപ്പെട്ട വണ്ടുകളുടെ ധ്വംകാരത്തോടുകൂടിയ വരണമാലയും ധരിച്ചു കാൽച്ചിലമ്പുകൾ മധുരമായി ശബ്ദിക്കത്തക്കവണ്ണം, സ്തനഭാരത്താൽ മന്ദംമന്ദം നടന്നു് ലജ്ജയോടും ശൃംഗാരചേഷ്ടകളോടുംകൂടി നിന്തിരുവടിയുടെ സമീപത്തിൽ വന്നുചേൎന്നു.

ഗിരിശദ്രുഹിണാദിസൎവ്വദേവാൻ
ഗുണഭാജോപ്യവിമുക്തദോഷലേശാൻ
അവമൃശ്യ സദൈവ സൎവ്വരമ്യേ
നിഹിതാ ത്വയ്യനയാപി ദിവ്യമാലാ. 7

ഈ ദേവി, ശിവൻ, ബ്രഹ്മാവു് മുതലായ മററു ദേവന്മാരെല്ലാം ഗുണമുള്ളവരാണെങ്കിലും ദോഷമല്പമെങ്കിലും ഇല്ലാത്തവരല്ലെന്ന വിചാരിച്ചു എപ്പോഴും എല്ലാഗുണങ്ങളും തികഞ്ഞു് യാതൊരു ദോഷവുമില്ലാതെയിരിക്കുന്ന മനോഹരമൂൎത്തിയായ നിന്തിരുവടിയിൽ വരണമാല സമൎപ്പിച്ചു.

ഉരസാ തരസാ മമാനിഥൈനാം
ഭുവനാനാം ജനനീമനന്യഭാവാം;
ത്വദുരോവിലസത്തദീക്ഷണശ്രീ-
പരിവൃഷ്ട്യാ പരിപുഷ്ടമാസ വിശ്വം. 8

നിന്തിരുവടി ഉടനെ ലോകമാതാവും തന്നിൽമാത്രം അനുരക്തയും ആയ ആ ദേവിക്കു തന്റെ മാറിൽ വാസസ്ഥാനം കല്പിച്ചുകൊടുത്തു. നിന്തിരുവടിയുടെ മാറിടത്തിൽ ഇരുന്നരുളിയ ആ ദേവിയുടെ കടാക്ഷകാന്തി പൊഴിഞ്ഞതിനാൽ ലോകം സൎവ്വസമ്പൽസമൃദ്ധമായിത്തീൎന്നു.

അതിമോഹനവിഭ്രമാ തദാനീം
മദയന്തീ ഖലു വാരുണീ നിരാഗാൽ;
തമസഃ പദവീമദാസ്ത്വമേനാ-
മതിസമ്മാനനയാ മഹാസുരേഭ്യഃ. 9

അനന്തരം ത്രൈലോക്യംമയക്കുന്ന വിലാസങ്ങളോടു കൂടി കാണുന്നവക്കെല്ലാം മദം ഉണ്ടാക്കിക്കൊണ്ടു് വാരുണീ ദേവി സമുദ്രത്തിൽനിന്നും ഉയൎന്നു. അങ്ങു് മഹാസുരന്മാരെ കണക്കററു ബഹുമാനിച്ചു് അജ്ഞാനത്തിനു ഹേതുഭൂതയായ അവളെ അവൎക്കായി നൽകി.

തരുണാംബുദസുന്ദരസ്തദാ ത്വം
നനു ധന്വന്തരിരുത്ഥിതോംബുരാശേഃ
അമൃതം കലശേ വഹൻ കരാഭ്യാ;-
മഖിലാൎത്തിം ഹര മാരുതാലയേശ! 10

അനന്തരം, നിന്തിരുവടി പുത്തൻമേഘംപോലെ സുന്ദരമായ ശരീരത്തോടുകൂടി, തൃക്കൈകളിൽ അമൃതകലശവുംവഹിച്ചു്, ധന്വന്തരീമൂൎത്തിയായിട്ടു സമുദ്രത്തിൽ നിന്നു് ഉയൎന്നു. അങ്ങനെയുള്ള ഗുരുവായൂരപ്പാ! അങ്ങു് എന്റെ സകല പീഡകളേയും നശിപ്പിക്കേണമേ.

അഷ്ടാവിംശദശകം സമാപ്തം.

---

## ഏകോനത്രിംശദശകം.

### അമൃതാഹരണവും മോഹിനീരൂപധാരണവും.

ഉദ്ഗച്ഛതസ്തവ കരാദമൃതം ഹരത്സു
ദൈത്യേഷു താനശരണാനനുനീയ ദേവാൻ,
സദ്യസ്തിരോദധിഥ ദേവ! ഭവൽപ്രഭാവാ-
ദുദ്യൽസ്വയൂഥ്യ കലഹാ ദിതിജാ ബഭൂവുഃ 1

സമുദ്രത്തിൽനിന്നു നിന്തിരുവടി ഉയൎന്നുവരുമ്പോൾ ത്തന്നെ, അസുരന്മാർ തൃക്കൈകളിൽനിന്നു് അമൃതം കവൎന്നതിനാൽ ആശ്രയമില്ലാതെയായിത്തീൎന്ന ദേവന്മാരെ സമാധാനപ്പെടുത്തിട്ടു് അങ്ങു് അവിടെ മറഞ്ഞു. അല്ലയോ ദേവാ! അങ്ങേടെ മായയാൽ ഉടനേതന്നെ അസുരന്മാർ തങ്ങളിൽത്തന്നെ അമൃതകലശത്തെസ്സംബന്ധിച്ചു് കലഹമുണ്ടായി.

ശ്യാമാം രുചാപി വയസാപി തനും തദാനീം
പ്രാപ്തോസി തുംഗകുചമണ്ഡലഭംഗുരാം ത്വം;
പീയൂഷകുംഭകലഹം പരിമുച്യ സൎവ്വേ
തൃഷ്ണാകുലാഃ പ്രതിയയുസ്ത്വദുരോജകുംഭേ. 2

അങ്ങു് നിറംകൊണ്ടും വയസ്സുകൊണ്ടും ശ്യാമവും അതായതു് നീലവൎണ്ണവും മദ്ധ്യയൗവനപ്രായവും വിളങ്ങുന്നതും ഉന്നതങ്ങളായ സ്തനങ്ങളുടെ ഭാരംകൊണ്ടു് അല്പം മുമ്പോട്ടു ചാഞ്ഞതും ആയ ഒരു മോഹനമായ സ്ത്രീരൂപത്തെ ധരിച്ചു. ഉടനെ അസുരന്മാരെല്ലാം അമൃതകലശത്തെ സംബന്ധിച്ച വഴക്കവസാനിപ്പിച്ചു് അങ്ങയുടെ കുചകലശങ്ങളിൽ ആശാപരവശന്മാരായി അടുത്തുവന്നു.

കാ ത്വം മൃഗാക്ഷി? വിഭജസ്വ സുധാമിമാമി-
ത്യാരൂഢരാഗവിവശാനഭിയാചതോമൂൻ
വിശ്വസ്യതേ മയി കഥം? കുലടാസ്മി; ദൈത്യാ!
ഇത്യാലപന്നപി സുവിശ്വസിതാനതാനീഃ 3

"അല്ലയോ സുന്ദരീ! നീ ആരാണു്? ഞങ്ങൾക്കു് ഈ അമൃതു പകുത്തുതരണം" എന്നു് അനുരാഗപാരവശ്യത്തോടുകൂടി, പ്രാൎത്ഥിക്കുന്ന ഈ അസുരന്മാരോടു് "അല്ലയോ അസുരശ്രേഷ്ഠന്മാരേ! എന്നെ നിങ്ങൾ എങ്ങനെയാണു് വിശ്വസിക്കുക? ഞാൻ ഒരു കുലടയാണു്" എന്നു പറഞ്ഞുവെങ്കിലും അവൎക്കു നല്ല വിശ്വാസമുണ്ടാക്കി.

മോദാൽ സുധാകലശമേഷു ദദൽസു സ ത്വാം
ദുശ്ചേഷ്ടിതം മമ സഹദ്ധ്വമിതി ബ്രുവാണാ
പംക്തിപ്രഭേദവിനിവേശിതദേവദൈത്യാ
ലീലാവിലാസഗതിഭിഃ സമദാഃ സുധാം താം. 4

ഇതുകേട്ട് അസുരന്മാർ സന്തോഷത്തോടുകൂടി, നിന്തിരുവടിയെ അമൃതകലശം ഏല്പിച്ചപ്പോറം, നിന്തിരുവടി, "ഞാൻ വല്ലതും തെററുചെയ്താൽ നിങ്ങറം ക്ഷമിച്ചുകൊള്ളണമേ" എന്നരുളിച്ചെയ്തു്, ദേവന്മാരെയും അസുരന്മാരെയും പന്തിതിരിച്ചിരുത്തി, ശൃംഗാരാദിനയങ്ങളോടുകൂടി ആടികഴഞ്ഞു്, അമൃതു വിളമ്പി.

അസ്മാസ്വിയം പ്രണയിനീത്യസുരേഷു തേഷു
ജോഷം സ്ഥിതേഷ്വഥ സമാപ്യ സുധാം സുരേഷു
ത്വം ഭക്തലോകവശഗോ നിജരൂപമേത്യ
സ്വർഭാനുമർദ്ധപരിപീതസുധാം വ്യലാവീഃ 5

ഇവറം നമ്മളിൽ പ്രണയത്തോടുകൂടിയവളാണു്; അതിനാൽ ഒരിക്കലും നമ്മെ വഞ്ചിക്കയില്ല, എന്നു വിചാരിച്ചു് ദേവന്മാൎക്കു് അമൃതുവിളമ്പുന്നതു കണ്ടിട്ടും അസുരന്മാർ മിണ്ടാതിരുന്നപ്പോറം, ഭക്തദാസനായ അങ്ങു് അമൃതു മുഴുവനും ദേവന്മാൎക്കുതന്നെ വിളമ്പിത്തീൎത്തിട്ടു്, തന്റെ രൂപംധരിച്ചു്, ദേവന്മാരുടെ ഇടയിൽ വേഷംമാറി കടന്നുകൂടിയിരുന്ന സിംഹികാപുത്രനായ രാഹു അമൃതു പകുതി കുടിച്ചപ്പോറം, അവന്റെ ശിരഃഛേദംചെയ്തു.

ത്വത്തഃ സുധാഹരണയോഗ്യഫലം പരേഷു
ദത്വാ ഗതേ ത്വയി സുരൈഃ ഖലു തേ വ്യഗൃഹ്ണൻ;
ഘോരേഥ മൂൎച്ഛതി രണേ ബലിദൈത്യമായാ-
വ്യാമോഹിതേ സുരഗണേ ത്വമിഹാവിരാസീഃ. 6

അസുരന്മാർ നിന്തിരുവടിയുടെ കൈകളിൽനിന്നു് അമൃതു് കവൎന്നെടുത്തതിനുതക്ക ഫലം അവൎക്കു കൊടുത്തിട്ടു്

നിന്തിരുവടി പോയപ്പോൾ അവർ ദേവന്മാരോടു് യുദ്ധം ചെയ്തു. ഭയങ്കരമായി മൂർച്ഛിച്ച ആ യുദ്ധത്തിൽ മഹാബലി പ്രയോഗിച്ച മായകൊണ്ടു് ദേവന്മാരെല്ലാം മയങ്ങിയപ്പോൾ നിന്തിരുവടി അവിടെ വീണ്ടും പ്രത്യക്ഷനായി.

ത്വം കാലനേമിമഥ മാലിമുഖാൻ ജഘന്ഥ;
ശക്രോ ജഘാന ബലിജംഭവലാൻ സപാകാൻ;
ശുഷ്കാർദ്രദുഷ്കരവധേ നമുചൗ ച ലൂനേ
ഫേനേന, നാരദഗിരാ ന്യരുണോ രണം ത്വം. 7

നിന്തിരുവടി, കാലനേമിയേയും മാലി മുതലായ അസുരന്മാരേയും നിഗ്രഹിച്ചു. ബലി, ജംഭൻ, വലൻ, പാകൻ ഇവരെ ഇന്ദ്രൻ വധിച്ചു. ഉണങ്ങിയതുകൊണ്ടും നനഞ്ഞതുകൊണ്ടും കൊല്ലാൻപാടില്ലാത്ത നമുചിയുടെ ശിരസ്സ് നുരകൊണ്ടു ഛേദിച്ചതിന്റെശേഷം ബ്രഹ്മാവു് പറഞ്ഞയച്ച നാരദന്റെ വാക്കിനാൽ നിന്തിരുവടി യുദ്ധം വിലക്കി.

യോഷാവപുർദ്ദനുജമോഹനമാഹിതം തേ
ശ്രുത്വാ വിലോകനകുതൂഹലവാൻ മഹേശഃ
ഭൂതൈഃ സമം ഗിരിജയാ ച ഗതഃ പദം തേ
സ്തുത്വാബ്രവീദഭിമതം; ത്വമഥോ തിരോധാഃ 8

അങ്ങു് അസുരന്മാരെ മോഹിപ്പിക്കുന്നതിനു കൈക്കൊണ്ട മോഹിനീരൂപത്തെപ്പററി കേട്ടിട്ടു് ശിവൻ അതു കാണണമെന്നാഗ്രഹിച്ചു. ഭൂതങ്ങളോടും പാർവ്വതിയോടും കൂടി വൈകുണ്ഠത്തിലെത്തി നിന്തിരുവടിയെ സ്തുതിച്ചിട്ടു് തന്റെ ആഗ്രഹത്തെ അറിയിച്ചു. ഉടനെ നിന്തിരുവടി മറയുകയും ചെയ്തു.

ആരാമസീമനി ച കന്ദുകഘാതലീലാ-
ലോലായമാനനയനാം കമനീം മനോജ്ഞാം
ത്വാമേഷ വീക്ഷ്യ വിഗളദ്വസനാം മനോഭൂ-
വേഗാദനംഗരിപുരംഗ സമാലിലിംഗ. 9

ഉടനേ ഉദ്യാനത്തിൽ പന്തടിച്ചുകളിക്കുന്നതിൽ കളിയാടിക്കൊണ്ടിരിക്കുന്ന കണ്ണോട്ടുകൂടി ഒരു സുന്ദരിയുടെ രൂപത്തിൽ നില്ക്കുന്ന നിന്തിരുവടിയെ കാററടിച്ചു വസ്ത്രംനീങ്ങിക്കണ്ടിട്ടു് ഈ ശിവൻ കാമവൈരിയായിരുന്നിട്ടും കാമാത്തനായി ഓടിയടുത്തു് ആലിംഗനംചെയ്തു.

ഭൂയോപി വിദ്രുതവതീമുപധാവ്യ ദേവോ,
വീര്യപ്രമോക്ഷവികസല്പരമാത്ഥബോധഃ
ത്വന്മാനിതസ്തവ മഹത്വമുവാച ദേവ്യൈ;
തത്താദൃശസ്ത്വമവ വാതനികേതനാഥ! 10

ശിവന്റെ കൈയിൽനിന്നു തെററി ഓടിക്കളഞ്ഞ ആ സുന്ദരിയെ അനുധാവനംചെയ്തു ശിവന്നു് ബീജസ്ഖലനം കൊണ്ടു് പരമാത്ഥബോധം ഉണ്ടാവുകയും അനന്തരം നിന്തിരുവടിയാൽ പൂജിതനായ ശിവൻ അങ്ങയുടെ മഹത്വത്തെ പാവ്വതിയോടു് അരുളിച്ചെയ്യുകയും ചെയ്തു. അങ്ങനെയെല്ലാം ഇരിക്കുന്ന ഗുരുവായൂരപ്പാ! നിന്തിരുവടി എന്നെ രക്ഷിക്കണമേ!

ഏകോനത്രിംശദശകം സമാപ്തം.

---

## ത്രിംശദശകം.

### വാമനാവതാരം.

ശക്രേണ സംയതി ഹതോപി ബലിർമഹാത്മാ
ശുക്രേണ ജീവിതതനുഃ ക്രതുവദ്ധിതോഷ്മാ
വിക്രാന്തിമാൻ ഭയനിലീനസുരാം ത്രിലോകീം
ചക്രേ വശേ സ തവ ചക്രമുഖാദഭീതഃ 1

ഇന്ദ്രൻ യുദ്ധത്തിൽ കൊന്നുവെങ്കിലും ശുക്രനാൽ ജീവിപ്പിക്കപ്പെട്ട മഹാബലി വിശ്വജിത്തു് എന്നു പറയുന്ന യാഗംകൊണ്ടു് ശക്തി വദ്ധിപ്പിച്ചു് പരാക്രമശാലിയായി

ത്തിൻറ് പ്രഹ്ലാദവംശജനായതുകൊണ്ടു് അങ്ങേ ചക്രാത്ത ഭയപ്പെടാതെ, യുദ്ധത്തിൽ ദേവന്മാർ തോററൊളിച്ചപ്പോഠം മൂന്നു ലോകത്തേയും കൈവശപ്പെടുത്തി.

പുത്രാത്തിദശ്നവശാദദിതിവ്വിഷണ്ണാ
താം കാശ്യപം നിജപതിം ശരണം പ്രപന്നാ
തൽപൂജനം തദ്ദിതാം ഹി പയോവ്രതാഖ്യം
സാ ദ്വാദശാഹമചരത്ത്വയി ഭക്തിപൂണ്ണാ. 2

മകൻെറ ആത്തായതു് ഇന്ദ്രൻെറ സങ്കടംകണ്ടു് ഏററവും വിഷണ്ണയായ അദിതി തൻെറ ഭത്താവായ കാശ്യപനെ ശരണംപ്രാപിച്ചു. അദ്ദേഹം ഉപദേശിച്ച പ്രകാരം പയോവ്രതമെന്നു പേരായ നിന്തിരുവടിയുടെ പൂജയെ അവഠം പൂണ്ണഭക്തിയോടുകൂടി പന്ത്രണ്ടുദിവസം അനുഷ്ഠിക്കയുംചെയ്തു.

തസ്യാവധൌ ത്വയി നിലീനമതേരമുഷ്യാഃ
ശ്യാമശ്ചതുർഭുജവപുഃ സ്വയമാവിരാസീഃ;
നമ്രാഞ്ച താമിഹ ഭവത്തനയോ ഭവേയം,
ഗോപ്യം മദീക്ഷണ;-മിതി പ്രലപന്നയാസീഃ 3

അതിൻെറ അവസാനത്തിൽ, നിന്തിരുവടിയിൽ ലയിച്ചിരിക്കുന്ന മനസ്സോടുകൂടിയ ഇവളുടെ മുമ്പിൽ ശ്യാമളാകൃതിയോടും, നാലു തൃക്കൈകളോടും നിന്തിരുവടി പ്രത്യക്ഷനായി. ഭക്തിപൂവ്വം നമസ്കരിച്ച അവളോടു് "ഞാൻ ഭവതിയുടെ പുത്രനായി ജനിക്കും. എന്നെക്കണ്ടതായി വെളിക്ക മിണ്ടരുതു്" എന്നു പറഞ്ഞിട്ടു മറഞ്ഞു.

ത്വം കാശ്യപേ തപസി സന്നിദധത്തദാനീം
പ്രാപ്തോസി ഗർഭമദിതേഃ, പ്രണുതോ വിധാത്രാ;
പ്രാസൂത ച പ്രകടവൈഷ്ണവദിവ്യരൂപം
സാ ദ്വാദശീശ്രവണപുണ്യദിനേ ഭവന്തം. 4

പിന്നെ നിന്തിരുവടി ബ്രഹ്മാവിനാൽ സ്തുതിക്കപ്പെട്ടു് തപോനിഷ്ഠയോടുകൂടിയ കാശ്യപനിൽ പ്രവേശിച്ചു് അദിതിയുടെ ഗർഭത്തെ പ്രാപിച്ചു. അവരാ തിരുവോണവും ദ്വാദശിയും കൂടിയ പുണ്യദിനത്തിൽ ശംഖചക്രങ്ങൾ, പീതാംബരം, വനമാല മുതലായ സ്പഷ്ടമായ വിഷ്ണുചിഹ്നങ്ങളോടുകൂടിയ നിന്തിരുവടിയെ പ്രസവിക്കയുംചെയ്തു.

പുണ്യാശ്രമം തമഭിവർഷതി പുഷ്പവർഷൈർ-
ഹർഷാകുലേ സുരഗണേ കൃതതൂര്യഘോഷേ,
ബദ്ധ്വാഞ്ജലിം ജയജയേതി നുതഃ പിതൃഭ്യാം
ത്വം തൽക്ഷണേ പടുതമം വടുരൂപമാധാഃ 5

ദേവസമൂഹം സന്തോഷപാരവശ്യത്തോടുകൂടി ആ പുണ്യാശ്രമത്തിൽ പുഷ്പവർഷം ചെയ്യുകയും പെരുമ്പറയുടെ ശബ്ദം മുഴക്കുകയും ചെയ്തുകൊണ്ടിരിക്കുമ്പോൾ, അച്ഛനമ്മമാർ അഞ്ജലിബന്ധത്തോടു നിന്തിരുവടിയെ ജയ ജയ എന്നു സ്തുതിക്കയും നിന്തിരുവടി ഉടൻതന്നെ സാമർത്ഥ്യമേറിയ ഒരു വടുവിന്റെ രൂപത്തെ ധരിക്കയുംചെയ്തു.

താവൽ പ്രജാപതിമുഖൈരുപനീയ മൌഞ്ജീ-
ദണ്ഡാജിനാക്ഷവലയാദിഭിരർച്ച്യമാനഃ
ദേദീപ്യമാനവപുരീശ കൃതാഗ്നികാര്യ-
സ്ത്വം പ്രാസ്ഥിഥാ ബലിഗൃഹം പ്രകൃതാശ്വമേധം. 6

അപ്പോൾ ബ്രഹ്മാവു് മുതലായവർ നിന്തിരുവടിയുടെ ഉപനയനം നടത്തുകയും നിന്തിരുവടിക്കു് ദണ്ഡം, തോൽ, ജപമാല മുതലായവ സമ്മാനിക്കയുംചെയ്തു. പരമേശ്വരൻ നിന്തിരുവടിക്കു് സമിദാധാനം അനുഷ്ഠിച്ചു. ഈ സംസ്കാരങ്ങളെല്ലാം കഴിഞ്ഞപ്പോൾ ബ്രഹ്മതേജസ്സുകൊണ്ടു ജ്വലിക്കുന്ന ശരീരത്തോടുകൂടി നിന്തിരുവടി അശ്വമേധം ആരംഭിച്ചിട്ടുള്ള മഹാബലിയുടെ ഗൃഹത്തിലേയ്ക്കു പുറപ്പെട്ടു. വടുരൂപം ധരിച്ച ഭഗവാനു് സൂര്യൻ ഗായത്രി ഉപദേശിച്ചു.

ബൃഹസ്പതി യജ്ഞോപവീതവും, പിതാവായ കാശ്യപൻ മുഞ്ജമെന്ന പുല്ലുകൊണ്ടുണ്ടാക്കിയ മേഖലയും, ഭൂമിദേവി കൃഷ്ണമൃഗത്തോലും, ചന്ദ്രൻ ദണ്ഡവും സമ്മാനിച്ചു. കൗപീനം നല്കിയതു് മാതാവായ അദിതിയാണു്. സ്വർഗ്ഗമാണു് കുട കൊടുത്തതു്. ബ്രഹ്മാവിൽനിന്നു കമണ്ഡലു ലഭിച്ചു. ദർഭപ്പുല്ലുകൾ ആയിരുന്നു സപ്തർഷികൾ കാഴ്ചവച്ചതു്. ജപമാല സരസ്വതിയുടെ സമ്മാനമായിരുന്നു.

ഗാത്രേണ ഭാവിമഹിമോചിതഗൗരവം പ്രാഗ്-
വ്യാവൃണ്വതേവ ധരണീം ചലയന്നയാസീഃ;
ഛത്രം പരോഷ്മതിരണാത്ഥമിവാദധാനോ;
ദണ്ഡം ച ദാനവജനേഷ്വിവ സംനിധാതും. 7

പിൽക്കാലത്തുണ്ടാകാനിരിക്കുന്ന വലിപ്പത്തിനുതക്ക വിധത്തിലുള്ള ഘനം മുമ്പേതന്നെ വെളിപ്പെടുത്തുകയാണോ എന്നു തോന്നത്തക്കവണ്ണം ഇൗട്ടുള്ള ശരീരംകൊണ്ടു ഭൂമിയെ ചലിപ്പിച്ചുകൊണ്ടു് നിന്തിരുവടി എഴുന്നള്ളി. ശത്രുക്കളുടെ പ്രതാപച്ചൂടിനെ തടുക്കുന്നതിനെന്നപോലെ ഒരു കുടയും അസുരന്മാരിൽ പ്രയോഗിക്കുന്നതിനെന്നപോലെ ഒരു ദണ്ഡവും നിന്തിരുവടി ധരിച്ചിരുന്നു.

താം നർമ്മദോത്തരതടേ ഹയമേധശാലാ-
മാസേദുഷി ത്വയി രുചാ തവ രുദ്ധനേത്രൈഃ,
ഭാസ്വാൻ കിമേഷ? ദഹനോ നു? സനൽകുമാരോ
യോഗീ നു? കോƒയമിതി ശുക്രമുഖൈഃ ശശങ്കേ. 8

നിന്തിരുവടി നർമ്മദയുടെ വടക്കേത്തീരത്തുള്ള മഹാബലിയുടെ ആ അശ്വമേധശാലയിൽ ചെന്നപ്പോൾ നിന്തിരുവടിയുടെ തേജസ്സുകൊണ്ടു് കണ്ണുമയങ്ങിപ്പോയ ശുക്രൻ മുതലായവർ, ഇതു സൂര്യനോ? അഗ്നിയോ? സനൽകുമാരനെന്ന യോഗിയോ? ആരാണു് എന്നു ശങ്കിച്ചുപോയി.

ആനീതമാശു ഭൃഗുഭിർമ്മഹസാഭിഭൂതൈ-
സ്ത്വാം രമ്യരൂപമസുരഃ പുളകാവൃതാംഗഃ
ഭക്ത്യാ സമേത്യ സുകൃതീ പരിഷിച്യ പാദൌ
തത്തോയമന്വധൃത മൂർദ്ധനി തീർത്ഥതീർത്ഥം. 9

നിന്തിരുവടിയുടെ തേജസ്സുകൊണ്ടു് കാന്തിമങ്ങിയ ശുക്രാചാര്യൻ എതിരേററു് അകത്തേക്കു കൂട്ടിക്കൊണ്ടു ചെന്ന സുന്ദരാകാരനായ നിന്തിരുവടിയുടെ അടുക്കൽ ഭക്തിയോടുകൂടി രോമാഞ്ചകഞ്ചുകിതശരീരനായി വന്നു് ആ പുണ്യവാനായ അസുരചക്രവർത്തി, തൃക്കാലുകൾ കഴുകി. പാമപാവനമായ ആ ജലത്തെ ശിരസ്സിൽ ധരിച്ചു.

പ്രഹ്ലാദവംശജതയാ ക്രതുഭിർദ്വിജേഷു
വിശ്വാസതോ നു തദിദം ദിതിജോപി ലേഭേ
യത്തേ പദാംബു ഗിരിശസ്യ ശിരോഭിലാല്യം;
സ ത്വം വിഭോ! ഗുരുപുരാലയ! പാഹി രോഗാത്. 10

ശ്രീപരമേശ്വരൻ ശിരസ്സിൽ ധരിച്ചു ബഹുമാനിക്കുന്ന നിന്തിരുവടിയുടെ പാദതീർത്ഥം അസുരനായിരുന്നിട്ടും മഹാബലിക്കു ലഭിച്ചതു്, പ്രഹ്ലാദൻെറ വംശത്തിൽ പിറന്നവനാകകൊണ്ടോ, അനവധി യാഗങ്ങൾചെയ്തു സമ്പാദിച്ച പുണ്യംകൊണ്ടോ, ബ്രാഹ്മണരിലുള്ള വിശ്വാസം കൊണ്ടോ എന്തുകൊണ്ടെന്നു് എനിക്കു നിശ്ചയമില്ല. അപ്രകാരമെല്ലാമുള്ള മാഹാത്മ്യത്തോടുകൂടിയ നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശാ! എന്നെ രോഗങ്ങളിൽനിന്നും രക്ഷിക്കണമേ!

ത്രിംശദശകം സമാപ്തം.

# ഏകത്രിംശദശകം.

## വാമനചരിതവർണ്ണനം.

പ്രീത്യാ ദൈത്യസ്തവ തനുമഹഃപ്രേക്ഷണാത് സർവ്വഥാപി
ത്വാമാരാധ്യന്നജിത! രചയന്നഞ്ജലിം സഞ്ജഗാദ;
മത്തഃ കിം തേ സമഭിലഷിതം? വിപ്രസൂനോ! വദ ത്വം;
വിത്തം,ഭക്തം,ഭവനമവനീം വാപി സർവ്വം പ്രദാസ്യേ. 1

മഹാബലി നിന്തിരുവടിയുടെ ശരീരത്തിൻെറ തേജസ്സുകണ്ടു സന്തോഷത്തോടുകൂടി എല്ലാപ്രകാരത്തിലും നിന്തിരുവടിയെ പൂജിച്ചിട്ടു പറഞ്ഞു:—അല്ലയോ ബ്രാഹ്മണകുമാരാ! എന്നിൽനിന്നു് അങ്ങു് എന്താണു് ആഗ്രഹിക്കുന്നതു്? പറയൂ. ധനമോ, ഭോജനമോ, ഭവനമോ, ഭൂമിയോ, എല്ലാംതന്നെയോ തരുന്നതിനു ഞാൻ ഒരുക്കമാണു്.

താമക്ഷീണാം ബലിഗിരമുപാകർണ്ണ്യ കാരുണ്യപൂർണ്ണോ-
പ്യസ്യോത്സേകം ശമയിതുമനാ ദൈത്യവംശം പ്രശംസൻ
ഭൂമിം പാദത്രയപരിമിതാം പ്രാർത്ഥയാമാസിഥ ത്വം;
സർവ്വം ദേഹീതി തു നിഗദിതേ കസ്യ ഹാസ്യന്ന വാ സ്യാത്?

ആ മഹാബലിയുടെ അത്യന്തോദാരമായ വാക്കുകേട്ടിട്ടു് നിന്തിരുവടി, കാരുണ്യാകുലനായിത്തീൎന്നു എങ്കിലും ഇവൻെറ അഹങ്കാരം ശമിപ്പിക്കണമെന്നുള്ള വിചാരത്തോടുകൂടി ദൈത്യന്മാരുടെ തറവാട്ടുമഹിമ പുകഴ്ത്തിക്കൊണ്ടു് മൂന്നടിഭൂമിമാത്രം അപേക്ഷിച്ചു. യാചിക്കയാണെങ്കിലും ഒരു വകതിരുവൊക്കെ വേണ്ടേ? എല്ലാം തരണമെന്നു പറഞ്ഞാൽ അതു് പരിഹാസകാരണമായിത്തീരുകയില്ലേ? "അമ്പോ! ആ ബ്രാഹ്മണക്കുട്ടിയുടെ അത്യാഗ്രഹം" എന്നു പറഞ്ഞു് ആളുകൾ പരിഹസിക്കയില്ലേ?

വിശ്വേശം മാം ത്രിപദമിഹ കിം യാചസേ?ബാലിശസ്ത്വം;
സർവ്വാം ഭൂമിം വൃണു; കിമമുനേത്യാലപത്ത്വാം സ ദൃപ്യൻ;

യസ്മാദ്ദർപ്പാത്ത്രിപദപരിപൂർത്ത്യക്ഷമഃ ക്ഷേപവാദാൻ
ബന്ധം ചാസാവഗമദതദർഹോപി ഗാഢോപശാന്ത്യൈ. 3

"അങ്ങ് ത്രൈലോക്യനാഥനായ എന്നോട് മൂന്നടി സ്ഥലംമാത്രം ചോദിക്കുന്നതെന്തുകൊണ്ട്? അങ്ങ് ഒരു മടയനാണെന്ന തോന്നുന്നുവല്ലോ. ഭൂമി മുഴുവനും ചോദിക്കൂ. ഈ മൂന്നടി ഭൂമികൊണ്ടെന്താണു പ്രയോജനം?" ഇപ്രകാരം ആ അസുരചക്രവർത്തി അഹങ്കാരത്തോടുകൂടി നിന്തിരുവടിയോടു പറഞ്ഞു. ആ അഹങ്കാരംനിമിത്തമാണ്, ഒടുവിൽ നല്ലവണ്ണം മനശ്ശാന്തിവരുന്നതിനായിട്ട് മൂന്നടി തികയ്ക്കുന്നതിനു കഴിവില്ലാഞ്ഞു് ആക്ഷേപവചനങ്ങൾ കേൾക്കുന്നതിനും ബന്ധനത്തിൽ അകപ്പെടുന്നതിനും, അങ്ങനെ ഒന്നും അനിഷ്ടങ്ങൾ സഹിക്കേണ്ടവനല്ലെങ്കിലും അയാൾക്കു ഇടയായത്.

പാദത്ര്യാ യദി ന മുദിതോ വിഷ്ടപൈർന്നാപി തുഷ്യേ-
ദിത്യുക്തേസ്മിൻ വരദ! ഭവതേ ദാതുകാമേഥ തോയം
ദൈത്യാചാര്യ്യസ്തവ ഖലു പരീക്ഷാർത്ഥിനഃപ്രേരണാത്തം,
'മാ മാ ദേയം; ഹരിരയ'മിതി വ്യക്തമേവാബഭാഷേ. 4

മൂന്നടികൊണ്ട് തൃപ്തിപ്പെടാത്തവൻ ലോകങ്ങൾ എല്ലാം കിട്ടിയാലും തൃപ്തനാകുകയില്ല എന്നു നിന്തിരുവടി അരുളിച്ചെയ്തതുകേട്ടു മഹാബലി നിന്തിരുവടിക്ക് ദാനത്തിന്റെ ചടങ്ങായി തോയദാനം ചെയ്വാൻ ഭാവിച്ചപ്പോൾ ദൈത്യഗുരുവായ ശുക്രാചാര്യർ മഹാബലിയെ പരീക്ഷിക്കുവാൻ ആഗ്രഹിക്കുന്ന നിന്തിരുവടിയുടെ പ്രേരണകൊണ്ടു തന്നെ "അരുതു്, അരുതു്, കൊടുക്കരുതു്; ഇതു് വിഷ്ണുവാണു്" എന്നു സ്പഷ്ടമായിത്തന്നെ പറഞ്ഞു.

യാചത്യേവം യദി സ ഭഗവാൻ, പൂർണ്ണകാമോസ്മി സോഹം;
ദാസ്യാമ്യേവ; സ്ഥിരമിതി വദൻ കാവ്യശപ്തോപി ദൈത്യഃ
വിന്ധ്യാവല്യാ നിജദയിതയാ ദത്തപാദ്യായ തുഭ്യം
ചിത്രം ചിത്രം സകലമപി സ പ്രാർപ്പയത്തോയപൂർവ്വം. 5

ആ ഭഗവാനാണ് ഇങ്ങനെ എന്നോട്ട യാചിക്കുന്നതെങ്കിൽ ഞാൻ കൃതാൎത്ഥനായിത്തീൎന്നിരിക്കുന്നു. ഞാൻ തീൎച്ചയായി കൊടുക്കുകതന്നെ ചെയ്യും. എന്നുത്തരംപറഞ്ഞ മഹാബലി, "നിനക്കു ഗുരുവിന്റെ വാക്കു കേൾക്കാത്തതിനാൽ ഐശ്വൎയ്യഭ്രംശം വരട്ടേ" എന്നു ശുക്രനാൽ ശപിക്കപ്പെട്ടു എങ്കിലും, ബലിയുടെ ഭാൎയ്യയായ വിന്ധ്യാവലി പാദപ്രക്ഷാളനത്തിനു വെള്ളമൊഴിച്ചുതന്നു നിന്തിരുവടിക്കു തോയദാനപുരസ്സരം സൎവ്വവും സമൎപ്പിച്ചു. ആശ്ചൎയ്യം! ആശ്ചൎയ്യം!

നിസ്സന്ദേഹം ദിതികുലപതൌ ത്വയ്യശേഷാൎപ്പണം തദ്-
വ്യാതന്വാനേ മുമുചുഋഷയഃ സാമരാഃ പുഷ്പവൎഷം;
ദിവ്യം രൂപം തവ ച തദിദം പശ്യതാം വിശ്വഭാജാ-
മുച്ചൈരുച്ചൈരവൃധദവധീകൃത്യ വിശ്വാണ്ഡഭാണ്ഡം. 6

ആ അസുരചക്രവൎത്തി സംശയംകൂടാതെ നിന്തിരുവടിയിൽ സകലസമൎപ്പണംചെയ്യുമ്പോൾ ദേവന്മാരും ഋഷികളും പൂമഴപൊഴിച്ചു. ഉടനേ നിന്തിരുവടിയുടെ ദിവ്യമായ ആ രൂപം എല്ലാവരും നോക്കിക്കൊണ്ടിരിക്കത്തന്നെ ഉയൎന്നുയൎന്നു ബ്രഹ്മാണ്ഡകടാഹത്തിൽ മുട്ടുവാൻ തക്കവണ്ണം വളൎന്നു.

ത്വൽപ്പാദാഗ്രം നിജപദഗതം പുണ്ഡരീകോത്ഭവോസൌ
കുണ്ഡീതോയൈരസിചദപുനാദ്യജ്ജലം വിശ്വലോകാൻ;
ഹൎഷോൽക്കൎഷാൽസുബഹുനനൃതുഃ ഖേചരൈരുത്സവേസ്മിൻ;
ഭേരീം നിഘ്നൻ ഭുവനമചരജ്ജാംബവാൻ ഭക്തിശാലീ. 7

ബ്രഹ്മാവു തന്റെ ലോകത്തിലെത്തിയ നിന്തിരുവടിയുടെ പാദാഗ്രത്തെ കമണ്ഡലുജലംകൊണ്ടു അഭിഷേകം ചെയ്തു. ആ ജലമാണ് ഗംഗയായി പരിണമിച്ചു ലോകങ്ങളെയെല്ലാം ശുദ്ധമാക്കിയതു്. ഈ ഉൽസവാവസരത്തിൽ ആകാശചാരികളായ ദേവാദികൾ സന്തോഷാധിക

ത്താൽ വളരെ നൃത്തംചെയ്തു. ഭക്തശിരോമണിയായ ജാംബവാൻ പെരുമ്പറയടിച്ചുകൊണ്ടു ലോകമെല്ലാം സഞ്ചരിച്ചു.

താവദ്ദൈത്യാസ്ത്വനുമതിമൃതേ ഭർത്തുരാരബ്ധയുദ്ധാ
ദേവോപേതൈർഭവദനുചരൈഃ സംഗതാ ഭംഗമാപൻ;
കാലാത്മായംവസതി പുരതോ യദ്വശാത് പ്രാഗ്ജിതാഃസ്മഃ;
കിം വോ യുദ്ധൈരിതി ബലിഗിരാ തേഥ പാതാളമാപുഃ. 8

ആ അവസരത്തിൽ അസുരന്മാർ അവരുടെ രാജാവായ മഹാബലിയുടെ അനുവാദംകൂടാതെ യുദ്ധത്തിനാരംഭിച്ചു എങ്കിലും, ദേവന്മാരും നിന്തിരുവടിയുടെ അനുചരന്മാരും ഒരുമിച്ച് അവരെ എതിർത്തതിനാൽ അവർ തോററുപോയി. 'കാലസ്വരൂപനായ ഭഗവാനാണ് നമ്മുടെ മുമ്പിൽ ഈ നില്ക്കുന്നതു്. ഇദ്ദേഹത്തിന്റെ വൈഭവത്താലാണു നാം മുമ്പു ജയിച്ചിട്ടുള്ളതു്. ഇപ്പോഴം നാം തോല്ക്കേണ്ട കാലമാണ്. അതിനാൽ നിങ്ങൾ യുദ്ധംചെയ്തുകൊണ്ടു ഫലമൊന്നുമില്ല' എന്നുള്ള മഹാബലിയുടെ വാക്കനുസരിച്ച് അവർ പാതാളത്തെ പ്രാപിക്കയുംചെയ്തു.

പാശൈർബ്ബദ്ധം പതഗപതിനാ ദൈത്യമുച്ചൈരവാദീ-
'സ്താർത്തീയീകം ദിശ മമപദം; കിം ന വിശ്വേശ്വരോസി?'
'പാദം മൂർദ്ധ്നി പ്രണയ ഭഗവ'ന്നിത്യകമ്പം വദന്തം
പ്രഹ്ലാദസ്തം സ്വയമുപഗതോ മാനയന്നസ്തവീത് ത്വാം. 9

ഗരുഡനാൽ വരുണപാശംകൊണ്ടു ബന്ധിക്കപ്പെട്ട ആ അസുരശ്രേഷ്ഠനോടു നിന്തിരുവടി ഉറക്കെപ്പറഞ്ഞു:— 'എനിക്ക് മൂന്നാമത്തെ അടിക്കു സ്ഥലംതരിക; നീ വിശ്വേശ്വരൻ അല്ലയോ?' ഇതിനുത്തരമായി യാതൊരു കലുക്കവുംകൂടാതെ 'അല്ലയോ ഭഗവാനേ! തൃക്കാൽ എന്റെ തലയിൽ വച്ചരുളിയാലും' എന്നു പറയുന്ന മഹാബലിയെ ബഹുമാനിച്ചുകൊണ്ട് അവിടെ തനിയേ വന്നുചേർന്നു പ്രഹ്ലാദൻ നിന്തിരുവടിയെ സ്തുതിച്ചു.

"ദർപ്പോച്ഛിത്ത്യൈ വിഹിതമഖിലം; ദൈത്യ! സിദ്ധോഽസി
(പുണ്യൈർ;-
ല്ലോകസ്തേഽസ്തു ത്രിദിവവിജയീ; വാസവത്വം ച പശ്ചാത്;
മൽസായുജ്യം ഭജ ച പുന''രിത്യന്വഗൃഹ്ണാ ബലിം തം;
വിപ്രൈഃ സന്താനിതമഖവരഃ പാഹി വാതാലയേശ! 10

'അല്ലയോ അസുരശ്രേഷ്ഠ! ഞാൻ ഇച്ചെയ്തതെല്ലാം നിന്റെ അഹങ്കാരം ശമിപ്പിക്കാനായിട്ടാണ്. നീ പുണ്യങ്ങൾ അനവധി ചെയ്തിട്ടുള്ളതിനാൽ സിദ്ധനായിരിക്കുന്നു. നിനക്കു സ്വർഗ്ഗത്തെക്കാൾ ശ്രേഷ്ഠതരമായ ലോകവും പിന്നീട് ഇന്ദ്രത്വവും സിദ്ധിക്കട്ടെ ഒടുവിൽ നീ എന്റെ സായുജ്യം പ്രാപിച്ചുകൊൾക' (എന്നിൽ ലയിച്ചുകൊൾക) എന്ന് നിന്തിരുവടി ആ മഹാബലിയെ അനുഗ്രഹിച്ചു. അനന്തരം ബ്രാഹ്മണരെക്കൊണ്ട് ശ്രേഷ്ഠമായ യാഗം നടത്തിച്ച നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശാ! എന്നെ രക്ഷിക്കണമേ.

ഏകത്രിംശദശകം സമാപ്തം.

---

## ദ്വാത്രിംശദശകം

**മത്സ്യാവതാരവർണ്ണനം.**

പുരാ ഹയഗ്രീവമഹാസുരേണ
ഷഷ്ഠാന്തരാന്തോദ്യദകാണ്ഡകല്പേ,
നിദ്രോന്മുഖബ്രഹ്മമുഖാദ്ധൃതേഷു
വേദേഷ്വധിത്സഃ കില മത്സ്യരൂപം. 1

പണ്ട് ആറാമത്തെ മന്വന്തരത്തിന്റെ അവസാനത്തിൽ പെട്ടെന്നുണ്ടായ പ്രളയകാലത്ത് ഉറങ്ങാൻഭാവിക്കുന്ന ബ്രഹ്മാവിന്റെ മുഖത്തിൽനിന്നു ഹയഗ്രീവമഹാ

സുരൻ വേദങ്ങളെ അപഹരിച്ചപ്പോൾ നിന്തിരുവടി മത്സ്യാകൃതിയെ ധരിക്കുന്നതിന്ന് ആഗ്രഹിച്ചു.

സത്യവ്രതസ്യ ദ്രമിളാധിഭർത്തുർ-
ന്നദീജലേ തർപ്പയതസ്തദാനീം
കരാഞ്ജലൗ സഞ്ജ്വലിതാകൃതിസ്ത്വ-
മദൃശ്യഥാഃ കശ്ചന ബാലമീനഃ 2

ആ അവസരത്തിൽ കൃതമാലാനദിയുടെ ജലത്തിൽ തർപ്പണംചെയ്തുകൊണ്ടിരുന്ന തമിഴനാട്ടിലെ രാജാവായ സത്യവ്രതന്റെ തൊഴുകൈയിൽ കോരിയെടുത്ത വെള്ളത്തിൽ നിന്തിരുവടി തേജസ്സുകൊണ്ടു ജ്വലിക്കുന്ന ആകൃതിയോടുകൂടിയ ഒരു ബാലമത്സ്യമായി കാണപ്പെട്ടു.

ക്ഷിപ്തം ജലേ ത്വാം ചകിതം വിലോക്യ
നിന്യേംബുപാത്രേണ മുനിഃ സ്വഗേഹം;
സ്വല്പൈരഹോഭിഃ കലശീം ച കൂപം
വാപീം സരശ്ചാനശിഷേ വിഭോ! ത്വം. 3

ആ മുനി വെള്ളത്തിൽ നിക്ഷേപിച്ച നിന്തിരുവടി ഭയപ്പെടുന്നതായി കണ്ടു്, നിന്തിരുവടിയെ ജലപാത്രത്തിലാക്കി തന്റെ ഗൃഹത്തിലേയ്ക്കു കൊണ്ടുപോയി. അല്ലയോ വിഭോ! നിന്തിരുവടി, ഏതാനും ദിവസങ്ങൾകൊണ്ടു്, മുറയ്ക്കു കുടം, കിണറു്, കുളം, തടാകം ഇവ മുററത്തക്ക വണ്ണം വളൎന്നു.

യോഗപ്രഭാവാദ് ഭവദാജ്ഞയൈവ
നീതസ്തതസ്ത്വം മുനിനാ പയോധിം,
പൃഷ്ടോമുനാ കല്പദിദൃക്ഷുമേനം
സപ്താഹമാസ്വേതി വദന്നയാസീഃ 4

അനന്തരം നിന്തിരുവടിയുടെ നിയോഗത്താൽത്തന്നെ ആ മുനി നിന്തിരുവടിയെ യോഗശക്തികൊണ്ടു സമുദ്രത്തിൽ കൊണ്ടുപോയാക്കി. എന്നിട്ടു് പ്രളയം കാണ്മാനാഗ്രഹിച്ചു്, അതെന്നു സാധിക്കുമെന്നു ചോദിച്ച ആ മുനി

യോട്ട ഏഴുദിവസം കാത്തിരിക്കണമെന്നു അരുളിച്ചെയ്തിട്ട് തിരുവടി എഴുന്നള്ളി.

പ്രാപ്തേ തദുക്തേഹനി, വാരിധാരാ-
പരിപ്ലുതേ ഭൂമിതലേ, മുനീന്ദ്രഃ
സപ്തർഷിഭിഃ സാർദ്ധമപാരവാരി-
ണ്യുദ്ഘൂർണ്ണമാനഃ ശരണം യയൗ ത്വാം. 5

തിരുവടി അരുളിച്ചെയ്തിരുന്നദിവസം വന്നപ്പോൾ അവിച്ഛിന്നധാരമായി മഴപെയ്തു ഭൂമിമുഴുവൻ മുങ്ങിയതിനാൽ ആ രാജർഷി സപ്തർഷികളോടുകൂടി കരകാണാത്ത വെള്ളത്തിൽ ചുററിത്തിരിഞ്ഞു വലഞ്ഞു് ഒടുവിൽ തിരുവടിയെ ശരണംപ്രാപിച്ചു.

ധരാം ത്വദാദേശകരീമവാപ്താം
നൗരൂപിണീമാരുരുഹുസ്തദാ തേ;
തൽകമ്പകമ്പ്രേഷു ച തേഷു ഭൂയ-
സ്ത്വമംബുധേരാവിരഭൂർമ്മഹീയാൻ. 6

അപ്പോൾ തിരുവടിയുടെ നിയോഗത്താൽ തോണിയുടെ ആകൃതിധരിച്ചുവന്ന ഭൂമിയിൽ അവർ കയറി. വീണ്ടും ആ തോണിയുടെ ഇളക്കംകൊണ്ടു് അവർ ഭയാകുലന്മാരായി ചമഞ്ഞപ്പോൾ തിരുവടി സമുദ്രത്തിൽനിന്നു് മഹത്തരമായ രൂപത്തോടുകൂടി പ്രത്യക്ഷപ്പെട്ടു.

ഝഷാകൃതിം യോജനലക്ഷദീർഘാം
ദധാനമുച്ചൈസ്തരതേജസം ത്വാം
നിരീക്ഷ്യ തുഷ്ടാ മുനയസ്ത്വദുക്ത്യാ
ത്വത്തുംഗശൃംഗേ തരണിം ബബന്ധുഃ 7

മുനികൾ ഒരുലക്ഷം യോജന നീളമുള്ള മത്സ്യത്തിൻെറ ആകൃതിയെ ധരിച്ചിരിക്കുന്ന അതിതേജസ്വിയായ തിരുവടിയെ കണ്ടിട്ട് സന്തോഷഭരിതരായിട്ട് തിരുവടിയുടെ നിയോഗമനുസരിച്ചു് ഉന്നതമായ തിരുവടിയുടെ കൊമ്പിൽ തോണിയെ ബന്ധിച്ചു.

ആകൃഷ്ടനൗകോ മുനിമണ്ഡലായ
പ്രദർശയൻ വിശ്വജഗദ്വിഭാഗാൻ
സംസ്തൂയമാനോ നൃവരേണ തേന
ജ്ഞാനം പരം ചോപദിശന്നചാരീഃ 8

നിന്തിരുവടി തോണിയും വഹിച്ചുകൊണ്ടു മുനിമണ്ഡലത്തിനു് (സപ്തർഷികൾക്കു്) ലോകത്തിന്റെ നാനാഭാഗങ്ങളേയും കാണിച്ചുകൊടുത്തുകൊണ്ടും ആ രാജശ്രേഷ്ഠനാൽ സ്തുതിക്കപ്പെട്ടു്, അദ്ദേഹത്തിനു ശ്രേഷ്ഠമായ ജ്ഞാനത്തെ ഉപദേശിച്ചുകൊണ്ടും സഞ്ചരിച്ചു.

കല്പാവധൗ, സപ്തമുനീൻ പുരോവത്
സംസ്ഥാപ്യ, സത്യവ്രതഭൂമിപം തം
വൈവസ്വതാഖ്യം മനുമാദധാനഃ,
ക്രോധാദ്ധയഗ്രീവമഭിദ്രുതോഽഭൂഃ 9

പ്രളയംകഴിഞ്ഞു നിന്തിരുവടി സപ്തർഷികളെ മുമ്പിലത്തെപ്പോലെ അവരുടെ സ്ഥാനങ്ങളിലേയ്ക്കു് അയയ്ക്കുയും ആ സത്യവ്രതരാജാവിനെ വൈവസ്വതനെന്നപേരുള്ള മനുവാക്കുകയും ചെയ്തിട്ടു് കോപത്തോടുകൂടി ഹയഗ്രീവനെ എതിർത്തുചാഞ്ഞു.

സ്വതുംഗശൃംഗക്ഷതവക്ഷസം തം
നിപാത്യ ദൈത്യം, നിഗമാൻ ഗൃഹീത്വാ,
വിരിഞ്ചയേ പ്രീതഹൃദേ ദദാനഃ
പ്രഭഞ്ജനാഗാരപതേ! പ്രപായാഃ 10

തന്റെ ഉന്നതങ്ങളായ കൊമ്പുകൾകൊണ്ടു മാറിൽ കുത്തി മുറിവേല്പിച്ചു് ആ മഹാസുരനെവീഴ്ത്തി വേദങ്ങളെ വീണ്ടെടുത്തു് സന്തുഷ്ടഹൃദയനായ ബ്രഹ്മാവിനുകൊടുത്ത നിന്തിരുവടി അല്ലയോ ഗുരുവായുപുരേശ! എന്നെ രക്ഷിക്കണമേ!

ദ്വാത്രിംശദശകം
അഷ്ടമസ്കന്ധം സമാപ്തം.

# നവമസ്കന്ധം

---

## ത്രയസ്ത്രിംശദശകം

### അംബരീഷചരിതം.

വൈവസ്വതാഖ്യമനുപുത്രനഭാഗജാത-
നാഭാഗനാമകനൃപാലസുതോംബരീഷഃ
സപ്താർണ്ണവാവൃതമഹീദയിതോപി രേമേ
ത്വത്സംഗിഷു ത്വയി ച മഗ്നമനാഃ സദൈവ. 1

വൈവസ്വതമനുവിൻെറ പുത്രനായ നഭാഗന്റെ പുത്രനായി നാഭാഗൻ എന്ന രാജാവുണ്ടായി. അദ്ദേഹത്തിൻെറ പുത്രനായ അംബരീഷൻ ഏഴുസമുദ്രങ്ങളാൽ ചുററപ്പെട്ട ഭൂമിയുടെ ഭത്താവായിരുന്നുവെങ്കിലും നിന്തിരുവടിയുടെ ഭക്തന്മാരിലും നിന്തിരുവടിയിലും എപ്പോഴും ആസക്തചിത്തനായിട്ടു രമിച്ചു.

ത്വൽപ്രീതയേ സകലമേവ വിതന്വതോസ്യ
ഭക്ത്യൈവ ദേവ! നചിരാദഭൃഥാഃ പ്രസാദം;
യേനാസ്യ യാചനമൃതേപ്യഭിരക്ഷണാർത്ഥം
ചക്രം ഭവാൻ പ്രവിതതാര സഹസ്രധാരം. 2

നിന്തിരുവടിയുടെ പ്രീതിക്കായിത്തന്നെ സർവ്വകർമ്മങ്ങളും ചെയ്തുകൊണ്ടിരുന്ന ഇവൻെറ ഭക്തികൊണ്ടുതന്നെ നിന്തിരുവടി താമസിയാതെ പ്രസന്നനായിത്തീൎന്നു. അതിനാൽ ഇവൻെറ പ്രാർത്ഥനകൂടാതെതന്നെ നിന്തിരുവടി സുദർശനചക്രത്തെ അവൻെറ രക്ഷയ്ക്കായി നൽകി.

സ ദ്വാദശീവ്രതമഥോ ഭവദച്ചനാർത്ഥം
വർഷം ദധൗ മധുവനേ യമുനോപകണ്ഠേ
പത്ന്യാ സമം സുമനസാ മഹതീം വിതന്വൻ
പൂജാം; ദ്വിജേഷു വിതരൻ പശുഷഷ്ടികോടിം. 3

അവൻ പിന്നെ നിന്തിരുവടിയുടെ ആരാധനയ്ക്കായി, യമുനാസമീപത്തിലുള്ള മധുവനത്തിൽവച്ചു ശുദ്ധമാനസയായ തന്റെ ധർമ്മപത്നിയോടുകൂടി വലിയ പൂജനടത്തുകയും ബ്രാഹ്മണർക്കു് അറുപതുകോടിപശുക്കളെ ദാനംചെയ്യുകയുംചെയ്തുകൊണ്ടു് ഒരുസംവത്സരക്കാലം ദ്വാദശീവ്രതം അനുഷ്ഠിച്ചു.

തത്രാഥ പാരണദിനേ ഭവദർച്ചനാന്തേ
ദുർവ്വാസസാസ്യ മുനിനാ ഭവനം പ്രപേദേ;
ഭോക്തും വൃതശ്ച സ നൃപേണ പരാർത്തിശീലോ
മന്ദം ജഗാമ യമുനാം നിയമാൻ വിധാസ്യൻ. 4

ആ വ്രതത്തിന്റെ അവസാനത്തിൽ പാരണംചെയ്യേണ്ടുന്ന ദിവസം നിന്തിരുവടിയുടെ പൂജകഴിഞ്ഞപ്പോൾ ദുർവ്വാസസ്സെന്ന മുനി ഇവന്റെ ഭവനത്തിൽ ചെന്നു. അപ്പോൾ ഊണുകഴിക്കുന്നതിനു രാജാവിനാൽ ക്ഷണിക്കപ്പെട്ടതിനാൽ, അന്യന്മാരെ ദുഃഖിപ്പിക്കുന്ന സ്വഭാവമുള്ള ആ മഹർഷി നിത്യകർമ്മങ്ങൾ നടത്തുന്നതിനായി സാവധാനത്തിൽ യമുനാനദിയിലേയ്ക്കു പോയി.

രാജ്ഞാഥ പാരണമുഹൂർത്തസമാപ്തിഖേദാ-
ദ്വാരൈവ പാരണമകാരി ഭവൽപരേണ;
പ്രാപ്തോ മുനിസ്തദഥ ദിവ്യദൃശാ വിജാനൻ
ക്ഷിപ്യൻ ക്രുധോദ്ധൃതജടോ വിതതാന കൃത്യാം. 5

നിന്തിരുവടിയുടെ ഭക്തനായ രാജാവു്, നിത്യകർമ്മത്തിനായി യമുനയിൽപ്പോയ ദുർവ്വാസസ്സു് താമസിച്ചതിനാലും ദ്വാദശി കഴിയുന്നതിനുമുമ്പു് പാരണകഴിക്കേണ്ടതു് വ്രതത്തിന്റെ നിയമമാകയാലും വിഷമിച്ചു ഒടുവിൽ വെള്ളംകൊണ്ടുമാത്രം പാരണകഴിച്ചു. അനന്തരം വന്നുചേർന്ന ആ മുനി ദിവ്യദൃഷ്ടികൊണ്ടു് രാജാവിന്റെ പാരണകഴിഞ്ഞിരിക്കുന്ന കഥ മനസ്സിലാക്കി കോപിച്ചു വളരെ

ർവചനങ്ങൾ പറഞ്ഞുകൊണ്ട് ജടപറിച്ച് ഒരു കൃത്യയെ (പിശാചിയെ) നിർമ്മിച്ചു.

കൃത്യാം ച താമസിധരാം ഭുവനം ദഹന്തി-
മഗ്രേഭിവീക്ഷ്യ നൃപതിന്ന പദാച്ചകമ്പേ;
താദ്ഭക്തബാധമഭിവീക്ഷ്യ സുദർശനം തേ
കൃത്യാനലം ശലഭയൻ മുനിമന്വധാവത്. 6

വാളുംധരിച്ചുകൊണ്ടു ലോകത്തെ ദഹിപ്പിക്കുന്ന ആ കൃത്യയെ മുമ്പിൽ കണ്ടിട്ടും രാജാവ് നിന്നനില്പിൽനിന്ന് ഒരടിപോലും ഇളകിയില്ല എന്നാൽ നിന്തിരുവടിയുടെ സുദർശനമെന്ന തൃച്ചക്രം ആ കൃത്യയാകുന്ന അഗ്നിയെ ഈയാംപാററപോലെ ദഹിപ്പിച്ചുകളഞ്ഞിട്ട്, ഭയപ്പെട്ടു പ്രാണരക്ഷാർത്ഥം ഓടുന്ന ദുർവ്വാസസ്സിന്റെ പിന്നാലെ എത്തി.

ധാവന്നശേഷഭുവനേഷു ഭിയാ സ പശ്യൻ
വിശ്വത്ര ചക്രമപി തേ, ഗതവാൻ വിരിഞ്ചം;
കഃ കാലചക്രമതിലംഘയതീത്യപാസ്തഃ-
ശ്ശർവ്വം യയൗ, സ ച ഭവന്തമവന്ദതൈവ. 7

ആ ദുർവ്വാസസ്സ് ഭയപ്പെട്ട് എല്ലാ ലോകങ്ങളിലും ഓടീട്ടും അവിടെയെല്ലാം നിന്തിരുവടിയുടെ ചക്രവും തന്നെ പിൻതുടരുന്നതായി കണ്ടിട്ടു ബ്രഹ്മാവിന്റെ അടുക്കൽ എത്തി അഭയം അപേക്ഷിച്ചു. എന്നാൽ അദ്ദേഹം 'ഈ കാലചക്രത്തെ ആർക്കുതടയുവാൻകഴിയും?' എന്നു പറഞ്ഞു നിരസിച്ചതിനാൽ ആ മുനി അവിടെനിന്നുപോയി ശിവനെ ശരണംപ്രാപിച്ചു. അദ്ദേഹവും നിന്തിരുവടിയെ വന്ദിച്ച് ഒഴിഞ്ഞുകളഞ്ഞതേയുള്ളു.

ഭൂയോ ഭവന്നിലയമേത്യ മുനിം നമന്തം
പ്രോചേ ഭവാനഹമൃഷേ! നനു ഭക്തദാസഃ,
ജ്ഞാനം തപശ്ച വിനയാന്വിതമേവ മാന്യം;
യാഹ്യംബരീഷപദമേവ ഭജേതി ഭൂമൻ! 8

അല്ലയോ മഹാപ്രഭാവനായ ഭഗവാനേ! പിന്നെ വൈകുണ്ഠത്തിൽവന്നു നമസ്കരിക്കുന്ന ആ മുനിയോടു നിന്തിരുവടി, ഇപ്രകാരം അരുളിച്ചെയ്തു:—"അല്ലയോ ഋഷേ! ഞാൻ ഭക്തദാസനാണു്; അതു് അങ്ങേയ്ക്കും അറിയാമല്ലോ. ജ്ഞാനവും തപസ്സും വിനയംകൂടി ഉണ്ടെങ്കിലേ ബഹുമാനിക്കത്തക്കതായിരിക്കയുള്ളൂ. അങ്ങേയ്ക്കു വിനയം കുറവാണു്. അതുകൊണ്ടാണു് ഈ അനർത്ഥങ്ങളെല്ലാം വന്നുകൂടിയതു്. ഇനി ഏതായാലും അംബരീഷന്റെ അടുക്കൽപോയി അയാളുടെ പാദങ്ങളെത്തന്നെ ആശ്രയിക്കയല്ലാതെ ഒരു നിവൃത്തിയുമില്ല. അതിനാൽ അപ്രകാരം ചെയ്യൂ."

താവത്സമേത്യ മുനിനാ സ ഗൃഹീതപാദോ
രാജാപസൃത്യ ഭവദസ്ത്രമസാവനൗഷീത്;
ചക്രേ ഗതേ മുനിരദാദഖിലാശിഷോസ്മൈ
ത്വദ്ഭക്തിമാഗസി കൃതേപി കൃപാം ച ശംസൻ. 9

അനന്തരം ദുർവ്വാസസ്സു് വൈകുണ്ഠത്തിൽനിന്നു് ഓടിവന്നു് അംബരീഷന്റെ കാലുപിടിച്ചു. എന്നാൽ ആ രാജാവു് മാറിക്കളഞ്ഞിട്ടു് നിന്തിരുവടിയുടെ തൃച്ചക്രത്തെ സ്തുതിച്ചു ആ സ്തുതികേട്ടു ചക്രം അടങ്ങിപ്പോയപ്പോൾ ആ മഹർഷി അംബരീഷനു് നിന്തിരുവടിയിലുള്ള ഭക്തിയേയും, അപരാധംചെയ്ത തന്നോടുപോലും കാണിച്ച കൃപയേയും പ്രശംസിച്ചുകൊണ്ടു് ആ രാജാവിനു് സകലാനുഗ്രഹങ്ങളും നൽകി.

രാജാ പ്രതീക്ഷ്യ മുനിമേകസമാമനാശ്വാൻ
സംഭോജ്യ സാധു തമൃഷിം വിസൃജൻ പ്രസന്നം,
ഭുക്ത്വാ സ്വയം ത്വയി തതോപി ദൃഢം രതോഭൂത്;
സായുജ്യമാപ ച; സ മാം പവനേശ! പായാഃ. 10

ഒരു സംവത്സരക്കാലം ആ മഹർഷിയെ കാത്തു് ആഹാരം കഴിക്കാതിരുന്ന രാജാവു് ആ ഋഷിയെ വേണ്ടവി

ധത്തിൽ ഊട്ടി പ്രസാദിപ്പിച്ചയച്ചിട്ട് താനും ഊണുകഴിച്ചു. അദ്ദേഹത്തിന്ന പിന്നെ നിന്തിരുവടിയിൽ മുമ്പിലത്തേക്കാൾ ഭക്തി വളരെ വൎദ്ധിക്കയും ഒടുവിൽ നിന്തിരുവടിയുടെ സായുജ്യം ലഭിക്കയുംചെയ്തു. അല്ലയോ ഗുരുവായുപുരേശാ! ആ നിന്തിരുവടി എന്നെ രക്ഷിക്കണമേ.

ത്രയസ്ത്രിംശദശകം സമാപ്തം.

---

## ചതുസ്ത്രിംശദശകം.

### ശ്രീരാമാവതാരം.

ഗീൎവ്വാണൈരൎത്ഥ്യമാനോ ദശമുഖനിധനം,
കോസലേഷ്വൃഷ്യശൃംഗേ
പുത്രീയാമിഷ്ടിമിഷ്ട്വാ ദദുഷി ദശരഥ-
ക്ഷ്മാഭൃതേ പായസാഗ്ര്യം,
തദ്ഭുക്ത്യാ തൽപുരസ്ത്രീഷ്വപി തിസൃഷു സമം
ജാതഗൎഭാസു, ജാതോ
രാമസ്ത്വം ലക്ഷ്മണേന സ്വയമഥ ഭരതേ-
നാപി ശത്രുഘ്നനാമ്നാ. 1

ഉത്തരകോസലരാജ്യത്തിൽ ദശരഥരാജാവിന്ന പുത്രന്മാർ ഉണ്ടാകുന്നതിനായി ഋഷ്യശൃംഗൻ പുത്രകാമേഷ്ടി നടത്തി. ആ അവസരത്തിൽ അഗ്നികുണ്ഡത്തിൽനിന്ന് ആവിൎഭവിച്ച പ്രാജാപത്യപുരുഷൻ ഒരു പാത്രം പായസം രാജാവിന്ന നൽകി. അതു് ഭുജിച്ചതിനാൽ ദശരഥന്റെ ഭാൎയ്യമാരായ കൗസല്യയും സുമിത്രയും കൈകേയിയും ഒരുമിച്ച ഗൎഭിണികളായിത്തീൎന്നപ്പോൾ, രാവണനിഗ്രഹത്തിനായി മുമ്പേതന്നെ ദേവന്മാരാൽ പ്രാൎത്ഥിക്കപ്പെട്ടിരുന്ന നിന്തിരുവടിതന്നെ രാമനായി കൗസല്യയിൽനിന്ന

അവതരിക്കയും, നിന്തിരുവടിയുടെ ആയുധങ്ങളായ ശംഖ ചക്രങ്ങൾ ഭരതശത്രുഘ്നന്മാരായിട്ടും അനന്തൻ ലക്ഷ്മണനായിട്ടും മററു രണ്ടു രാജ്ഞിമാരിൽനിന്നും ജനിക്കയുംചെയ്തു.

കോദണ്ഡീ കൗശികസ്യ ക്രതുവരമവിതും
ലക്ഷ്മണേനാനുയാതോ
യാതോഭൂസ്താതവാചാ മുനികഥിതമനു-
ദ്വന്ദ്വശാന്താധ്വഖേദഃ,
നൃണാം ത്രാണായ ബാണൈർമ്മുനിവചനബലാത്
താടകാം പാടയിത്വാ
ലബ്ധ്വാസ്മാദസ്ത്രജാലം മുനിവനമഗമോ
ദേവ! സിദ്ധാശ്രമാഖ്യം. 2

നിന്തിരുവടി അച്ഛന്റെ നിയോഗമനുസരിച്ച് വിശ്വാമിത്രന്റെ യാഗംരക്ഷിക്കുന്നതിനായി വില്ലുംധരിച്ച് അനുജനായ ലക്ഷ്മണനാൽ അനുഗമിക്കപ്പെട്ട് ആ മുനിയോടുകൂടി അദ്ദേഹത്തിന്റെ ആശ്രമത്തിലേയ്ക്കു പുറപ്പെട്ടു. വഴിക്കു വിശപ്പിന്റെയും ദാഹത്തിന്റെയും ഉപദ്രവമുണ്ടാകാതിരിക്കുവാനായി ആ മുനി ബല എന്നും അതിബല എന്നുമുള്ള രണ്ടുമന്ത്രങ്ങൾ ഉപദേശിച്ചതിനാൽ അശേഷം ക്ഷീണമുണ്ടായില്ല. പിന്നെ തങ്ങളെ എതിർത്ത ജനോപദ്രവകാരിണിയായ താടക എന്ന രാക്ഷസിയെ സ്ത്രീയാണെങ്കിലും കൊല്ലാൻവരുമ്പോൾ കൊല്ലുന്നതിനു ദോഷമില്ലെന്നുള്ള വിശ്വാമിത്രന്റെ വാക്കു വിശ്വസിച്ച് അമ്പെയ്തു കൊന്നിട്ട് പ്രസന്നനായ ആ മഹർഷിവര്യനിൽനിന്നു ജൃംഭകം മുതലായ മഹാദിവ്യാസ്ത്രങ്ങളും ലഭിച്ചു സിദ്ധാശ്രമമെന്ന തപോവനത്തിൽ എത്തി

മാരീചം ദ്രാവയിത്വാ മഖശിരസി ശരൈ-
രന്യരക്ഷാംസി നിഘ്നൻ,
കല്യാം കുർവന്നഹല്യാം പഥി പദരജസാ
പ്രാപ്യ വൈദേഹഗേഹം

ഭിന്ദാനശ്ചാന്ദ്രചൂഡം ധനു, രവനിസുതാ-
മിന്ദിരാമേവ ലബ്ധ്വാ
രാജ്യം പ്രാതിഷ്ഠഥാസ്ത്വം ത്രിഭിരപി ച സമം
ഭ്രാതൃവീരൈഃ സദാരൈഃ 3

യാഗമാരംഭിച്ചപ്പോൾ അതു് മുടക്കാനായി വന്ന രാക്ഷസരിൽ, മാരീചനെ വായവ്യാസ്ത്രംകൊണ്ടു് ഓടിച്ചുകളകയും, മററുള്ളവരെ കൊല്ലുകയുംചെയ്തിട്ടു് നിന്തിരുവടി മാർഗ്ഗമദ്ധ്യത്തിൽ ഗൗതമശാപത്താൽ ശിലാരൂപിണിയായി കിടന്നിരുന്ന അഹല്യയെ തൃക്കാലുകളിലെ പൊടി ഏല്പിച്ചു് ശാപനിർമ്മുക്തയാക്കി വിദേഹരാജാവായ ജനകന്റെ, രാജധാനിയായ മിഥിലയിൽ എത്തി, സീതാവിവാഹത്തിനു ശുല്ക്കമായി നിശ്ചയിച്ചിരുന്ന ശിവന്റെ വില്ല് വളയ്ക്കുക മാത്രമല്ല ഒടിക്കുകകൂടിച്ചെയ്തു് സാക്ഷാൽ ലക്ഷ്മീദേവിയായ സീതയെ ഭാര്യയായി ലഭിച്ചു് തന്നോടൊരുമിച്ചുതന്നെ വിവാഹംകഴിച്ച മൂന്നു സഹോദരന്മാരോടുകൂടി അയോദ്ധ്യയിലേയ്ക്കു പുറപ്പെട്ടു.

ആരുന്ധാനേ രുഷാന്ധേ ഭൃഗുകുലതിലകേ
സംക്രമയ്യ സ്വതേജോ
യാതേ യാതോസ്യയോദ്ധ്യാം സുഖമിഹ നിവസൻ
കാന്തയാ കാന്തമൂർത്തേ!
ശത്രുഘ്നേനൈകദാഥോ ഗതവതി ഭരതേ
മാതുലസ്യാധിവാസം
താതാരബ്ധോഭിഷേകസ്തവ ഖലു വിഹതഃ
കേകയാധീശപുത്ര്യാ. 4

അല്ലയോ സുന്ദരശരീരാ! ശിവധനുർഭംഗത്താൽ കോപാകുലനായി മാർഗ്ഗമദ്ധ്യത്തിൽ നിന്തിരുവടിയെ തടുത്ത ഭാർഗ്ഗവരാമൻ നിന്തിരുവടിയെ വിഷ്ണുവെന്നു മനസ്സിലാക്കി, തന്നിലുണ്ടായിരുന്ന വൈഷ്ണവതേജസ്സിനെക്കൂടി നിന്തിരുവടിയിൽ ആക്കിയിട്ടു് തിരിച്ചുപോയപ്പോൾ നിന്തിരുവടി

അയോദ്ധ്യയിലെത്തി ഭാര്യയോടുകൂടി അവിടെ സുഖമായി പാർത്തു. പിന്നെ കുറേനാൾ കഴിഞ്ഞു് ഒരിക്കൽ ഭരതൻ ശത്രുഘ്നനോടുകൂടി തന്റെ അമ്മാവനായ യുധാജിത്തിന്റെ രാജധാനിയിൽ പോയിരിക്കുമ്പോൾ അച്ഛനായ ദശരഥൻ നിന്തിരുവടിക്കു ചെയ്യാൻ ആരംഭിച്ച അഭിഷേകം കൈകേയിയാൽ മുടക്കപ്പെട്ടുവത്രേ.

താതോക്ത്യാ യാതുകാമോ വനമനുജവധൂ-
സംയുതശ്ചാപധാരോ
പൗരാനാരുദ്ധ്യ മാർഗ്ഗേ, ഗുഹനിലയഗത-
സ്ത്വം ജടാചീരധാരീ,
നാവാ സന്തീര്യ ഗംഗാമധിപദവി പുന-
സ്തം ഭരദ്വാജമാരാ-
ന്നത്വാ തദ്വാക്യഹേതോരതിസുഖമവസ-
ശ്ചിത്രകൂടേ ഗിരീന്ദ്രേ. 5

നിന്തിരുവടി, പിതാവിന്റെ നിയോഗത്താൽ അനുജനായ ലക്ഷ്മണനോടും ഭാര്യയോടുംകൂടി വില്ലുംധരിച്ചു വനത്തിലേയ്ക്കു പുറപ്പെട്ട അവസരത്തിൽ കൂടെപ്പുറപ്പെട്ട പൗരന്മാരെ വഴിക്കുവച്ചു തടുത്തു് മടക്കി അയച്ചിട്ടു് ഗുഹന്റെ രാജധാനിയായ ശൃംഗിവേരപുരത്തിനു സമീപത്തെത്തി അവിടെവച്ചു് ജടയും വല്ക്കലവും ധരിച്ചു് ഗുഹന്റെ സഹായത്താൽ വള്ളത്തിൽക്കയറി ഗംഗകടന്നു വഴിക്കുസമീപമുള്ള ഭരദ്വാജാശ്രമത്തിൽ കയറി ആ മഹർഷിയെ നമസ്കരിച്ചിട്ടു് അദ്ദേഹത്തിന്റെ ഉപദേശപ്രകാരം ചിത്രകൂടമെന്ന പർവ്വതത്തിൽ പരമസുഖമായി പാർത്തു.

ശ്രുത്വാ പുത്രാർത്തിഖിന്നം ഖലു ഭരതമുഖാത്
സ്വർഗ്ഗയാതം സ്വതാതം,
തപ്ത്വാ ദത്വാംബു തസ്മൈ, നിദധിഥ ഭരതേ
പാദുകാം മേദിനീം ച,

അത്രിം നത്വാഥ, ഗത്വാ വനമതിവിപുലാം
ദണ്ഡകാം, ചണ്ഡകായം
ഹത്വാ ദൈത്യം വിരാധം, സുഗതിമകലയ-
ശ്ചാരു ഭോഃ ശാരഭംഗീം 6

അവിടെ പാക്കുമ്പോൾ നിന്തിരുവടി തന്നെ കാണ്മാൻവന്ന ഭരതനിൽനിന്നു്, പിതാവായ ദശരഥൻ പുത്രദുഃഖത്താൽ സ്വർഗ്ഗംപ്രാപിച്ച കഥകേട്ടു വളരെ ദുഃഖിച്ചു് താൻ അയോദ്ധ്യയിലേയ്ക്കു തിരിച്ചു ചെല്ലണമെന്നു് പ്രാത്ഥിച്ച ഭരതനു തന്റെ പ്രതിനിധിസ്ഥാനത്തിൽ വച്ചുകൊള്ളുന്നതിനു തന്റെ മെതിയടി നല്കി, ഭ്രമിദേയയും അയാളെ ഏല്പിച്ചു് അത്രിമഹർഷിയുടെ ആശ്രമത്തിൽ എഴുന്നരുളി, ആ മഹാമുനിയെ വന്ദിച്ചു് അതിവിശാലമായ ദണ്ഡകാരണ്യത്തിൽ പ്രവേശിച്ചു്, അവിടെവച്ചു് ഭയങ്കരാകാരനായ വിരാധനെന്ന രാക്ഷസനെ വധിച്ചു്, ശരഭങ്ഗന്റെ ആശ്രമത്തിൽ ചെന്നു് ആ മുനിയുടെ സ്വർഗ്ഗാരോഹണത്തെ തൃക്കൺപാർത്തു.

നത്വാഗസ്ത്യം, സമസ്താശരനികരസപ-
ത്രാകൃതിം താപസേഭ്യഃ
പ്രത്യശ്രൗഷീഃ പ്രിയൈഷീ; തദനു ച മുനിനാ
വൈഷ്ണവേ ദിവ്യചാപേ
ബ്രഹ്മാസ്ത്രേ ചാപി ദത്തേ, പഥി പിതൃസുഹൃദം
വീക്ഷ്യ ഭൂയോ ജടായും
മോദാദ് ഗോദാതടാന്തേ പരിരമസി പുരാ
പഞ്ചവട്യാം വധൂട്യാ. 7

നിന്തിരുവടി പിന്നെ അഗസ്ത്യാശ്രമത്തിൽ ചെന്നു് അഗസ്ത്യനെ വന്ദിച്ചിട്ടു്, താപസന്മാക്കു് പ്രിയംചെയ്യാനുള്ള ആഗ്രഹത്താൽ എല്ലാ രാക്ഷസസമൂഹത്തെയും നിഗ്രഹിക്കുന്നുണ്ടെന്നു് അവരോടു പ്രതിജ്ഞചെയ്തു. അനന്തരം അഗസ്ത്യൻ നല്കിയ വൈഷ്ണവമായ ദിവ്യധനുസ്സും ബ്രഹ്മാസ്ത്രവും വാങ്ങിക്കൊണ്ടു്, പിന്നെ വഴിക്കു പിതൃമിത്രമായ

ജടായുവിനെ കണ്ടു് സന്തോഷത്തോടുകൂടി ഭാൎയ്യയുമൊരു മിച്ചു് ഗോദാവരീതീരത്തുള്ള പഞ്ചവടിയിൽ സുഖമായി പാൎത്തു.

പ്രാപ്തായാഃ ശൂൎപ്പണാഖ്യാ മദനചലദ്ധൃതേ-
രൎത്ഥനൈൎന്നിസ്സഹാത്മാ
താം സൗമിത്രൗ വിസൃജ്യ, പ്രബലതമരുഷാ
തേന നിൎല്ലൂനനാസാം
ദ്രഷ്ട്വൈനാം രുഷ്ടചിത്തം ഖരമഭിപതിതം,
ദൂഷണം ച ത്രിമൂൎദ്ധം
വ്യാഹിംസീരാശരാനപ്യയുതസമധികാം-
സ്തൽക്ഷണാദക്ഷതോഷ്മ. 8

നിന്തിരുവടി, പഞ്ചവടിയിൽവന്ന കാമപരവശയായ ശൂൎപ്പണഖയുടെ അനുരാഗപ്രാൎത്ഥനകൾ കേട്ടുകേട്ടു് പൊറുതിമുട്ടി, അവളെ ലക്ഷ്മണന്റെ അടുക്കൽ അയച്ചു. കോപാകുലനായ ലക്ഷ്മണൻ അവളുടെ നാസാച്ഛേദം ചെയ്തുകളഞ്ഞു. ഇപ്രകാരം വിരൂപയാക്കപ്പെട്ട അവളെ കണ്ടിട്ടു കോപിച്ചു പ്രതികാരം ചെയ്യാനായിവന്നെതിൎത്ത ഖരനേയും ദൂഷണനേയും ത്രിശിരസ്സിനേയും പതിനായിരത്തിൽ കൂടുതൽ രാക്ഷസന്മാരേയും ഒരിടത്തും മടക്കമില്ലാത്ത പരാക്രമത്തോടുകൂടിയ നിന്തിരുവടി ഉടൻതന്നെ കൊന്നു.

സോദൎയ്യാ പ്രോക്തവാൎത്താവിവശദശമുഖാ-
ദിഷ്ടമാരീചമായാ-
സാരംഗം സാരസാക്ഷ്യാ സ്പൃഹിതമനുഗതഃ
പ്രാവധീൎബ്ബാണഘാതം,
തന്മായാക്രന്ദനിൎയ്യാപിതഭവദനുജാം
രാവണസ്താമഹാൎഷീത്,
തേനാൎത്തോപി ത്വമന്തഃ കിമപി മുദമധാ-
സ്തദ്വധോപായലാഭാത്. 9

സഹോദരി പറഞ്ഞ വൃത്താന്തം—അതായതു് പഞ്ചവടിയിൽ രാമലക്ഷ്മണന്മാർ എന്ന പരാക്രമശാലികളായ

രണ്ടു സഹോദരന്മാർ പാൎക്കുന്നു എന്നും, താപസവേഷധാരികളായ അവരോടുകൂടി പാൎക്കുന്ന ലോകൈകസുന്ദരിയായ സ്ത്രീയെ രാവണനു സമ്മാനിക്കുവാനായി താൻ അപഹരിക്കുവാൻ ശ്രമിച്ചപ്പോൾ അവർ തന്റെ നാസാച്ഛേദം ചെയ്തുകളഞ്ഞു എന്നും അതിനു പ്രതികാരം ചെയ്യാൻചെന്ന ജനസ്ഥാനനിവാസികളായ ഖരാദികളെയും അവരുടെ അനുചരന്മാരായ അനേകായിരം രാക്ഷസന്മാരെയും രാമൻ ഒററയ്ക്കു ക്ഷണനേരംകൊണ്ടു കൊന്നുകളഞ്ഞു എന്നും മററുമുള്ള വൎത്തമാനം—കേട്ടു കാമക്രോധാദികളാൽ പരവശനായിത്തീൎന്ന രാവണന്റെ നിയോഗത്താൽ മാരീചൻ ഒരു പൊൻമാനിന്റെ വേഷത്തിൽ രാമലക്ഷ്മണന്മാരുടെ ആശ്രമത്തിനു സമീപത്തു സഞ്ചരിച്ചു. സീത അതുകണ്ടു് പിടിച്ചുതരുവാൻ അപേക്ഷിച്ചതനുസരിച്ചു് നിന്തിരുവടി അതിനെ പിൻതുടൎന്നു. ജീവനോടെ പിടിപ്പാൻ പ്രയാസമെന്നു കണ്ടപ്പോൾ നിന്തിരുവടി ബാണം പ്രയോഗിച്ചു് അതിനെ കൊന്നു. എന്നാൽ ആ മാരീചൻ മരിക്കുന്ന സമയം നിന്തിരുവടിയുടെ സ്വരത്തിൽ സീതയേയും ലക്ഷ്മണനേയും വിളിച്ചു കരഞ്ഞതിനാൽ ലക്ഷ്മണൻ വിട്ടുപോന്ന സീതയെ രാവണൻ അപഹരിച്ചു. അതുകൊണ്ടു നിന്തിരുവടി ദുഃഖപരവശനായി എങ്കിലും രാവണനെ കൊല്ലുന്നതിനുള്ള വഴികിട്ടിയതിനാൽ അകമേ അല്പം സന്തോഷിച്ചു.

ഭൂയസ്തന്വീം വിചിന്വന്നഹൃത ദശമുഖ-
 സ്ത്വദ്വധൂം മദ്വധേനേ-
ത്യുക്ത്വാ യാതേ ജടായൌ ദിവമഥ സുഹൃദഃ
 പ്രാതനോഃ പ്രേതകാൎയ്യം;
ഗൃഹ്ണാനം തം കബന്ധം ജഘനിഥ; ശബരീം
 പ്രേക്ഷ്യ പമ്പാതടേ ത്വം
സമ്പ്രാപ്തോ വാതസൂനും ഭൃശമുദിതമനാഃ
 പാഹി വാതാലയേശ! 10

നിന്തിരുവടി പിന്നെ സീതയെ അന്വേഷിച്ചു നടക്കുമ്പോൾ ജടായുവിനെ കണ്ടു. 'രാവണൻ എന്നെ കൊന്നു നിന്തിരുവടിയുടെ ഭാൎയ്യയെ അപഹരിച്ചു'എന്നു പറഞ്ഞിട്ട് അവൻ സ്വൎഗ്ഗംപ്രാപിച്ചു. പിന്നെ നിന്തിരുവടി ആ ബന്ധുവിൻെറ സംസ്കാരം, ഉദകദാനം മുതലായ പ്രേതകാൎയ്യങ്ങളെല്ലാം നടത്തി. പിന്നെയും സഞ്ചരിക്കുമ്പോൾ തങ്ങളെ പിടികൂടിയ കബന്ധനെ നിന്തിരുവടി കൊന്നു. അനന്തരം ശബരി എന്ന സിദ്ധതാപസിയുടെ ആശ്രമത്തിൽ പോയി അവളെ കണ്ടിട്ടു പമ്പാതീരത്തിൽ ഹനൂമാനുമായി കണ്ടുമുട്ടി വളരെ സന്തോഷിച്ചു അല്ലയോ ഗുരുവായുപുരേശാ! എന്നെ രക്ഷിക്കണമേ!

ചതുസ്ത്രിംശദ്ദശകം സമാപ്തം.

---

## പഞ്ചത്രിംശദ്ദശകം.

### ശ്രീരാമചരിതം.

നീതഃ സുഗ്രീവമൈത്രീം തദനു ഹനുമതാ,
ദുന്ദുഭേഃ കായമുച്ചൈഃ
ക്ഷിപ്ത്വാംഗുഷ്ഠേന, ഭൂയോ ലുലുവിഥ യുഗപത്
പത്രിണാ സപ്തസാലാൻ;
ഹത്വാ സുഗ്രീവഘാതോദ്യതമതുലബലം
ബാലിനം വ്യാജവൃത്ത്യാ
വൎഷാവേലാമനൈഷീൎവിരഹതരളിത-
സ്ത്വം മതംഗാശ്രമാന്തേ. 1

പിന്നെ ഹനൂമാൻ നിന്തിരുവടിയെ സുഗ്രീവനുമായി സഖ്യംചെയ്യിച്ചു. തനിക്കു ബാലിയെ വധിക്കുന്നതിനു സാമൎത്ഥ്യമുണ്ടെന്നു സുഗ്രീവനു വിശ്വാസമുണ്ടാക്കുന്നതിനായി നിന്തിരുവടി ദുന്ദുഭിയുടെ അസ്ഥിശേഷമായ ശരീ

രത്തെ കാലിൻെറ പെരുവിരൽകൊണ്ടു് എടുത്തു വളരെ പൊക്കത്തിൽ എറിയുകയും ഒരേശരംകൊണ്ടു ഏഴു സാല ങ്ങളെ ഒരുമിച്ചു മുറിക്കയുംചെയ്തു. അനന്തരം സുഗ്രീവനെ വധിക്കവാൻ ഒരുങ്ങിയ അതുലപരാക്രമശാലിയായ ബാലി യെ വ്യാജവൃത്തി കൈക്കൊണ്ടു്—അതായതു നേരിട്ടു യുദ്ധം ചെയ്യാതെ ഒളിച്ചുനിന്നു് ശരംപ്രയോഗിച്ചു്—കൊന്നിട്ടു് സീതാവിരഹവിഹ്വലനായിട്ടു്, മതംഗമഹർഷിയുടെ ആശ്രമത്തിനു സമീപത്തിലുള്ള ഒരു ഗുഹയിൽ മഴക്കാലം കഴിച്ചുകൂട്ടി.

സുഗ്രീവേണാനുജോക്ത്യാ സഭയമഭിയതാ-
വ്യൂഹിതാം വാഹിനീം താ-
മൃക്ഷാണാം വീക്ഷ്യ ദിക്ഷു ദ്രുതമഥ ദയിതാ-
മാർഗ്ഗണായാവനമ്രാം
സന്ദേശം ചാങ്ഗുലീയം പവനസുതകരേ
പ്രാദിശോ മോദശാലീ;
മാർഗ്ഗേ മാർഗ്ഗേ മമാർഗ്ഗേ കപിഭിരപി തദാ
ത്വൽപ്രിയാ സപ്രയാസൈഃ 2

അനന്തരം ക്രുദ്ധനായ ലക്ഷ്മണൻെറ വാക്കുകേട്ടു് വളരെ ഭയത്തോടുകൂടി തിരുമുമ്പിൽവന്ന സുഗ്രീവൻെറ ആജ്ഞയനുസരിച്ചു് അണിനിരന്നു ഉടനെ സീതാന്വേഷണത്തിനായി പുറപ്പെടുവാൻ തയാറായിരിക്കുന്ന വാനരന്മാരുടെ സൈന്യംകണ്ടു നിന്തിരുവടി സന്തോഷത്തോടുകൂടി ഹനുമാൻെറ കൈയിൽ അംഗുലീയവും സന്ദേശവും ഏൽപ്പിച്ചു. അനന്തരം വാനരന്മാർ വളരെ പ്രയാസപ്പെട്ടു് എല്ലാവഴിക്കും നിന്തിരുവടിയുടെ ഭാര്യയെ അന്വേഷിച്ചു.

ത്വദ്വാർത്താകർണ്ണനോദ്യദ്ഗരുദുരുജവസ-
മ്പാതിസമ്പാതിവാക്യ-
പ്രോത്തീർണ്ണാർണ്ണോധിരന്തർന്നഗരി ജനകജാം
വീക്ഷ്യ ദത്വാങ്ഗുലീയം,

പ്രക്ഷുദ്യോദാന്യമക്ഷക്ഷപണചണരണഃ
 സോഢബന്ധോ ദശാസ്യം
ദൃഷ്ട്വാ, പ്ലുഷ്ട്വാ ച ലങ്കാം, സപദി സ ഹനുമാൻ
 മൗലിരത്നം ദദൗ തേ. 3

ആ ഹനുമാൻ, നിന്തിരുവടിയുടെ ചരിത്രം കേട്ടതിനാൽ മുമ്പു കരിഞ്ഞുപോയ ചിറകു മുളച്ച് അതിവേഗത്തിൽ പറന്ന സമ്പാദിയുടെ വാക്കുകൊണ്ടു സീത ലങ്കയിൽ ഇരിക്കുന്ന കഥ മനസ്സിലാക്കി സമുദ്രം ചാടിക്കടന്നു് ലങ്കാപുരത്തിനുള്ളിൽ പ്രവേശിച്ച് സീതാദേവിയെക്കണ്ടു് അംഗുലീയംകൊടുത്തു് ഉദ്യാനത്തെ അഴിച്ച്, അപ്പോൾ ഉണ്ടായ യുദ്ധത്തിൽ അക്ഷകുമാരനെക്കൊന്നു് സ്വന്തമനസ്സോടെ ബ്രഹ്മാസ്ത്രംകൊണ്ടുള്ള ബന്ധം സഹിച്ചുകൊണ്ടു് രാവണനെക്കണ്ടു്, ലങ്കയെ ദഹിപ്പിച്ചിട്ടു് നിന്തിരുവടിക്കു ചൂഡാമണി— അതായതു് സീത കൊടുത്തയച്ച ശിരോരത്നം— ദാനംചെയ്തു.

ത്വം സുഗ്രീവാംഗദാദിപ്രബലകപിചമൂ-
 ചക്രവിക്രാന്തഭൂമീ-
ചക്രോഭിക്രമ്യ പാരേജലധി നിശിചരേ-
 ന്ദ്രാനുജാശ്രീയമാണഃ
തൽപ്രോക്താം ശത്രുവാർത്താം രഹസി നിശമയൻ
 പ്രാർത്ഥനാപാർത്ഥ്യരോഷ-
പ്രാസ്താഗ്നേയാസ്ത്രതേജസ്ത്രസദുദധിഗിരാ
 ലബ്ധവാൻ മദ്ധ്യമാർഗ്ഗം. 4

നിന്തിരുവടി, സുഗ്രീവൻ അംഗദൻ മുതലായ പ്രബലന്മാരായ വാനരന്മാരുടെ അനവധി സൈന്യങ്ങളെക്കൊണ്ടു് ഭൂമണ്ഡലം മറച്ചുകൊണ്ടു് യാത്രചെയ്തു സമുദ്രതീരത്തിൽ എത്തി. അവിടെവച്ചു രാവണന്റെ അനുജനായ വിഭീഷണൻവന്നു് നിന്തിരുവടിയെ ശരണം പ്രാപിച്ചു. നിന്തിരുവടി അവനു് അഭയം കൊടുക്കുകയും അവനിൽ

നിന്നു് ശ്രദ്ധമായിട്ടു രാവണന്റെ വൃത്താന്തങ്ങൾ മനസ്സിലാക്കുകയുംചെയ്തു. അനന്തരം നിന്തിരുവടിയുടെ മാൎഗ്ഗദാനത്തിനുള്ള പ്രാൎത്ഥനയെ നിരസിച്ചതിനാൽ നിന്തിരുവടി കോപിച്ചുപ്രയോഗിച്ച ആഗ്നേയാസ്ത്രംകൊണ്ടു ഭയപ്പെട്ട സമുദ്രത്തിന്റെ വാക്കനുസരിച്ചു നിന്തിരുവടിക്കു് സമുദ്രമധ്യത്തിൽക്കൂടി ഒരു വഴി ലഭിച്ചു.

കീശൈരാശാന്തരോപാഹൃതഗിരിനികരൈഃ
സേതുമാധാപ്യ യാതോ
യാതൂന്യാമൎദ്ദ്യ ദംഷ്ട്രാനഖശിഖരിശിലാ-
സാലശസ്ത്രൈഃ സ്വസൈന്യൈഃ
വ്യാകുൎവ്വൻ സാനുജസ്ത്വം സമരഭുവി പരം
വിക്രമം, ശക്രജേത്രാ
വേഗാന്നാഗാസ്ത്രബദ്ധഃ പതഗപതിഗരു-
ന്മാരുതൈൎമ്മോചിതോഽഭൂഃ 5

നിന്തിരുവടി പല ദൂരദിക്കുകളിൽനിന്നു വാനരന്മാരെക്കൊണ്ടു് അനവധി പൎവ്വതങ്ങൾവരുത്തി അവകൊണ്ടു് സമുദ്രത്തിൽ ചിറകെട്ടിച്ചു് അതിൽക്കൂടി അക്കരെകടന്നു. പിന്നെ ദംഷ്ട്ര, നഖങ്ങൾ, പൎവ്വതങ്ങൾ, കല്ലുകൾ, മരങ്ങൾ മുതലായ ആയുധങ്ങളോടുകൂടിയ തന്റെ സൈന്യങ്ങളെക്കൊണ്ടു് രാക്ഷസന്മാരെ മൎദ്ദിപ്പിച്ചുകൊണ്ടു് യുദ്ധത്തിൽ അനുജനോടുകൂടി വലിയ പരാക്രമം കാണിച്ച നിന്തിരുവടിയെ ഇന്ദ്രജിത്തു് നാഗാസ്ത്രംകൊണ്ടു ബന്ധിച്ചുഎങ്കിലും, അപ്പോൾ അവിടെ വന്നുചേൎന്ന നിന്തിരുവടിയുടെ വാഹനമായ ഗരുഡന്റെ ചിറകുകളുടെ കാററു് ഏററപ്പോൾ നിന്തിരുവടി ബന്ധമുക്തനായിത്തീൎന്നു.

സൌമിത്രിസ്ത്വത്ര ശക്തിപ്രഹൃതിഗളദസുർ-
വാതജാനീതശൈല-
ഘ്രാണാത് പ്രാണാനപേതോ വ്യകൃണുത കുസൃതി-
ശ്ലാഘിനം മേഘനാദം;

മായാക്ഷോഭേഷു വൈഭീഷണവചനഹൃത-
സ്തംഭനഃ കുംഭകർണ്ണം
സംപ്രാപ്തം കമ്പിതോർവ്വീതലമഖിലചമൂ-
ഭക്ഷിണം വ്യക്ഷിണോസ്ത്വം. 6

ഈ യുദ്ധത്തിൽ ശക്തി (വേൽ) കൊണ്ടുള്ള പ്രഹര മേററു ലക്ഷ്മണൻ പ്രാണാപായഭയത്തിൽ അകപ്പെട്ടു എങ്കിലും ഹനുമാൻ കൊണ്ടുവന്ന ഔഷധിശൈലത്തിൻെറ ഗന്ധമേററതിനാൽ വീണ്ടും ജീവിച്ച് മായായുദ്ധവിശാരദ നായ ഇന്ദ്രജിത്തിനെ വധിച്ചു. രാക്ഷസന്മാർ കാണിച്ച അനവധി മായാപ്രയോഗങ്ങളിൽ വിഭീഷണൻെറ വാക്കു കൾകൊണ്ടു നിന്തിരുവടിയുടെ പരിഭ്രമം ശമിച്ചു. അന ന്തരം ഭൂമി വിറപ്പിച്ചുകൊണ്ടു യുദ്ധക്കളത്തിൽവന്നു വാനര സൈന്യങ്ങളെ എല്ലാം ഭക്ഷിക്കുന്ന കുംഭകർണ്ണനെ നിന്തിരു വടിതന്നെ കൊന്നു.

ഗൃഹ്ണൻ ജംഭാരിസംപ്രേഷിതരഥകവചൗ
രാവണേനാഭിയുദ്ധ്യൻ
ബ്രഹ്മാസ്ത്രേണാസ്യ ഭിന്ദൻ ഗളതതിമബലാ-
മഗ്നിശുദ്ധാം പ്രഗൃഹ്ണൻ
ദേവശ്രേണീവരോജ്ജീവിതസമരമൃതൈ-
രക്ഷതൈര്യക്ഷസംഘൈർ-
ല്ലങ്കാഭർത്ത്രാ ച സാകം നിജനഗരമഗാഃ
സപ്രിയഃ പുഷ്പകേണ. 7

പിന്നെ ഇന്ദ്രൻ അയച്ചുതന്ന തേരും കവചവും സ്വീകരിച്ചു നിന്തിരുവടി രാവണനോടു യുദ്ധംചെയ്തു. ഒടു വിൽ ബ്രഹ്മാസ്ത്രം പ്രയോഗിച്ച് ഇവൻെറ കണ്ഠനിര മുറി ച്ചുകളഞ്ഞു. അനന്തരം നിന്തിരുവടി അഗ്നിപ്രവേശ ത്താൽ ശുദ്ധയായ സീതയെ കൈക്കൊണ്ടു ദേവന്മാരുടെ വരങ്ങളാൽ യുദ്ധത്തിൽ മരിച്ചവരെല്ലാം ജീവിച്ച് യാതൊരു

കറവുംകൂടാതായിത്തീൎന്ന വാനരസംഘങ്ങളോടും ലങ്കാനാഥനായ വിഭീഷണനോടുംകൂടി ഭാൎയ്യയുമൊരുമിച്ചു പുഷ്പകവിമാനത്തിൽ അയോദ്ധ്യയിലേക്കു പോയി.

പ്രീതോ ദിവ്യാഭിഷേകൈരയുതസമധികാൻ
വത്സരാൻ പൎയ്യരംസീ-
മ്മൈഥില്യാം; പാപവാചാ ശിവ! ശിവ! കില താം
ഗൎഭിണീമഭ്യഹാസീഃ;
ശത്രുഘ്നേനാൎദ്ദയിത്വാ ലവണനിശിചരം
പ്രാൎദ്ദയഃ ശൂദ്രപാശം;
താവദ്വാല്മീകിഗേഹേ കൃതവസതിരുപാ-
സൂത സീതാ സുതൌ തേ. 8

നിന്തിരുവടി അയോദ്ധ്യയിൽ എത്തിയതിനുശേഷം ദിവ്യമായ വിഭവങ്ങളോടുകൂടി പട്ടാഭിഷേകം കഴിഞ്ഞു്, പതിനായിരത്തിലധികം വൎഷക്കാലം സീതയുമൊരുമിച്ചു സുഖിച്ചു. അനന്തരം സീതയെപ്പററി ആളുകൾ അപവാദം പറഞ്ഞുതുടങ്ങിയതിനാൽ നിന്തിരുവടി ഗൎഭിണിയായ ആ ദേവിയെ കാട്ടിൽ ഉപേക്ഷിച്ചു. കഷ്ടം!കഷ്ടം! പിന്നെ നിന്തിരുവടി ലവണനെന്ന രാക്ഷസനെ ശത്രുഘ്നനെക്കൊണ്ടു വധിപ്പിച്ചു. സ്വധൎമ്മംവിട്ടു തപസ്സുചെയ്തുകൊണ്ടിരുന്ന ജംബൂകനെന്ന ശൂദ്രാധമനെ നിന്തിരുവടിതന്നെ കൊന്നു. ആ അവസരത്തിൽ (ശത്രുഘ്നൻ ലവണവധത്തിനായി പോകുന്നവഴി വാല്മീകിയുടെ ആശ്രമത്തിൽ എത്തിയദിവസം) വാല്മീകിയുടെ ആശ്രമത്തിൽ പാൎത്തുകൊണ്ടിരുന്ന സീത നിന്തിരുവടിയുടെ രണ്ടു പുത്രന്മാരെ പ്രസവിച്ചു.

വാല്മീകേസ്ത്വൽസുതോൽഗാപിതമധുരകൃതേ-
രാജ്ഞയാ യജ്ഞവാടേ
സീതാം ത്വയ്യാപ്തുകാമേ ക്ഷിതിമവിശദസൌ;
ത്വം ച കാലാൎത്ഥിതോഭൂഃ;

ഹേതോഃ സൗമിത്രിഘാതീ സ്വയമഥ സരയൂ-
മഗ്നനിശ്ശേഷഭൃത്യൈ-
സ്സാകം നാകം പ്രയാതോ നിജപദമഗമോ
ദേവ! വൈകുണ്ഠമാദ്യം. 9

അനന്തരം നിന്തിരുവടി അശ്വമേധം നടത്തിക്കൊണ്ടിരിക്കുമ്പോൾ വാല്മീകിമഹർഷി അവിടെ താൻ ഉണ്ടാക്കിയ രാമായണകാവ്യത്തെ നിന്തിരുവടിയുടെ പുത്രന്മാരായ കുശലവന്മാരെക്കൊണ്ടു പാടിച്ചു. അതുകേട്ട് നിന്തിരുവടി അവരുടെ പരമാർത്ഥം തിരക്കി അറികയും വാല്മീകിയുടെ നിയോഗത്താൽ സീതയെ യാഗശാലയിൽവച്ചു വീണ്ടും കൈക്കൊള്ളുന്നതിന് ആഗ്രഹിക്കയും ചെയ്തു. എന്നാൽ അപ്പോൾ സീത, തന്നാൽ പ്രാർത്ഥിക്കപ്പെട്ട ഭൂമിദേവി നൽകിയ ദ്വാരത്തിൽ മറഞ്ഞുകളകയാൽ നിന്തിരുവടിയുടെ ആഗ്രഹം സാധിച്ചില്ല. താമസിയാതെ ധർമ്മരാജാവുവന്നു നിന്തിരുവടിയോടു അവതാരകാര്യങ്ങളെല്ലാം നടന്നുകഴിഞ്ഞിരിക്കുന്നതിനാൽ തിരിയെ വൈകുണ്ഠത്തിലേക്ക് എഴുന്നള്ളുന്നതിനുള്ള സമയമായി എന്നുള്ള വിവരം അറിയിച്ചു. അപ്പോൾ കാരണവശാൽ ലക്ഷ്മണനെ ഉപേക്ഷിക്കേണ്ടിവന്ന നിന്തിരുവടിയും സരയൂനദിയിൽ മുങ്ങിയ സകല ഭൃത്യന്മാരോടുകൂടി സ്വർഗ്ഗത്തിൽ എത്തി. അവിടെനിന്ന്, സകലലോകങ്ങളും ഉണ്ടാകുന്നതിനുമുമ്പുതന്നെ ഉള്ള വൈകുണ്ഠലോകത്തെ പ്രാപിക്കയും ചെയ്തു. [ലക്ഷ്മണനെ ഉപേക്ഷിക്കേണ്ടിവന്നതു്—ധർമ്മരാജാവു് ശ്രീരാമനോടു് ആരെങ്കിലും രഹസ്യഭേദം ചെയ്താൽ അവനെ വധിക്കണമെന്നു് ഒരു വ്യവസ്ഥ ചെയ്തുകൊണ്ടായിരുന്നു സംസാരിച്ചുകൊണ്ടിരുന്നതു്. ആ അവസരത്തിൽത്തന്നെ ശ്രീരാമനെ കാണ്മാൻ ചില ഋഷിശ്രേഷ്ഠന്മാർ വന്നിരിക്കുന്ന വിവരം അറിയിക്കുന്നതിനു്, ലക്ഷ്മണനുതന്നെ രഹസ്യഭേദം ചെയ്യേണ്ടിവന്നു. തന്റെ പ്രിയസഹോദരനായ ലക്ഷ്മണനെ

താൻ ഉപേക്ഷിക്കുന്നതും വധിക്കുന്നതും സമമാകയാൽ ശ്രീരാമൻ ലക്ഷ്മണനെ ഉപേക്ഷിച്ചു.]

സോയം മർത്ത്യാവതാരസ്തവ ഖലു നിയതം
    മർത്ത്യശിക്ഷാർത്ഥമേവം
വിശ്ലേഷാർത്തിർന്നിരാഗസ്ത്യജനമപി ഭവേത്
    കാമധർമ്മാതിസക്ത്യാ;
നോ ചേത് സ്വാത്മാനുഭൂതേഃ ക്വനു തവ മനസോ
    വിക്രിയാ? ചക്രപാണേ!
സ ത്വം സത്വൈകമൂർത്തേ! പവനപുരപതേ!
    വ്യാധുനു വ്യാധിതാപാൻ. 10

നിന്തിരുവടിയുടെ ഈ മനുഷ്യാവതാരം, കാമത്തിൽ അതിരുകവിഞ്ഞുള്ള ആസക്തി ഉണ്ടായാൽ വിരഹദുഃഖമനുഭവിക്കയും ധർമ്മത്തിൽ അത്യാസക്തി ഉണ്ടായാൽ നിരപരാധരെ ഉപേക്ഷിക്കേണ്ടിവരികയും ചെയ്യുമെന്നു മനുഷ്യരെ മനസ്സിലാക്കുവാൻവേണ്ടിത്തന്നെ ആണു്. അല്ലെങ്കിൽ നിത്യാനന്ദമയമായ തന്റെ ആത്മാവിനെത്തന്നെ അനുഭവിച്ചു നിത്യനിർവൃതനായ നിന്തിരുവടിയുടെ മനസ്സിനുണ്ടോ ദുഃഖാദിവികാരങ്ങൾ ഉണ്ടാകുന്നു? അല്ലയോ ശുദ്ധസത്വമയമൂർത്തിയായ ഗുരുവായുപുരേശാ! എന്റെ രോഗബാധകളെ തീർക്കണമേ!

പഞ്ചത്രിംശദശകം സമാപ്തം.

---

# ഷട്ത്രിംശദശകം.

## പരശുരാമാവതാരം.

അത്രേഃ പുത്രതയാ പുരാ ത്വമനസൂയായാം ഹി ദത്താഭിധോ
ജാതശ്ശിഷ്യനിബന്ധതന്ദ്രിതമനാസ്സ്വസ്ഥശ്ചരൻ കാന്തയാ
ദൃഷ്ടോ ഭക്തതമേന ഹേഹയമഹീപാലേന തസ്മൈ വരാ-
നഷ്ടൈശ്വര്യമുഖാൻപ്രദായദദിഥസ്വേനൈവ ചാന്തേവധം

പണ്ടു് നിന്തിരുവടി അനസൂയയിൽ അത്രിയുടെ പുത്രനായി ജനിച്ചു് ദത്തനെന്ന പേരോടുകൂടി ശിഷ്യന്മാരുടെ നിർബന്ധംനിമിത്തം മനസ്സിനു് മടിപിടിപെട്ടു് ഭാര്യയുമൊരുമിച്ചു് സ്വസ്ഥനായി സഞ്ചരിക്കുമ്പോൾ പരമഭക്തനായ ഹേഹയരാജാവു് (അർജ്ജുനൻ) നിന്തിരുവടിയെ കാണുകയും നിന്തിരുവടി അവനു് അഷ്ടൈശ്വര്യം മുതലായ വരങ്ങൾ കൊടുത്തിട്ടു് ഒടുവിൽ തൻെറ കൈകൊണ്ടുതന്നെ മരണവും വരുമെന്നു് അരുളിച്ചെയ്തു.

സത്യം കർത്തുമഥാർജ്ജുനസ്യ ച വരം തച്ഛക്തിമാത്രാനതം
ബ്രഹ്മദ്വേഷി തദാഖിലം നൃപകുലം ഹന്തും ച ഭൂമേർഭരം
സംജാതോ ജമദഗ്നിതോ ഭൃഗുകുലേ ത്വം രേണുകായാം ഹരേ!
രാമോ നാമ തദാത്മജേഷ്വവരജഃ പിത്രോരധാഃ സമ്മദം.

അനന്തരം അർജ്ജുനനെ കൊല്ലുമെന്നുള്ള വാക്കു സത്യമാക്കുന്നതിനും ബ്രാഹ്മണദ്വേഷികളും അർജ്ജുനൻെറ ശക്തികൊണ്ടുമാത്രം അല്പം അമൎന്നിരിക്കുന്നവരും ഭൂമിക്കു ഭാരമായിത്തീൎന്നിരിക്കുന്നവരുമായ രാജാക്കന്മാരുടെ എല്ലാം വംശവിച്ഛേദം വരുത്തുന്നതിനും ആയി നിന്തിരുവടി ഭൃഗുവംശത്തിൽ ജമദഗ്നിയിൽനിന്നു രേണുകയിൽ രാമനെന്നപേരോടുകൂടി അവരുടെ പുത്രന്മാരിൽ ഇളയവനായി ജനിച്ചു് മാതാപിതാക്കന്മാൎക്കു് അളവററ സന്തോഷമുണ്ടാക്കി.

ലബ്ധ്വാമ്നായഗണശ്ചതുർദ്ദശവയാ
ഗന്ധർവ്വരാജേ മനാ-
ഗാസക്താം കില മാതരം പ്രതി പിതുഃ
ക്രോധാകുലസ്യാജ്ഞയാ
താതാജ്ഞാതിഗസോദരൈഃ സമമിമാം
ഛിത്വാഥ ശാന്താൽ പിതു-
സ്തേഷാം ജീവനയോഗമാപിഥ വരം,
മാതാ ച തേദാദ്വാരാൻ. 3

നിന്തിരുവടി പതിന്നാലു തിരുവയസ്സുള്ളപ്പോൾ തന്നെ വേദങ്ങളെല്ലാം പഠിച്ചതിന്റെ അന്ന് ഗന്ധർവ്വരാജാവായ ചിത്രരഥനിൽ അല്പം ആസക്തിതേന്നിയ മാതാവിനെക്കുറിച്ച് കോപപരവശനായിത്തീർന്ന പിതാവിന്റെ കല്പനപ്രകാരം നിന്തിരുവടി അച്ഛന്റെ ആജ്ഞ ലംഘിച്ച ജ്യേഷ്ഠസഹോദരന്മാരെയും മാതാവിനെയും വധിക്കയും അനന്തരം ശാന്തനായ പിതാവിൽനിന്നു ലഭിച്ച വരം കൊണ്ട് അവരെ എല്ലാം തിരികെ ജീവിപ്പിക്കയും ചെയ്തു. മാതാവും നിന്തിരുവടിക്കു വളരെ വരങ്ങൾ ദാനംചെയ്തു.

പിത്രാ മാതൃമുദേ സ്തവാഹൃതവിയദ്ധേനോന്നിജാദാശ്രമാത്
പ്രസ്ഥായാഥ ഭൃഗോർഗ്ഗിരാ ഹിമഗിരാവാരാദ്ധ്യ ഗൗരീപതിം
ലബ്ധ്വാ തൽപരശ്ശും തദുക്തദനുജച്ഛേദീ മഹാസ്ത്രാദികം
പ്രാപ്തോ മിത്രമഥാകൃതവ്രണമുനിം പ്രാപ്യാഗമസ്സ്വാശ്രമം.

അനന്തരം അമ്മയുടെ സന്തോഷത്തിനായി പിതാവു സ്തുതികൊണ്ടു കാമധേനുവിനെ വരുത്തിയിട്ടുള്ള തന്റെ ആശ്രമത്തിൽനിന്നു പുറപ്പെട്ട്, നിന്തിരുവടി തന്റെവംശസ്ഥാപകനായ ഭൃഗുവിന്റെ നിയോഗമനുസരിച്ച് ഹിമാലയത്തിൽച്ചെന്നു ശിവനെ തപസ്സുകൊണ്ട് ആരാധിച്ച് അദ്ദേഹത്തിൽനിന്ന് അദ്ദേഹത്തിന്റെ വെണ്മഴുവെന്ന ആയുധം ലഭിച്ചു. ആ ഭഗവാനരുളിച്ചെയ്ത മഹാസുരനെ

നിഗ്രഹിച്ചിട്ട് പ്രസന്നനായ ആ ഭഗവാനിൽനിന്ന് അനേകം ദിവ്യാസ്ത്രങ്ങളും വരങ്ങളും സിദ്ധിച്ച്, അകൃതവ്രണനെന്ന മുനിയെ മിത്രമായി ലഭിച്ച്, തന്റെ ആശ്രമത്തിൽ തിരികെ എത്തി.

ആഖേടോപഗതോർജ്ജുനഃ സുരഗവീ-
സംപ്രാപ്തസമ്പദ്ഗണൈ-
സ്ത്വൽപിത്രാ പരിപൂജിതഃ പുരഗതോ
ദുർമ്മന്ത്രിവാചാ പുനഃ
ഗാം ക്രേതും സചിവം ന്യയുങ്ക്ത, കുധിയാ
തേനാപി രുന്ധന്മുനി-
പ്രാണക്ഷേപസരോഷഗോഹതചമൂ-
ചക്രേണ വത്സോ ഹൃതഃ 5

അക്കാലത്തു നായാട്ടിനു കാട്ടിൽപ്പോയി മടങ്ങുന്ന വഴിക്കു കാർത്തവീര്യാർജ്ജുനൻ നിന്തിരുവടിയുടെ ആശ്രമത്തിൽ വരികയും നിന്തിരുവടിയുടെ പിതാവായ ജമദഗ്നിമഹർഷി കാമധേനുവിൽനിന്നു സിദ്ധിച്ച വിഭവങ്ങളെക്കൊണ്ട് അദ്ദേഹത്തെ രാജോചിതമായവിധത്തിൽ സൽക്കരിക്കയും ചെയ്തു അദ്ദേഹം സന്തുഷ്ടനായി തന്റെ രാജധാനിയിൽ എത്തിയതിനുശേഷം ദുർമ്മന്ത്രിയുടെ വാക്കുകേട്ട് ആ കാമധേനുവിനെ വിലയ്ക്കു വാങ്ങുന്നതിനായി മന്ത്രിയെ നിയോഗിച്ചു. ദുർബ്ബുദ്ധിയായ ആ മന്ത്രി കാമധേനുവിനെ അപഹരിക്കുവാൻ ഭാവിച്ചതിനെ ജമദഗ്നി തടുത്തതിനാൽ അവൻ ആ മഹർഷിയുടെ പ്രാണാപായംവരുത്തി അതു കണ്ടു കോപിച്ച കാമധേനു തന്റെ പ്രഭാവത്താൽ അനവധി ദിവ്യന്മാരായ പോരാളികളെ സൃഷ്ടിച്ച് അവരെക്കൊണ്ട് മന്ത്രിയുടെ സൈന്യങ്ങളെ എല്ലാം നിശ്ശേഷം നശിപ്പിച്ചു. ഒടുവിൽ അയാൾ പശുക്കുട്ടിയെ അപഹരിച്ചുകൊണ്ടുപോയി.

ശുക്രോജ്ജീവിതതാതവാക്യചലിത-
ക്രോധോഥ സഖ്യാ സമം
ബിഭ്രദ്ധ്യാതമഹോദരോപനിഹിതം
ചാപം കുഠാരം ശരാൻ
ആരുഢസ്സഹവാഹയന്ത്രകരഥം
മാഹിഷ്മതീമാവിശൻ
വാഗ്ഭിസ്ത്വത്സമദാശ്രുഷി ക്ഷിതിപതൌ
സമ്പ്രാസ്തുഥാഃ സംഗരം. 6

അനന്തരം ശുക്രമഹർഷി നിന്തിരുവടിയുടെ പിതാവിനെ ജീവിപ്പിച്ചു. പിതാവിൻെറ വാക്കുകൾകൊണ്ടു് ക്രോധാകുലനായിത്തീൎന്ന നിന്തിരുവടി, ധ്യാനമാത്രയിൽ മഹോദരൻ എന്ന ശിവഭൃത്യം കൊണ്ടുവന്ന വില്ലും മഴുവും ശരങ്ങളും ധരിച്ചു് സഖാവായ അകൃതവ്രണമുനിയോടുകൂടി തേരാളിയും കുതിരകളുമുള്ള തേരിൽക്കയറി കാൎത്തവീൎയ്യൻെറ രാജധാനിയായ മാഹിഷ്മതിയിൽ പ്രവേശിച്ചു. രാജാവിനോടു പശുക്കുട്ടിയെത്തരുവാൻ ആവശ്യപ്പെട്ടിട്ടു് അയാൾ തരികയില്ലെന്നുകണ്ടപ്പോൾ നിന്തിരുവടി യുദ്ധമാരംഭിച്ചു.

പുത്രാണാമയുതേന സപ്തദശഭി-
ശ്ചാക്ഷൗഹിണീഭിർമഹാ-
സേനാനീഭിരനേകമിത്രനിവഹൈർ-
വ്യാജൃംഭിതായോധനഃ
സദ്യസ്ത്വൽകകുഠാരബാണവിദള-
ന്നിശ്ശേഷസൈന്യോൽകരോ
ഭീതിപ്രദ്രുതനഷ്ടശിഷ്ടതനയ-
സ്ത്വാമാപതദ്ധേഹയഃ. 7

കാൎത്തവീൎയ്യാൎജ്ജുനനാകട്ടെ, പതിനായിരം പുത്രന്മാരെക്കൊണ്ടും പതിനേഴു് അക്ഷൗഹിണികളെക്കൊണ്ടും പല വലിയ സേനാനായകന്മാരെക്കൊണ്ടും അനവധി ബന്ധുസ

മൂഹങ്ങളെക്കൊണ്ടും യുദ്ധം കേമമായി നടത്തി; എന്നാൽ താമസിയാതെ നിന്തിരുവടിയുടെ വെൺമഴുവും ബാണങ്ങളും ഏററ് സൈന്യങ്ങളെല്ലാം നശിക്കയും നശിച്ചതിന്റെ ശേഷമുള്ള തന്റെ പുത്രന്മാർ ഭയപ്പെട്ട് യുദ്ധക്കളംവിട്ട് ഓടിപ്പോവുകയും ചെയ്തപ്പോൾ അർജ്ജുനൻ തന്നെത്താൻ നിന്തിരുവടിയോട് എതിരിട്ടു.

ലീലാവാരിതനർമ്മദാജലവല-
ല്ലങ്കേശഗർവ്വാപഹ-
ശ്രീമദ് ബാഹുസഹസ്രമുക്തബഹുശ-
സ്ത്രാസ്ത്രം നിരുന്ധന്നമും
ചക്രേ ത്വയ്യഥ വൈഷ്ണവേപി വിഫലേ,
ബുദ്ധ്വാ ഹരിം ത്വാം മുദാ
ധ്യായന്തം ഛിതസർവ്വദോഷമവധീഃ;
സോഗാത് പരം തേ പദം. 8

ജലക്രീഡ ചെയ്യുന്നസമയം നേരമ്പോക്കായി പ്രവാഹം തടുത്തുനിർത്തിയതിനാൽ പെരുകിയ നർമ്മദാജലത്തിൽ മുങ്ങിയ രാവണനെ പിന്നീടുണ്ടായ യുദ്ധത്തിൽ തോല്പിച്ച്, കുറേനാൾ കാരാഗൃഹത്തിൽ ഇട്ട്, അഹങ്കാരം ശമിപ്പിക്കുന്നതിനുപകരിച്ച പരമപരാക്രമശാലികളായ ആയിരം കൈകളെക്കൊണ്ടും അനവധി ശസ്ത്രാസ്ത്രങ്ങൾ വർഷിച്ചു യുദ്ധംചെയ്തു ഇവ കാർത്തവീര്യനെ നിന്തിരുവടി തടുത്ത് തനിക്ക് അധീനമായ വിഷ്ണുചക്രവും നിന്തിരുവടിയിൽ ഫലിക്കുന്നില്ലെന്നു കണ്ടപ്പോൾ അവൻ നിന്തിരുവടിയെ വിഷ്ണുവെന്നു മനസ്സിലാക്കുകയും നിന്തിരുവടിയെത്തന്നെ ഭക്തിയോടും സന്തോഷത്തോടുംകൂടി ധ്യാനിക്കുകയും ചെയ്തു. അതിനാൽ സമസ്തദോഷങ്ങളും നശിച്ച അവനെ അവനു കൊടുത്തിരുന്ന വരമനുസരിച്ച് നിന്തിരുവടി വധിക്കയും അവൻ നിന്തിരുവടിയുടെ ദിവ്യവും സർവ്വോൽകൃഷ്ടവുമായ സ്ഥാനം (വൈകുണ്ഠം) പ്രാപിക്കുകയുംചെയ്തു.

ഭൂയോ മർഷിതഹേഹയാത്മജഗണെ-
സ്താതേ ഹതേ രേണുകാ-
മാഘ്നാനാം ഹൃദയം നിരീക്ഷ്യ ബഹുശോ
ഘോരാം പ്രതിജ്ഞാം വഹൻ
ധ്യാനാനീതരഥായുധസ്ത്വമകൃഥാ
വിപ്രദ്രുഹഃ ക്ഷത്രിയാൻ
ദിക്ചക്രേഷു കുഠാരയൻ വിശിഖയൻ
നിഃക്ഷത്രിയാം മേദിനീം. 9

പിന്നെയും കുപിതന്മാരായ കാർത്തവീര്യന്റെ പുത്രന്മാർ നിന്തിരുവടി ഇല്ലാത്ത തക്കംനോക്കി ആശ്രമത്തിൽ എത്തി നിന്തിരുവടിയുടെ പിതാവിനെ വധിച്ചു അതിനാൽ ദുഃഖപരവശയായി മാറത്തടിക്കുന്ന രേണുകയെക്കണ്ടു നിന്തിരുവടി പലവുരു ഘോരമായ പ്രതിജ്ഞയെ—അതായതു ക്ഷത്രിയവംശത്തെ നിശ്ശേഷം നശിപ്പിച്ചു് ക്ഷത്രിയരുടെ രക്തധാരകൊണ്ടു പിതൃതർപ്പണം ചെയ്യുന്നുണ്ടെന്നുള്ള പ്രതിജ്ഞയെ—ചെയ്തിട്ടു് ധ്യാനത്താൽ രഥവും ആയുധങ്ങളും വരുത്തി എല്ലാദിക്കിലും സഞ്ചരിച്ചു് ബ്രഹ്മദ്രോഹികളായ ക്ഷത്രിയരെ മഴുകൊണ്ടു വെട്ടിയും ബാണങ്ങളെക്കൊണ്ടു വർഷിച്ചും ഒടുക്കി ഭൂമിയിൽ ക്ഷത്രിയരെ ഇല്ലെന്നാക്കി.

താതോജ്ജീവനകൃന്നൃപാലകകുലം
ത്രിസ്സപ്തകൃത്വോ ജയൻ
സന്തർപ്യാഥ സമന്തപഞ്ചകമഹാ-
രക്തഹ്രദൗഘേ പിതൄൻ,
യജ്ഞേ ക്ഷ്മാമപി കാശ്യപാദിഷു ദിശൻ
സാല്വേന യുദ്ധ്യൻ പുനഃ
കൃഷ്ണോഽമും നിഹനിഷ്യതീതി ശമിതോ
യുദ്ധാൽ കുമാരൈർഭവാൻ. 10

പിന്നെ നിന്തിരുവടി, പിതാവിനെ ജീവിപ്പിക്കയും ആകെ ഇരുപത്തൊന്നുപ്രാവശ്യം ക്ഷത്രിയവംശത്തെ ഒടുക്കു

കയും ചെയ്തിട്ട് സ്മന്തപഞ്ചകമെന്ന പേരുള്ള രക്തമയ മായ പെരുങ്കയത്തിൽ പിതൃതർപ്പണംചെയ്തു. അനന്തരം വലിയ യാഗവും കഴിച്ച് ഭൂമി മുഴുവൻ കാശ്യപൻ മുത ലായ ഉത്തമബ്രാഹ്മണക്ക് ദാനംചെയ്തു. വീണ്ടും സാല്വ നോട്ട് യുദ്ധമുണ്ടായി എങ്കിലും കൃഷ്ണൻ ഇവനെ കൊല്ലു മെന്ന സനകാദികൾ അരുളിച്ചെയ്തതനുസരിച്ച് നിന്തി രുവടി യുദ്ധത്തിൽനിന്നും വിരമിച്ചു.

ന്യസ്യാസ്ത്രാണി മഹേന്ദ്രഭൃതി തപ-
സ്തന്വൻ പുനർമ്മജ്ജിതാം
ഗോകർണ്ണാവധി സാഗരേണ ധരണീം
ദൃഷ്ട്വാർത്ഥിതസ്താപസൈഃ
ധ്യാതേഷ്വാസധൃതാനലാസ്ത്രചകിതം
സിന്ധും സ്രുവക്ഷേപണാ-
ദുത്സാര്യോദ്ധൃതകേരളോ ഭൃഗുപതേ!
വാതേശ! സംരക്ഷ മാം. 11

നിന്തിരുവടി പിന്നീട് ആയുധംവച്ച് മഹേന്ദ്രപർവ്വ തത്തിൽ തപസ്സുചെയ്തുകൊണ്ടിരിക്കുമ്പോൾ, തെക്കെഅറ്റം മുതൽ വടക്കോട്ടു ഗോകർണ്ണംവരെയുള്ള ഭൂമി സമുദ്രത്തിൽ മുങ്ങിപ്പോയതായി കണ്ടു് താപസന്മാർ അപേക്ഷിച്ചതി നാൽ, നിന്തിരുവടി ധ്യാനമാത്രത്താൽ കൈയിൽ വന്നു ചേന്ന വില്ലിൽത്തൊടുത്ത ആഗ്നേയാസ്ത്രംകണ്ടു് ഭയപ്പെട്ട സമുദ്രത്തെ സ്രുവമെറിഞ്ഞു് അതു വീണസ്ഥലംവരെ മാ റ്റിയിട്ടു കേരളത്തെ ഉദ്ധരിച്ചു. അപ്രകാരമുള്ള പരശുരാ മമൂർത്തിയായ നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശാ എന്നെ രക്ഷിക്കേണമേ!

ഷട്ത്രിംശദശകം

നവമസ്കന്ധം സമാപ്തം.

---

# ദശമസ്കന്ധം.

## സപ്തത്രിംശദശകം.

### കൃഷ്ണാവതാരത്തിനുള്ള കാരണം.

സാന്ദ്രാനന്ദതനോ! ഹരേ! നനു പുരാ
ദൈവാസുരേ സംഗരേ
ത്വൽകൃത്താ അപി കർമ്മശേഷവശതോ
യേ തേ ന യാതാ ഗതിം;
തേഷാം ഭൂതലജന്മനാം ദിതിഭുവാം
ഭാരേണ ദൂരാർദ്ദിതാ
ഭൂമിഃ പ്രാപ വിരിഞ്ചമാശ്രിതപദാം
ദേവൈഃ പുരൈവാഗതൈഃ 1

അല്ലയോ നിത്യനിരന്തരാനന്ദസ്വരൂപനായ ഭഗവാനേ! പണ്ടു ദേവാസുരയുദ്ധത്തിൽ നിന്തിരുവടിയാൽ നിഗ്രഹിക്കപ്പെട്ടിട്ടും, പാപകർമ്മങ്ങൾ ശേഷിച്ചിരുന്നതിനാൽ ഗതിവരാത്ത അസുരന്മാർ ഭൂതലത്തിൽവന്നുപിറന്നതിനാൽ അവരുടെ ഭാരത്താൽ അത്യന്തം പീഡിതയായ ഭൂമിദേവി സങ്കടം പറയാനായി ബ്രഹ്മാവിൻെറ അടുക്കൽ ച്ചെന്നു. അപ്പോൾ നേരത്തേ അതേകാര്യത്തിനായി വന്നിരുന്ന ദേവന്മാരും ബ്രഹ്മാവിൻെറ പാദസേവചെയ്തുകൊണ്ടു് അവിടെ നിന്നിരുന്നു.

ഹാ! ഹാ! ദുർജ്ജനഭൂരിഭാരമഥിതാം
പാഥോനിധൗ പാതുകാ-
മേതാം പാലയ; ഹന്ത മേ വിവശതാം
സംപൃച്ഛ ദേവാനിമാൻ;

ഇത്യാദിപ്രചുരപ്രലാപവിവശാ-
മാലോക്യ ധാതാ മഹീം
ദേവാനാം വദനാനി വീക്ഷ്യ പരിതോ
ദധ്യൗ ഭവന്തം ഹരേ! 2

'അയ്യോ! കഷ്ടം! ദുർജ്ജനങ്ങളുടെ താങ്ങാൻവഹിയാത്ത ഭാരത്താൽ പരവശപ്പെട്ടു സമുദ്രത്തിൽ താണുപോകുവാൻ ഭാവിക്കുന്ന ഇവളെ രക്ഷിക്കേണമേ! എന്റെ സങ്കടങ്ങളുടെ സ്ഥിതി ഈ ദേവന്മാരോടു ചോദിച്ചാൽ അവർ പറയും.' ഇപ്രകാരം പലപ്രകാരത്തിൽ പുലമ്പിക്കൊണ്ടിരിക്കുന്ന പരവശയായ ഭൂമിയെക്കണ്ടിട്ടു ബ്രഹ്മാവു് ചുറ്റുമുള്ള ദേവന്മാരുടെ മുഖങ്ങളെ നോക്കിയതിന്റെ ശേഷം, അല്ലയോ ഭഗവാനേ! നിന്തിരുവടിയെ ധ്യാനിച്ചു.

ഊചേ ചാംബുജഭൂരമൂനയി സുരാഃ സത്യം ധരിത്ര്യാ വചോ
നന്വസ്യാ ഭവതാം ച രക്ഷണവിധൗ ദക്ഷോ ഹി ലക്ഷ്മീപതിഃ
സർവേ ശർവപുരസ്സരാ വയമിതോ ഗത്വാ പയോവാരിധിം
നത്വാ തം സ്തുമഹേ ജവാദിതി യയുഃ സാകം തവാകേതനം.

ബ്രഹ്മാവു് താഴെപ്പറയുംപ്രകാരം അരുളിച്ചെയ്കയും ചെയ്തു:—'അല്ലയോ ദേവന്മാരേ! ഭൂമി പറഞ്ഞതു വാസ്തവമാണു് എന്നാൽ ഇവളേയും നിങ്ങളേയും രക്ഷിക്കുന്നതിനു ലക്ഷ്മീപതിയായ ഭഗവാനുമാത്രമേ കഴികയുള്ളൂ. അതിനാൽ നാമെല്ലാവരുംകൂടി ശ്രീപരമേശ്വരനെ മുൻനിർത്തി പാലാഴിയിൽപ്പോയി ആ തിരുവടികളെ നമസ്കരിച്ചു സ്തുതിക്കയാണു് വേണ്ടതു്.' ഇപ്രകാരം അരുളിച്ചെയ്തിട്ടു് എല്ലാവരുമൊരുമിച്ചു വേഗത്തിൽ നിന്തിരുവടിയുടെ വാസസ്ഥാനത്തെത്തി.

തേ മുഗ്ധാനിലശാലിദുഗ്ധജലധേ-
സ്തീരം ഗതാഃ സംഗതാ
യാവത് ത്വൽപ്പദചിന്തനൈകമനസ-
സ്താവത്സ പാഥോജഭൂഃ

ത്വദ്വാചം ഹൃദയേ നിശമ്യ സകലാ-
നാനന്ദയന്നൂചിവാ-
നാഖ്യാതഃ പരമാത്മനാ സ്വയമഹം;
വാക്യം തദാകർണ്ണ്യതാം. 4

അവർ ഒരുമിച്ചു മനോഹരമായ ഇളംകാറ്റോടുകൂടിയ പാലാഴിയുടെ തീരത്തെത്തി നിന്തിരുവടിയുടെ പാദപത്മത്തെത്തന്നെ ധ്യാനിച്ചുകൊണ്ടിരിക്കുമ്പോൾ ബ്രഹ്മാവ് നിന്തിരുവടിയുടെ വാക്കിനെ ഹൃദയത്തിൽ കേട്ടിട്ട് എല്ലാവരേയും ആനന്ദിപ്പിച്ചുകൊണ്ടു പറഞ്ഞു:—പരമാത്മാവായ ഭഗവാൻ എന്നോടരുളിച്ചെയ്ത വാക്യം നിങ്ങൾ കേട്ടുകൊള്ളുവിൻ:—

ജാനേ ദീനദശാമഹം ദിവിഷദാം ഭൂമേശ്ച ഭീമൈർനൃപൈ-
സ്തത്ക്ഷേപായ ഭവാമി യാദവകുലേ സോഹം സമഗ്രാത്മനാ;
ദേവാ വൃഷ്ണികുലേ ഭവന്തു കലയാ; ദേവാംഗനാശ്ചാവനൗ
മത്സേവാർത്ഥമിതി ത്വദീയവചനം പാഥോജഭൂരൂചിവാൻ.

"ഭയങ്കരന്മാരായ ദുഷ്ടരാജാക്കന്മാർനിമിത്തം ദേവന്മാൎക്കും ഭൂമിക്കും നേരിട്ടിരിക്കുന്ന ദീനാവസ്ഥ ഞാൻ അറിഞ്ഞു. അവരെ വധിക്കുന്നതിനായി ഞാൻ സകലകലകളോടുംകൂടി യാദവകുലത്തിൽ അവതരിക്കും. ദേവന്മാരും ദേവസ്ത്രീകളും ആ അവസരത്തിൽ എന്നെ സേവിപ്പാനായി ഭൂമിയിൽ യാദവവംശത്തിൽ അവരവരുടെ അംശംകൊണ്ടു ജനിക്കട്ടേ" എന്നുള്ള നിന്തിരുവടിയുടെ വാക്ക് ബ്രഹ്മാവ് ദേവന്മാരോടു പറഞ്ഞു.

ശ്രുത്വാ കർണ്ണരസായനം തവ വചഃ സർവ്വേഷു നിർവ്വാപിത-
സ്വാന്തേഷ്വീശ ഗതേഷു താവകകൃപാപീയൂഷതൃപ്താത്മസു
വിഖ്യാതേ മഥുരാപുരേ കില ഭവത്സാന്നിദ്ധ്യപുണ്യോത്തരേ
ധന്യാം ദേവകനന്ദനാമുദവഹദ്രാജാ സ ശൂരാത്മജഃ 6

കണ്ണുങ്ങൾക്ക രസായനമായ നിന്തിരുവടിയുടെ വാക്കു കേട്ടിട്ട് എല്ലാവരും നിന്തിരുവടിയുടെ കാരുണ്യാമൃത ത്താൽ തൃപ്തന്മാരായിട്ട് മനഃസമാധാനത്തോടുകൂടി തിരി ച്ചുപോയ അവസരത്തിൽ നിന്തിരുവടിയുടെ സാന്നിദ്ധ്യം കൊണ്ടു് പരമപുണ്യസ്ഥലമായ പ്രസിദ്ധപ്പെട്ട മഥുരാപുര ത്തിൽ ശൂരസേനരാജാവിൻെറ പുത്രനായ വസുദേവൻ എന്ന ആ രാജാവു് ഭാഗ്യവതിയായ ദേവകിയെ വിവാഹം ചെയ്തു. (ദേവകി ഭാവികാലത്തു് ഭഗവാൻെറ മാതാവായി ത്തീരുന്നതുകൊണ്ടാണു് ഭാഗ്യവതി എന്നു പറഞ്ഞതു്.)

ഉദ്വാഹാവസിതൗ തദീയസഹജഃ
കംസോഥ സമ്മാനയ-
ന്നേതൗ സൂതതയാ ഗതഃ പഥി രഥേ
വ്യോമോത്ഥയാ ത്വദ്ഗിരാ
അസ്യാസ്ത്വാമതിദുഷ്ടമഷ്ടമസുതോ
ഹന്തേതി ഹന്തേരിതഃ
സന്ത്രാസാൽ സ തു ഹന്തുമന്തികഗതാം
തന്വീം കൃപാണീമധാത്. 7

വിവാഹം കഴിഞ്ഞു് ദേവകിയുടെ സഹോദരനായ കംസൻ ആ ദമ്പതിമാരെ ബഹുമാനിപ്പാനായി താൻ തന്നെ സാരഥ്യം വഹിച്ചുകൊണ്ടു് അവരെ തേരിൽക്ക യററി കൊണ്ടുപോയി. വഴിക്കു് 'ഇവളുടെ എട്ടാമത്തെ പുത്രൻ അതിദുഷ്ടനായ നിന്നെ കൊല്ലും' എന്നു് ആകാശ ത്തിൽനിന്നു പുറപ്പെട്ട നിന്തിരുവടിയുടെ വാക്കുകേട്ടു് ഭയ ത്താൽ അവൻ സമീപത്തിരിക്കുന്ന ആ സുന്ദരിയെ കൊല്ലു ന്നതിനു വാളെടുത്തു.

ഗൃഹ്ണാനശ്ചികുരേഷു താം ഖലമതിഃ
ശൗരേശ്ചിരം സാന്ത്വനൈർ-
ന്നോ മുഞ്ചൻ പുനരാത്മജാർപ്പണഗിരാ
പ്രീതോഥ യാതോ ഗൃഹാൻ;

ആദ്യം തത്സഹജം തഥാപ്പിതമപി
സ്നേഹേന നാഹന്നസൗ;
ദുഷ്ടാനാമപി ദേവ! പുഷ്ടകരുണാ
ദൃഷ്ടാ ഹി ധീരേകദാ 8

ദേവകിയുടെ തലമുടിക്കു പിടികൂടിയ ദുഷ്ടബുദ്ധിയായ കംസൻ, വളരെനേരം വസുദേവൻ പല സമാധാനങ്ങളും പറഞ്ഞിട്ടും വിട്ടില്ല. ഒടുവിൽ, ദേവകിയുടെ എല്ലാ പുത്രന്മാരെയും അവനെ ഏല്പിക്കാമെന്നു വസുദേവർ ഏററതുകൊണ്ടു തൃപ്തിപ്പെട്ടു സന്തോഷത്തോടുകൂടി തന്റെ ഗൃഹത്തിലേയ്ക്കു പോയി. നിന്തിരുവടിയുടെ ഒന്നാമത്തെ ജ്യേഷ്ഠനെ, ആ വാക്കനുസരിച്ച് അവനെ ഏല്പിച്ചു എങ്കിലും സ്നേഹത്താൽ അവൻ കൊന്നില്ല. ചിലപ്പോൾ ദുഷ്ടന്മാരായ ആളുകളും കരുണാശാലികളായി കാണപ്പെടാറുണ്ടല്ലോ.

താവത്ത്വന്മനസൈവ നാരദമുനിഃ
പ്രോചേ സ ഭോജേശ്വരം
യൂയം നന്വസുരാഃ സുരാശ്ച യദവോ,
ജാനാസി കിം ന പ്രഭോ!?
മായാവീ സ ഹരിർഭവദ്വധകൃതേ
ഭാവീ സുരപ്രാർത്ഥനാ-
ദിത്യാകർണ്ണ്യ യദൂനദൂധുനദസൗ
ശൗരേശ്ച സൂനൂനഹൻ. 9

ആ അവസരത്തിൽ നിന്തിരുവടിയുടെ അഭിപ്രായമനുസരിച്ചുതന്നെ (ഉള്ളോടുകൂടിത്തന്നെ) പ്രസിദ്ധനായ നാരദമഹർഷി കംസനോടു പറഞ്ഞു:—"നിങ്ങളെല്ലാവരും കാലനേമി മുതലായ അസുരന്മാരാണ്. യാദവന്മാർ ദേവന്മാരാകുന്നു. അല്ലയോ പ്രഭോ! അതു നിനക്ക് അറിഞ്ഞുകൂടെയോ? മായാശാലിയായ ആ വിഷ്ണുഭഗവാൻ, നിന്നെ കൊല്ലുന്നതിനായി, ദേവന്മാരുടെ പ്രാർത്ഥനയനുസ

രിച്ച് ദേവകിയുടെ എട്ടാമത്തെ പുത്രനായി ജനിക്കും.” ഈ വാക്കുകൾകേട്ട് കംസൻ യാദവന്മാർക്കു സ്ഥാനഭ്രംശം മുതലായ പല ഉപദ്രവങ്ങളും ചെയ്യുകയും വസുദേവരുടെ പുത്രന്മാരെ എല്ലാം കൊല്ലുകയുംചെയ്തു.

പ്രാപ്തേ സപ്തമഗർഭതാമഹിപതൌ ത്വൽപ്രേരണാന്മായയാ
നീതേ മാധവ! രോഹിണീം, ത്വമപി ഭോഃ സച്ചിത്സു-
(ഖൈകാത്മകഃ
ദേവക്യാജഠരംവിവേശിഥ വിഭോ! സംസ്തൂയമാനഃ സുരൈ-
സ്സ ത്വം കൃഷ്ണ! വിധൂയ രോഗപടലീം ഭക്തിം പരാംദേഹിമേ

ദേവകിയുടെ ഏഴാമത്തെ ഗർഭമായിത്തീൎന്ന അനന്തനെ നിന്തിരുവടിയുടെ നിയോഗത്താൽ മഹാമായാദേവി, വസുദേവൻെറ മറെറാരു ഭാൎയ്യയായ രോഹിണിയുടെ വയററിൽ ആക്കി; അനന്തരം സച്ചിദാനന്ദസ്വരൂപനായ നിന്തിരുവടിയും ദേവന്മാരാൽ സ്തുതിക്കപ്പെട്ടുകൊണ്ട് ദേവകിയുടെ ഉദരത്തിൽ പ്രവേശിച്ചു. അല്ലയോ കൃഷ്ണ! അങ്ങനെയുള്ള നിന്തിരുവടി എൻെറ സകലരോഗങ്ങളെയും നീക്കി എനിക്കു് ഉൽകൃഷ്ടമായ ഭക്തിനൽകിയനുഗ്രഹിക്കണമേ!

---

## അഷ്ടത്രിംശദശകം

### കൃഷ്ണാവതാരവൎണ്ണനം.

ആനന്ദരൂപ! ഭഗവന്നയി! തേഽവതാരേ
പ്രാപ്തേ പ്രദീപ്തഭവദംഗനിരീയമാണൈഃ
കാന്തിവ്രജൈരിവ ഘനാഘനമണ്ഡലൈർദ്യാ-
മാവൃണ്വതീ വിരുരുചേ കില വൎഷവേലാ. 1

അല്ലയോ പരമാനന്ദസ്വരൂപനായ ഭഗവാനേ! നിന്തിരുവടിയുടെ അവതാരത്തിനുള്ള സമയം അടുത്ത

പ്പോൾ, പ്രകാശമേറിയ തിരുമെയ്യിൽനിന്നു പുറപ്പെടുന്ന കാന്തിപടലങ്ങളോ എന്നു തോന്നത്തക്കവണ്ണമുള്ള കാർമേഘനിരകളെക്കൊണ്ട് ആകാശത്തെ മറച്ചുകൊണ്ടു വർഷകാലത്തിന്റെ വിളയാട്ടം ഉണ്ടായിയത്രേ.

ആശാസു ശീതളതരാസു പയോദതോയൈ-
രാശാസിതാപ്തിവിവശേഷു ച സജ്ജനേഷു,
നൈശാകരോദയവിധൗ, നിശി മദ്ധ്യമായാം,
ക്ലേശാപഹസ്ത്രിജഗതാം ത്വമിഹാവിരാസീഃ. 2

ദിക്കെല്ലാം വർഷജലത്താൽ അത്യന്തം തണുക്കുകയും സജ്ജനങ്ങളെല്ലാം തങ്ങളുടെ ആഗ്രഹലാഭംനിമിത്തം സന്തോഷപരവശന്മാരായിത്തീരുകയുംചെയ്തപ്പോൾ അർദ്ധരാത്രിയിൽ ചന്ദ്രനുദിച്ചസമയത്തു ത്രൈലോക്യത്തിനു ക്ലേശനാശകനായ നിന്തിരുവടി അവതരിച്ചു.

ബാല്യസ്പൃശാപി വപുഷാ ദധുഷാ വിഭൂതീ-
രുദ്യൽകിരീടകടകാംഗദഹാരഭാസാ
ശംഖാരിവാരിജഗദാപരിഭാസിതേന
മേഘാസിതേന പരിലേസിഥ സൂതിഗേഹേ. 3

ബാല്യാവസ്ഥയിൽ ഉള്ളതാണെങ്കിലും, ഐശ്വര്യങ്ങളെ ധരിച്ചിട്ടുള്ളതും കിരീടം, കൈവള, തോൾവള, മുത്തുമാല ഇവയുടെ പ്രകാശം പുറപ്പെടുന്നതും, പാഞ്ചജന്യം, സുദർശനം, പത്മം, കൗമോദകി ഇവയാൽ ശോഭിക്കുന്നതും, കാർമേഘംപോലെ ശ്യാമളവുമായ തിരുവുടലോടുകൂടി നിന്തിരുവടി ഈററില്ലത്തിൽ വിളങ്ങി.

വക്ഷഃസ്ഥലീസുഖനിലീനനിവാസിലക്ഷ്മീ-
മന്ദാക്ഷലക്ഷിതകടാക്ഷവിമോക്ഷഭേദൈഃ
തന്മന്ദിരസ്യ ഖലകംസകൃതാമലക്ഷ്മീ-
മുന്മാർജ്ജയന്നിവ വിരേജിഥ സൂതിഗേഹേ. 4

നിന്തിരുവടി തിരുമാറിൽ സുഖമായി ഒളിച്ചുവസിക്കുന്ന ലക്ഷ്മീദേവിയുടെ ലജ്ജകലർന്ന പലമാതിരിയുള്ള കടാ

ക്ഷവീക്ഷണങ്ങളെക്കൊണ്ടു് ആ ഗൃഹത്തിന്ന ദുഷ്ടനായ കംസൻ വരുത്തിക്കൂട്ടീട്ടുള്ള അശ്രീയെത്തീൎക്കയാണോ എന്ന തോന്നത്തക്കവണ്ണം ആ ഈററില്ലത്തിൽ വിളങ്ങി

ശൗരിസ്തു ധീരമുനിമണ്ഡലചേതസോഽപി
ദൂരസ്ഥിതം വപുരുദീക്ഷ്യ നിജേക്ഷണാഭ്യാം
ആനന്ദബാഷ്പപുളകോദ്ഗമഗദ്ഗദാൎദ്ര-
സ്തുഷ്ടാവ ദൃഷ്ടിമകരന്ദരസം ഭവന്തം. 5

മഹാബുദ്ധിമാന്മാരായ അനേകം മഹൎഷിമാർ രാപ്പകൽ ശ്രമിച്ചിട്ടും അവരുടെ മനസ്സിന്നുപോലും പിടികിട്ടാതിരിക്കുന്ന നിന്തിരുവടിയുടെ ആ തിരുവുടൽ കണ്ടിട്ടു വസുദേവർ ആനന്ദംകൊണ്ടു കണ്ണുനീർപൊഴിക്കയും കോൾമയിൎക്കൊള്ളുകയും ചെയ്തുകൊണ്ടു് തൊണ്ടവിറയലോടുകൂടി കണ്ണുകൾക്കു പൂന്തേൻകുഴമ്പായ നിന്തിരുവടിയെ ഭക്തിപൂൎവ്വം സ്തുതിച്ചു.

"ദേവ! പ്രസീദ പരപൂരുഷ! താപവല്ലീ-
നിൎല്ലൂനിദാത്രസമനേത്രകലാവിലാസിൻ;
ഖേദാനപാകുരു കൃപാഗുരുഭിഃ കടാക്ഷൈ"-
രിത്യാദി തേന മുദിതേന ചിരം നുതോഽഭൂഃ. 6

"അല്ലയോ, താപത്രയമാകുന്ന ലതയെ മുറിക്കുന്നതിന്നു മഴുവായ കടാക്ഷവിലാസത്തോടുകൂടിയ പരമാത്മാവായ ദേവ! കരുണയേറിയ കടാക്ഷവീക്ഷണങ്ങളെക്കൊണ്ടു് എന്റെ ഖേദങ്ങളെ ശമിപ്പിക്കേണമേ" എന്നു തുടങ്ങി ആ വസുദേവർ സന്തോഷത്തോടെ വളരെനേരം നിന്തിരുവടിയെ സ്തുതിച്ചു.

മാത്രാ ച നേത്രസലിലാസ്തൃതഗാത്രവല്യാ
സ്തോത്രൈരഭിഷ്ടുതഗുണഃ കരുണാലയസ്ത്വം
പ്രാചീനജന്മയുഗളം പ്രതിബോധ്യ താഭ്യാം
മാതുൎഗ്ഗിരാ ദധിത മാനുഷബാലവേഷം. 7

ആനന്ദബാഷ്പംകൊണ്ടു് ശരീരം മുഴുവൻ നനഞ്ഞ നിന്തിരുവടിയുടെ മാതാവായ ദേവകീദേവിയും നിന്തിരുവടിയുടെ ഗുണഗണങ്ങളെ വളരെ വാഴ്ത്തി. അനന്തരം കരുണാനിധിയായ നിന്തിരുവടി മുമ്പിലത്തെ രണ്ടു ജന്മങ്ങളിലെ വൃത്താന്തം — അതായതു് ആദ്യം പൃശ്നിയുടെയും സുതപസ്സിൻെറയും പുത്രനായി താൻ പൃശ്നിഗർഭൻ എന്ന പേരോടുകൂടി ജനിച്ചു എന്നും പിന്നെ അദിതിയുടെയും കാശ്യപൻെറയും പുത്രനായി വാമനൻ എന്ന പേരിൽ പിറന്നു എന്നും ആ അവസരങ്ങളിലെ മാതാപിതാക്കന്മാർ തന്നെയാണു് ഇപ്പോഴും മാതാപിതാക്കന്മാരായിരിക്കുന്നതെന്നുമുള്ള പരമാർത്ഥം — അവരെ അറിയിച്ചിട്ടു മാതാവിൻെറ അപേക്ഷ അനുസരിച്ചു് ഒരു മനുഷ്യശിശുവിൻെറ വേഷത്തെ കൈക്കൊണ്ടു.

തൽപ്രേരിതസ്തദനു നന്ദതനൂജയാ തേ
വ്യത്യാസമാരചയിതും സ ഹി ശൂരസൂനുഃ
ത്വാം ഹസ്തയോരധിത ചിത്തവിധാര്യമാര്യൈ-
രംഭോരുഹസ്ഥകളഹംസകിശോരരമ്യം. 8

അനന്തരം നിന്തിരുവടിയാൽ പ്രേരിതനായ വസുദേവർ, നന്ദഗോപൻെറ പുത്രിയുടെ സ്ഥാനത്തു നിന്തിരുവടിയേയും നിന്തിരുവടിയുടെ സ്ഥാനത്തു നന്ദപുത്രിയേയും ആക്കുന്നതിനായി, സജ്ജനങ്ങൾ ഹൃദയംകൊണ്ടെടുത്ത നിന്തിരുവടിയെ കൈകളിൽ എടുത്തു. നിന്തിരുവടി വസുദേവരുടെ കൈകളിൽ താമരപ്പൂവിൽ അരയന്നക്കിടാവെന്നപോലെ ശോഭിച്ചു.

ജാതാ തദാ പശുപസത്മനി യോഗനിദ്രാ
നിദ്രാവിമുദ്രിതമഥാകൃത പൗരലോകം;
ത്വൽപ്രേരണാൽ, കിമിവ ചിത്ര,മചേതനൈർ-
ദ്വാരൈഃ സ്വയം വ്യഘടി സംഘടിതൈഃ സുഗാഢം. 9

ആ അവസരത്തിൽ നന്ദഗോപഗൃഹത്തിൽ യശോദയുടെ പുത്രിയായി നിന്തിരുവടിയുടെ യോഗനിദ്ര അവതരിച്ചു. ആ ദേവി അവിടത്തെ പൗരന്മാരെയെല്ലാം നിദ്രാപരവശന്മാരാക്കിത്തീർത്തിരുന്നു. നല്ലവണ്ണം അടച്ചിരുന്ന കതകുകളും അചേതനങ്ങളാണെങ്കിലും നിന്തിരുവടിയുടെ പ്രേരണയാൽ തനിയേ തുറന്നതു് ആശ്ചര്യമല്ലല്ലോ.

ശേഷേണ ഭൂരിഫണവാരിതവാരിണാഥ
സൈ്വരം പ്രദർശിതപഥോ മണിദീപിതേന
ത്വാം ധാരയൻ സ ഖലു ധന്യതമഃ പ്രതസ്ഥേ;
സോയം ത്വമീശ! മമ നാശയ രോഗവേഗാൻ. 10

ആ അവസരത്തിൽ തന്റെ ഫണമണ്ഡലം വിടർത്തി കുടയായിപ്പിടിച്ചു, നിന്തിരുവടിക്കു മഴ ഏല്ക്കാതെ സൂക്ഷിക്കയും തന്റെ ഫണങ്ങളിൽ ഉള്ള രത്നങ്ങളുടെ കാന്തിയാൽ വഴിക്കു വെളിച്ചമുണ്ടാക്കുകയും ചെയ്തുകൊണ്ടു് ആദിശേഷൻ കാണിച്ചുകൊടുത്ത വഴിയേക്കൂടി പരമപുണ്യവാനായ ആ വസുദേവൻ നിന്തിരുവടിയെ എടുത്തുകൊണ്ടുപുറപ്പെട്ടു. അപ്രകാരമുള്ള നിന്തിരുവടി, അല്ലയോ ഈശ! എന്റെ രോഗവേഗങ്ങളെ നശിപ്പിക്കണമേ!

38-ാം ദശകം സമാപ്തം.

---

## ഏകോനചത്വാരിംശദശകം.

**വസുദേവൻ നന്ദഗൃഹത്തിൽനിന്നു യോഗമായാ ദേവിയെ കൊണ്ടുവന്നതുമുതലായതു്.**

ഭവന്തമയമുദ്വഹൻ യദുകുലോദ്വഹോ നിസ്സരൻ
ദദർശ ഗഗനോച്ചലജ്ജലഭരാം കലിന്ദാത്മജാം;
അഹോ! സലിലസഞ്ചയഃ സ പുനരൈന്ദ്രജാലോദിതോ
ജലൗഘ ഇവ തൽക്ഷണാത് പ്രപദമേയതാമായയൗ. 1

നിന്തിരുവടിയെ എടുത്തുകൊണ്ടു പോകുന്നവഴിക്കു വസുദേവൻ ആകാശത്തോളം ഉയൎന്ന തിരമാലകളോടുകൂടി വെള്ളം നിറഞ്ഞൊഴുകുന്നയമുനാനദി കണ്ടു. എന്നാൽ, ആശ്ചൎയ്യം! ആ ജലപ്രവാഹമെല്ലാം കൺകെട്ടുവിദ്യയിൽ കാണിക്കപ്പെട്ട ജലപ്രവാഹമെന്നപോലെപെട്ടെന്നു താണു് പാദങ്ങൾ നനയാൻമാത്രമുള്ളിടത്തോളം ആയി.

പ്രസുപ്തപശുപാലികാം നിഭൃതമാരുദദ്ബാലികാ-
മപാവൃതകവാടികാം പശുപവാടികാമാവിശൻ
ഭവന്തമയമൎപ്പയൻ പ്രസവതല്പകേ, തൽപദാ-
ദ്വഹൻ കപടകന്യകാം സ്വപുരമാഗതോ വേഗതഃ 2

വസുദേവൻ ഗോപവാടത്തിൽ എത്തിയപ്പോൾ ഗോപിമാർ എല്ലാം ഉറങ്ങിക്കിടക്കുന്നു; യശോദ പ്രസവിച്ച പെൺകുഞ്ഞു് വലിയ ശബ്ദംകൂടാതെ കരയുന്നുണ്ടു്; വാതിൽ തുറന്നുകിടക്കുന്നു; അദ്ദേഹം അകത്തു പ്രവേശിച്ചു് പ്രസവക്കിടക്കയിൽ നിന്തിരുവടിയെ കിടത്തിയിട്ടു് അവിടെനിന്നു് ആ കപടബാലികയെ എടുത്തുകൊണ്ടു തിരിച്ചു വേഗത്തിൽ തന്റെ വാസസ്ഥലമായ മഥുരാപുരത്തിൽ വന്നുചേൎന്നു.

തതസ്ത്വദനുജാരവക്ഷപിതനിദ്രവേഗദ്രവദ്-
ഭടോൽക്കരനിവേദിതപ്രസവവാൎത്തയൈവാൎത്തിമാൻ
വിമുക്തചികുരോൽക്കരസ്ത്വരിതമാപതൻ ഭോജരാ-
ഡതുഷ്ട ഇവ ദൃഷ്ടവാൻ ഭഗിനികാകരേ കന്യകാം. 3

അനന്തരം നിന്തിരുവടിയുടെ അനുജത്തിയുടെ കരച്ചിലിന്റെ ശബ്ദംകേട്ടു ഉറക്കമുണൎന്ന ഭടന്മാർ ഓടിച്ചെന്നു അറിയിച്ച ദേവകിയുടെ പ്രസവവൃത്താന്തം കേട്ടതന്നെ ആകുലനായിത്തീൎന്ന കംസൻ അഴിഞ്ഞതലമുടി കെട്ടുവാൻ പോലും നില്ക്കാതെ ബദ്ധപ്പെട്ടോടിവന്നു. എന്നാൽ അപ്പോൾ അവിടെ ദേവകിയുടെ കൈയിൽ ഒരു കന്യക

യെയാണ്, താൻ പ്രതീക്ഷിച്ചിരുന്നതുപോലെയുള്ള പുരുഷശിശുവിനെയല്ല, കണ്ടതു്. അതിനാൽ അൽപ്പം അതൃപ്തനായിത്തീൎന്നു. അശരീരിവാക്കുകൊണ്ടും നാരദൻ പറഞ്ഞതനുസരിച്ചും ദേവകിയുടെ എട്ടാമത്തെ പുത്രനാണു തന്നെ കൊല്ലാനുള്ളതു്. ഇപ്പോൾ കാണുന്നതു കന്യകയാണുതാനും. ഇതിൽ വല്ലവ്യാജവും അന്തർഭവിച്ചിരിക്കുമോ? എന്നും മററുമുള്ള വിചാരംകൊണ്ടാണു് അതൃപ്തി ഉണ്ടായതു്.

ധ്രുവം കപടശാലിനോ മധുഹരസ്യ മായാ ഭവേ-
ദസാവിതി കിശോരികാം ഭഗിനികാകരാലിംഗിതാം
ദ്വിപോ നളിനികാന്തരാദിവ മൃണാളികാമാക്ഷിപ-
ന്നയം ത്വദനുജാമുപലപട്ടകേ പിഷ്ടവാൻ. 4

കംസൻ വളരെ ആലോചിച്ചതിന്റെശേഷം 'ഇതു് മായാവിശാരദനായ വിഷ്ണുവിന്റെ മായതന്നെ' എന്നു നിശ്ചയിച്ചു്, തന്റെ സഹോദരി കൈകൊണ്ടു കെട്ടിപ്പിടിച്ചിരിക്കുന്ന ആ ബാലികയെ, ആന താമരപ്പൊയ്കയിൽനിന്നു താമരവളയത്തെ എന്നപോലെ വലിച്ചെടുത്തുകൊണ്ടു ജനനമില്ലാത്ത ആ നിന്തിരുവടിയുടെ അനുജത്തിയെ പാറപ്പുറത്തു് അടിച്ചു.

തതോ ഭവദുപാസകോ ഝടിതി മൃത്യുപാശാദിവ
പ്രമുച്യ തരസൈവ സാ സമധിരൂഢരൂപാന്തരാ
അധസ്തലമജഗ്മുഷീ വികസദഷ്ടബാഹുസ്ഫുര-
ന്മഹായുധമഹോ! ഗതാ കില വിഹായസാ ദിദ്യുതേ. 5

ഉടനെ അവൾ, നിന്തിരുവടിയെ ഉപാസിക്കുന്നവൻ മൃത്യുപാശത്തിൽനിന്നു മുക്തനാകുന്നതുപോലെ പെട്ടെന്നു കംസന്റെ കൈകൾ വിട്ടു മറെറാരുരൂപം കൈക്കൊള്ളുകയും, തിരികെ കീഴ്പോട്ടുവരാതെ എട്ടു തൃക്കൈകളിലും പ്രകാശിക്കുന്ന മഹായുധങ്ങളോടുകൂടി ആകാശമാൎഗ്ഗത്തിൽ സഞ്ചരിച്ചുകൊണ്ടു വിളങ്ങുകയും ചെയ്തുവത്രേ.

"നൃശംസതര! കംസ! തേ കിമു മയാ വിനിഷ്പിഷ്ടയാ?
ബഭ്രുവ ഭവദന്തകഃ ക്വചന ചിന്ത്യതാം തേ ഹിതം;"
ഇതി ത്വദനുജാ വിഭോ! ഖലുമുദീര്യ തം ജഗ്മുഷീ
മരുദ്ഗണപണായിതാ ഭുവി ച മന്ദിരാണ്യേയുഷീ. 6

'അല്ലയോ അത്യന്തദുഷ്ടനായ കംസ! എന്നെ കൊന്നതുകൊണ്ടു് നിനക്കു് എന്തുകിട്ടും? നിന്റെ കാലൻ ഒരിടത്തു ജനിച്ചിട്ടുണ്ടു്. വേണ്ടതു് ആലോചിച്ചു ചെയ്തു കൊൾക' — ഇങ്ങനെ ആ ദുഷ്ടനോടു് അരുളിച്ചെയ്തിട്ടു നിന്തിരുവടിയുടെ അനുജത്തി ദേവന്മാർ സ്തുതിച്ചുകൊണ്ടിരിക്കെ മറഞ്ഞു. ആ ദേവി ഭൂമിയിൽ അനേകം ക്ഷേത്രങ്ങളിൽ സാന്നിദ്ധ്യംചെയ്കയും ചെയ്തു. കാത്യായനി എന്നു് അറിയപ്പെടുന്നതു് ആ ദേവിയാണു്.

പ്രഗേ പുനരഗാത്മജാവചനമീരിതാ ഭൂഭുജാ
പ്രലംബബകപൂതനാപ്രമുഖദാനവാ മാനിനഃ
ഭവന്നിധനകാമ്യയാ ജഗതി ബഭ്രമുന്നിർഭയാഃ
കുമാരകവിമാരകാഃ; കിമിവ ദുഷ്കരം നിഷ്കൃപൈഃ? 7

അടുത്തദിവസം രാവിലെ കംസൻ കാത്യായനീദേവിയുടെ വാക്കു് തന്റെ മന്ത്രിമാരായ പ്രലംബൻ ബകൻ പൂതന മുതലായ അസുരരെ അറിയിച്ചു. അഹങ്കാരികളായ അവർ നിന്തിരുവടിയെ കൊല്ലണമെന്നു് ആഗ്രഹിച്ചു് യാതൊരു ഭയവുംകൂടാതെ, പല ഉപായങ്ങളും പ്രയോഗിച്ചു കുട്ടികളെ കൊന്നുകൊണ്ടു ലോകത്തിൽ എല്ലായിടത്തും ചുററിസ്സഞ്ചരിച്ചു.

തതഃ പശുപമന്ദിരേ ത്വയി മുകുന്ദ! നന്ദപ്രിയാ-
പ്രസൂതിശയനേ ശയേ രുദതി കിഞ്ചിദഞ്ചൽപദേ
വിബുധ്യ വനിതാ ജനൈസ്തനയസംഭവേ ഘോഷിതേ,
മുദാ കിമു വദാമ്യഹോ! സകലമാകുലം ഗോകുലം. 8

വസുദേവർ ബാലികയേയുംകൊണ്ടു തിരിച്ചുപോയതിനുശേഷം നന്ദഗോപഗൃഹത്തിൽ യശോദയുടെ പ്രസവ

ശയ്യയിൽ കിടന്നു നിന്തിരുവടി കാൽ അല്പം ഇളക്കിക്കൊണ്ടു കരഞ്ഞു. ഉടനെ സ്ത്രീജനങ്ങളെല്ലാം ഉണൎന്നു യശോദയ്ക്കു പുത്രൻ ജനിച്ചിരിക്കുന്ന വിവരം ഘോഷിച്ചു. ആ അവസരത്തിൽ—ഞാൻ എന്താണു് പറയേണ്ടതു്?—ആ ഗോകുലം മുഴുവൻ സന്തോഷപരവശമായിത്തീൎന്നു.

അഹോ! ഖലു യശോദയാ നവകളായചേതോഹരം
ഭവന്തമലമന്തികേ പ്രഥമമാപിബന്ത്യാ ദൃശാ
തതഃ സ്തനഭരം നിജം സപദി പായയന്ത്യാ മുദാ
മനോഹരതനുസ്പൃശാ ജഗതി പുണ്യവന്തോ ജിതാഃ. 9

പുത്തനായി വികസിച്ച കായാംപൂപോലെ ശ്യാമളസുന്ദരവിഗ്രഹനായ നിന്തിരുവടിയെ യശോദ ആദ്യമായി അടുക്കൽ കണ്ടിട്ടു് തൃഷ്ണയോടുകൂടി നിൎന്നിമേഷമായി വളരെനേരം നോക്കിക്കൊണ്ടിരുന്നു. അനന്തരം പെട്ടെന്നു തന്റെ മുല കുടിപ്പിച്ചു. സുന്ദരമായ തിരുവുടൽ മുഴുവൻ തലോടി. അഹോ! ആ യശോദതന്നെ ലോകത്തിലുള്ള മറ്റെല്ലാവരെക്കാളും പരമഭാഗ്യവതി!

ഭവൽകുശലകാമ്യയാ സ ഖലു നന്ദഗോപസ്തദാ
പ്രമോദഭരസംകുലോ ദ്വിജകുലായ കിം നാദദാത്?
തഥൈവ പശുപാലകാഃ കിമു ന മംഗലം തേനിരേ?
ജഗത്ത്രിതയമംഗല! ത്വമിഹ പാഹി മാമാമയാത്. 10

ആ നന്ദഗോപൻ നിന്തിരുവടിയുടെ ക്ഷേമത്തെ ആഗ്രഹിച്ചു് സന്തോഷപരവശനായിട്ടു് ബ്രാഹ്മണൎക്കായി എന്താണു ദാനംചെയ്യാതിരുന്നതു്? എല്ലാം ദാനംചെയ്തു. അതുപോലെതന്നെ മററു ഗോപന്മാരും നിന്തിരുവടിക്കുവേണ്ടി ചെയ്യാത്ത യാതൊരു മംഗലവുമില്ല. അങ്ങോ ത്രൈലോക്യത്തിനും ഒരു മംഗലമാണുതാനും. അപ്രകാരമുള്ള നിന്തിരുവടി എന്നെ സൎവ്വരോഗങ്ങളിലുംനിന്നു രക്ഷിക്കണമേ!

39-ാം ദശകം സമാപ്തം.

---

## ചത്വാരിംശദശകം.

തദനു നന്ദമമന്ദശുഭാസ്പദം
നൃപപുരീം കരദാനകൃതേ ഗതം
സമവലോക്യ ജഗാദ ഭവൽപിതാ
വിദിതകംസസഹായജനോദ്യമഃ. 1

അനന്തരം, കംസനു വാർഷികകരം കൊടുക്കുന്നതിനായി മഥുരാപുരിയിൽവന്ന ലോകോത്തരഗുണനിധിയായ, നന്ദഗോപനെ, കംസന്റെ സഹായിജനങ്ങളായ പൂതന, തൃണാവർത്തൻ മുതലായ ദുഷ്ടക്കൂട്ടം കുഞ്ഞുങ്ങളെ കൊല്ലാൻ തരംനോക്കി നാട്ടിൽ ചുററിനടക്കുന്നുവെന്നുള്ള ഗൂഢവർത്തമാനം ഗ്രഹിച്ചിരുന്ന അങ്ങേപ്പിതാവായ വസുദേവർ ആരുമറിയാതെ ചെന്നുകണ്ടു്, ഇങ്ങനെ പറഞ്ഞു:—

അയി, സഖേ! തവ ബാലകജന്മ മാം
സുഖയതേദ്യ നിജാത്മജജന്മവത്;
ഇതി ഭവൽപിതൃതാം വ്രജനായകേ
സമധിരോപ്യ ശശംസ തമാദരാൽ. 2

"ഹേ! സ്നേഹിതാ! താങ്കളുടെ പുത്രന്റെ ജനനം എന്റെ സ്വന്തം പുത്രന്റെ ജനനംപോലെ എനിക്കു് ആനന്ദകരമായിരിക്കുന്നു" എന്നിങ്ങനെ അങ്ങയുടെ അച്ഛൻ നന്ദഗോപനാണെന്നുതന്നെ സ്ഥാപിച്ചിട്ടു്—അതായതു് താനാണെന്നുള്ള വസ്തുതയെ മറച്ചിട്ടു്—വസുദേവർ സ്നേഹപൂർവ്വം പറഞ്ഞു.

ഇഹ ച സന്ത്യനിമിത്തശതാനി തേ;
കടകസീമ്നി തതോ ലഘു ഗമ്യതാം;
ഇതി ച തദ്വചസാ വ്രജനായകോ
ഭവദപായഭിയാ ദ്രുതമായയൗ. 3

"ഹേ! വ്രജേശ്വര! ഇവിടെയും താങ്കൾക്കു്, അനേകം ദുർന്നിമിത്തങ്ങൾ കാണുന്നു. അതിനാൽ വേഗംതന്നെ വ്രജ

ത്തിലേക്കു തിരിച്ചുപോകുക!" എന്നിങ്ങനെ വസുദേവർ പറഞ്ഞ വാക്കുകൾകേട്ട്, നന്ദഗോപൻ, അങ്ങേയ്ക്കു് അപായം വല്ലതും നേരിട്ടേക്കുമെന്നുള്ള ശങ്കകൊണ്ടു് വേഗത്തിൽ അമ്പാടിയിലേക്കു മടങ്ങി.

അവസരേ ഖലു തത്ര ച കാചന
വ്രജപദേ മധുരാകൃതിരംഗനാ
തരളഷട്പദലാളിതകുന്തളാ
കപടപോതക! തേ നികടം ഗതാ. 4

ആ അവസരത്തിൽ വണ്ടുകൾ ചുററിപ്പററിപ്പറക്കുന്ന പൂമണമുള്ള തലമുടിയോടുകൂടിയ അതിമനോഹരിയായ ഒരു സ്ത്രീ, അമ്പാടിയിൽ കടന്നു്, അല്ലയോ കപടബാല! അങ്ങേ സമീപത്തിലെത്തി.

സപദി സാ ഹൃതബാലകചേതനാ
നിശിചരാന്വയജാ കില പൂതനാ
വ്രജവധൂഷ്വിഹ കേയമിതി ക്ഷണം
വിമൃശതീഷു ഭവന്തമുപാദദേ. 5

'ഇവൾ ആരായിരിക്കും' എന്നിങ്ങനെ ഗോപസ്ത്രീകൾ സംശയിച്ചുകൊണ്ടുനില്ക്കുമ്പോൾ, ബാലന്മാരെക്കൊല്ലുക ശീലത്തോടുകൂടിയ പൂതന എന്ന ആ രാക്ഷസി പെട്ടെന്നു് നിന്തിരുവടിയെ കൈയിലെടുത്തു.

ലളിതഭാവ വിലാസഹൃതാത്മഭിർ-
യുവതിഭിഃ പ്രതിരോദ്ധു മപാരിതാ
സ്തനമസൗ ഭവനാന്തനിഷേദുഷീ
പ്രദദുഷീ ഭവതേ കപടാത്മനേ. 6

മനോഹരങ്ങളായ ലീലാവിലാസങ്ങൾ കണ്ടു മതിമറന്നിരുന്ന ഗോപസ്ത്രീകളാൽ തടുക്കപ്പെടാൻ കഴിയാത്തവളായിട്ടു്, ആ രാക്ഷസി, മുറിയിൽത്തന്നെ ഇരുന്നു കപടരൂപധാരനായ നിന്തിരുവടിക്കു മുലതന്നു.

സമധിരുഹ്യ തദങ്കമശങ്കിത-
സ്ത്വമഥ ബാലകലോപനരോഷിതഃ
മഹദിവാമ്രഫലം കുചമണ്ഡലം
പ്രതിചുചൂഷിഥ ദുർവ്വിഷദൂഷിതം. 7

നിന്തിരുവടിയാകട്ടെ, നിർഭയമായിട്ടു് അവളുടെ മടിയിൽ കയറി. ബാലന്മാരെക്കൊല്ലുന്ന അവളുടെ ദുർവൃത്തിയെക്കുറിച്ചു കോപത്തോടുകൂടി ദുഷ്ടമായ വിഷംതേച്ചിരുന്ന അവളുടെ മുലക്കണ്ണത്തെ, വലിയ ഒരു മാമ്പഴം എന്നപോലെ കൈകൊണ്ടുപിടിച്ചു് പിന്നെയും പിന്നെയും വലിച്ചുകുടിച്ചു.

അസുഭിരേവ സമം ധയതി ത്വയി
സ്തനമസൗ സ്തനിതോപമനിഃസ്വനാ
നിരപതദ്ഭയദായി നിജം വപുഃ
പ്രതിഗതാ പ്രവിസാര്യ ഭുജാവുഭൌ. 8

നിന്തിരുവടി, പ്രാണങ്ങളോടുകൂടെത്തന്നെ അവളുടെ മുലകുടിച്ചപ്പോൾ അവൾ മേഘഗർജ്ജിതംപോലെ അലറിക്കൊണ്ടു തന്റെ പൂർവ്വശരീരത്തെ—രാക്ഷസദേഹത്തെ—കൈക്കൊണ്ടു്, കൈകൾ രണ്ടും പരത്തി ഭൂമിയിൽ മലൎന്നുവീണു.

ഭയദഘോഷണഭീഷണവിഗ്രഹ-
ശ്രവണദർശനമോഹിതവല്ലവേ
വ്രജപദേ തദുരഃസ്ഥലഖേലനം
നനു ഭവന്തമഗൃഹ്ണത ഗോപികാഃ. 9

പൂതനയുടെ ഭയങ്കരമായ അലച്ചു കേട്ടും, കണ്ടാൽ പേടിയാകുന്ന രൂപം കണ്ടും, അമ്പാടിയിലുള്ള ഗോപസംഘം പരിഭ്രമിച്ചുനില്ക്കുമ്പോൾ അവളുടെ നെഞ്ചിന്മേൽ കളിച്ചുകൊണ്ടിരിക്കുന്ന നിന്തിരുവടിയെ ഗോപികകൾ, ഓടിവന്നെടുത്തു.

ഭുവനമംഗലനാമഭിരേവ തേ
യുവതിഭിർബ്ബഹുധാ കൃതരക്ഷണഃ
ത്വമയി, വാതനികേതനനാഥ! മാ-
മഗദയങ്കുരു താവകസേവകം. 10

ലോകത്തിൽ സകല ഐശ്വര്യങ്ങളേയും കൊടുക്കുന്ന നിന്തിരുവടിയുടെ നാമങ്ങളിൽത്തന്നെ ഗോപസ്ത്രീകളാൽ ദേഹരക്ഷചെയ്യപ്പെട്ട (പിശാചപീഡയോ മററോ ഉണ്ടെങ്കിൽ തീരുന്നതിനു ഗോപികളാൽ തിരുനാമമുച്ചരിച്ചു രക്ഷിക്കപ്പെട്ട) നിന്തിരുവടി, അല്ലയോ ഗുരുവായൂരപ്പാ! എന്റെ രോഗങ്ങളെ ശമിപ്പിച്ച് തൃപ്പാദസേവകനാക്കിച്ചെയ്യാലും!

40-ാം ദശകം സമാപ്തം.

---

## ഏകചത്വാരിംശദശകം.

വ്രജേശ്വരഃ ശൗരിവചോ നിശമ്യ
സമാവ്രജന്നധ്വനി ഭീതചേതാഃ
നിഷ്പിഷ്ടനിശ്ശേഷതരും നിരീക്ഷ്യ
കഞ്ചിൽ പദാർത്ഥം ശരണം ഗതസ്ത്വാം. 1

നന്ദഗോപൻ വസുദേവന്റെ വാക്കുകേട്ടിട്ട്, വഴിയിൽത്തന്നെ പേടിച്ചുപേടിച്ചു വന്നു, ഭവനത്തിന്റെ സമീപത്തെത്തിയപ്പോൾ ചുററും വളരെദൂരത്തിലുള്ള വൃക്ഷക്കൂട്ടങ്ങളെ തകർത്തൊടിച്ചിട്ടുകൊണ്ട് ഏതോ ഒന്നു ഉയർന്നു പരന്നുകിടക്കുന്നതുകണ്ടു, അയ്യോ! എന്റെ കുഞ്ഞിന് എന്തുപററിയോ എന്നുള്ള സങ്കടവിചാരത്താൽ അങ്ങയെത്തന്നെ ശരണംപ്രാപിച്ചു. സങ്കടംതീർത്തു രക്ഷിക്കണമെന്ന് വിഷ്ണുഭഗവാനെ പ്രാർത്ഥിച്ചു എന്നർത്ഥം.

നിശമ്യ ഗോപീവചനാദ്ഭുതന്തം
സർവേപി ഗോപാ ഭയവിസ്മയാന്ധാഃ
ത്വൽപാതിതം ഘോരപിശാചദേഹം
ദേഹുർവ്വിദൂരേഥ കുഠാരകൃത്തം. 2

ഈ വിശേഷസംഭവത്താൽ വന്നുകൂടിയ ഗോപിമാരിൽനിന്നു വസ്തുത മനസ്സിലാക്കിയിട്ടു് പൂതനയുടെ ഭയങ്കര ശരീരംകണ്ടു പേടിച്ചും, നിന്തിരുവടി അവളെ സംഹരിച്ചതുവിചാരിച്ചു് ആശ്ചര്യപ്പെട്ടും, നിന്ന ഗോപന്മാർ, അപ്രകാരം നിന്തിരുവടിയാൽ പതിപ്പിക്കപ്പെട്ട ആ രാക്ഷസിയുടെ ശരീരത്തെ, കോടാലികൊണ്ടു വെട്ടിമുറിച്ചു് ഓരോ കഷണവും വളരെപ്പേർകൂടിയെടുത്തുകൊണ്ടുപോയി ദൂരത്തൊരുദിക്കിൽ കൂട്ടി ദഹിപ്പിച്ചു.

ത്വൽ പീതപൂതസ്തനതച്ഛരീരാൽ
സമുച്ചലന്നുച്ചതരോ ഹി ധൂമഃ
ശംകാമധാദാഗരവഃ കിമേഷ
കിം ചാന്ദനോ? ഗൗൽഗുലവോഥവേതി. 3

നിന്തിരുവടി കുടിക്കുകകൊണ്ടു് രജസ്തമോഗുണങ്ങൾ നശിച്ചു്, ശുദ്ധസത്വമയമായിത്തീൎന്ന മുലകളോടുകൂടിയിരിക്കുകകൊണ്ടും, നിന്തിരുവടി മടിയിലും മാറിലും കയറി കളിക്കുകകൊണ്ടും പരിശുദ്ധമായിത്തീൎന്ന പൂതനയുടെ ശവശരീരത്തിൽനിന്നും ഉയൎന്നുപൊങ്ങി വ്യാപിച്ച പുക, ഇതു അകിലിന്റെ മണമോ, അല്ല ചന്ദനത്തിന്റെ മണമോ, അതോ ഗുൽഗുലുവിന്റെ മണമോ എന്നുള്ള സംശയത്തെ ഉദിപ്പിച്ചു. അത്രമാത്രം സുഗന്ധത്തോടുകൂടിയതായിരുന്നു എന്നു സാരം.

മദംഗസംഗസ്യ ഫലം ന ദൂരേ;
ക്ഷണേന താവൽ ഭവതാമപി സ്യാൽ;
ഇത്യുല്ലപൻ വല്ലവതല്ലജേഭ്യ-
സ്ത്വം പൂതനാമാതനുഥാഃ സുഗന്ധിം. 4

ബ്രഹ്മസ്വരൂപനായ എന്റെ ശരീരത്തെ സ്പർശിക്ക കൊണ്ടുള്ള, അതായതു്, എന്നെ എടുക്കുകയും മടിയിൽ വച്ചു ലാളിക്കയും മററും ചെയ്തുകൊണ്ടുള്ള ഫലം നിങ്ങൾക്ക ജന്മാന്തരത്തിലല്ല, താമസിയാതെതന്നെ, ലഭിക്കും; എന്നു് ഭാഗ്യശാലികളായ ഗോപന്മാരെ മനസ്സിലാക്കുന്നതിനായിട്ടാണു് നിന്തിരുവടി പൂതനയെ സുഗന്ധിയാക്കിച്ചെയ്തതു്

ചിത്രം പിശാച്യാ ന ഹതഃ കുമാര;-
ശ്ചിത്രം പുരൈവാകഥി ശൗരിണേദം;
ഇതി പ്രശംസൻ കില ഗോപലോകോ
ഭവന്മുഖാലോകരസേ ന്യമാങ്ക്ഷീൽ. 5

ഹാ! രാക്ഷസിയായ പൂതന ശ്രീകൃഷ്ണനെ കൊല്ലാൻ ഇടയാകാഞ്ഞതു് ആശ്ചര്യം! ആശ്ചര്യം! ഇങ്ങനെയുള്ള ആപത്തുകൾ ഉണ്ടാകുമെന്ന മുമ്പേതന്നെ വസുദേവൻ അറിഞ്ഞു പറഞ്ഞുവല്ലോ! എന്നിങ്ങനെ വസുദേവനെ പ്രശംസിച്ചുകൊണ്ടു ഗോപന്മാർ അങ്ങേ മുഖദർശനംകൊണ്ടുണ്ടായ രസത്തിൽ മുങ്ങി.

ദിനേ ദിനേഥ പ്രതിവൃദ്ധലക്ഷ്മീ-
രക്ഷീണമംഗല്യശതോ വ്രജോയം
ഭവന്നിവാസാദയി വാസുദേവ!
പ്രമോദസാന്ദ്രഃ പരിതോ വിരേജേ. 6

അല്ലയോ വിഷ്ണുഭഗവാനേ! നിന്തിരുവടിയുടെ നിവാസത്താൽ ദിവസംതോറും ഐശ്വര്യം വദ്ധിച്ചു്, അനേകനന്മകൾക്ക വിളഭൂമിയായിഭവിച്ച അമ്പാടിയിലുള്ള സകലചരാചരങ്ങളും പരമാനന്ദത്തോടുകൂടി വിളങ്ങി.

ഗൃഹേഷു തേ കോമളരൂപഹാസ-
മിഥഃകഥാസംകലിതാഃ കമന്ത്യഃ
വൃത്തേഷു കൃത്യേഷു ഭവന്നിരീക്ഷാ-
സമാഗതാഃ പ്രത്യഹമത്യനന്ദൻ. 7

ഗോപസ്ത്രീകൾ അവരവരുടെ വീടുകളിൽ പ്രവൃത്തി ചെയ്തുകൊണ്ടിരിക്കുമ്പോൾ നിന്തിരുവടിയുടെ മനോഹരമായ രൂപത്തെയും പുഞ്ചിരിയെയും കുറിച്ചു തമ്മിൽ പറഞ്ഞുരസിക്കയും പ്രവൃത്തികൾ തീൎന്നാലുടനേ പുറപ്പെട്ടു വന്നു് നിന്തിരുവടിയെ കണ്ടു സന്തോഷിക്കയും പതിവായിരുന്നു.

അഹോ! കുമാരോ മയി ദത്തദൃഷ്ടിഃ;
സ്മിതം കൃതം മാം പ്രതി വത്സകേന;
ഏഹ്യേഹി മാമിത്യുപസാൎയ്യ പാണിം
ത്വയീശ! കിം കിം ന കൃതം വധൂഭിഃ? 8

"കുമാരൻ എന്നെത്തന്നെ നോക്കുന്നു; കുമാരൻ എന്നെനോക്കി ചിരിക്കുന്നു; വരൂ! വരൂ!!" എന്നിങ്ങനെ കൈകൾനീട്ടി അടുത്ത ഗോപസ്ത്രീകൾ നിന്തിരുവടിയെ ഏതെല്ലാംവിധത്തിൽ ആശ്ലേഷിക്കയും ചുംബിക്കയും ലാളിക്കയും ചെയ്തില്ല? ഹാ! അവരുടെ ഭാഗ്യം!

ഭവദ്വപുഃസ്പൎശനകൗതുകേന
കരാൽകരം ഗോപവധൂജനേന
നീതസ്ത്വമാതാമ്രസരോജമാലാ-
വ്യാലംബിലോലംബതുലാമയാസീഃ. 9

നിന്തിരുമേനി സ്പൎശിക്കുന്നതിലുള്ള കൗതുകംകൊണ്ടു്, ഗോപസ്ത്രീകളാൽ കയ്യോടുകൈ മാറിമാറി എടുക്കപ്പെട്ട നിന്തിരുവടി, ചെന്താമരപ്പൂക്കളിൽ ഒന്നിൽനിന്നൊന്നിലായമട്ടിൽ പറന്നുപറന്ന വണ്ടുപോലെ ശോഭിച്ചു.

നിപായയന്തീ സ്തനമങ്കഗം ത്വാം
വിലോകയന്തീ വദനം ഹസന്തീ
ദശാം യശോദാ കതമാം ന ഭേജേ?
സ താദൃശഃ പാഹി ഹരേ! ഗദാന്മാം. 10

നിന്തിരുവടിയെ മടിയിൽവച്ചു പാൽകുടിപ്പിച്ചുകൊണ്ടു മുഖത്തുനോക്കി ചിരിക്കുന്ന യശോദ എന്തൊരാ

നന്ദാവസ്ഥയെ പ്രാപിച്ചില്ല? എന്തൊരാശ്ചര്യവും പ്രത്യാശയുമവൾക്കുണ്ടായില്ല?—അല്ലയോ ഭഗവാനേ! അങ്ങനെയുള്ള നിന്തിരുവടി എന്നെ രോഗങ്ങളിൽനിന്നു രക്ഷിക്കണമേ!

41–ാം ദശകം സമാപ്തം.

---

# ദ്വിചത്വാരിംശദശകം.

**ശകടാസുരവധം.**

**കദാപി ജന്മർക്ഷദിനേ തവ പ്രഭോ!**
**നിമന്ത്രിതജ്ഞാതിവധൂമഹീസുരാ**
**മഹാനസസ്ത്വാം സവിധേ നിധായ സാ**
**മഹാനസാദൗ വവൃതേ വ്രജേശ്വരീ.** 1

ഒരിക്കൽ അങ്ങയുടെ ജന്മനക്ഷത്രദിവസം യശോദ ബന്ധുജനങ്ങളേയും ബ്രാഹ്മണരേയും സദ്യയ്ക്കു ക്ഷണിച്ചിരുന്നു. നിന്തിരുവടിയെ ഒരു വലിയ വണ്ടിയുടെ സമീപത്തിൽ കിടത്തിയിട്ട് അവൾ അടുക്കളജോലികളിൽ പ്രവർത്തിച്ചുകൊണ്ടിരുന്നു.

തതോ ഭവത്ത്രാണനിയുക്തബാലക-
പ്രഭീതിസംക്രന്ദനസംകുലാരവൈഃ
വിമിശ്രമശ്രാവി ഭവത്സമീപതഃ
പരിസ്ഫുടദ്ദാരുചടച്ചടാരവഃ. 2

അനന്തരം നിന്തിരുവടിയെ സൂക്ഷിച്ചുകൊള്ളുന്നതിനായി യശോദ ചട്ടംകെട്ടി നിറുത്തിയിരുന്ന ഗോപബാലന്മാർ ഭയത്താൽ പുറപ്പെടുവിച്ച ക്രുട്ടനിലവിളിയോടുകലർന്ന് അങ്ങേസമീപത്തിൽനിന്നും തടികൾ പൊട്ടിഞെരിഞ്ഞുടഞ്ഞുവീഴുന്ന ചടചടശബ്ദം കേൾക്കായി.

തതസ്തദാകർണ്ണനസംഭ്രമശ്രമ-
പ്രകമ്പിവക്ഷോജഭരാ വ്രജാംഗനാഃ
ഭവന്തമന്തർദ്ദദൃശുഃ സമന്തതോ
വിനിഷ്പതദ്ദാരുണദാരുമദ്ധ്യഗം. 3

ആ ശബ്ദംകേട്ടിട്ട് മുമ്പു പൂതന വന്നപോലെ അപായകരമായ വല്ല സംഭവവുമായിരിക്കാമെന്നുള്ള ഭയത്തോടും സംഭ്രമത്തോടുംകൂടി മുലക്കുടങ്ങൾ കുലുങ്ങുമാറ് ഓടിത്തളൎന്നുവന്ന ഗോപസ്ത്രീകൾ, നന്ദഗൃഹത്തിൽ ചുററും വലിയ തടികൾ ഇളകി പൊട്ടിവന്നു വീഴുന്നതിൻെറ നടുവിൽ, നിർബ്ബാധമായി കിടക്കുന്ന നിന്തിരുവടിയെക്കണ്ടു.

ശിശോരഹോ! കിം കിമഭൂദിതി ദ്രുതം
പ്രധാവ്യ നന്ദഃ പശുപാശ്ച ഭൂസുരാഃ
ഭവന്തമാലോക്യ യശോദയാ ധൃതം
സമാശ്വസന്നശ്രുജലാർദ്രലോചനാഃ. 4

അയ്യോ! കുഞ്ഞിന് എന്തുപററി? എന്തുപററി? എന്നു സംഭ്രമാന്ധന്മാരായി വേഗത്തിൽ ഓടിവന്ന നന്ദഗോപനും ഗോപാലന്മാരും ബ്രാഹ്മണരും യശോദയുടെ കയ്യിൽ യാതൊരു കേടുംകൂടാതെയിരിക്കുന്ന നിന്തിരുവടിയെക്കണ്ടു സന്തോഷാശ്രുക്കൾ വാൎത്തു് സമാധാനപ്പെട്ടു.

കസ്കോ നു; കൗതസ്കുത; ഏഷ വിസ്മയോ;
വിശങ്കടം യച്ഛകടം വിപാടിതം;
ന കാരണം കിഞ്ചിദിഹേതി തേ സ്ഥിതാഃ
സ്വനാസികാദത്തകരാസ്ത്വദീക്ഷകാഃ. 5

"അയ്യോ! ഇതെന്തു ? എന്തൊരാപത്തു്? എവിടെനിന്നുണ്ടായി? വെറുതെയിരുന്ന ഈ വലിയവണ്ടി പൊട്ടി അടൎന്നു പരക്കെ വീണതെങ്ങനെ? വിശേഷിച്ച് ഒരു കാരണവും ഇവിടെ കാണുന്നില്ലല്ലോ." എന്നോരോന്നു പറഞ്ഞുകൊണ്ടു അവർ അങ്ങയെനോക്കി മൂക്കിൽ വിരൽവച്ചുകൊണ്ടു നിന്നു.

കുമാരകസ്യാസ്യ പയോധരാർത്ഥിനഃ
പ്രരോദനേ ലോലപദാംബുജാഹതം
മയാ മയാ ദൃഷ്ടമനോ വിപര്യഗാ-
ദിതീശ! തേ പാലകബാലകാ ജഗുഃ 6

"പാലുകുടിക്കാനായി കരഞ്ഞ ഈ കുഞ്ഞ്, കാലുകടഞ്ഞചവിട്ടേററിട്ടാണ് ഈ വണ്ടി തകർന്നത്; ഞാനംകണ്ടു; ഞാനംകണ്ടു;" എന്ന് അല്ലയോ ഭഗവാനേ! നിന്തിരുവടിയെ സൂക്ഷിക്കാനായി ആക്കിയിരുന്ന ഗോപബാലന്മാർ പറഞ്ഞു.

ഭിയാ തദാ കിഞ്ചിദജാനതാമിദം
കുമാരകാണാമിതി ദുർഘടം വചഃ
ഭവൽപ്രഭാവാവിദുരൈരിതീരിതം
മനാഗിവാശങ്ക്യത ദൃഷ്ടപൂതനൈഃ 7

"ഭയംകൊണ്ട് അപ്പോൾ ഒന്നും തിരിച്ചറിവാൻ കഴിവില്ലാതെപോയതുകൊണ്ടാണ് ഈ ബാലന്മാർ ഇത്തരം അസംബന്ധം പറയുന്നത്; അതു വിശ്വസിക്കത്തക്കതല്ല" എന്ന നിന്തിരുവടിയുടെ മാഹാത്മ്യത്തെക്കുറിച്ചു അറിഞ്ഞുകൂടാത്തവരായ ചില ഗോപന്മാർ പറഞ്ഞു. പൂതനയുടെ വധം കണ്ടറിഞ്ഞ നന്ദാദികൾക്ക് ഈ വാക്കിൽ കുറച്ചൊരു വിശ്വാസം തോന്നാതെയുമിരുന്നില്ല.

പ്രവാളതാമ്രം കിമിദം പദം ക്ഷതം?
സരോജരമ്യൗ നു കരൗ വിരോജിതൗ?
ഇതി പ്രസർപ്പത്കരുണാതരംഗിതാ-
സ്ത്വൽപദംഗമാപസ്പൃശുരംഗനാജനാഃ 8

"ഇളംതളിരുപോലെ ചുവന്ന ഈ ഉള്ളംകാൽ വ്രണപ്പെട്ടുവോ? ചെന്താമരപ്പൂവുപോലെ ചുവന്ന ഈ ഉള്ളംകൈകൾ മുറിഞ്ഞുവോ? ചോര തുളിക്കുന്നതുപോലെ തോന്നുന്നു!" എന്നിങ്ങനെ കരുണകൊണ്ടൊഴുകുന്ന കണ്ണുനീ

രോടുകൂടിയ ഗോപസ്ത്രീകൾ, നിന്തിരുവടിയുടെ ആ അംഗ ങ്ങളിൽതൊട്ടു തലോടി.

അയേ സുതം ദേഹി ജഗല്പതേഃ കൃപാ-
തരംഗപാതാൽ പരിപാതമദ്യ മേ;
ഇതി സ്മ സംഗൃഹ്യ പിതാ ത്വദംഗകം
മുഹുർമ്മുഹുഃ ശ്ലിഷ്യതി ജാതകണ്ടകഃ. 9

"ത്രൈലോക്യരക്ഷകനായ മഹാവിഷ്ണുവിൻെറ കരു ണാലേശത്താൽ ഇപ്പോൾ രക്ഷിക്കപ്പെട്ട എൻെറ ഓമന മകനെ ഇങ്ങു തരിക!" എന്നു പറഞ്ഞിട്ടു് നന്ദഗോപൻ നിന്തിരുവടിയെ കയ്യിൽ വാങ്ങിച്ചു് ആനന്ദരോമാഞ്ച ത്തോടുകൂടി പിന്നെയും പിന്നെയും ആശ്ലേഷിച്ചു.

അനോനിലീനഃ കിമു ഹന്തുമാഗതഃ
സുരാരിരേവം ഭവതാ വിഹിംസിതഃ;
രജോപി നോ ദൃഷ്ടമമുഷ്യ തൽ കഥം?
സ ശുദ്ധസത്വേ ത്വയി ലീനവാൻ ധ്രുവം. 10

വണ്ടിയിൽ മറഞ്ഞിരുന്നുകൊണ്ടു് നിന്തിരുവടിയെ കൊല്ലാൻവന്ന അസുരനെ നിന്തിരുവടി ഇപ്രകാരം ഹനി ച്ചുവെന്നു പറയപ്പെട്ടിരിക്കുന്നു. എന്നാൽ അവൻെറ രജസ്സു് (പൊടി) പോലും കാണപ്പെട്ടില്ല. (രജസ്സിനു രജോ ഗുണമെന്നും അർത്ഥമുണ്ടു്.) രജോഗുണം നശിച്ചു എന്നർത്ഥം. തമസ്സിൻെറ കഥ പിന്നെപ്പറവാനില്ലല്ലോ എന്നഭിപ്രായം. അതെന്തുകൊണ്ടു കാണപ്പെട്ടില്ല? അവൻ ശുദ്ധസത്വസ്വരൂപനായ നിന്തിരുവടിയിൽ ലയിച്ചു; നിശ്ചയം.

പ്രപൂജിതൈസ്തത്ര തതോ ദ്വിജാദിഭിർ-
വിശേഷതോ ലംഭിതമംഗലാശിഷഃ
വ്രജം നിജൈർബാല്യരസൈർവിമോഹയൻ
മരുല്പുരാധീശ! രുജാം ജഹീഹി മേ. 11

അനന്തരം വിധിപ്രകാരം പൂജിക്കപ്പെട്ടവരായ ബ്രാഹ്മണശ്രേഷ്ഠന്മാരാൽ മേലിൽ ആപത്തുകൾ സംഭവിക്കാതിരിക്കാനായി വിശേഷിച്ചു് ആശീർവ്വദിക്കപ്പെട്ടിട്ടു് തന്റെ ബാലലീലാവിനോദങ്ങളെക്കൊണ്ടു്, അമ്പാടിയിൽ വസിക്കുന്ന ഗോപികമാരെ രസിപ്പിച്ചുകൊണ്ടിരുന്ന നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശ! എന്റെ രോഗങ്ങളെ ശമിപ്പിക്കണമേ!

42-ാംദശകം സമാപ്തം.

---

## ത്രയശ്ചത്വാരിംശദശകം

### തൃണാവർത്തവധം

ത്വാമേകദാ ഗുരുമരുല്പുരനാഥ! വോഢും
ഗാഢാധിരൂഢഗരിമാണമപാരയന്തീ
മാതാ നിധായ ശയനേ, കിമിദം ബതേതി
ധ്യായന്ത്യചേഷ്ടത ഗൃഹേഷു നിവിഷ്ടശങ്കാ. 1

ഒരിക്കൽ യശോദ നിന്തിരുവടിയെ മടിയിൽ വെച്ചുകൊണ്ടിരിക്കുമ്പോൾ അസാധാരണമായി ഭാരം വർദ്ധിക്കുകയാൽ, എടുക്കാൻ ശക്തയല്ലാതെ മെത്തയിൽക്കിടത്തിയിട്ടു്, 'ഇങ്ങനെ ഭാരംവർദ്ധിക്കുവാൻ എന്തുകാരണം? ആശ്ചര്യംതന്നെ' എന്നു സംശയത്തോടുകൂടി ചിന്തിച്ചുകൊണ്ടു് വീട്ടുകാര്യങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരുന്നു.

താവദ്വിദൂരമുപകർണ്ണിതഘോരഘോഷ-
വ്യാജൃംഭിപാംസുപടലീപരിപൂരിതാശഃ
വാത്യാവപുഃ സ കില ദൈത്യവരസ്തൃണാവ-
ർത്താഖ്യോ ജഹാര ജനമാനസഹാരിണം ത്വാം. 2

അപ്പോൾ ദൂരത്തുവെച്ചുതന്നെ കേൾക്കപ്പെട്ട ഭയങ്കരശബ്ദത്തോടുകൂടി അടിച്ചുപാററി ഉയർത്തിയ പൊടികൊണ്ടു

ദിക്കകളെല്ലാം മൂടിക്കൊണ്ടു്, കൊടുങ്കാററിന്റെ രൂപംധരിച്ചുവന്ന തൃണാവർത്തൻ എന്ന മഹാസുരൻ, ജനമനോഹരമായ സൗന്ദര്യത്തോടുകൂടിയ തിന്തിരുവടിയെ എടുത്തു പൊക്കിക്കൊണ്ടുപോയി.

ഉദ്ദാമപാംസുതിമിരാഹതദൃഷ്ടിപാതേ
ദ്രഷ്ടും കിമപ്യകുശലേ പശുപാലലോകേ,
'ഹാ ബാലകസ്യ കിമിതി' ത്വദുപാന്തമാപ്താ
മാതാ ഭവന്തമവിലോക്യ ഭൃശം രുരോദ. 3

ഉയർക്കേറിയ പൊടിക്കൂട്ടം വന്നുമൂടി ഇരുളടയുകകൊണ്ടു് യാതൊന്നും കാണാൻ കഴിവില്ലാതെ ഗോപാലന്മാർ കുഴങ്ങുമ്പോൾ അയ്യോ! എന്റെ കുഞ്ഞിന് എന്തു പററി? എന്നു പരിഭ്രാന്തയായ യശോദ, ഓടിവന്നു നോക്കി തിന്തിരുവടിയെക്കാണാഞ്ഞു ദുഃഖിച്ചു് വളരെ നിലവിളിച്ചു.

താവൽ സ ദാനവവരോപി ച ദീനമൂർത്തിർ-
ഭാവൽകഭാരപരിധാരണലൂനവേഗഃ
സങ്കോചമാപ; തദനു ക്ഷതപാംസുഘോഷേ
ഘോഷേ വ്യതായത ഭവജ്ജനനീനിനാദഃ 4

അപ്പോൾ ആ അസുരൻ ദേഹംതളൎന്നു്, അങ്ങേബ്ഭാരംവഹിക്കാനാളല്ലാതെ ഉയൎക്കെല്ലാംശമിച്ചു് അടങ്ങി. ഉടനെ കാററിന്റെ ചീററവും പൊടിയും ശമിച്ചു ശാന്തമായ അമ്പാടിയിൽ അങ്ങേടെ അമ്മയുടെ നിലവിളിമാത്രം മുഴങ്ങിക്കൊണ്ടിരുന്നു.

രോദോപകർണ്ണനവശാദുപഗമ്യ ഗേഹം
ക്രന്ദത്സു നന്ദമുഖഗോപകുലേഷു ദീനഃ
ത്വാം ദാനവസ്ത്വഖിലമുക്തികരം മുമുക്ഷു-
സ്ത്വയ്യപ്രമുഞ്ചതി പപാത വിയൽപ്രദേശാൽ. 5

യശോദയുടെ കരച്ചിൽകേട്ടു വീട്ടിലേയ്ക്കു ഓടിച്ചെന്ന നന്ദഗോപൻ മുതലായ ഗോപാലന്മാർ വൃത്താന്തമറിഞ്ഞു്

ഉച്ചത്തിൽ വാവിട്ടുകരയുമ്പോൾ, ആ ദുഷ്ടാസുരൻ, നിന്തിരുവടി കഴുത്തിൽ മുറുകെ പിടിക്കുകകൊണ്ടും നിന്തിരുവടിയുടെ ഭാരംകൊണ്ടും തളൎന്നു ശക്തിക്ഷയിച്ച്, നിന്തിരുവടിയെ വിട്ടുംവച്ചു പോകാൻ ശ്രമിച്ചു. എന്നാൽ നിന്തിരുവടി അവനെ വിട്ടില്ല. അതുകൊണ്ട്, ആകാശത്തിൽ നിന്നും അവൻ താഴെവീണു.

രോദാകുലാസ്തദനു ഗോപഗണാ ബഹിഷ്ഠ-
പാഷാണപൃഷ്ഠഭുവി ദേഹമതിസ്ഥവിഷ്ഠം
പ്രൈക്ഷന്ത ഹന്ത! നിപതന്തമമുഷ്യ വക്ഷ-
സ്യക്ഷീണമേവ ച ഭവന്തമലം ഹസന്തം. 6

അനന്തരം കരഞ്ഞുകരഞ്ഞു വശംകെട്ടുനിന്ന ഗോപന്മാർ വിസ്താരമേറിയ പാറപ്പുറത്ത്, മഹാകായനായ അസുരൻ വന്നു മലൎന്നുവീണതും അവന്റെ നെഞ്ചിൽ നിന്തിരുവടി യാതൊരു കേടുംകൂടാതെ ചിരിച്ചുകൊണ്ടിരിക്കുന്നതും കണ്ടു.

ഗ്രാവപ്രപാതപരിപിഷ്ടഗരിഷ്ഠദേഹ-
ഭ്രഷ്ടാസുദുഷ്ടദനുജോപരി ധൃഷ്ടഹാസം
ആഘ്നാനമംബുജകരേണ ഭവന്തമേത്യ
ഗോപാ ദധുൎഗിരിവരാദിവ നീലരത്നം. 7

പാറപ്പുറത്ത് ഉരക്കോട്ടുകൂടി വന്നുവീഴുകകൊണ്ട്, ഭാരമേറിയ ദേഹം ചതഞ്ഞുടഞ്ഞു് ജീവൻ വേർപെട്ടുപോയ ആ ദുഷ്ടാസുരന്റെ നെഞ്ചിന്മേലിരുന്നു പുഞ്ചിരിതൂകിക്കൊണ്ട് താമരപോലെ മൃദുവായ തന്റെ കൊച്ചുകൈപൊക്കി അടിക്കുന്ന നിന്തിരുവടിയെ, ഗോപന്മാർ, പൎവ്വതത്തിന്റെ മുകളിൽനിന്നു നീലരത്നം എടുക്കുന്നതുപോലെ എടുത്തു.

ഏകൈകമാശു പരിഗൃഹ്യ നികാമനന്ദ-
ന്നന്ദാദിഗോപപരിരബ്ധവിചുംബിതാംഗം

ആദാതുകാമപരിശങ്കിതഗോപനാരീ–
ഹസ്താംബുജപ്രപതിതം പ്രണമാമോ ഭവന്താം. 8

ഏററവും സന്തുഷ്ടന്മാരായിരിക്കുന്ന നന്ദാദിഗോപന്മാരാൽ ഓരോ അവയവം പിടിച്ചുണയ്ക്കുയും ചുംബിക്കയും ചെയ്യപ്പെട്ടുന്നവനായി, തന്നെ എടുക്കാൻ ആഗ്രഹിക്കുന്നവരെന്നു തോന്നുന്ന ഗോപസ്ത്രീകളുടെ കയ്യിൽ ചാടി വീണു് അവരെ സന്തോഷിപ്പിക്കുന്നവനായിരിക്കുന്ന നിന്തിരുവടിയെ ഞാൻ സ്തുതിക്കുന്നു.

ഭൂയോപി കിം നു കൃണുമഃ? പ്രണതാർത്തിഹാരീ
ഗോവിന്ദ ഏവ പരിപാലയതാൽ സുതം നഃ
ഇത്യാദി മാതരപിതൃപ്രമുഖൈസ്തദാനീം
സംപ്രാർത്ഥിതസ്ത്വദവനായ വിഭോ! ത്വമേവ. 9

"ഞങ്ങൾ എന്താണു ചെയ്യു? ഇനിയും ഈവക സങ്കടങ്ങൾ വന്നുകൂടിയാൽ ഭക്തന്മാരുടെ ദുഃഖത്തെ ശമിപ്പിക്കുന്ന മഹാവിഷ്ണുഭഗവാൻതന്നെ ഞങ്ങളുടെ പുത്രനെ രക്ഷിക്കട്ടേ" എന്നും മററും മാതാപിതാക്കന്മാർ മുതലായവർ നിന്തിരുവടിയുടെ രക്ഷയ്ക്കായി നിന്തിരുവടിയെത്തന്നെ പ്രാർത്ഥിച്ചു.

വാതാത്മകം ദനുജമേവമയി! പ്രധൂനൻ
വാതോദ്ഭവാൻ മമ ഗദാൻ കിമു നോ ധുനോഷി?
കിം വാ കരോമി? പുനരപ്യനിലാലയേശ!
നിശ്ശേഷരോഗശമനം മുഹുരർത്ഥയേ ത്വാം. 10

ഹേ ഗുരുവായൂപുരേശ! വാതസ്വരൂപനായ അസുരനെ നിഗ്രഹിച്ചവനായിട്ടും വാതാലയത്തിൻെറ അധിപതിയായിരുന്നിട്ടും നിന്തിരുവടി എൻെറ വാതസംബന്ധങ്ങളായ രോഗങ്ങളെ എന്തുകൊണ്ടു ശമിപ്പിക്കുന്നില്ല? എൻെറ പ്രാരബ്ധകർമ്മദോഷംകൊണ്ടാണെങ്കിൽ ഞാനിനി എന്താണു ചെയ്യുക!—പ്രാരബ്ധം മുഴുവൻ തീരുമ്പോൾ ബാഹ്യ

മായും ആന്തരമായുമുള്ള എന്റെ സകല രോഗങ്ങളേയും, അതായതു് ബാഹ്യങ്ങളായ വാതാദിരോഗങ്ങളെയും ആന്തരങ്ങളായ രാഗാദിദോഷങ്ങളെയും ശമിപ്പിക്കണമേ എന്നു വീണ്ടും വീണ്ടും ഞാൻ പ്രാത്ഥിക്കുന്നു.

43-ാം ദശകം സമാപ്തം.

---

## ചതുശ്ചത്വാരിംശദശകം.

### ശ്രീകൃഷ്ണന്റെ ജാതകമ്മവും നാമകരണവും.

ഗൂഢം വസുദേവഗിരാ
കർത്തും തേ നിഷ്ക്രിയസ്യ സംസ്കാരാൻ
ഹൃദ്ഗതഹോരാതത്ത്വോ
ഗർഗ്ഗമുനിസ്ത്വദ് ഗൃഹം വിഭോ! ഗതവാൻ. 1

പരമാത്മാവിൽ നിന്തിരുവടി യാതൊരു വികാരവുമില്ലാത്ത പരമാത്മസ്വരൂപനാണെങ്കിലും മനുഷ്യത്വം അംഗീകരിക്കകൊണ്ടു വേണ്ടിവന്ന നാമകരണാദിസംസ്കാരങ്ങൾ ചെയ്യുന്നതിനായി, വസുദേവൻ പറഞ്ഞയച്ചതനുസരിച്ചു് ജ്യോതിശ്ശാസ്ത്രതത്വങ്ങളിൽ വിദഗ്ദ്ധനായ ഗർഗ്ഗമുനി ഗൂഢമായി നിന്തിരുവടിയുടെ ഭവനത്തെ പ്രാപിച്ചു.

നന്ദോഥ നന്ദിതാത്മാ
വൃന്ദിഷ്ടം മാനയന്നമും യമിനാം
മന്ദസ്മിതാർദ്രമൂചേ
ത്വൽസംസ്കാരാൻ വിധാതുമുത്സുകധീഃ 2

നന്ദഗോപൻ സന്തുഷ്ടനായി, മുനികുലമുഖ്യനായ ഗർഗ്ഗനെ യഥാവിധി പൂജിച്ചു് പുഞ്ചിരിതൂകിക്കൊണ്ടു് നിന്തിരുവടിക്കു് നാമകരണാദിസംസ്കാരങ്ങളെ ചെയ്യാൻ താല്പര്യത്തോടുകൂടി പറഞ്ഞു.

"യദുവംശാചാര്യതയാൽ
സുനിഭൃതമിദമാര്യ കാര്യ''മിതി കഥയൻ
ഗർഗ്ഗോ നിർഗ്ഗതപുളക-
ശ്ചക്രേ തവ സാഗ്രജസ്യ നാമാനി. 3

"അല്ലയോ ധന്യനായ നന്ദഗോപ! ഞാൻ യദുകുലാചാര്യനാകകൊണ്ട് നിന്റെ പുത്രന് സംസ്കാരകർമ്മങ്ങൾ ഞാൻ നടത്തിയതായി കംസനറിഞ്ഞാൽ നിന്റെ പുത്രൻ യദുവംശജനാണെന്ന ശങ്കിച്ചേക്കും. അതുകൊണ്ട് ഈ സംസ്കാരകർമ്മങ്ങൾ ഗൂഢമായിരിക്കേണ്ടതാണ്'' എന്ന പറഞ്ഞിട്ട് ഗർഗ്ഗമുനി നിന്തിരുമേനി സ്പർശിക്കകൊണ്ടുണ്ടായ ആനന്ദരോമാഞ്ചത്തോടുകൂടി, നിന്തിരുവടിക്കും ജ്യേഷ്ഠനും നാമങ്ങൾ വിധിച്ചു.

"കഥമസ്യ നാമ കുർവേ
സഹസ്രനാമ്നോഹ്യനന്തനാമ്നോ വാ?"
ഇതി നൂനം ഗർഗ്ഗമുനി-
ശ്ചക്രേ തവ നാമ നാമ രഹസി വിഭോ! 4

"ആയിരം നാമങ്ങളുള്ള അഥവാ എണ്ണമററ പേരുകളുള്ള, ഇവന് ഞാൻ എങ്ങനെയാണ് പേരിടുന്നത്?" എന്നിങ്ങനെ വിചാരിച്ചിട്ടാണ് ഗർഗ്ഗമുനി നിന്തിരുവടിക്ക രഹസ്യമായി പേരിട്ടതെന്ന ഞാൻ വിചാരിക്കുന്നു.

'കൃഷി'ധാതു'ണ' കാരാഭ്യാം
സത്താനന്ദാത്മതാം കിലാഭിലപൻ
ജഗദഘകർഷിത്വം വാ
കഥയദൃഷിഃ കൃഷ്ണനാമ തേ വ്യതനോൽ. 5

ഗർഗ്ഗമുനി നിന്തിരുവടിക്ക്, സത്താവാചകമായ കൃഷിധാതുവും ആനന്ദവാചകമായ ണകാരവുംചേർത്ത്, സച്ചിദാനന്ദസ്വരൂപൻ എന്നർത്ഥമുള്ള, അഥവാ ജഗത്തുകളുടെ (ലോകങ്ങളുടെ) അഘത്തെ (പാപത്തെ) കർഷി

ക്കുന്നവൻ (നശിപ്പിക്കുന്നവൻ) എന്നർത്ഥമുള്ള കൃഷ്ണനാമത്തെ വിധിച്ചു.

"കൃഷിർഭൂവാചകഃ ശബ്ദോ, ണശ്ച നിർവൃതി വാചകഃ
തയോരൈക്യം പരം ബ്രഹ്മ കൃഷ്ണ ഇത്യഭിധീയതേ."

എന്നു പ്രമാണവചനമുണ്ട്.

അന്യാംശ്ച നാമഭേദാൻ
വ്യാകുർവ്വന്നഗ്രജേ ച രാമാദീൻ
അതിമാനുഷാനുഭാവം
ന്യഗദൽ ത്വാമപ്രകാശയൻ പിത്രേ. 6

അനന്തരം മുമ്പൊരുജന്മത്തിൽ വസുദേവന്റെ പുത്രനായി ജനിച്ചിട്ടുള്ളതുകൊണ്ടു വാസുദേവനെന്നു പേരുണ്ടെന്നു നന്ദനെ ധരിപ്പിക്കുകയും, അതോടുകൂടി മററു പല നാമങ്ങളെയും നിന്തിരുവടിക്കു വിധിക്കയും ചെയ്തിട്ട്, രാമൻ എന്നുതുടങ്ങി പല നാമങ്ങളെ ബലഭദ്രനു വിധിച്ചു. എന്നിട്ട്, നിന്തിരുവടി വിഷ്ണുവാണെന്നു പ്രകാശിപ്പിക്കാതെ, ഗർഗ്ഗമുനി ജാതകദൃഷ്ട്യാ അതിമാനുഷപ്രഭാവനാണെന്നു നന്ദനെ പറഞ്ഞുകേൾപ്പിച്ചു.

"സ്നിഹ്യതി യസ്തവ പുത്രേ,
മുഹ്യതി സ ന മായികൈഃ പുനഃ ശോകൈഃ;
ദ്രുഹ്യതി യഃ സ തു നശ്യേ"-
ദിത്യവദൽ തേ മഹത്വമൃഷിവര്യഃ. 7

"ഹേ നന്ദഗോപ! നിന്റെ പുത്രനെ ആരൊരുത്തൻ സ്നേഹിക്കുന്നോ, അവനു പിന്നെ മായാസംബന്ധമായ ദുഃഖങ്ങൾ ഉണ്ടാകുകയില്ല. നിന്റെ പുത്രനെ ആരൊരുത്തൻ ദ്രോഹിക്കുന്നോ, അവൻ നശിച്ചുപോകയുംചെയ്യും." എന്നിങ്ങനെ നിന്തിരുവടിയുടെ മഹത്വത്തെ ആ മുനിശ്രേഷ്ഠൻ പറഞ്ഞു.

"ജേഷ്യതി ബഹുതരദൈത്യാൻ;
നേഷ്യതി നിജബന്ധുലോകമമലപദം,
ശ്രോഷ്യതി സുവിമലകീർത്തി-
രസ്യേ"തി ഭവദഭിഭൂതിമൃഷിരൂചേ. 8

"നിന്റെ പുത്രൻ ശക്തന്മാരായ അനേകം അസുരന്മാരെ നിഗ്രഹിക്കും. തന്റെ ബന്ധുജനങ്ങളെ നിഷ്കളബ്രഹ്മപദത്തെ പ്രാപിപ്പിക്കും. മേലക്കാലം ഇവന്റെ നിർമ്മലമായ യശസ്സ് ലോകങ്ങളിലെല്ലാം പരക്കുകയുംചെയ്യും"എന്നിങ്ങനെ നിന്തിരുവടിയുടെ മാഹാത്മ്യത്തെ ഗർഗ്ഗമുനി നന്ദനോടു പറഞ്ഞു.

"അമുനൈവ സർവ്വദുർഗ്ഗം
തരിതാസ്ഥ; കൃതാസ്ഥമത്ര തിഷ്ഠധ്വം"
ഹരിരേവേത്യനഭിലപ-
ന്നിത്യാദി ത്വാമവർണ്ണയൽ സ മുനിഃ. 9

"ഇവൻമൂലം, എല്ലാവിധത്തിലുമുള്ള സങ്കടങ്ങളെ ജയിക്കാൻ നിങ്ങൾക്കു കഴിവുണ്ടാകും. ഇവനെത്തന്നെ സർവ്വാത്മനാ വിശ്വസിച്ചുകൊള്ളുവിൻ" എന്നിങ്ങനെ വിഷ്ണുവാണെന്നു വെളിപ്പെടുത്താതെതന്നെ നിന്തിരുവടിയുടെ പ്രഭാവങ്ങളെ ഗർഗ്ഗമുനി വർണ്ണിച്ചു.

ഗർഗ്ഗേഥ നിർഗ്ഗതേസ്മിൻ
നന്ദിതനന്ദാദിനന്ദ്യമാനസ്ത്വം
മദ്ഗദമുദ്ഗതകരുണോ
നിർഗ്ഗമയ ശ്രീമരുൽപുരാധീശ! 10

ഇങ്ങനെയെല്ലാം അറിയിച്ചിട്ട് ഗർഗ്ഗമുനി പോയതിനുശേഷം, സന്തുഷ്ടരായ നന്ദഗോപന്മാരാൽ ലാളിക്കപ്പെട്ട നിന്തിരുവടി, അല്ലയോ ഗുരുവായൂരപ്പാ! കരുണയുണ്ടായി എന്റെ രോഗങ്ങളെ ശമിപ്പിക്കണമേ.

44-ാം ദശകം സമാപ്തം.

## പഞ്ചചത്വാരിംശദശകം.

അയി സബലമുരാരേ! പാണിജാനുപ്രചാരൈഃ
കിമപി ഭവനഭാഗാൻ ഭൂഷയന്തൗ ഭവന്തൗ
ചലിതചരണകഞ്ജൗ മഞ്ജുമഞ്ജീരശിഞ്ജാ-
ശ്രവണകുതുകഭാജൗ ചേരതുശ്ചാരുവേഗാൽ. 1

അല്ലയോ ബലഭദ്രനോടുകൂടിയ കൃഷ്ണഭഗവാനേ! മുട്ടുകളും കൈകളും കുത്തി ഇഴഞ്ഞു്, ഭവനത്തിന്റെ പുറത്തിണ്ണ മുതലായ ഭാഗങ്ങളെ അല്പാല്പകാലം അലങ്കരിക്കുന്നവരായ നിങ്ങൾ രണ്ടുപേരും, കാലിളക്കുമ്പോൾ കാൽച്ചിലങ്കകളുടെ മനോഹരമായ കിലുക്കം പുറപ്പെടുന്നതു കേട്ടു്, പിന്നെയുംപിന്നെയും അതു് കേൾക്കാനുള്ള കൗതുകംകൊണ്ടു് ശോഭനമായവിധത്തിൽ വളരെ വേഗത്തിൽ സഞ്ചരിച്ചു.

മൃദുമൃദുവിഹസന്താവുന്മിഷദ്ദന്തവന്തൗ
വദനപതിതകേശൗ ദൃശ്യപാദാബ്ജദേശൗ
ഭുജഗളിതകരാന്തവ്യാലഗൽകങ്കണാങ്കൗ
മതിമഹരതമുച്ചൈഃ പശ്യതാം സർവ്വനൃണാം. 2

അവിടവിടെ ഓരോ പുതുമകൾകണ്ടു് അല്പാല്പം മന്ദഹാസം തൂകുന്നവരും അങ്ങനെ മന്ദഹസിക്കുമ്പോൾ പ്രകാശിക്കുന്ന ദന്താങ്കുരങ്ങളോടുകൂടിയവരും കുറുന്തലമുടി വീണിട്ടു് മുഖത്തിന്റെ ഏതാനുംഭാഗം മറഞ്ഞവരും, മുട്ടുകുത്തിനടക്കുമ്പോൾ കാണാവുന്ന വജ്രം, ധ്വജം മുതലായ ചിഹ്നങ്ങളുള്ള ശോഭനമായ കാലടികളോടുകൂടിയവരും, ഭുജങ്ങളിൽനിന്നും ഊന്നിറങ്ങി മണിബന്ധത്തിൽ തങ്ങിയ കൈവളകളാൽ ശോഭിക്കുന്നവരുമായ നിങ്ങൾ രണ്ടുപേരും കാണികളായ സകലജനങ്ങളുടെയും മനസ്സിനെ ഏററവും ആകർഷിച്ചു.

അനുസരതി ജനൗഘേ കൗതുകവ്യാകുലാക്ഷേ,
കിമപി കൃതനിനാദം വ്യാഹസന്തൗ ദ്രവന്തൗ
വലിതവദനപത്മം പൃഷ്ഠതോ ദത്തദൃഷ്ടീ
കിമിവ ന വിദധാഥേ കൗതുകം വാസുദേവ! 3

അല്ലയോ വാസുദേവ! നിങ്ങളെ കാണുന്ന കൗതുകം കൊണ്ടു് സന്തോഷാശ്രുക്കൾ തൂകുന്ന ഗോപന്മാരും ഗോപികളും എടുക്കാനായി പുറകേ വരുമ്പോൾ, അവർക്കു പിടികൊടുക്കാതെ ഒരുതരം സന്തോഷശബ്ദം പുറപ്പെടുവിച്ചുകൊണ്ടു് വേഗത്തിൽ മുന്നോട്ടോടുകയും, അകലെച്ചെന്നു നിന്നു് മുഖംതിരിച്ചു് അവരെ നോക്കുകയും ചെയ്തിട്ടു് നിങ്ങൾ രണ്ടുപേരും അവർക്കു് അത്യാനന്ദത്തെ നല്കി.

ദ്രുതഗതിഷു പതന്താവുത്ഥിതൗ ലിപ്തപങ്കൗ
ദിവി മുനിഭിരപങ്കൈഃ സസ്മിതം വന്ദ്യമാനൗ
ദ്രുതമഥ ജനനീഭ്യാം സാനുകമ്പം ഗൃഹീതൗ
മുഹുരപി പരിരബ്ധൗ ദ്രാഗ്യുവാം ചുംബിതൗ ച. 4

നിങ്ങൾ രണ്ടുപേരും വേഗത്തിൽ ഓടുമ്പോൾ ചിലപ്പോൾ മറിഞ്ഞുവീഴുകയും ദേഹത്തിൽ ചെളിപുരണ്ടു് അവിടെനിന്നു് എഴുന്നേല്ക്കുകയും ചെയ്തു. ആ ബാലലീല കാണ്മാനായി ആകാശത്തിൽവന്നുനിന്ന പാപരഹിതന്മാരായ മഹർഷിമാർ അതുകണ്ടു്, ആശ്ചര്യം! ആശ്ചര്യം! താഴോട്ടുവീഴാൻ ഇടയാകാതിരിപ്പാൻവേണ്ടി ജനങ്ങൾ ഏതു ദേവന്മാരെ ഭജിക്കുന്നോ ആ ദേവന്മാർ, ഇതാ തങ്ങൾ വീഴുമെന്നു് ഭയപ്പെടുന്നു. ഈശ്വരന്റെ ഭക്തവാത്സല്യം അത്ഭുതംതന്നെയെന്നു വിചാരിച്ചു മന്ദഹാസത്തോടുകൂടി നിങ്ങളെ വന്ദിച്ചു. വീണതുകണ്ട അമ്മമാർ അനുകമ്പയോടുകൂടി ഓടിവന്നു നിങ്ങളെ എടുക്കുകയും വീണ്ടും വീണ്ടും ആശ്ലേഷിച്ചു് ചുംബിക്കയുംചെയ്തു.

സ്നുതകുചഭരമങ്കേ ധാരയന്തീ ഭവന്തം
തരളമതിയശോദാ സ്തന്യദാ ധന്യധന്യാ

കപടപശുപ! മദ്ധ്യേ മുഗ്ദ്ധഹാസാങ്കുരം തേ
ദശനമുകുളഹൃദ്യം വീക്ഷ്യ വക്ത്രം ജഗാഹ. 5

പാൽചുരന്ന മുലകളോടുകൂടി നിന്തിരുവടിയെ മടിയിൽവച്ചു്, മനസ്സലിഞ്ഞു് പാൽതരുന്ന, ഭാഗ്യവതികളിൽവച്ചു ഭാഗ്യവതിയായ യശോദ അല്ലയോ കപടഗോപാലാ! ഇടയ്ക്കിടെ ദന്തമുകുളങ്ങളെക്കൊണ്ടു് മനോഹരമായ മന്ദഹാസം തൂകുന്ന നിന്തിരുവടിയുടെ മുഖം നോക്കിനോക്കി ആനന്ദിച്ചു.

തദനു ചരണചാരീ ദാരകൈഃ സാകമാരാ-
ന്നിലയതതിഷു ഖേലൻ ബാലചാപല്യശാലീ
ഭവനശുകവിലാളാൻ വത്സകാംശ്ചാനുധാവൻ
കഥമപി കൃതഹാസൈർഗോപകൈർവാരിതോഽഭൂഃ. 6

അനന്തരം കാലിന്മേൽ നിവന്നു നടന്നുതുടങ്ങിയ നിന്തിരുവടി ചെറുബാലന്മാരുമായി അടുത്തുള്ള വീടുകളിൽപ്പോയിക്കളിക്കുകയും കുട്ടിക്കാലത്തെ വികൃതിത്തരങ്ങൾക്കു് അധീനനായി, വളർത്തുതത്ത, പൂച്ച, കന്നുകുട്ടി ഇവയെക്കണ്ടു് ഓടി അടുക്കുകയും അപ്പോൾ അടുത്തു് കണ്ടുനില്ക്കുന്ന ഗോപബാലന്മാർ ചിരിച്ചുകൊണ്ടു് നിന്തിരുവടിയെ പണിപ്പെട്ടു തടുക്കുകയും ചെയ്തുവന്നു.

ഹലധരസഹിതസ്ത്വം യത്ര യത്രോപയാതോ
വിവശപതിതനേത്രാസ്തത്ര തത്രൈവ ഗോപ്യഃ
വിഗളിതഗൃഹകൃത്യാ വിസ്മൃതാപത്യഭൃത്യാ
മുരഹര! മുഹുരത്യന്താകുലാ നിത്യമാസൻ. 7

അല്ലയോ ഭഗവാനേ! നിന്തിരുവടി ബലഭദ്രനോടുകൂടി എവിടെയെവിടെ കളിയാടിക്കൊണ്ടുനടന്നുവോ അവിടെയവിടെ, ഗോപിമാർ, തങ്ങളുടെ വീട്ടുകാര്യങ്ങളെയും, കുഞ്ഞുങ്ങൾ, ഭൃത്യന്മാർ മുതലായവരെയും മറന്നുവന്നു് സ്നേഹപരവശമാരായി നോക്കിനില്ക്കുക പതിവായിരുന്നു.

പ്രതിനവനവനീതം ഗോപികാദത്തമിച്ഛൻ,
കളപദമുപഗായൻ, കോമളം ക്വാപി നൃത്യൻ,
സദയയുവതിലോകൈരപ്പിതം സർപ്പിരശ്നൻ,
ക്വചന നവവിപക്വം ദുഗ്ദ്ധമപ്യാപിബസ്ത്വം. 8

ചിലെടത്തു് ഗോപസ്ത്രീകൾ തരുന്ന പുതുവെണ്ണ മോഹിച്ചു്, നിന്തിരുവടി മധുരമാംവണ്ണം പാടുകയും ചിലെടത്തു് മനോഹരമാംവണ്ണം നൃത്തംവയ്ക്കുകയുംചെയ്തു; ചിലെടത്തു് സന്തോഷപൂർവം ഗോപസുന്ദരിമാർ സമ്മാനിക്കുന്ന നെയ്യ് ഭക്ഷിക്കയും മററു ചിലെടത്തു് ചൂടുള്ള നറുമ്പാൽ കുടിക്കയും ചെയ്തു.

"മമ ഖലു ബലിഗേഹേ യാചനം ജാതമാസ്താം;-
മിഹ പുനരബലാനാമഗ്രതോ നൈവ കുർവേ;"
ഇതി വിഹിതമതിഃ കിം ദേവ! സന്ത്യജ്യ യാച്ഞാം
ദധിഘൃതമഹരസ്ത്വം ചാരുണാ ചോരണേന? 9

'പണ്ടു്, ഞാൻ മഹാബലിയുടെ ഗൃഹത്തിൽപ്പോയി യാചിച്ചിട്ടുണ്ടു്. അവൻ ഒരു ചക്രവർത്തിയാകകൊണ്ടു് അതിൽ കുറവുതോന്നാനില്ല. എന്നാൽ ഈ സ്ത്രീകളുടെ മുമ്പിൽ ഞാൻ അതു ചെയ്കയില്ല' എന്നിങ്ങനെ വിചാരിച്ചാണോ, ഹേ ഭഗവാനേ! നിന്തിരുവടി യാചനത്തെ ഉപേക്ഷിച്ചു് വിചിത്രമായ ഒരു രീതിയിൽ തൈരും നെയ്യും മോഷ്ടിക്കാൻ തുടങ്ങിയതു്?

തവ ദധിഘൃതമോഷേ ഘോഷയോഷാജനാനാ-
മഭജത ഹൃദി രോഷോ നാവകാശം; ന ശോകഃ;
ഹൃദയമപി മുഷിത്വാ ഹർഷസിന്ധൌ ന്യധാസ്ത്വം;
സ മമ ശമയ രോഗാൻ വാതഗേഹാധിനാഥ! 10

നിന്തിരുവടി, തൈരും നെയ്യും മോഷ്ടിക്കുന്നതിനെക്കുറിച്ചു് അമ്പാടിയിലുള്ള ഗോപസ്ത്രീകളുടെ ഒരുത്തരുടേയും മനസ്സിൽ, കോപത്തിനോ ദുഃഖത്തിനോ അവകാശ

മില്ലായിരുന്നു. എന്തെന്നാൽ തൈരും നെയ്യും മോഷ്ടിക്കാൻ തുടങ്ങുന്നതിനുമുമ്പുതന്നെ അങ്ങ്, അവരുടെ ഹൃദയത്തെ മോഷ്ടിച്ച് സന്തോഷക്കടലിൽ മുക്കിക്കളഞ്ഞു. സന്തോഷക്കടലിനടിയിൽ ദുഃഖവും കോപവും സ്ഥലംപിടിക്കാൻ സാധിക്കില്ലതന്നെ. അങ്ങനെയുള്ള നിന്തിരുവടി, അല്ലയോ ഗുരുവായൂരപ്പാ! എന്റെ രോഗങ്ങളെ ശമിപ്പിക്കണമേ!

45-ാം ദശകം സമാപ്തം.

---

## ഷട്ചത്വാരിംശദശകം.

**വിശ്വരൂപപ്രദർശനം.**

അയി ദേവ! പുരാ കില ത്വയി
സ്വയമുത്താനശയേ സ്തനന്ധയേ
പരിജൃംഭണതോ വ്യപാവൃതേ
വദനേ വിശ്വമചഷ്ട വല്ലവീ. 1

അല്ലയോ ലീലാലോലനായ ഭഗവാനേ! സാക്ഷാൽ ഈശ്വരനായ നിന്തിരുവടി, തീരെ ശൈശവത്തിൽ, മലന്നുകിടന്നു പാൽകുടിക്കുമ്പോൾ, കോട്ടുവായിടുന്നതിനായി തുറന്ന വായിൽ, യശോദ ഒട്ടൊഴിയാതെയുള്ള ഈ ലോകത്തെയെല്ലാം കണ്ടുവത്രേ.

പുനരപ്യഥ ബാലകൈഃ സമം
ത്വയി ലീലാനിരതേ ജഗല്പതേ!
ഫലസഞ്ചയവഞ്ചനക്രുധാ
തവ മൃദ്ഭോജനമൂചുരർഭകാഃ 2

കുറേക്കാലം കഴിഞ്ഞതിൽപ്പിന്നെ, ഒരിക്കൽ നിന്തിരുവടി ബാലന്മാരുമായി കളിച്ചുകൊണ്ടിരിക്കുമ്പോൾ, പഴങ്ങൾ വഞ്ചിച്ചെടുത്തതുകൊണ്ട് കോപിച്ച ആ ബാലന്മാർ,

പകവീട്ടാനായി നിന്തിരുവടി മണ്ണുതിന്നുവെന്നു്, യശോദയുടെ അടുക്കൽവന്നു കള്ളം പറഞ്ഞു.

അയി! തേ പ്രളയാവധൗ വിഭോ!
ക്ഷിതിതോയാദിസമസ്തഭക്ഷിണഃ
മൃദുപാശനതോ രുജാ ഭവേ-
ദിതി ഭീതാ ജനനീ ചുകോപ സാ. 3

അല്ലയോ വിശ്വവ്യാപിയായ ദേവ! പ്രളയകാലത്തിൽ ഭൂമി, സമുദ്രം മുതലായതെല്ലാം ഉള്ളിൽ അടക്കുന്ന നിന്തിരുവടിക്കു്, അല്പം മണ്ണുതിന്നതുകൊണ്ടു രോഗം പിടിപെട്ടമെന്നുള്ള ഭയത്താൽ ആ മാതാവു കോപിച്ചു.

"അയി ദുർവിനയാത്മക! ത്വയാ
കിമു മൃത്സാ ബത! വത്സ! ഭക്ഷിതാ?"
ഇതി മാതൃഗിരം ചിരം വിഭോ!
വിതഥാം ത്വം പ്രതിജജ്ഞിഷേ ഹസൻ. 4

"എടാ! താന്തോന്നിയായ ബാലാ! കഷ്ടം! നീ മണ്ണുതിന്നുവോ?" എന്നിങ്ങനെ മാതാവു ചോദിച്ചതുകേട്ടു് "വെറുതേയാണമ്മേ! ബാലന്മാർ പറഞ്ഞതു്; ഞാൻ മണ്ണുതിന്നില്ല" എന്നു നിന്തിരുവടി ചിരിച്ചുകൊണ്ടു വളരെനേരം സത്യംചെയ്തു പറഞ്ഞു.

"അയി രേ! സകലൈർവിനിശ്ചിതേ
വിമതിശ്ചേദ്വദനം വിദാര്യതാം"
ഇതി മാതൃവിഭർത്സിതോ മുഖം
വികസല്പത്മനിഭം വ്യദാരയഃ 5

"എടാ! കൃഷ്ണാ! നിന്റെ കൂട്ടുകാരായ ബാലന്മാരെല്ലാവരും വിശേഷിച്ചു ബലഭദ്രനും പറയുന്നതു് നീ മണ്ണുതിന്നുവെന്നാണു്. നീ അതിനെ വിസമ്മതിക്കുകയാണെങ്കിൽ വായ് പിളന്നു് കാണിക്കൂ" എന്നിങ്ങനെ മാതാവിനാൽ

ഭർത്സിക്കപ്പെട്ട നിന്തിരുവടി വിടൎന്ന താമരപ്പൂവിനുതുല്യമായ ഓമനവായ് പിളൎന്നു കാണിച്ചുകൊടുത്തു.

അപി മൃല്ലവദർശനോൽസുകാം
ജനനീം താം ബഹു തൎപ്പയന്നിവ
പൃഥിവീം നിഖിലാം ന കേവലം,
ഭുവനാന്യപ്യഖിലാന്യദീദൃശഃ. 6

മണ്ണു് അല്പമെങ്കിലും കാണണമെന്നുള്ള താല്പൎയ്യത്തോടെ സൂക്ഷിച്ചുനോക്കുന്ന മാതാവിനെ നല്ലവണ്ണം തൃപ്തിപ്പെടുത്താനോ എന്നു തോന്നുമാറു്, നിന്തിരുവടി ഭൂമിയെ മാത്രമല്ല, സകലഭുവനങ്ങളേയും തന്റെ വായ്ക്കുള്ളിൽ കാണിച്ചുകൊടുത്തു.

കുഹചിദ്വനമംബുധിഃ ക്വചിൽ
ക്വചിദഭ്രം, കുഹചിദ്രസാതലം,
മനുജാ, ദനുജാഃ, ക്വചിൽ സുരാ,
ദദൃശേ കിം ന തദാ ത്വദാനനേ? 7

ചിലെടത്തു വനം, ചിലദിക്കിൽ കടൽ, മററു ചിലെടത്തു് ആകാശം, മറെറാരിടത്തു പാതാളം, ഇനിയുമോരോരിടത്തു മനുഷ്യർ, അസുരന്മാർ, ദേവന്മാർ ഇങ്ങനെ എന്തെല്ലാം നിന്തിരുവടിയുടെ മുഖത്തിൽ അപ്പോൾ കാണപ്പെട്ടില്ല?

കലശാംബുധിശായിനം പുനഃ
പരവൈകുണ്ഠപദാധിവാസിനം
സ്വപുരശ്ച നിജാൎഭകാത്മകം
കതിധാ ത്വാം ന ദദൎശ സാ മുഖേ? 8

യശോദ നിന്തിരുവടിയെ ആ മുഖത്തിനുള്ളിൽ പാലാഴിയിൽ പള്ളികൊള്ളുന്നവനായിട്ടും, ശ്രീവൈകുണ്ഠപദത്തെ അധിവസിക്കുന്നവനായിട്ടും, തന്റെ മുമ്പിൽ പുത്രഭാവേന സ്ഥിതിചെയ്യുന്നവനായിട്ടും മററും പലപ്രകാരത്തിൽ കണ്ടു.

വികസദ്ഭുവനേ മുഖോദരേ
നനു ഭൂയോപി തഥാവിധാനനഃ
അനയാസ്ഫുടമീക്ഷിതോ ഭവാ-
നനവസ്ഥാം ജഗതാം ബതാതനോൽ. 9

ഭുവനങ്ങളെ പ്രകാശിപ്പിച്ചുകൊണ്ടിരുന്ന നിന്തിരുവടിയുടെ വായ്ക്കകത്തു് അപ്രകാരം ഭുവനങ്ങളെ പ്രകാശിപ്പിച്ചു വായോടുകൂടിയ കൃഷ്ണനേയും, ആ കൃഷ്ണന്റെ വായ്ക്കുള്ളിൽ ഭുവനങ്ങളെ വായിൽ പ്രകാശിപ്പിക്കുന്ന മറെറാരു കൃഷ്ണനേയും, ആ കൃഷ്ണന്റെ വായ്ക്കുള്ളിൽ അപ്രകാരമുള്ള മറെറാരു കൃഷ്ണനേയും ഇങ്ങനെ അന്യോന്യാഭിമുഖദർപ്പണദ്വയന്യായേന അവസാനമില്ലാത്തവിധത്തിൽ അകത്തകത്തായിട്ടു അനവധി കൃഷ്ണന്മാരെ യശോദയ്ക്കു കാണിച്ചിട്ടു്, ലോകത്തിനു് അവസാനമില്ലായ്മയെ ഉണ്ടാക്കിത്തീർത്തു. ആശ്ചര്യം!

ധൃതതത്ത്വധിയം തദാ ക്ഷണം
ജനനീം താം പ്രണയേന മോഹയൻ,
സ്തനമംബ! ദിശേത്യുപാസജൻ
ഭഗവന്നത്ഭുതബാല! പാഹി മാം. 10

ഇങ്ങനെ പുത്രന്റെ മുഖകുഹരത്തിൽ അവസാനമില്ലാത്ത ബ്രഹ്മാണ്ഡങ്ങളെക്കണ്ടു്. സച്ചിദാനന്ദമയമായ പരബ്രഹ്മംതന്നെ യോഗൈശ്വര്യത്താൽ തന്റെ പുത്രനായി ജനിച്ചിരിക്കുകയാണെന്നുള്ള പരമാത്മബോധം ക്ഷണനേരത്തേക്കുണ്ടായ യശോദയെ പുത്രസ്നേഹംകൊണ്ടു് മോഹിപ്പിച്ചിട്ടു്, "അമ്മേ! മുലതരിക" എന്നു പറഞ്ഞു് അടുത്തു ചെന്നു് മടിയിൽ കയറാൻ തുടങ്ങിയ അത്ഭുതപ്രഭാവങ്ങളോടുകൂടിയ ബാല! നിന്തിരുവടി എന്നെ രക്ഷിക്കണമേ!

46-ാം ദശകം സമാപ്തം.

---

# സപ്തചത്വാരിംശദശകം

**ഉലൂഖലബന്ധനം.**

ഏകദാ ദധിവിമാഥകാരിണീം
മാതരം സമുപസേദിവാൻ ഭവാൻ
സ്തന്യലോലുപതയാ, നിവാരയ-
ന്നങ്കമേത്യ പപിവാൻ പയോധരൗ. 1

ഒരിക്കൽ തൈരുകടഞ്ഞുകൊണ്ടിരുന്ന മാതാവിന്റെ അടുക്കൽച്ചെന്നു്, നിന്തിരുവടി പാൽ കുടിക്കാൻ ആഗ്രഹിച്ചിട്ട തയിർകലക്കിനെ തടഞ്ഞുകൊണ്ടു്, മടിയിൽ കടന്നു കയറി മുലകുടിച്ചുകൊണ്ടിരുന്നു.

അർദ്ധപീതകുചകുഡ്മളേ ത്വയി
സ്നിഗ്ദ്ധഹാസമധുരാനനാംബുജേ
ദുഗ്ദ്ധമീശ! ദഹനേ പരിസ്രുതം
ധാതുമാശു ജനനീ ജഗാമ തേ. 2

അല്ലയോ ഈശ! സന്തോഷത്തോടുകൂടി മന്ദഹാസം തൂകിക്കൊണ്ടു പാൽകുടിച്ചു നിന്തിരുവടി, കുടിച്ചു തൃപ്തനാകുന്നതിനുമുമ്പു് അടുപ്പിൽ വച്ചിരുന്ന പാൽ തിളച്ചു തീയിൽ തൂകുകയാൽ മാതാവു് ബദ്ധപ്പെട്ടു് മുലവിടുവിച്ചിട്ടു് പാൽ എടുക്കുന്നതിനായി ഓടിപ്പോയി.

സാമിപീതരസഭംഗസംഗത-
ക്രോധഭാരപരിഭൂതചേതസാ
മന്ഥദണ്ഡമുപഗൃഹ്യ പാടിതം
ഹന്ത ദേവ! ദധിഭാജനം ത്വയാ. 3

പാൽ കുടിച്ചു തൃപ്തിപ്പെടുന്നതിനു മുമ്പു് വിടുവിക്കകൊണ്ടുണ്ടായ രസഭംഗത്താൽ കോപപരവശനായ നിന്തിരുവടി, കടകോലെടുത്തു നിർദ്ദയമായി തൈക്കലം തല്ലിത്തകർത്തു.

ഉച്ചലദ്ധ്വനിതമുച്ചകൈസ്തദാ
സന്നിശമ്യ ജനനീ സമാദ്രുതാ
ത്വദ്യശോവിസരവദ്ദദശ് സാ
സദ്യ ഏവ ദധി വിസ്തൃതം ക്ഷിതൌ. 4

നിറകുടം അടിച്ചുടയ്ക്കുകകൊണ്ടു വളരെ ഉച്ചത്തിൽ മുഴങ്ങിയ ശബ്ദംകേട്ടു് യശോദ പരിഭ്രമിച്ചു് വേഗത്തിൽ ഓടിവന്നു നോക്കിയപ്പോൾ, നിന്തിരുവടിയുടെ കീൎത്തി വ്യാപിക്കുന്നതുപോലെ വെളുവെളെ വെറുനിലത്തു പരന്നൊഴുകുന്ന തൈർമാത്രം കണ്ടു—നിന്തിരുവടിയെക്കണ്ടില്ല.

വേദമാൎഗ്ഗപരിമാൎഗ്ഗിതം രുഷാ
ത്വാമവീക്ഷ്യ പരിമാൎഗ്ഗയന്ത്യസൌ
സന്ദദശ് സുകൃതിന്യുലൂഖലേ
ദീയമാനനവനീതമോതവേ. 5

ജ്ഞാനികളായ മഹർഷിശ്രേഷ്ഠന്മാർ, വേദത്തിൽ വിധിച്ചിട്ടുള്ള മാൎഗ്ഗങ്ങളിൽക്കൂടി അന്വേഷിച്ചാലും കണ്ടു കിട്ടാത്ത നിന്തിരുവടിയെ കാണാഞ്ഞു കോപിച്ചു് നോക്കി നോക്കി നടന്ന ഭാഗ്യവതിയായ യശോദ, വെണ്ണപ്പാത്രത്തിൻെറ താഴെക്കിടന്ന ഉരലിന്മേൽ ഇരുന്നു പൂച്ചയ്ക്കു വെണ്ണ വാരിയിട്ടുകൊടുക്കുന്ന നിന്തിരുവടിയെക്കണ്ടു.

ത്വാം പ്രഗൃഹ്യ ബത! ഭീതിഭാവനാ-
ഭാസുരാനനസരോജമാശു സാ,
രോഷരൂഷിതമുഖീ സഖീപുരോ,
ബന്ധനായ രശനാമുപാദദേ. 6

പേടി ഭാവിക്കകൊണ്ടു വിശേഷിച്ചു കോമളമായിരിക്കുന്ന മുഖത്തോടുകൂടിയ നിന്തിരുവടിയെ യശോദ ബലാൽക്കാരേണ പിടിച്ചിട്ടു് കോപരസം സ്ഫുരിച്ചുകൊണ്ടിരിക്കുന്ന മുഖത്തോടുകൂടി സഖിമാരുടെ മുമ്പിൽ വച്ചു് ഉരലിൽ കട്ടിയിടാനായി കയറെടുത്തു.

ബന്ധുമിച്ഛതി യമേവ സജ്ജന-
സ്തം ഭവന്തമയി ബന്ധുമിച്ഛതീ
സാ നിയുജ്യ രശനാഗുണാൻ ബഹൂൻ
ദ്വ്യംഗുലോനമഖിലം കിലൈക്ഷത. 7

അല്ലയോ ഭഗവാനേ! മോക്ഷത്തെ ആഗ്രഹിക്കുന്ന സജ്ജനങ്ങൾ യാവനൊരുത്തനെയാണോ ബന്ധുവായി വരിക്കുന്നതു്,(ശരണംപ്രാപിക്കുന്നതു്) ആ നിന്തിരുവടിയെ ബന്ധിക്കാൻ ഇച്ഛയോടുകൂടി, യശോദ അനേകം കയറുകൾ ചേർത്തുകെട്ടിയിട്ടും കയറിനു രണ്ടംഗുലം നീളം പോരാതെ കണ്ടുവത്രേ.

വിസ്മിതോൽസ്മിതസഖീജനേക്ഷിതാം
സ്വിന്നസന്നവപുഷം നിരീക്ഷ്യ താം
നിത്യമുക്തവപുരപ്യഹോ! ഹരേ!
ബന്ധമേവ കൃപയാന്വമന്യഥാഃ 8

അല്ലയോ വിഷ്ണുഭഗവാനേ! എത്ര കയറുകൾ കൂട്ടിക്കെട്ടീട്ടും രണ്ടംഗുലംനീളം കുറവായിരിക്കുന്നതുകണ്ടു് ആശ്ചര്യത്തോടുകൂടി ചിരിച്ചുകൊണ്ടുനില്ക്കുന്ന ഗോപസ്ത്രീകളാൽ നോക്കപ്പെട്ടവളും, തന്റെ ഉദ്യമം ഫലപ്പെടായ്കകൊണ്ടുള്ള മാനഭംഗത്താൽ വിയർത്തു തളൎന്നവളുമായ യശോദയെക്കണ്ടിട്ടു കരുണതോന്നി നിന്തിരുവടി ഒരിക്കലും ഒരു ബന്ധങ്ങളും തങ്കലേല്ക്കാത്തവനാണെങ്കിലും, കയറുകൊണ്ടു് കെട്ടിക്കൊള്ളാൻ അനുവദിച്ചു.

'സ്ഥീയതാം ചിരമുലൂഖലേ ഖലേ'-
ത്യാഗതാ ഭവനമേവ സാ യദാ,
പ്രാഗുലൂഖലബിലാന്തരേ തദാ
സർപ്പിരർപ്പിതമദന്നവാസ്ഥിഥാഃ. 9

യശോദ, നിന്തിരുവടിയെ ബന്ധിച്ചിട്ടു്, "എടാ! ദുർവൃത്ത! നീ ഈ ഉരലിൽ വളരെനേരം കിടക്കുക" എന്നു

കോപിച്ചുപറഞ്ഞിട്ടു്, ഗൃഹാന്തർഭാഗത്തിലേയ്ക്കു പോയപ്പോഠം, മുമ്പേതന്നെ ഉരൽക്കുഴിയിൽ ഒളിച്ചുവച്ചിരുന്ന വെണ്ണ എടുത്തു ഭക്ഷിച്ചുകൊണ്ടു നിന്തിരുവടി അനങ്ങാതെ നിന്നു.

"യദ്യപാശസുഗമോ ഭവാൻ വിഭോ!
സംയതഃ കിമു സപാശയാനയാ?"
ഏവമാദി ദിവിജൈരഭിഷ്ടുതോ
വാതനാഥ! പരിപാഹി മാം ഗദാൽ. 10

"അല്ലയോ സർവ്വശക്ത! നിന്തിരുവടി അപാശന്മാർക്കു (വിഷയബന്ധങ്ങളൊഴിഞ്ഞവർക്കു്) മാത്രം നിഷ്പ്രയാസം പ്രാപിക്കത്തക്കവനാണെന്നിരിക്കിൽ സപാശയായ (പാശത്തോടു്—കയറോടു്—കൂടിയവളായ) ഈ യശോദയാൽ ബന്ധിക്കപ്പെട്ടതെങ്ങനെ?" എന്നിങ്ങനെ ഓരോവിധത്തിൽ, ആകാശസ്ഥന്മാരായ ദേവന്മാരാൽ സ്തുതിക്കപ്പെട്ടവനായ അങ്ങു്—അല്ലയോ ഗുരുവായുപുരേശ! എന്നെ രോഗബാധകളിൽനിന്നു രക്ഷിക്കണമേ!

47-ാം ദശകം സമാപ്തം.

---

## അഷ്ടചത്വാരിംശദശകം

### യമളാർജ്ജുനഭഞ്ജനം.

മുദാ സുരൗഘൈസ്ത്വമുദാരസമ്മദൈ-
രുദീര്യ ദാമോദര ഇത്യഭിഷ്ടുതഃ
മൃദൂദരഃ സ്വൈരമുലൂഖലേ ലഗ-
ന്നദൂരതോ ദ്വൗ കകുഭാവുദൈക്ഷഥാഃ 1

കയറുകൊണ്ടു വയററിന്മേൽ കെട്ടപ്പെടുകയാൽ അത്യന്തം സന്തുഷ്ടന്മാരായ ദേവന്മാരാൽ ദാമോദരൻ എന്നഭിസംബോധനംചെയ്തു് സ്തുതിക്കപ്പെട്ട മൃദുവായ ഉദരത്തോടു

ക്രൂടിയ നിന്തിരുവടി, സുഖമായി ഉരലോടുചേൻനില്ക്കു മ്പോഠം അധികമകലെയല്ലാതെ വമ്പിച്ച രണ്ടു മരുതുമര ങ്ങളെക്കണ്ടു.

കുബേരസൂനൻനളക്രൂബരാഭിധഃ
പരോ മണിഗ്രീവ ഇതി പ്രഥാം ഗതഃ
മഹേശസേവാധിഗതശ്രിയാന്മദൗ
ചിരം കില ത്വദ്വിമുഖാവഖേലതാം. 2

നളക്രൂബരൻ എന്ന പേരുള്ള ഒരുവനും മണിഗ്രീവൻ എന്ന പ്രസിദ്ധനായ അന്യനും ഇങ്ങനെ വൈശ്രവണ പുത്രന്മാരായ രണ്ടുപേർ പരമേശ്വരസേവകൊണ്ടു സിദ്ധിച്ച ഐശ്വര്യത്താൽ മദിച്ച് വളരെക്കാലം നിന്തിരുവടിയെ മറന്നു സഞ്ചരിച്ചപ്പോൾ.

സുരാപഗായാം കില തൗ മദോൽക്കടൗ
സുരാപഗായദ്ബഹുയൗവതാവൃതൗ
വിവാസസൗ കേളിപരൗ സ നാരദോ
ഭവൽപദൈകപ്രവണോ നിരൈക്ഷത. 3

മദോദ്ധതന്മാരായ അവർ രണ്ടുപേരും ഒരിക്കൽ മദ്യ സേവനത്താൽ അഹങ്കരിച്ചു പാടുന്ന അനേകം തരുണിമാ രോടൊരുമിച്ച് വസ്ത്രമില്ലാതെ ഗംഗയിലിറങ്ങി ക്രീഡചെ യ്യുന്നതു് നിന്തിരുവടിയുടെ പാദധ്യാനമൊന്നിൽമാത്രം താല്പര്യമുള്ള നാരദമുനി കണ്ടുവത്രേ.

ഭിയാ പ്രിയാലോകമുപാത്തവാസസം
പുരോ നിരീക്ഷ്യാപി മദാന്ധചേതസൗ
ഇമൗ ഭവദ്ഭക്ത്യുപശാന്തിസിദ്ധയേ
മുനിർജ്ജഗൗ; ശാന്തിമൃതേ കുതഃ സുഖം? 4

മഹർഷിയെക്കണ്ടു്, ശപിക്കുമെന്നുള്ള ഭയത്താൽ സ്ത്രീ കളെല്ലാവരും വസ്ത്രം എടുത്തു് ഉടുക്കുന്നതു കണ്ടിട്ടും മദം കൊണ്ടു മതിമറന്ന നളക്രൂബരമണിഗ്രീവന്മാർ രണ്ടുപേരും

അലക്ഷ്യഭാവത്തിൽ നില്ക്കുന്നതുകണ്ടു്, നാരദമുനി, അവൎക്കു വിഷ്ണുഭക്തിയും മനശ്ശാന്തിയും ഉണ്ടാകാനായി ശപിച്ചു. മനശ്ശാന്തിയുണ്ടാകാതെ സുഖം ലഭിക്കുകയില്ലല്ലോ.

"യുവാമവാപ്തൗ കകുഭാത്മതാം ചിരം
ഹരിം നിരീക്ഷ്യാഥ പദം സ്വമാപ്സ്യതം"
ഇതീരിതൗ തൗ ഭവതീക്ഷണസ്പൃഹാം
ഗതൗ വ്രജാന്തേ കകുഭൗ ബഭൂവതുഃ. 5

"നിങ്ങൾ രണ്ടുപേരും, നീർമരുതുമരങ്ങളായി ഭവിച്ചു വളരെക്കാലം നിന്നിട്ടു്, ഒടുവിൽ വിഷ്ണുദൎശനത്താൽ ശാപമോക്ഷം ലഭിച്ചു് തങ്ങളുടെ പദത്തെ പ്രാപിക്കുവിൻ!" എന്നു നാരദനാൽ ശപിക്കപ്പെട്ട അവർ അമ്പാടിയിൽ നീർമരുതുമരങ്ങളായി ഭവിച്ചു്, നിന്തിരുവടിയെ എപ്പോഴും കാണ്മാൻ സംഗതിവരുമെന്നുള്ള ഉൽക്കണ്ഠയോടുകൂടി നിന്നിരുന്നു.

അതന്ദ്രമിന്ദ്രദ്രുയുഗം തഥാവിധം
സമേയുഷാ മന്ഥരഗാമിനാ ത്വയാ,
തിരായിതോലൂഖലരോധനിർധുതൗ
ചിരായ ജീർണ്ണൗ പരിപാതിതൗ തരൂ. 6

അപ്രകാരംനിന്ന ആ മരുതുമരങ്ങളുടെ അരികിലേയ്ക്കു് തൽക്ഷണംതന്നെ നിന്തിരുവടി ഉരലുംവലിച്ചുകൊണ്ടു പതുക്കെപ്പതുക്കെച്ചെന്നു്, അവ രണ്ടിന്റേയും നടുവിൽക്കൂടി കടന്നു; അപ്പോൾ അങ്ങേ ഉടലിൽ ബന്ധിച്ചിരുന്ന ഉരൽ വിലങ്ങത്തിൽ തടഞ്ഞു്, വളരെ പഴക്കംചെന്നിരുന്ന ആ വൃക്ഷങ്ങൾ രണ്ടും, വേരുകൾ പൊട്ടി മറിഞ്ഞു്, വളരെദ്ദൂരത്തിൽ ഇലച്ചില്ലകൾ പരത്തിക്കൊണ്ടു ഞെരിഞ്ഞുലഞ്ഞുവീണു.

അഭാജി ശാഖിദ്വിതയം യദാ ത്വയാ,
തദൈവ തദ്ഗർഭതലാന്നിരേയുഷാ

മഹാതപിഷാ യക്ഷയുഗേന തൽക്ഷണാ-
ദഭാജി ഗോവിന്ദ! ഭവാനപി സ്തവൈഃ. 7

അങ്ങ് ആ വൃക്ഷങ്ങളെ എപ്പോഠം പുഴക്കിമറിച്ചുവോ, അപ്പോഠംതന്നെ അവയുടെഅന്തർഭാഗത്തിൽനിന്നു വെളിപ്പെട്ട മഹാതേജസ്വികളായ രണ്ടു യക്ഷന്മാർ സ്തോത്രരത്നങ്ങളാൽ, നിന്തിരുവടിയെ വാഴ്ത്തിസ്സേവിച്ചുനിന്നു.

ഇഹാന്യഭക്തോപി സമേഷ്യതി ക്രമാൽ
ഭവന്തം;-മേതൗ ഖലു രുദ്രസേവകൗ
മുനിപ്രസാദാദ്ഭവദംഘ്രിമാഗതൗ
ഗതൗ വൃണാനൗ ഖലു ഭക്തിമുത്തമാം. 8

ഈ ലോകത്തിൽ ത്രിഗുണമൂർത്തികളായ ബ്രഹ്മാവ്, ശിവൻ മുതലായ ദേവന്മാരുടെ ഭക്തന്മാരും, ക്രമേണ ശുദ്ധസത്വമൂർത്തിയായ നിന്തിരുവടിയുടെ ഭക്തന്മാരായി ഭവിക്കും; നിശ്ചയം. ശിവഭക്തന്മാരായ ഈ നളകൂബരമണിഗ്രീവന്മാർ, നാരദമുനിയുടെ പ്രസാദത്താൽ, അങ്ങേ തൃപ്പാദങ്ങളെ പ്രാപിച്ചിട്ട് പ്രേമലക്ഷണയായ ഭക്തിയെ പ്രാർത്ഥിച്ച് വാങ്ങിക്കൊണ്ടുപോയി.

തതസ്തരുദ്ദാരണദാരുണാരവ-
പ്രകമ്പസമ്പാതിനി ഗോപമണ്ഡലേ
വിലജ്ജിതത്വജ്ജനനീമുഖേക്ഷിണാ
വ്യമോക്ഷി നന്ദേന ഭവാൻ വിമോക്ഷദഃ 9

അനന്തരം മരങ്ങഠം പൊട്ടിയടൎന്നുവീണ ഭയങ്കരശബ്ദം കേട്ട്, "എന്താണിത്? എവിടെയാണ്?" എന്നിങ്ങനെ സംഭ്രാന്തരായ ഗോപഗോപികഠം ഓടിവന്നു നോക്കുമ്പോഠം, നിന്തിരുവടി ഉരലിൽ കെട്ടപ്പെട്ടു കിടക്കുന്നതും ഇരുവശത്തും മരുതുമരങ്ങഠം മറിഞ്ഞുവീണുകിടക്കുന്നതും കണ്ട് നന്ദഗോപൻ, താൻചെയ്ത അപരാധത്തെക്കുറിച്ചു ലജ്ജിച്ചു നില്ക്കുന്ന യശോദയെ, ശാസനാൎത്ഥത്തിൽ

നോക്കീട്ടവന്ന് മോക്ഷപ്രദനായ നിന്തിരുവടിയെ ബന്ധനത്തിൽനിന്ന മോചിപ്പിച്ചു.

"മഹീരുഹോർമ്മദ്ധ്യഗതോ ബതാർഭകോ
ഹരേഃ പ്രഭാവാദപരിക്ഷതോധുനാ"
ഇതി ബ്രുവാണൈർഗ്ഗമിതോ ഗൃഹം ഭവാൻ;
മരുൽപുരാധീശ്വര! പാഹി മാം ഗദാൽ. 10

"ആശ്ചര്യം! പിഴുതുവീണ ഈ വമ്പിച്ച മരങ്ങളുടെ നടുവിൽനിന്ന് കുഞ്ഞിന് ആപത്തൊന്നും പററാഞ്ഞതു് മഹാവിഷ്ണുഭഗവാൻെറ അനുഗ്രഹംതന്നെ" എന്ന പറഞ്ഞുകൊണ്ടു് നന്ദാദികൾ നിന്തിരുവടിയെ ഗൃഹത്തിലേയ്ക്കു കൊണ്ടുപോയി. അങ്ങനെയുള്ള നിന്തിരുവടി, അല്ലയോ ഗുരുവായൂരപ്പാ! എന്നെ രോഗങ്ങളിൽനിന്ന രക്ഷിക്കണമേ!

48-ാം ദശകം സമാപ്തം.

---

## ഏകോനപഞ്ചാശദശകം.

### വൃന്ദാവനഗമനം.

ഭവൽപ്രഭാവാവിദുരാ ഹി ഗോപാ-
സ്തരുപ്രപാതാദികമത്ര ഗോഷ്ഠേ
അഹേതുമുല്പാതഗണം വിശങ്ക്യ
പ്രയാതുമന്യത്ര മനോ വിതേനുഃ. 1

അങ്ങയുടെ പ്രഭാവത്തെ അറിഞ്ഞിട്ടില്ലാത്തവരായ ഗോപന്മാർ അമ്പാടിയിൽ ഇങ്ങനെ കാരണംകൂടാതെ മരങ്ങളൊടിഞ്ഞുവീഴുക മുതലായ ഓരോ ദുർന്നിമിത്തങ്ങൾ ഉണ്ടാകുന്നതുകണ്ടു് ആ സ്ഥലത്തിൻെറ ദോഷമാണെന്ന സംശയിച്ചിട്ട്, മററൊരു ദിക്കിൽ മാറിപ്പാർക്കുന്നതുകൊള്ളാമെന്ന് ആലോചിച്ചു.

തത്രോപനന്ദാഭിധഗോപവര്യോ
ജഗൌ ഭവൽപ്രേരണയൈവ നൂനം,
"ഇതഃ പ്രതീച്യാം വിപിനം മനോജ്ഞം
വൃന്ദാവനം നാമ വിരാജതീ"തി. 2

ഇങ്ങനെ ആലോചന നടന്നപ്പോൾ, ഉപനന്ദൻ എന്ന ഗോപപ്രധാനൻ "ഇവിടെനിന്നു പടിഞ്ഞാറായി, വൃന്ദാവനം എന്നു പേരുള്ള ഒരു വനപ്രദേശം വിളങ്ങുന്നുണ്ട്. അതു, എല്ലാപ്രകാരത്തിലും താമസത്തിനു സുഖകരമായ സ്ഥലമാണ്" എന്നു പറഞ്ഞു. അങ്ങനെ പറഞ്ഞതു നിന്തിരുവടിയുടെ പ്രേരണയാൽത്തന്നെയാണ്, നിശ്ചയം.

ബൃഹദ്വനം തൽ ഖലു നന്ദമുഖ്യാ
വിധായ ഗൌഷ്ഠീനമഥ ക്ഷണേന,
ത്വദന്വിതത്വജ്ജനനീനിവിഷ്ട-
ഗരിഷ്ഠയാനാനുഗതാ വിചേലുഃ 3

നിന്തിരുവടി ജനിച്ചതും അതുവരെ കളിച്ചുവളൎന്നതുമായ ബൃഹദ്വനം എന്നു പേരായ ആ അമ്പാടിയെ, കഴിഞ്ഞകാലത്തെ ഗോസ്ഥാനമാക്കിവെച്ചിട്ട്, അതായതു് ആ അമ്പാടിയെ ഉപേക്ഷിച്ചിട്ട്, നന്ദമുഖ്യന്മാരായ ഗോപന്മാർ, അമ്മയോടുകൂടി നിന്തിരുവടിയും ബലഭദ്രനും കയറിത്തിരിച്ച വണ്ടിയുടെ പുറകെ പശുക്കൂട്ടത്തെയും തെളിച്ചു പുറപ്പെട്ടു.

അനോമനോജ്ഞധ്വനിധേനുപാളീ-
ഖുരപ്രണാദാന്തരതോ വധൂഭിഃ
ഭവദ്വിനോദാലപിതാക്ഷരാണി
പ്രപീയ നാജ്ഞായത മാർഗ്ഗദൈർഘ്യം. 4

വണ്ടിയുടെ മനോഹരമായ ധ്വനിയും പശുക്കളുടെ കുളമ്പടിയുടെ ശബ്ദവും മുഴങ്ങുന്നതിനിടയ്ക്കു നിന്തിരുവടി

മധുരമാംവണ്ണം വിനോദമായി പറയുന്ന അമൃതമയങ്ങളായ അക്ഷരങ്ങളെ പാനംചെയ്തുണ്ടായ ആനന്ദത്താൽ സ്ത്രീകൾ വഴിയുടെ ദൂരം അറിഞ്ഞില്ല.

നിരീക്ഷ്യ വൃന്ദാവനമീശ! നന്ദൽ-
പ്രസൂനകുന്ദപ്രമുഖദ്രുമൗഘം
അമോദഥാഃ ശാദ്വലസാന്ദ്രലക്ഷ്മ്യാ
ഹരിന്മണീകുട്ടിമപുഷ്ടശോഭം. 5

അല്ലയോ ഈശ! സമൃദ്ധങ്ങളായ പുഷ്പങ്ങൾ നിറഞ്ഞ കുരുക്കുത്തിമുല്ല മുതലായ വൃക്ഷങ്ങളോടുകൂടിയതും, ഇടതൂൎന്നു വളൎന്ന പച്ചപ്പുൽത്തകിടികളാൽ, ഇന്ദ്രനീലക്കല്ലുകൾ പടുത്തതുപോലെ ശോഭിക്കുന്നതുമായ വൃന്ദാവനത്തെക്കണ്ടു് നിന്തിരുവടി സന്തുഷ്ടനായി ഭവിച്ചു.

നവാകനിൎവ്യൂഢനിവാസഭേദേ-
ഷ്വശേഷഗോപേഷു സുഖാസിതേഷു
വനശ്രിയം ഗോപകിശോരപാളീ-
വിമിശ്രിതഃ പൎയ്യവലോകഥാസ്ത്വം. 6

വൃന്ദാവനത്തിൽ ചെന്നെത്തിയ ഗോപന്മാർ, പുതുതായി ഓരോരോ ഭവനങ്ങൾ കെട്ടിയുണ്ടാക്കി അവയിൽ സുഖമായി താമസിച്ചു. അങ്ങനെയിരിക്കെ നിന്തിരുവടി ഗോപബാലന്മാരുമായി ചുററിനടന്നു് വൃന്ദാവനത്തിൻെറ ശോഭകൾനോക്കി ആനന്ദിച്ചു.

അരാളമാൎഗ്ഗാഗതനിൎമ്മലാപാം
മരാളകൂജാകൃതനൎമ്മലാപാം
നിരന്തരസ്മേരസരോജവക്ത്രാം
കളിന്ദകന്യാം സമലോകയസ്ത്വം. 7

ചുററിവളഞ്ഞൊഴുകിക്കൊണ്ടിരിക്കുന്നതും നിൎമ്മലവുമായ ജലത്തോടുകൂടിയതും, അരയന്നങ്ങളുടെ കൂജനങ്ങളാൽ

കളിവാക്കുകളെ ഉച്ചരിക്കുകയോ എന്നു തോന്നിക്കുന്നതും ഇടവിടാതെ ചിരിച്ചുകൊണ്ടു നില്ക്കുന്ന (വിടൎന്നുനില്ക്കുന്ന) താമരകളാകുന്ന മുഖത്തോടുകൂടിയതുമായ കാളിന്ദീനദിയെക്കണ്ടു നിന്തിരുവടി സന്തോഷിച്ചു.

മയൂരകേകാശതലോഭനീയം
മയൂഖമാലാശബളം മണീനാം
വിരിഞ്ചലോകസ്പൃശമുച്ചശൃംഗൈർ-
ഗ്ഗിരിഞ്ച ഗോവൎദ്ധനമൈക്ഷഥാസ്ത്വം. 8

അനവധി മയിലുകളുടെ കേകാരവംകൊണ്ടു മനോഹരവും, പലവിധ രത്നങ്ങളുടെ രശ്മികൾ വീശിക്കളിയാടുകകൊണ്ടു്, പലനിറത്തിൽ വിളങ്ങുന്നതും മിക്കവാറും സത്യലോകത്തോളം എത്തീട്ടുള്ള ഉന്നതങ്ങളായ കൊടുമുടികളോടുകൂടിയതുമായ ഗോവൎദ്ധനപൎവ്വതത്തെയും നിന്തിരുവടി കണ്ടു.

സമന്തതോ ഗോപകുമാരകൈസ്ത്വം
സമന്തതോ യത്ര വനാന്തമാഗാഃ;
തതസ്തതസ്താം കുടിലാമപശ്യഃ
കളിന്ദജാം രാഗവതീമിവൈകാം. 9

അനന്തരം നിന്തിരുവടി ഗോപാലന്മാരോടുകൂടി, വൃന്ദാവനത്തിന്റെ ഉള്ളിൽ എവിടെയെവിടെയെല്ലാം ചുററിസ്സഞ്ചരിച്ചുവോ അവിടെയവിടെ ചുററിവളഞ്ഞൊഴുകുന്ന കാളിന്ദീനദിയെ കള്ളവഴികളിൽക്കൂടി അവിടവിടെ വന്നു കണ്ടുമുട്ടുന്ന അനുരാഗവതിയായ ഒരു സ്ത്രീയെ എന്നപോലെ കണ്ടു.

തഥാവിധേസ്മിൻ വിപിനേ പശവ്യേ
സമുൽസുകോ വത്സഗണപ്രചാരേ
ചരൻ സരാമോഥ കുമാരകൈസ്ത്വം
സമീരഗേഹാധിപ! പാഹി രോഗാൽ. 10

അപ്രകാരം കാളിന്ദീനദിയാലും ഗോവർദ്ധനപർവ്വതത്താലും പൂമരക്കൂട്ടങ്ങളാലും മററും മനോഹരവും, പശുക്കൾക്ക യഥേഷ്ടം ഭക്ഷിക്കത്തക്ക ഇളംപുൽത്തകിടികളാലും മനോഹരമായ ആ വൃന്ദാവനത്തിൽ പശുക്കളെ തീററുന്നതിൽ താല്പര്യത്തോടുകൂടി ബലഭദ്രരാമനോടും മററു പശുപാലബാലന്മാരോടുമൊരുമിച്ച് സഞ്ചരിച്ച നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശ! എന്നെ രോഗങ്ങളുടെ ഉപദ്രവത്തിൽനിന്നും രക്ഷിക്കണമേ!

49-ാം ദശകം സമാപ്തം.

---

## പഞ്ചാശദശകം.

### വത്സാസുരവധവും ബകാസുരവധവും.

തരളമധുകൃദ്വൃന്ദേ വൃന്ദാവനേഥ മനോഹരേ
പശുപശിശുഭിസ്സാകം വത്സാനപാലനലോലുപഃ
ഹലധരസഖോ ദേവ! ശ്രീമൻ! വിചേരിഥ ധാരയൻ
ഗവലമുരളീവേത്രം നേത്രാഭിരാമതനുദ്യുതിഃ 1

അല്ലയോ, ശ്രീമാനായ ദേവ! സുന്ദരശരീരനായ നിന്തിരുവടി ജ്യേഷ്ഠനായ ബലരാമനോടുകൂടി, വണ്ടുകളുടെ ഝംകാരത്തോടുകൂടി അങ്ങുമിങ്ങും കൂട്ടമിട്ടു പറന്നുനടക്കുന്ന മനോഹരമായ വൃന്ദാവനത്തിൽ കൊമ്പ്, മുരളി, ചൂരക്കോൽ ഇവ ധരിച്ചുകൊണ്ട് ഗോപാലബാലകന്മാരുമൊരുമിച്ച് പശുക്കുട്ടികളെ മേയ്ക്കുന്നതിനായി സഞ്ചരിച്ചു.

വിഹിതജഗതീരക്ഷം ലക്ഷ്മീകരാംബുജലാളിതം
ദദതി ചരണദ്വന്ദ്വം വൃന്ദാവനേ ത്വയി പാവനേ
കിമിവ ന ബഭൗ സമ്പത്സമ്പൂരിതം തരുവല്ലരീ-
സലിലധരണീഗോത്രക്ഷേത്രാദികം? കമലാപതേ! 2

അല്ലയോ ലക്ഷ്മീവല്ലഭ! നിന്തിരുവടി, ത്രൈലോക്യത്തിന്നു രക്ഷ അരുളുന്നതും ലക്ഷ്മീദേവിയുടെ തൃക്കൈത്താരുകളാൽ ലാളിക്കപ്പെടുന്നതുമായ തൃക്കാലിണ വച്ചപ്പോൾ പരിശുദ്ധമായ വൃന്ദാവനത്തിൽ വൃക്ഷങ്ങൾ വള്ളികൾ ജലം ഭൂമി പർവ്വതം വയൽ മുതലായവയിൽ ഏതാണ് സമ്പൽസമൃദ്ധമാകാതിരുന്നത്?

വിലസദുലപേ കാന്താരാന്തേ, സമീരണശീതളേ
വിപുലയമുനാതീരേ, ഗോവർദ്ധനാചലമൂർദ്ധസു,
ലളിതമുരളീനാദഃ സഞ്ചാരയൻ ഖലു വാൽസകം
കപി ച ന ദിവസേ ദൈത്യം വത്സാകൃതിം ത്വമുദൈക്ഷഥാ. 3

നിന്തിരുവടി വള്ളിപ്പടപ്പുകളെക്കൊണ്ടു ശോഭിക്കുന്ന വനാന്തരങ്ങളിലും യമുനയിൽനിന്നുവരുന്ന കാററുതട്ടി കുളിർമ്മയേറിയ വിസ്തൃതമായ യമുനാതീരത്തിലും ഗോവർദ്ധനപർവ്വതത്തിന്റെ ഉപരിഭാഗങ്ങളിലും മോഹനമായ മുരളീനാദം മുഴക്കി പശുക്കുട്ടികളെ മേച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ദിവസം പശുക്കുട്ടിയുടെ ആകൃതി ധരിച്ച ഒരു അസുരനെക്കണ്ടു.

രഭസവിചലൽപുച്ഛം വിച്ഛായതോസ്യ വിലോകയൻ
കിമപി വലിതസ്കന്ധം രന്ധ്രപ്രതീക്ഷമുദീക്ഷിതം
തമഥ ചരണേ ബിഭ്രദ്വിഭ്രാമയൻ മുഹുരുച്ചകൈഃ
കുഹചന മഹാവൃക്ഷേ ചിക്ഷേപിഥ ക്ഷതജീവിതം. 4

വേഗത്തിൽ വാലിളക്കിക്കൊണ്ടു സഞ്ചരിക്കുന്ന അവൻ അല്പം കഴുത്തുതിരിച്ചു തരംനോക്കുന്ന നോട്ടംകണ്ടു് നിന്തിരുവടി, അവൻ തന്നെക്കൊല്ലാൻ തക്കംനോക്കുകയാണ് എന്നു മനസ്സിലാക്കി, അവന്റെ നാലുകാലും കൂട്ടിപ്പിടിച്ചു പൊക്കിയെടുത്തു് വേഗത്തിൽ ചുഴററിയിട്ടു്, പ്രാണൻ പോയപ്പോൾ ഒരു വന്മരത്തിന്മേൽ വലിച്ചെറിഞ്ഞു.

നിപതതി മഹാദൈത്യേ ജാത്യാ ദുരാത്മനി തൽക്ഷണം
നിപതനജവക്ഷുണ്ണക്ഷോണീരുഹക്ഷതകാനനേ
ദിവി പരിമിളദ്വൃന്ദാഃ വൃന്ദാരകാഃ കുസുമോൽക്കരൈഃ
ശിരസി ഭവതോ ഹർഷാദ്വർഷന്തി നാമ തദാ ഹരേ! 5

ജന്മനാ ദുഷ്ടനായ ആ ദൈത്യൻ വീണപ്പോൾ അതിന്റെ ഊക്കുകൊണ്ടു മരങ്ങൾ ഒടിഞ്ഞുവീണു കാട്ടിൽ വളരെ നാശം സംഭവിച്ചു. ആ അവസരത്തിൽ ദേവന്മാർ ആകാശത്തു കൂട്ടംകൂട്ടമായി കൂടി നിന്തിരുവടിയുടെ ശിരസ്സിൽ ധാരാളം പൂക്കൾ വർഷിക്കയുംചെയ്തു.

സുരഭിലതമാ മൂർദ്ധന്യൂർദ്ധ്വം കുതഃ കുസുമാവലീ
നിപതതി തവേത്യുക്തോ ബാലൈസ്സഹേലമുദൈരയഃ
"ഝടിതി ദനുജക്ഷേപേണോർദ്ധ്വംഗതസ്തരുമണ്ഡലാൽ
കുസുമനികരസ്സോയം നൂനം സമേതി ശനൈ" രിതി. 6

"നിന്റെ തലയിൽ മുകളിൽനിന്നു് അത്യന്തം സൗരഭ്യമുള്ള പൂനിരവീഴുന്നതെന്താണു്?" എന്നു കൂട്ടുകാരായ ബാലന്മാർ ചോദിച്ചപ്പോൾ നിന്തിരുവടി നിസ്സാരഭാവത്തിൽ "ഓ! അതു് അസുരനെ എറിഞ്ഞപ്പോൾ വൃക്ഷങ്ങളിൽനിന്നു മേല്പോട്ടു തെറിച്ചുപോയ പൂക്കൾ സാവധാനത്തിൽ വീഴുന്നതാണു്; അത്രയേയുള്ളൂ" എന്നു് അരുളിച്ചെയ്തു.

ക്വചന ദിവസേ ഭൂയോ ഭൂയസ്തരേ പരുഷാതപേ
തപനതനയാപാഥഃ പാതും ഗതാ ഭവദാദയഃ;
ചലിതഗരുതം പ്രേക്ഷാമാസുർബകം ഖലു വിസ്മൃതം
ക്ഷിതിധരഗരുച്ഛേദേ കൈലാസശൈലമിവാപരം. 7

പിന്നെ ഒരുദിവസം കഠുത്തവെയിലുള്ളപ്പോൾ യമുനയിൽ വെള്ളം കുടിക്കുവാൻപോയ നിന്തിരുവടിമുതലായവർ, അവിടെ പണ്ടു പർവ്വതങ്ങളുടെ ചിറകുകൾ അരിഞ്ഞുകളഞ്ഞ അവസരത്തിൽ മറന്നുകിടന്ന മറ്റൊരു

കൈലാസംപോലെ ഭീമാകൃതിയും ചിറകുകൾ ഇളക്കിക്കൊണ്ടിരിക്കുന്നതുമായ ഒരു കൊക്കിനെ കണ്ടു.

പിബതി സലിലം ഗോപവ്രാതേ ഭവന്തമഭിദ്രുതഃ
സ കില നിഗിലന്നഗ്നിപ്രഖ്യം പുനർദ്രുതമുദ്വമൻ
ദലയിതുമഗാത്ത്രോട്യാഃ കോട്യാ, തദാശു ഭവാൻ വിഭോ!
ഖലജനഭിദാചുഞ്ചുശ്ചഞ്ചൂ പ്രഗൃഹ്യ ദദാര തം. 8

ഗോപന്മാർ വെള്ളം കുടിച്ചുകൊണ്ടിരിക്കുമ്പോൾ ആ കൊക്ക് നിന്തിരുവടിയുടെനേക്ക് പാഞ്ഞുവന്ന് നിന്തിരുവടിയെ വിഴുങ്ങി. എന്നാൽ തീവിഴുങ്ങിയാൽ എന്നപോലെ കൊക്കിനുള്ള് പൊള്ളിയതിനാൽ ഉടനെ ഛർദ്ദിച്ചു. അനന്തരം അവൻ ചുണ്ടിന്റെ അററംകൊണ്ടു നിന്തിരുവടിയെ കൊത്തിപ്പിളക്കാനായി അടുത്തു. അപ്പോൾ ദുഷ്ടനിഗ്രഹം ചെയ്യുന്നതിൽ പ്രസിദ്ധനായ നിന്തിരുവടി ചുണ്ടു രണ്ടും പിടിച്ച് അവനെ രണ്ടായി പിളർന്നുകളഞ്ഞു.

സപദി സഹജാം സന്ദ്രഷ്ടും വാ മൃതാം ഖലു പൂതനാ-
മനുജമഘമപ്യഗ്രേ ഗത്വാ പ്രതീക്ഷിതുമേവ വാ,
ശമനനിലയം യാതേ തസ്മിൻ ബകേ സുമനോഗണേ
കിരതി സുമനോവൃന്ദം വൃന്ദാവനാദ് ഗൃഹമൈയഥാഃ 9

ആ ബകാസുരൻ, മരിച്ചുപോയ സഹോദരിയായ പൂതനയെ കാണുന്നതിനോ മുമ്പേപോയി അനുജനായ അഘന്റെ വരവിനെ കാത്തിരിക്കുന്നതിനോ ആയിട്ട് കാലഗൃഹത്തെ പ്രാപിക്കയും ദേവന്മാർ പുഷ്പവൃഷ്ടി ചെയ്യുകയും ചെയ്തപ്പോൾ നിന്തിരുവടി വൃന്ദാവനത്തിൽനിന്നു ഗൃഹത്തിലേയ്ക്കു തിരിച്ചെഴുന്നള്ളി.

ലളിതമുരളീനാദം ദൂരാന്നിശമ്യ വധൂജനൈ-
സ്ത്വരിതമുപഗമ്യാരാദാരൂഢമോദമുദീക്ഷിതഃ
ജനിതജനനീനന്ദാനന്ദഃ സമീരണമന്ദിര-
പ്രഥിതവസതേ! ശൗരേ! ദൂരീകുരുഷ്വ മമാമയാൻ. 10

ദൂരത്തുനിന്ന മോഹനമായ മുരളീനാദംകേട്ട് സ്ത്രീജനങ്ങൾ വർദ്ധിച്ച സന്തോഷത്തോടുകൂടി അടുത്തുവന്ന നിന്തിരുവടിയെ കണ്ടു. പിന്നെ നിന്തിരുവടി ഗൃഹത്തിൽ എത്തി മാതാപിതാക്കന്മാരെ ആനന്ദിപ്പിച്ചു. അപ്രകാരമുള്ള നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശാ! എന്റെ രോഗങ്ങളെ അകററണമേ!

50-ാം ദശകം സമാപ്തം.

---

## ഏകപഞ്ചാശദശകം.

### അഘാസുരവധം.

കദാചന വ്രജശിശുഭിഃ സമം ഭവാൻ
വനാശനേ വിഹിതമതിഃ പ്രഗേതരാം
സമാവൃതോ ബഹുതരവൽസമണ്ഡലൈഃ
സതേമനൈർന്നിരഗമദീശ! ജേമനൈഃ. 1

ഒരുദിവസം നിന്തിരുവടി വനഭോജനത്തിൽ ആഗ്രഹത്തോടുകൂടി, അതിരാവിലെ ഗോപാലബാലന്മാരോടൊരുമിച്ച്, പല പശുക്കുട്ടികളുടെ കൂട്ടങ്ങളാൽ ചുററപ്പെട്ട്, ചോറും കറികളും എടുത്തുകൊണ്ട് ഗോകുലത്തിൽനിന്ന പുറപ്പെട്ടു.

വിനിര്യതസ്തവ ചരണാംബുജദ്വയാ-
ദുദഞ്ചിതം ത്രിഭുവനപാവനം രജഃ
മഹർഷയഃ പുളകധരൈഃ കളേബരൈ-
രുദ്വഹിരേ ധൃതഭവദീക്ഷണോൽസവാഃ. 2

ഗോകുലത്തിൽനിന്ന പുറപ്പെട്ട നിന്തിരുവടിയുടെ തൃപ്പാദങ്ങളിൽനിന്നുയൎന്ന ത്രൈലോക്യപാവനമായ പൊടി, കോൾമയിർക്കൊണ്ട ശരീരങ്ങളോടും നിന്തിരുവടിയെ പ്രത്യ

ക്ഷമായി കണ്ടതുപോലുള്ള സന്തോഷത്തോടുംകൂടി മഹർഷികൾ ശിരസ്സിൽ ധരിച്ചു.

പ്രചാരയത്യവിരളശാദ്വലേ തലേ
പശൂൻ വിഭോ! ഭവതി സമം കുമാരകൈഃ,
അഘാസുരോ ന്യരുണദഘായ വർത്തനീം
ഭയാനകഃ സപദി ശയാനകാകൃതിഃ. 3

അല്ലയോ, വിഭോ! നിന്തിരുവടി, ഗോപകുമാരന്മാരോടുകൂടി ധാരാളം പുല്ലുള്ളസ്ഥലങ്ങളിൽ പശുക്കളെ മേച്ചുകൊണ്ടിരിക്കുമ്പോൾ ഭയങ്കരസ്വരൂപനായ അഘാസുരൻ പെരുമ്പാമ്പിന്റെ ആകൃതിധരിച്ചു നിന്തിരുവടിയെ ഉപദ്രവിപ്പാനായി വഴിതടുത്തുനിന്നു.

മഹാചലപ്രതിമതനോർഗ്ഗുഹാനിഭ-
പ്രസാരിതപ്രഥിതമുഖസ്യ കാനനേ
മുഖോദരം വിഹരണകൗതുകാദ്ഗതാഃ
കുമാരകാഃ കിമപി വിദൂരഗേ ത്വയി. 4

നിന്തിരുവടി അല്പം അകലത്തുപോയപ്പോൾ ഗോപാലബാലന്മാർ കാട്ടിൽ വലിയ പർവ്വതംപോലെയുള്ള ശരീരത്തോടും ഗുഹപോലെ പിളന്നിരിക്കുന്ന വിസ്താരമേറിയ വായോടുംകൂടിയ ആ പെരുമ്പാമ്പിന്റെ വായിൽ കളിപ്പാനുള്ള കൗതുകത്താൽ പ്രവേശിച്ചു.

പ്രമാദതഃ പ്രവിശതി പന്നഗോദരം
ക്വഥത്തനൗ പശുപകുലേ സവാത്സകേ
വിദന്നിദം ത്വമപി വിവേശിഥ പ്രഭോ!
സുഹൃജ്ജനം വിശരണമാശു രക്ഷിതും. 5

സൂക്ഷിക്കായ്കനിമിത്തം പെരുമ്പാമ്പിന്റെ ഉള്ളിൽ പ്രവേശിക്കയാൽ ഗോപകുമാരരും പശുക്കുട്ടികളും ശരീരം വെന്തു കഷ്ടപ്പെട്ടപ്പോൾ, ഇക്കഥ അറിഞ്ഞു്, മറ്റൊരാശ്രയമില്ലാത്ത ബന്ധുജനങ്ങളെ ഉടനെ രക്ഷിക്കുവാനായി നിന്തിരുവടിയും പെരുമ്പാമ്പിന്റെ ഉള്ളിൽ പ്രവേശിച്ചു.

ഗളോദരേ വിപുലിതവർഷ്മണാ ത്വയാ
മഹോരഗേ ലുഠതി നിരുദ്ധമാരുതേ
ദ്രുതം ഭവാൻ വിദളിതകണ്ഠമണ്ഡലോ
വിമോചയൻ പശുപപശൂൻ വിനിര്യയൗ. 6

നിന്തിരുവടി കണ്ഠനാളത്തിനുള്ളിൽച്ചെന്നു് ശരീരം വലുതാക്കിയതിനാൽ ആ പെരുമ്പാമ്പു് ശ്വാസംമുട്ടി കിടന്നുപിടയ്ക്കുമ്പോൾ നിന്തിരുവടി അവന്റെ കണ്ഠംപിളൎന്നു്, ഗോപാലന്മാരെയും പശുക്കളെയും വിട്ടുവിച്ചിട്ടു് താനും വെളിക്കുവന്നു.

ക്ഷണം ദിവി ത്വദുപഗമാൎത്ഥമാസ്ഥിതം
മഹാസുരപ്രഭവമഹോ! മഹോമഹൽ
വിനിർഗ്ഗതേ ത്വയി തു നിലീനമഞ്ജസാ
നഭഃസ്ഥലേ നനൃതുരഥോ ജഗുസ്സുരാഃ. 7

അങ്ങയെ പ്രാപിക്കാനായി ക്ഷണമാത്രം ആകാശത്തിൽ സ്ഥിതിചെയ്യുന്നതും മഹാസുരനിൽനിന്നു പുറപ്പെട്ടതുമായ അതിമഹത്തായ തേജസ്സു് അസുരഗളത്തിൽനിന്നും വെളിക്കു പുറപ്പെട്ട നിന്തിരുവടിയിൽ ലയിച്ചു; ഉടനെ ആകാശത്തിൽ ദേവന്മാർ നൃത്തംവെച്ചു് നിന്തിരുവടിയെ പുകഴ്ത്തിപ്പാടി.

സവിസ്മയൈഃ കമലഭവാദിഭിഃ സുരൈ-
രനുദ്രുതസ്തദനു ഗതഃ കുമാരകൈഃ
ദിനേ പുനസ്തരുണദശാമുപേയുഷി,
സ്വകൈർഭവാനതനുത ഭോജനോത്സവം. 8

അനന്തരം ഈ അഘാസുരവധംകണ്ടു വിസ്മയിച്ചു് ബ്രഹ്മാവുതുടങ്ങിയ ദേവന്മാരാൽ അനുഗമിക്കപ്പെട്ടു് നിന്തിരുവടി ഗോപാലബാലന്മാരോടുകൂടി പോയി, മദ്ധ്യാഹ്നമായപ്പോൾ ബന്ധുക്കളോടുകൂടി സന്തോഷത്തോടും നേരമ്പോക്കുമുതലായ ഉത്സാഹപ്രകടനങ്ങളോടുംകൂടി ഊണു കഴിച്ചു

വിഷാണികാമപി മുരളീം നിതംബകേ
നിവേശയൻ, കബളധരഃ കരാംബുജേ,
പ്രഹാസയൻ കളവചനൈഃ കുമാരകാൻ,
ബുഭോജിഥ ത്രിദശഗണൈർമ്മുദാ നതഃ 9

നിന്തിരുവടി, കൊമ്പും ഓടക്കുഴലും അരയിൽ തിരുകിയിട്ട് കയ്യിൽ ഉരുള എടുത്തു മനോഹരങ്ങളായ വിനോദവചനങ്ങളെക്കൊണ്ട് ഗോപകുമാരന്മാരെ ചിരിപ്പിച്ചുകൊണ്ട് ഭുജിച്ചു അ അവസരത്തിൽ ദേവന്മാർ സന്തോഷത്തോടുകൂടി നിന്തിരുവടിയെ സ്തുതിച്ചു.

'സുഖാശനന്ത്വിഹ തവ ഗോപമണ്ഡലേ
മഖാശനാൽ പ്രിയമിവ ദേവമണ്ഡലേ'
ഇതി സ്തുതസ്ത്രിദശവരൈർജ്ജഗൽപതേ!
മരുൽപുരീനിലയ! ഗദാത് പ്രപാഹി മാം. 10

**'നിന്തിരുവടിക്ക് ഗോപന്മാരുടെ കൂട്ടത്തിൽ ഇരുന്നു സുഖമായി ഊണുകഴിക്കുന്നതാണ് ദേവന്മാരുടെകൂട്ടത്തിൽ യജ്ഞാംശം ഭുജിക്കുന്നതിനേക്കാൾ പ്രിയപ്പെട്ടതെന്നു തോന്നുന്നു' എന്നിങ്ങനെ ദേവശ്രേഷ്ഠന്മാരാൽ സ്തുതിക്കപ്പെട്ട നിന്തിരുവടി, അല്ലയോ ഗുരുവായുപുരവാസിയായ ഭഗവാനേ! എന്നെ രോഗത്തിൽനിന്നു രക്ഷിക്കണമേ!**

51-ാം ദശകം സമാപ്തം.

---

## ദ്വിപഞ്ചാശദശകം.

### വത്സസ്തേയം.

അന്യാവതാരനികരേഷ്വനിരീക്ഷിതം തേ
ഭൂമാതിരേകമഭിവീക്ഷ്യ തദാഘമോക്ഷേ,
ബ്രഹ്മാ പരീക്ഷിതുമനാഃ സ പരോക്ഷഭാവം
നിന്യേഥ വത്സകഗണാൻ പ്രവിതത്യ മായാം. 1

അഘാസുരവധത്തിൽ നിന്തിരുവടിക്ക് മററവതാരങ്ങളിലെങ്ങും കണ്ടിട്ടില്ലാത്ത പ്രഭാവാതിശയം വെളിപ്പെട്ടതു കണ്ടിട്ട്, ബ്രഹ്മാവ്, നിന്തിരുവടിയെ പരീക്ഷിക്കുവാൻ ആഗ്രഹിച്ച് മായ പ്രയോഗിച്ച് പശുക്കുട്ടികളെ എല്ലാം മറച്ചുകളഞ്ഞു.

വത്സാനവീക്ഷ്യ വിവശേ പശുപോൽക്കരേ താ-
നാനേതുകാമ ഇവ ധാതൃമതാനുവർത്തീ
ത്വം സാമിഭുക്തകബളോ ഗതവാംസ്തദാനീം;
ഭുക്താംസ്തിരോധിത സരോജഭവഃ കുമാരാൻ. 2

പശുക്കുട്ടികളെ കാണാഞ്ഞു ഗോപാലബാലന്മാർ വ്യാകുലന്മാരായിച്ചമഞ്ഞപ്പോൾ നിന്തിരുവടി ബ്രഹ്മാവിന്റെ ഇഷ്ടത്തിനു വഴങ്ങിക്കൊണ്ട് ഉണ്ടുകൊണ്ടിരുന്ന ഉരുള മുഴുവനും ഉണ്ണാതെ പശുക്കുട്ടികളെ കൊണ്ടുവരാനെന്ന ഭാവത്തിൽ അവിടെനിന്നുപോയി; അപ്പോൾ ഊണുകഴിച്ചുകൊണ്ടിരുന്ന ഗോപകുമാരന്മാരെയും ബ്രഹ്മാവ് മറച്ചു.

വത്സായിതസ്തദനു ഗോപഗണായിതസ്ത്വം
ശിക്യാദിഭാണ്ഡമുരളീഗവലാദിരൂപഃ
പ്രാഗ്വദ്വിഹൃത്യ വിപിനേഷു ചിരായ സായം
ത്വം മായയാഥ ബഹുധാ വ്രജമായയാഥ. 3

അനന്തരം നിന്തിരുവടിതന്നെ മായകൊണ്ട്, പശുക്കുട്ടികളായിട്ടും ഗോപകുമാരന്മാരായിട്ടും ഉറി, പാത്രങ്ങൾ, ഓടക്കുഴൽ, കൊമ്പ് മുതലായ സാധനങ്ങളായിട്ടും, പല രൂപങ്ങൾ ധരിച്ച് മുമ്പിലത്തെപ്പോലെ വനത്തിൽ വളരെ നേരം കളിച്ചിട്ട് വൈകുന്നേരം അമ്പാടിയിൽ മടങ്ങിവന്നു.

ത്വാമേവ ശിക്യഗവലാദിമയം ദധാനോ
ഭൂയസ്ത്വമേവ പശുവത്സകബാലരൂപഃ
ഗോരൂപിണീഭിരപി ഗോപവധൂമയീഭി-
രാസാദിതോസി ജനനീഭിരതിപ്രഹർഷാൽ. 4

അനന്തരം കൊമ്പ്, കുഴൽ മുതലായവയുടെ രൂപത്തിലുള്ള നിന്തിരുവടിയെത്തന്നെ ധരിച്ചുകൊണ്ട്, പശുക്കുട്ടികളുടേയും ഗോപകുമാരന്മാരുടേയും ആകൃതിയിൽ അമ്പാടിയിൽ എത്തിയ നിന്തിരുവടിയെ പശുക്കളും ഗോപസ്ത്രീകളുമായ അമ്മമാർ സന്തോഷപാരവശ്യത്തോടെ സ്വീകരിച്ചു. തങ്ങളുടെ കുട്ടികൾക്കുചെയ്യുന്ന ലാളനാദികൾ അവർ നിന്തിരുവടിക്കു ചെയ്തു.

ജീവം ഹി കിഞ്ചിദഭിമാനവശാത് സ്വകീയം
മത്വാ തനൂജ ഇതി രാഗഭരം വഹന്ത്യഃ
ആത്മാനമേവ തു ഭവന്തമവാപ്യ സൂനും
പ്രീതിം യയുർന്ന കിയതീം വനിതാശ്ച ഗാവഃ? 5

തന്റെ പ്രാരബ്ധകർമ്മം അനുഭവിക്കുന്നതിനായി വന്നു ജനിക്കുന്ന ഏതോ ഒരു ജീവാത്മാവിനെ മകനെന്നു സ്വന്തമായി വിചാരിച്ച് കലശലായി സ്നേഹിക്കുന്ന ഈ ഗോപിമാരും പശുക്കളും തങ്ങളുടെ ആത്മാവുതന്നെ ആയ നിന്തിരുവടിയെ പുത്രനായി ലഭിച്ചിട്ട് എത്രമാത്രം സ്നേഹപരവശരായിത്തീർന്നിരിക്കുകയില്ല?

ഏവം പ്രതിക്ഷണവിജൃംഭിതഹർഷഭാര-
നിഃശേഷഗോപഗണലാളിതഭൂരിമൂർത്തിം
ത്വാമഗ്രജോപി ബുബുധേ കില വത്സരാന്തേ;
ബ്രഹ്മാത്മനോരപി മഹാൻ യുവയോർവിശേഷഃ. 6

ഇപ്രകാരം പ്രതിക്ഷണം വർദ്ധിച്ച സന്തോഷാതിശയത്തോടുകൂടി എല്ലാ ഗോപഗണങ്ങളാലും ലാളിക്കപ്പെട്ട അനേകരൂപഭേദങ്ങളോടുകൂടിയ നിന്തിരുവടിയെ ജ്യേഷ്ഠൻപോലും ഒരു വത്സരം കഴിഞ്ഞതിനുശേഷം മാത്രമേ അറിഞ്ഞുള്ളൂ. നിന്തിരുവടിമാർ രണ്ടുപേരും പരമാത്മസ്വരൂപന്മാർതന്നെ ആണെങ്കിലും തമ്മിൽ വലിയ ഭേദമുണ്ട്.

വൎഷാവധൗ നവപുരാതനവത്സപാലാൻ
ദൃഷ്ട്വാ വിവേകമസൃണേ ദ്രുഹിണേ വിമൂഢേ,
പ്രാദീദൃശഃ പ്രതിനവാൻ മകുടാംഗദാദി-
ഭൂഷാംശ്ചതുൎഭുജയുജഃ സജലാംബുദാഭാൻ. 7

ഒരുവത്സരംകഴിഞ്ഞു് പണ്ടെയുള്ള പശുക്കുട്ടികളേയും ഗോപകുമാരന്മാരേയും നിന്തിരുവടി പുത്തനായി ഉണ്ടാക്കിയവരേയും തമ്മിൽ തിരിച്ചറിയാൻപാടില്ലാതെ ബ്രഹ്മാവു കുഴങ്ങുമ്പോൾ, നിന്തിരുവടി പുതിയ വൎഗ്ഗക്കാരെ കിരീടം, തോൾവള മുതലായ അലങ്കാരങ്ങളോടും നാലു തൃക്കൈകളോടും കാർമേഘംപോലെ ശ്യാമളമായ നിറത്തോടുംകൂടി കാണിച്ചുകൊടുത്തു.

പ്രത്യേകമേവ കമലാപരിലാളിതാംഗാൻ
ഭോഗീന്ദ്രഭോഗശയനാൻ നയനാഭിരാമാൻ
ലീലാനിമീലിതദൃശഃ സനകാദിയോഗി-
വ്യാസേവിതാൻ കമലഭൂൎഭവതോ ദദൎശ. 8

പ്രത്യേകം ലക്ഷ്മീദേവിയാൽ ആലിംഗനചുംബനാദികളാൽ ഓമനിക്കപ്പെടുന്ന അംഗങ്ങളോടുകൂടിയവരും അനന്തതല്പത്തിൽ കിടക്കുന്നവരും കണ്ണുകൾക്ക് ആനന്ദത്തെ ജനിപ്പിക്കുന്നവരും ലീലയായി തൃക്കണ്ണുകൾ അടച്ചിരിക്കുന്നവരും സനകൻ മുതലായ യോഗികളാൽ സേവിക്കപ്പെടുന്നവരുമായ നിന്തിരുവടിമാരെ ബ്രഹ്മാവു കണ്ടു.

നാരായണാകൃതിമസംഖ്യതമാം നിരീക്ഷ്യ
സൎവ്വത്ര സേവകമപി സ്വയമേവ ധാതാ,
മായാനിമഗ്നഹൃദയോ വിമുമോഹ യാവ-
ദേകോ ബഭൂവിഥ തദാ കബളാൎദ്ധപാണിഃ 9

എണ്ണിയാൽ അവസാനിക്കാത്ത വിഷ്ണുരൂപത്തെയും ഓരോന്നിന്റെയും അടുക്കൽ അതിനെ സേവിച്ചുകൊണ്ടിരിക്കുന്ന തന്നെയും കണ്ടു്, ബ്രഹ്മാവു് നിന്തിരുവടിയുടെ

മായയിൽ മനസ്സു മുങ്ങിക്കുഴങ്ങിയപ്പോൾ, നിന്തിരുവടി പകുതി ഉരുള കൈയിൽ ഉള്ള ഒരാളുമാത്രമായിത്തീൎന്നു.

നശ്യന്മദേ തദനു വിശ്വപതിം മുഹുസ്ത്വാം
നത്വാ ച നൂതവതി ധാതരി ധാമ യാതേ,
പോതൈഃ സമം പ്രമുദിതൈഃ പ്രവിശൻ നികേതം
വാതാലയാധിപ! വിഭോ! പരിപാഹി രോഗാത്. 10

ബ്രഹ്മാവു്, മദം ശമിച്ചു് ത്രൈലോക്യനാഥനായ നിന്തിരുവടിയെ വീണ്ടും വീണ്ടും നമസ്കരിക്കയും സ്തുതിക്കയുംചെയ്തിട്ടു് തന്റെ സ്ഥാനത്തിലേയ്ക്കു പോയപ്പോൾ പശുക്കുട്ടികളോടും ഗോപകുമാരന്മാരോടുംകൂടി അമ്പാടിയിൽ പ്രവേശിച്ച നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശ! എന്നെ രോഗത്തിൽനിന്നു് രക്ഷിക്കണമേ!

52-ാം ദശകം സമാപ്തം.

---

## ത്രിപഞ്ചാശദശകം.

### ധേനുകാസുരവധം.

അതീത്യ ബാല്യം ജഗതാം പതേ! ത്വ-
മുപേത്യ പൌഗണ്ഡവയോ മനോജ്ഞം,
ഉപേക്ഷ്യ വത്സാവനമുത്സവേന
പ്രാവൎത്തഥാ ഗോഗണപാലനായ. 1

അല്ലയോ ലോകനാഥാ! നിന്തിരുവടി ബാല്യം അതിക്രമിച്ചു് മനോഹരമായ പൌഗണ്ഡവയസ്സിൽ (5 മുതൽ 16 വരെയുള്ള വയസ്സു്) എത്തിയപ്പോൾ പശുക്കുട്ടികളെ മേയ്ക്കുന്ന തൊഴിൽവിട്ടു്, കൌതുകത്താൽ പശുക്കളെത്തന്നെ മേയ്ക്കുവാൻ ആരംഭിച്ചു.

ഉപക്രമസ്യാനുഗുണൈവ സേയം
മരുൽപുരാധീശ! തവ പ്രവൃത്തിഃ;
ഗോത്രാപരിത്രാണകൃതേവതീർണ്ണ-
സ്തദേവ ദേവാരഭഥാസ്തദാ യദ്. 2

അല്ലയോ ഗുരുവായുപുരേശാ! നിന്തിരുവടിയുടെ ഈ പ്രവൃത്തി, അങ്ങ് ആരംഭിച്ച കാൎയ്യത്തിനു ചേൎന്നതുതന്നെ. എന്തെന്നാൽ നിന്തിരുവടി ഗോത്രാപരിത്രാണത്തിനായിട്ടാണല്ലോ (ഗോത്ര=ഭൂമി, ഗോസമൂഹമെന്നും അൎത്ഥമുണ്ട്. ഭൂമിയെ രക്ഷിക്കാനായിട്ട് എന്നും പശുക്കൂട്ടത്തെ രക്ഷിക്കാനായിട്ട് എന്നും) അവതരിച്ചതു്. അതിനാൽ അതു തന്നെ—അതായതു് ആ ഗോത്രാപരിത്രാണംതന്നെ—ചെയ്തുതുടങ്ങിയതു് ന്യായംതന്നെ. നിന്തിരുവടി ഭൂമിയെ രക്ഷിക്കുക എന്ന അൎത്ഥത്തിലുള്ള ഗോത്രാപരിത്രാണത്തിനായിട്ടാണവതരിച്ചതു്. മറെറാരുവിധത്തിലുള്ള ഗോത്രാപരിത്രാണം ആദ്യമേ നടത്തിത്തുടങ്ങി. അതു ഭാവിയിൽ നടത്താൻപോകുന്ന ഭൂമിപാലനത്തിന്റെ സൂചനയായിരുന്നു എന്നു സാരം.

കദാപി രാമേണ സമം വനാന്തേ
വനശ്രിയം വീക്ഷ്യ ചരൻ സുഖേന,
ശ്രീദാമനാമ്നഃ സ്വസഖസ്യ വാചാ
മോദാദഗാ ധേനുകകാനനം ത്വം. 3

ഒരുദിവസം ജ്യേഷ്ഠനായ ബലരാമനോടുകൂടി വനത്തിന്റെ ഭംഗികണ്ടുകൊണ്ട് സുഖമായി സഞ്ചരിച്ചുകൊണ്ടിരുന്ന നിന്തിരുവടി ശ്രീദാമാവെന്നു പേരുള്ള തന്റെ സഖാവിന്റെ വാക്കിനാൽ സന്തോഷത്തോടുകൂടി ധേനുകാസുരൻ പാൎക്കുന്ന വനത്തിലേയ്ക്കുപോയി.

ഉത്താലതാളീനിവഹേ ത്വദുക്ത്യാ
ബലേന ധൂതേഥ ബലേന ദോർഭ്യാം
മൃദുഃ ഖരശ്ചാഭ്യപതത് പുരസ്താത്
ഫലോല്ക്കരോ ധേനുകദാനവോപി. 4

ആ കാട്ടിൽ കാററു് ഉണങ്ങിയ ഓലകളിൽത്തട്ടി മമ്മരശബ്ദം പുറപ്പെടുവിച്ചുകൊണ്ടു് നിൽക്കുന്ന കരിമ്പനക്കൂട്ടത്തെ നിന്തിരുവടിയുടെ വാക്കനുസരിച്ചു് ബലരാമൻ കൈകളെക്കൊണ്ടു് ബലമായി കുലുക്കിയപ്പോഠം, പഴത്തതിനാൽ മൃദുവായ പനങ്കാകളും ദുഷ്ടനായതിനാൽ കട്ടപ്പുമുള്ള ധേനുകാസുരനും മുമ്പിൽ ചാടിവന്നു.

"സമുദ്യതോ ധേനുകപാലനേഹം;
കഥം വധം ധൈനുകമദ്യ കുർവേ?"
ഇതീവ മത്വാ ധ്രുവമഗ്രജേന
സുരൗഘയോദ്ധാരമജീഘനസ്ത്വം. 5

ഞാൻ ഇപ്പോഠം ധേനുകപാലനത്തിനു (പശുക്കളെ രക്ഷിക്കുന്നതിനെന്നും ധേനുകനെ രക്ഷിക്കുന്നതിനെന്നും) ഒരുങ്ങിയിരിക്കയാണു്. ആ സ്ഥിതിക്കു് ധേനുകവധത്തെ (ധേനുക്കളുടെ വധമെന്നും, ധേനുകൻെറ വധമെന്നും അൎത്ഥം) എങ്ങനെയാണു ചെയ്യുന്നതു് അതു് യുക്തമായിരിക്കയില്ലല്ലോ എന്നു വിചാരിച്ചിട്ടാണോ എന്നു തോന്നുമാറു് നിന്തിരുവടി, ദേവന്മാരോടു യുദ്ധംചെയ്യുന്ന ആ അസുരനെ ജ്യേഷ്ഠനെക്കൊണ്ടു കൊല്ലിച്ചു.

തദീയഭൃത്യാനപി ജംബുകത്വേ-
നോപാഗതാനഗ്രജസംയുതസ്ത്വം
ജംബൂഫലാനീവ തദാ നിരാസ്ഥ-
സ്താലേഷു ഖേലൻ ഭഗവൻ നിരാസ്ഥഃ 6

അല്ലയോ ഭഗവാനേ! കുറുനരികളുടെ വേഷംധരിച്ചു വന്നു് എതിൎത്ത അവൻെറ ഭൃത്യന്മാരെയും നിന്തിരുവടി ജ്യേഷ്ഠനോടുകൂടി കളിയായിട്ടു് ഞാവൽപ്പഴങ്ങളെപ്പോലെ കരിമ്പനകളിൽ വലിച്ചെറിഞ്ഞുകൊന്നു.

വിനിഘ്നതി ത്വയ്യഥ ജംബുകൗഘം
സനാമകത്വാദ്വരുണസ്തദാനീം

ഭയാകുലോ ജംബുകനാമധേയം
ശ്രുതിപ്രസിദ്ധം വ്യധിതേതി മന്യേ 7

നിന്തിരുവടി ജംബുകന്മാരെ (കുറുനരികളെ) എല്ലാം കൊല്ലുന്നതു കണ്ടിട്ടായിരിക്കണം വരുണൻ ഭയപ്പെട്ടു് ജംബുകനെന്നുള്ള തന്റെ പേരു വേദത്തിൽമാത്രം പ്രസിദ്ധിയുള്ളതാക്കിത്തീർത്തതെന്നു ഞാൻ വിചാരിക്കുന്നു. (വരുണനു വേദത്തിൽമാത്രം ജംബുകനെന്നു പേരു കാണുന്നുണ്ടു്. മററെങ്ങും കാണുന്നതുമില്ല. അതിനാലാണു കവി ഇപ്രകാരം ഉൽപ്രേക്ഷിക്കുന്നതു്.)

"തവാവതാരസ്യ ഫലം മുരാരേ!
സഞ്ജാതമദ്യേ"തി സുരൈർന്നുതസ്ത്വം
സത്യം ഫലം ജാതമിഹേതി ഹാസീ
ബാലൈഃ സമം താലഫലാന്യഭുംക്ഥാഃ 8

"അല്ലയോ വിഷ്ണോ! നിന്തിരുവടിയുടെ അവതാരത്തിന്റെ ഫലം ഇപ്പോൾ (ധേനുകാസുരനെ കൊന്നപ്പോൾ) സിദ്ധിച്ചു എന്നു ദേവന്മാരാൽ സ്തുതിക്കപ്പെട്ട നിന്തിരുവടി വാസ്തവമായിട്ടു് ഇപ്പോൾ ഇവിടെ ഫലം തന്നെ കിട്ടി എന്ന അർത്ഥത്തിൽ ചിരിച്ചുകൊണ്ടു് കൂട്ടുകാരായ ബാലന്മാരോടുകൂടി പനമ്പഴങ്ങൾ ഭക്ഷിച്ചു.

മധുദ്രവസ്രുന്തി ബൃഹന്തി താനി
ഫലാനി മേദോഭരഭൃന്തി ഭുക്ത്വാ
തൃപ്തൈശ്ച ദൃപ്തൈർഭവനം ഫലൗഘം
വഹദ്ഭിരാഗാഃ ഖലു ബാലകൈസ്ത്വം. 9

തേൻപോലുള്ള ചാറൊലിക്കുന്നതും ധാരാളം ചത (ദശ) ഉള്ളതുമായ ആ പനമ്പഴങ്ങൾ വേണ്ടുവോളം തിന്നു മതിയായി അഹങ്കരിച്ചുകൊണ്ടു ചുമടുചുമടായി കെട്ടി ചുമന്നുകൊണ്ടുപോരുന്ന ഗോപകുമാരന്മാരോടുകൂടി നിന്തിരുവടി ഗൃഹത്തിലേയ്ക്കു തിരിച്ചുപോന്നു.

"ഹതോ ഹതോ ധേനുക" ഇത്യുപേത്യ
ഫലാന്യദദ്ഭിർമ്മധുരാണി ലോകൈഃ
ജയേതി ജീവേതി നുതോ വിഭോ! ത്വം
മരുൽപുരാധീശ്വര! പാഹി രോഗാത്. 10

"ധേനുകനെ കൊന്നു, ധേനുകനെ കൊന്നു" എന്നു പറഞ്ഞുകൊണ്ടു് സന്തോഷത്തോടുകൂടിവന്നു മധുരങ്ങളായ പനമ്പഴങ്ങൾ തിന്നുകൊണ്ടിരുന്ന ആളുകളാൽ, 'കൃഷ്ണാ! ജയിച്ചാലും! വളരെക്കാലം ജീവിച്ചാലും' എന്നിങ്ങനെ സ്തുതിക്കപ്പെട്ട നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശാ! എന്നെ രോഗത്തിൽനിന്നു രക്ഷിക്കണമേ!

53-ാം ദശകം സമാപ്തം.

---

## ചതുഷ്പഞ്ചാശദ്ദശകം.

### കാളിയമർദ്ദനം.

ത്വത്സേവോൽകഃ സൗഭരിർന്നാമ പൂർവ്വം
കാളിന്ദ്യന്തർദ്വാദശാബ്ദം തപസ്യൻ
മീനവ്രാതേ സ്നേഹവാൻ ഭോഗലോലേ
താർക്ഷ്യം സാക്ഷാദൈക്ഷതാഗ്രേ കദാചിത്. 1

പണ്ടൊരിക്കൽ നിന്തിരുവടിയുടെ സേവയിൽ ഉൽസുകനായ സൗഭരി എന്ന ഋഷി കാളിന്ദിയുടെ ഉള്ളിൽ പന്ത്രണ്ടുവത്സരക്കാലം തപസ്സുചെയ്തുകൊണ്ടിരുന്നു. അക്കാലത്തു് തന്റെ ചുററും ഇണചേർന്നു ക്രീഡിച്ചു സുഖിക്കുന്ന മത്സ്യങ്ങളിൽ അദ്ദേഹത്തിനു കലശലായ സ്നേഹം ജനിച്ചിരുന്നു. അങ്ങനെയിരിക്കെ ഒരുദിവസം ഗരുഡനെ മുമ്പിൽ പ്രത്യക്ഷനായിക്കണ്ടു.

തദ്രാഹം തം സക്ഷുധം തുക്ഷസൂനം
മീനം കഞ്ചിജ്ജക്ഷതം ലക്ഷയൻ സഃ
തച്ഛൃഷ്ചിത്തേ ശപ്ത്വവാ-"നത്ര ചേത്ത്വം
ജന്തൂൻ ഭോക്താ, ജിവിതം ചാപി മോക്താ." 2

നിന്തിരുവടിയുടെ വാഹനമായ ആ ഗരുഡൻ വിശപ്പുനിമിത്തം ആ മത്സ്യങ്ങളിൽ ഒന്നിനെ ഭക്ഷിക്കുന്നതു കണ്ടു് ആ മുനി മനസ്സുചുട്ടു്, "നീ ഇനി ഇവിടെവന്നു ജന്തുക്കളെ ഭക്ഷിക്കയാണെങ്കിൽ നിനക്കു പ്രാണാപായം വരും" എന്നു ശപിച്ചു.

തസ്മിൻ കാലേ കാളിയഃ ക്ഷ്വേളദപ്പ്ാൽ
സപ്പാരാതേഃ കല്പിതം ഭാഗമശ്നൻ
തേന ക്രോധാത് ത്വല്പദാംഭോജഭാജാ
പക്ഷക്ഷിപ്തസ്തദ്ദുരാപം പയോഗാത്. 3

അക്കാലത്തു കാളിയൻ എന്ന സപ്പം വിഷംകൊണ്ടുള്ള മദത്താൽ, സപ്പങ്ങൾ തങ്ങളെ ഗരുഡൻ ഉപദ്രവിക്കാതിരിക്കാനായി കൊട്ടുത്തുവന്നിരുന്ന ഭോഗങ്ങളെല്ലാം താൻതന്നെ ഭക്ഷിച്ചതിനാൽ, നിന്തിരുവടിയുടെ ഭക്തനായ ആ പക്ഷിശ്രേഷ്ഠൻ ചിറകുകൾകൊണ്ടു് അവനെ അടിച്ചോടിച്ചു. മറെറാരിടത്തും പൊറുതിയില്ലാഞ്ഞു് ആ സപ്പം, ഗരുഡനു ചെല്ലാൻ പാടില്ലാത്ത കാളിന്ദിയുടെ കയത്തിൽ അഭയംപ്രാപിച്ചു.

ഘോരേ തസ്മിൻ സൂരജാനീരവാസേ,
തീരേ വൃക്ഷാ വിക്ഷതാഃ ക്ഷ്വേളവേഗാത്;
പക്ഷിവ്രാതാഃ പേതുരഭ്രേ പതന്തഃ;
കാരുണ്യാർദ്രം ത്വന്മനസ്തേന ജാതം. 5

ഘോരനായ ആ സപ്പം കാളിന്ദിയുടെ കയത്തിൽ വസിച്ച അവസരത്തിൽ വിഷവേഗത്താൽ തീരത്തുള്ള വൃക്ഷങ്ങൾ കരിഞ്ഞുപോയി. ആകാശത്തിൽ സഞ്ചരി

ക്കുന്ന പക്ഷികളെല്ലാം ചിറകുദഹിച്ചു താഴെവീണു. എന്നു വേണ്ടാ അാ പ്രദേശംതന്നെ ശൂന്യമായി. അതിനാൽ നിന്തിരുവടിയുടെ മനസ്സ് കാരുണ്യപരവശമായിച്ചമഞ്ഞു.

കാലേ തസ്മിന്നേകദാ സീരപാണിം
മുക്ത്വാ യാതേ യാമുനം കാനനാന്തം
ത്വയ്യുദ്ദാമഗ്രീഷ്മഭീഷ്മോഷ്മതപ്താ
ഗോഗോപാലാ വ്യാപിബൻ ക്ഷ്വേളതോയം. 5

അക്കാലത്ത് ഒരുദിവസം നിന്തിരുവടി ബലരാമനെ കൂടാതെ യമുനാതീരത്തുള്ള വനപ്രദേശത്തിൽ പോയി. ആ അവസരത്തിൽ ഭയങ്കരമായവേനലിൻെറ ചൂടുകൊണ്ടു ദാഹിച്ചുവലഞ്ഞ പശുക്കളും പശുപാലന്മാരും യമുനയിലെ വിഷംകലൎന്ന ജലം പാനംചെയ്തു.

നശ്യജ്ജീവാൻ വിച്യുതാൻ ക്ഷ്മാതലേ താൻ
വിശ്വാൻ പശ്യന്നച്യുത! ത്വം ദയാർദ്രഃ
പ്രാപ്യോപാന്തം ജീവയാമാസിഥ ദ്രാക്
പീയൂഷാംഭോവർഷിഭിഃ ശ്രീകടാക്ഷൈഃ. 6

അല്ലയോ നാശമില്ലാത്ത ഭഗവാനേ! ജീവൻ നശിച്ചു ഭൂമിയിൽ വീണുകിടക്കുന്ന അവരെ എല്ലാം കണ്ടിട്ട് നിന്തിരുവടി ദയാർദ്രഹൃദയനായി അടുക്കൽച്ചെന്ന് അമൃതുപൊഴിക്കുന്ന തൃക്കടാക്ഷങ്ങൾകൊണ്ടു വേഗത്തിൽ ജീവിപ്പിച്ചു.

"കിം കിം ജാതോ ഹർഷവർഷാതിരേകഃ
സർവാംഗേഷ്വി"ത്യുത്ഥിതാ ഗോപസംഘാഃ
ദൃഷ്ട്വാഗ്രേ ത്വാം ത്വൽകൃതം തദ്വിദന്ത-
സ്ത്വാമാലിംഗൻ ദൃഷ്ടനാനാപ്രഭാവാഃ. 7

അനന്തരം ഗോപാലബാലന്മാരെല്ലാം, "എന്ത്! എന്ത്? സർവാംഗങ്ങളിലും വലുതായ സന്തോഷവർഷം ഉണ്ടായിരിക്കുന്നല്ലോ" എന്നു പറഞ്ഞുകൊണ്ടു എഴുന്നേററു മുമ്പിൽ നിന്തിരുവടിയെ കണ്ടിട്ടു മുമ്പേതന്നെ നിന്തിരു

വടിയുടെ പല പ്രഭാവങ്ങളും കണ്ടിട്ടുണ്ടായിരുന്നതിനാൽ ഇതും നിന്തിരുവടി ചെയ്തുതന്നെ എന്നു മനസ്സിലാക്കി നിന്തിരുവടിയെ ആലിംഗനംചെയ്തു.

ഗാവശ്ചൈവം ലബ്ധജീവാഃ ക്ഷണേന
സ്ഫീതാനന്ദാസ്ത്വാം ച ദൃഷ്ട്വാ പുരസ്താത്
ദ്രാഗാവവ്രുഃ സർവ്വതോ ഹർഷബാഷ്പം
വ്യാമുഞ്ചന്ത്യോ മന്ദമുദ്യന്നിനാദാഃ 8

ഇതുപോലെതന്നെ പശുക്കളും ക്ഷണത്തിൽ വീണ്ടും ജീവിച്ച് ആനന്ദപരവശങ്ങളായിട്ടു നിന്തിരുവടിയെ മുൻപിൽകണ്ടു്, സന്തോഷബാഷ്പം തൂവുകയും സാവധാനത്തിൽ ശബ്ദിക്കയും ചെയ്തുകൊണ്ടു് നിന്തിരുവടിയുടെ ചുററും കൂടി.

"രോമാഞ്ചോയം സർവ്വതോ നഃ ശരീരേ,
ഭൂയസ്യന്തഃ കാചിദാനന്ദമൂർച്ഛാ,
ആശ്ചര്യോയം ക്ഷ്വേളവേഗോ മുകുന്ദേ"-
ത്യുക്തോ ഗോപൈർന്നന്ദിതോ വന്ദിതോഭൂഃ. 9

"അല്ലയോ മുകുന്ദാ! ഞങ്ങളുടെ ശരീരത്തിലെല്ലാം രോമാഞ്ചവും ഉള്ളിൽ ആനന്ദംകൊണ്ടുള്ള വലുതായ മൂർച്ഛയും ഉണ്ടാകുന്നു. ഈ വിഷവേഗം അത്ഭുതമായിരിക്കുന്നു" എന്നും മററും പറഞ്ഞു ഗോപന്മാർ നിന്തിരുവടിയെ അഭിനന്ദിക്കയും വന്ദിക്കയുംചെയ്തു.

ഏവം ഭക്താൻ മുക്തജീവാനപി ത്വം
മുഗ്ദ്ധാപാംഗൈരസ്തരോഗാംസ്തനോഷി;
താദൃഗ്ഭൂതസ്ഫീതകാരുണ്യഭൂമാ
രോഗാത് പായാ വായുഗേഹാധിനാഥ! 10

ഇപ്രകാരം നിന്തിരുവടി, ജീവൻ പൊയ്പ്പോയവരായിരുന്നാലും ഭക്തന്മാരെ മോഹനങ്ങളായ കടാക്ഷങ്ങൾ

കൊണ്ടു സുഖപ്പെടുത്തുന്നു. അപ്രകാരമുള്ള അത്ഭുതകരമായ കാരുണ്യാതിശയത്തോടുകൂടിയ നിന്തിരുവടി എന്നെ, അല്ലയോ ഗുരുവായുപുരേശാ! രോഗത്തിൽനിന്നു രക്ഷിക്കണമേ!

54-ാംദശകം സമാപ്തം.

---

## പഞ്ചപഞ്ചാശദശകം.

### കാളിയമർദ്ദനം (തുടച്ച്)

അഥ വാരിണി ഘോരതരം ഫണിനം
പ്രതിവാരയിതും കൃതധീർഭഗവൻ!
ദ്രുതമാരിഥ തീരഗനീപതരും
വിഷമാരുതശോഷിതപർണ്ണചയം. 1

അല്ലയോ ഭഗവാനേ! അനന്തരം നിന്തിരുവടി ഭയങ്കരനായ ആ സർപ്പത്തിന്റെ ഉപദ്രവം നീക്കി കാളിന്ദീജലത്തെ എല്ലാവർക്കും സൈ്വരമായി ഉപയോഗിക്കത്തക്കതാക്കണമെന്നു നിശ്ചയിച്ച്, വേഗത്തിൽ ആ നദിയുടെ തീരത്തിൽ വിഷവായു ഏററു ഇലകളെല്ലാം കരിഞ്ഞു നില്ക്കുന്ന ഒരു കടമ്പുമരത്തിൽ കയറി.

അധിരുഹ്യ പദാംബുരുഹേണ ച തം
നവപല്ലവതുല്യമനോജ്ഞരുചാ
ഹ്രദവാരിണി ദൂരതരം ന്യപതഃ
പരിഘൂർണ്ണിതഘോരതരംഗഗണേ. 2

നിന്തിരുവടി ഇളംതളിരുപോലെ സുന്ദരമായ കാന്തിയോടുകൂടിയ കാൽത്താരുകളെക്കൊണ്ട് ആ മരത്തിൽചവിട്ടിക്കയറിയിട്ട്, വെള്ളം ഇളകിമറിഞ്ഞു് ഭയങ്കരമായവിധത്തിൽ തിരമാലകൾ അടിച്ചുകൊണ്ടിരിക്കുന്ന യമുനയുടെ കയത്തിൽ വളരെ ദൂരത്തിൽ ചാടി.

ഭുവനത്രയഭാരഭൃതോ ഭവതോ
ഗുരുഭാരവികംപിവിജൃംഭിജലാ
പരിമജ്ജയതി സ്മ ധനുഃശതകം
തടിനീ ഝടിതി സ്ഫുടഘോഷവതീ. 3

ത്രൈലോക്യത്തിൻെറ ഭാരം മുഴവൻ വഹിച്ചുകൊണ്ടിരിക്കുന്ന നിന്തിരുവടിയുടെ ഭാരാധിക്യത്താൽ ജലം ഇളകിപ്പെരുകി മറിഞ്ഞ ആ നദി വലിയ ശബ്ദത്തോടുകൂടി പെട്ടെന്നു നൂറു വിൽപ്പാടോളം ദൂരത്തിൽ കരകവിഞ്ഞു.

അഥ ദിക്ഷു വിദിക്ഷു പരിക്ഷുഭിത-
ഭ്രമിതോദരവാരിനിനാദഭരൈഃ
ഉദകാദുദഗാദുരഗാധിപതി-
സ്ത്വദുപാന്തമശാന്തരുഷാന്ധമനാഃ. 4

അനന്തരം നാലുദിക്കിലും അവയുടെ ഇടകളിലുള്ള വിദിക്കുകളിലും ഇളകിമറിഞ്ഞു ചുഴന്ന അന്തർഭാഗത്തോടുകൂടിയ ജലത്തിൻെറ വലിയ ശബ്ദങ്ങൾകേട്ട് സഹിക്കവഹിയാത്ത കോപത്താൽ അന്ധനായിത്തീൎന്ന ആ വലിയ സൎപ്പം വെള്ളത്തിനുള്ളിൽനിന്നുയൎന്നു നിന്തിരുവടിയുടെ സമീപത്തെത്തി.

ഫണശൃംഗസഹസ്രവിനിസ്സൃമര-
ജ്വലദഗ്നികണോഗ്രവിഷാംബുധരം
പുരതഃ ഫണിനം സമലോകയഥാ
ബഹുശൃംഗിണമഞ്ജനശൈലമിവ. 4

ആയിരം ഫണങ്ങളുടെ അഗ്രങ്ങളിൽനിന്ന് കത്തുന്ന വിഷാഗ്നികണങ്ങൾ വമിക്കുന്നവനും ഭയങ്കരമായ വിഷജലത്തെ ധരിച്ചിരിക്കുന്നവനുമായ ആ ക്രൂരസർപ്പത്തെ അനേകം കൊടുമുടികളോടുകൂടിയ അഞ്ജനപൎവ്വതത്തെ എന്നപോലെ നിന്തിരുവടി മുമ്പിൽക്കണ്ടു.

ജ്വലദക്ഷിപരിക്ഷരദുഗ്രവിഷ-
ശ്വസനോഷ്മഭരഃ സ മഹാഭുജഗഃ
പരിദശ്യ ഭവന്തമനന്തബലം
സമവേഷ്ടയദസ്ഫുടചേഷ്ടമഹോ! 6

ജ്വലിക്കുന്ന കണ്ണുകളോടുകൂടി, സഹിക്കവയ്യാത്ത ചൂടോടുകൂടിയ ഭയങ്കരവിഷവായുക്കളെ പുറപ്പെടുവിക്കുന്ന ആ മഹാസർപ്പം അളവില്ലാത്ത ബലത്തോടുകൂടിയ നിന്തിരുവടിയെ പലേടത്തും കടിച്ചിട്ട് അനങ്ങാൻപാടില്ലാത്ത വിധത്തിൽ മുറുകെ ച്ചുററി.

അവിലോക്യ ഭവന്തമഥാകുലിത
തടഗാമിനി ബാലകധേനുഗണേ,
വ്രജഗേഹതലേപ്യനിമിത്തശതം
സമുദീക്ഷ്യ ഗതാ യമുനാം പശുപാഃ. 7

അനന്തരം നിന്തിരുവടിയെക്കാണാഞ്ഞു തീരത്തുനില്ക്കുന്ന ഗോപകുമാരന്മാരും പശുക്കൂട്ടവും വ്യാകുലപ്പെട്ടു. അതേ അവസരത്തിൽ അമ്പാടിയിലും അനേകം ദുർന്നിമിത്തങ്ങൾ കാണുകയാൽ ഗോപന്മാർ യമുനയിലേയ്ക്കു വന്നു.

അഖിലേഷു വിഭോ! ഭവദീയദശാ-
മവലോക്യ ജിഹാസുഷു ജീവഭരം,
ഫണിബന്ധനമാശു വിമുച്യ ജവാ-
ദുദഗമ്യത ഹാസജുഷാ ഭവതാ. 8

അല്ലയോ വിഭോ! അവരെല്ലാവരും നിന്തിരുവടിയുടെ അവസ്ഥകണ്ടു ജീവൻകളയാൻ ഒരുങ്ങിയപ്പോൾ നിന്തിരുവടി വേഗത്തിൽ സർപ്പത്തിന്റെ ചുററുവിടുവിച്ച്, പുഞ്ചിരിയോടുകൂടി പൊങ്ങിവന്നു.

അധിരുഹ്യ തതഃ ഫണിരാജഫണാ-
ന്നൃതേ ഭവതാ മൃദുപാദരുചാ

കളശിഞ്ജിതനൂപുരമഞ്ജുമിളൽ-
കരകങ്കണസംകുലസങ്കുണിതം. 9

അനന്തരം അതിമൃദുക്കളായ തൃക്കാലുകളോടുകൂടിയ നിന്തിരുവടി ആ മഹാസർപ്പത്തിന്റെ ഫണങ്ങളിൽ കയറി, കാൽച്ചിലമ്പുകളുടെ മനോഹരധ്വനികളോടിടകലർന്ന് കൈവളകളുടെ മധുരമായ കിലുക്കം കേൾക്കത്തക്ക വിധത്തിൽ നൃത്തംചെയ്തു.

ജഹൃഷുഃ പശുപാ;-സ്തുതുഷുർമ്മുനയോ;
വവൃഷുഃ കുസുമാനി സുരേന്ദ്രഗണാഃ
ത്വയി നൃത്യതി; മാരുതഗേഹപതേ!
പരിപാഹി സ മാം ത്വമദാന്തഗദാത്. 10

അല്ലയോ ഗുരുവായുപുരേശാ! നിന്തിരുവടി നൃത്തം ചെയ്യുമ്പോൾ ഗോപന്മാർ ഹർഷിച്ചു; മഹർഷിമാർ സന്തോഷിച്ചു; ദേവന്മാർ പുഷ്പങ്ങൾ വർഷിച്ചു. അപ്രകാരമുള്ള നിന്തിരുവടി, അടങ്ങാത്ത ഈ രോഗത്തിൽനിന്നു എന്നെ രക്ഷിക്കണമേ!

55-ാം ദശകം സമാപ്തം.

---

## ഷട്പഞ്ചാശദശകം.

### കാളിയമർദ്ദനം, (തുടച്ച)

രുചിരകമ്പിതകുണ്ഡലമണ്ഡലഃ
സുചിരമീശ! നനർത്തിഥ പന്നഗേ
അമരതാഡിതദുന്ദുഭിസുന്ദരം
വിയതി ഗായതി ദൈവതയൗവതേ. 1

അല്ലയോ ഈശാ! നിന്തിരുവടി മനോഹരങ്ങളായ കണ്ഡലങ്ങൾ ഇളകത്തക്കവണ്ണം വളരെനേരം ആ സപ്പ ത്തിൽ നൃത്തംചെയ്തു. ആ അവസരത്തിൽ ദേവന്മാർ പെരുമ്പറയടിക്കുകയും ദേവസ്ത്രീകൾ പാടുകയുംചെയ്തു.

നമതി യദ്യദമുഷ്യ ശിരോ ഹരേ!
പരിവിഹായ തദുന്നതമുന്നതം
പരിമഥൻ പദപങ്കരുഹാ ചിരം
വ്യഹരഥാഃ കളതാളമനോഹരം. 2

അല്ലയോ ഭഗവാനേ! നിന്തിരുവടി ആ സപ്പത്തിന്റെ താഴുന്നതാഴുന്ന ശിരസ്സിനെ വിട്ട് പൊങ്ങുന്നപൊങ്ങുന്ന ശിരസ്സിനെ കാൽത്താരുകൊണ്ടു മർദ്ദിച്ചുകൊണ്ടു മധുരമായ താളത്തോടുകൂടി മനോഹരമായവിധത്തിൽ വളരെനേരം കളിച്ചു.

ത്വദവഭഗ്നവിഭുഗ്നഫണാഗണേ
ഗളിതശോണിതശോണിതപാഥസി
ഫണിപതാവവസീദതി സന്നതാ-
സ്തദബലാസ്തവ മാധവ! പാദയോഃ 3

അല്ലയോ ലക്ഷ്മീകാന്ത! നിന്തിരുവടിയുടെ മർദ്ദനമേററു് ഫണങ്ങളെല്ലാം തളൎന്നുവീണു് യമുനാനദിയിലെ വെള്ളംമുഴുവൻ ചുവക്കത്തക്കവണ്ണം ചോരയുംഛർദ്ദിച്ചു് ആ മഹാസപ്പം ക്ഷീണിച്ചു പരവശനായപ്പോൾ അവന്റെ ഭാൎയ്യമാർ നിന്തിരുവടിയുടെ പാദപത്മങ്ങളിൽ നമസ്കരിച്ചു.

അയി! പുരൈവ ചിരായ പരിശ്രുത-
ത്വദനുഭാവവിലീനഹൃദോ ഹി താഃ
മുനിഭിരപ്യനവാപ്യപഥൈഃ സ്തവൈ-
ൎന്നുനുവുരീശ! ഭവന്തമയന്ത്രിതം. 4

അല്ലയോ ഈശാ! പണ്ടേമുതൽതന്നെ വളരെക്കാലമായി നിന്തിരുവടിയുടെ പ്രഭാവങ്ങളെ കേട്ടുകേട്ടു നിന്തിരു

വടിയിൽ മനസ്സു ലയിച്ചിരുന്ന ആ നാഗസ്ത്രീകൾ മഹാമുനികൾക്കുപോലും എത്താത്തരീതിയിലുള്ള സ്തോത്രങ്ങളെക്കൊണ്ടു് നിന്തിരുവടിയെ തടവററു സ്തുതിച്ചു.

ഫണിവധൂഗണഭക്തിവിലോകന-
പ്രവികസൽകരുണാകുലചേതസാ
ഫണിപതിർഭവതാച്യുത! ജീവിത-
സ്ത്വയി സമർപ്പിതമൂർത്തിരവാനമത്. 5

ആ നാഗസ്ത്രീകളുടെ ഭക്തികണ്ടു വർദ്ധിച്ച കരുണയാൽ പരവശമാനസനായ നിന്തിരുവടി ആ സർപ്പശ്രേഷ്ഠനെ ജീവിപ്പിക്കുകയും അവൻ നിന്തിരുവടിയിൽ ആത്മസമർപ്പണംചെയ്തു നമസ്കരിക്കുകയും ചെയ്തു.

"രമണകം വ്രജ വാരിധിമധ്യഗം;
ഫണിരിപുർന്ന കരോതി വിരോധിതാം"
ഇതി ഭവദ്വചനാന്യതിമാനയൻ
ഫണിപതിർന്നിരഗാദുരഗൈഃ സമം. 6

"നീ സമുദ്രമദ്ധ്യത്തിലുള്ള രമണകമെന്ന ദ്വീപിൽ പൊയ്ക്കൊള്ളണം ഗരുഡൻെറ ഉപദ്രവം നിനക്കു മേലിൽ ഉണ്ടാകയില്ല!" എന്നുള്ള നിന്തിരുവടിയുടെ അരുളപ്പാടിനെ ബഹുമാനിച്ചു് ആ സർപ്പശ്രേഷ്ഠൻ മററു സർപ്പങ്ങളോടുകൂടി പുറപ്പെട്ടു.

ഫണിവധൂജനദത്തമണിവ്രജ-
ജ്വലിതഹാരദുകൂലവിഭൂഷിതഃ
തടഗതൈഃ പ്രമദാശ്രുവിമിശ്രിതൈഃ
സമഗഥാഃ സ്വജനൈർദ്ദിവസാവധൗ. 7

സർപ്പസ്ത്രീകൾ സമ്മാനിച്ച അനവധി രത്നങ്ങളാലും ശോഭയേറിയ മുത്തുമാലകളാലും വെൺപട്ടുകളാലും അലംകൃതനായിട്ടു് നിന്തിരുവടി പകൽ അവസാനിച്ചപ്പോൾ

തീരപ്രദേശത്തിൽ ആനന്ദബാഷ്പം ചൊരിഞ്ഞുകൊണ്ടുനി ല്ക്കുന്ന സ്വജനങ്ങളുടെ അടുക്കൽ വന്നുചേൎന്നു.

നിശി പുനസ്തമസാ വ്രജമന്ദിരം
വ്രജിതുമക്ഷമ ഏവ ജനോൽക്കരേ
സ്വപതി തത്ര ഭവച്ഛരണാശ്രയേ,
ദവകൃശാനുരരുന്ധ സമന്തതഃ 8

രാത്രിയിൽ ഇരുട്ടു കലശലായതിനാൽ അമ്പാടിയിൽ തിരിച്ചുപോകുന്നതിനു നിവൃത്തിയില്ലാത്തതുകൊണ്ടു് ആളുക ളെല്ലാം നിന്തിരുവടിയുടെ പാദങ്ങളെ ആശ്രയമായി വിചാ രിച്ചുകൊണ്ടു് അവിടെത്തന്നെ കിടന്നുറങ്ങി. ആ അവസ രത്തിൽ ചുററും കാട്ടുതീ പടൎന്നുപിടിച്ചു.

പ്രബുധതാനഥ പാലയ; പാലയേ;
ത്യുദയദാൎത്തരവാൻ പശുപാലകാൻ
അവിതുമാശു പപാഥ മഹാനലം;
കിമിഹ ചിത്രമയം ഖലു തേ മുഖം. 9

അനന്തരം ഉണൎന്നു്, 'രക്ഷിക്കണേ രക്ഷിക്കണേ' എന്നു് ആൎത്തനാദം പുറപ്പെടുവിക്കുന്ന ഗോപന്മാരെയും പശുക്കളെയും രക്ഷിക്കുവാനായി നിന്തിരുവടി ആ വൻ തീയെ ഉടനെ പാനം ചെയ്തു. ഇതിൽ ആശ്ചൎയ്യമെന്തുള്ളു? അഗ്നിയാണല്ലോ നിന്തിരുവടിയുടെ മുഖം. (വിരാട്സ്വ രൂപവൎണ്ണനം നോക്കുക.)

ശിഖിനി വൎണ്ണത ഏവ ഹി പീതതാ
പരിലസ;-ത്യധുനോ ക്രിയയാപ്യസൗ;
ഇതി നതഃ പശുപൈൎമ്മുദിതൈൎവിഭോ!
ഹര ഹരേ! ദുരിതൈഃ സഹ മേ ഗദാൻ. 10

മുമ്പു് അഗ്നിയിൽ നിറംകൊണ്ടുമാത്രമേ പീതത (മഞ്ഞനിറത്തോടുകൂടിയതിന്റെ അവസ്ഥ എന്നും പാനം ചെയ്യപ്പെട്ടതിന്റെ അവസ്ഥ എന്നും രണ്ടൎത്ഥം 'പീതത'

എന്നതിനെണ്ട്") ഉണ്ടായിരുന്നുള്ളൂ. ഇപ്പോൾ ക്രിയകൊണ്ടുള്ള പീതതയും അതിനു ഉണ്ടായിരിക്കുന്നു. (മുമ്പ് അഗ്നി പീതമാണെന്നു പറഞ്ഞുവന്നതു് 'മഞ്ഞനിറത്തിലുള്ള'തെന്ന അർത്ഥത്തിൽമാത്രമായിരുന്നു. ഇപ്പോൾ നിന്തിരുവടി അതിനെ പാനംചെയ്കതിനാൽ 'പാനംചെയ്യപ്പെട്ടതു്' എന്ന അർത്ഥത്തിലും അതിനെ പീതമെന്നു പറയാമെന്നു സാരം.) ഇപ്രകാരം സന്തുഷ്ടന്മാരായ ഗോപന്മാരാൽ സ്തുതിക്കപ്പെട്ട നിന്തിരുവടി, അല്ലയോ ഹരേ! എന്റെ ഭീതികളെയും രോഗങ്ങളെയും നശിപ്പിക്കണമേ!

56-ാം ദശകം സമാപ്തം.

---

## സപ്തപഞ്ചാശദശകം.

### പ്രലംബവധം.

രാമസഖഃ കാപി ദിനേ
കാമദ! ഭഗവൻ ഗതോ ഭവാൻ വിപിനം
സൂനുഭിരപി ഗോപാനാം
ധേനുഭിരഭിസംവൃതോ ലസദ്വേഷഃ. 1

അല്ലയോ അഭീഷ്ടദാതാവായ ഭഗവാനേ! നിന്തിരുവടി ഒരുദിവസം ശോഭയേറിയ വേഷവും ധരിച്ചു്, ബലരാമനോടുകൂടി, ഗോപകുമാരന്മാരാലും പശുക്കളാലും ചുററപ്പെട്ട വനത്തിലേയ്ക്കുപോയി.

സന്ദർശയൻ ബലായ
സ്വൈരം വൃന്ദാവനശ്രിയം വിമലാം
കാണ്ഡീരൈഃ സഹ ബാലൈർ-
ഭാണ്ഡീരകമാഗതോ വടം ക്രീഡൻ. 2

നിന്തിരുവടി കുററമററ വൃന്ദാവനകാന്തിയെ ബലരാമനെ കാണിച്ചുകൊടുത്തുകൊണ്ടും വടികൾ ധരിച്ചിട്ടുള്ള ഗോപബാലന്മാരോടുകൂടി കളിച്ചുകൊണ്ടും ഭാണ്ഡീരക മെന്നു പേരുള്ള വടവൃക്ഷത്തിൻെറ അടുക്കൽ എത്തി.

താവത്താവകനിധന-
സ്പൃഹയാലുർഗ്ഗോപമൂർത്തിരദയാലുഃ
ദൈത്യഃ പ്രലംബനാമാ
പ്രലംബബാഹുർഭവന്തമാപേദേ. 3

ആ അവസരത്തിൽ നിന്തിരുവടിയെ വധിക്കുവാൻ ആഗ്രഹിച്ച്, ദീർഘബാഹുവും നിർദ്ദയനുമായ പ്രലംബനെന്ന അസുരൻ ഒരു ഗോപൻെറ വേഷത്തിൽ നിന്തിരുവടിയുടെ അടുക്കൽ എത്തി.

ജാനന്നപ്യവിജാന-
ന്നിവ തേന സമം നിബദ്ധസൗഹാർദ്ദഃ
വടനികടേ പടുപശുപ-
വ്യാബദ്ധം ദ്വന്ദ്വയുദ്ധമാരബ്ധാഃ 4

നിന്തിരുവടിക്കു വാസ്തവം അറിയാമായിരുന്നു എങ്കിലും അറിയാത്തവനെപ്പോലെ അവനോട്ട് സ്നേഹം ഭാവിച്ചുകൊണ്ടു ഭാണ്ഡീരകവടത്തിൻെറ സമീപത്തിൽ ഗോപകുമാരരെച്ചേർത്ത് ഒരു ദ്വന്ദ്വയുദ്ധം ആരംഭിച്ചു.

ഗോപാൻ വിഭജ്യ തന്വൻ
സംഘം ബലഭദ്രകം ഭവൽക്കമപി
ത്വദ്ബലഭീരും ദൈത്യം
ത്വദ്ബലഗതമന്വമന്യഥാ ഭഗവൻ! 5

നിന്തിരുവടി ഗോപന്മാരെ രണ്ടായിപ്പിരിച്ച് ബലദേവൻെറ സംഘമെന്നും നിന്തിരുവടിയുടെ സംഘമെന്നും രണ്ടു സംഘമാക്കി അപ്പോൾ നിന്തിരുവടിയുടെ ബല

ത്തെക്കുറിച്ചു ഭയമുള്ള ആ പ്രലംബനെ നിന്തിരുവടി തന്റെ സംഘത്തിൽ ചേർന്നുകൊള്ളുന്നതിന് അനുവദിച്ചു.

കല്പിതവിജേതൃവഹനേ
സമരേ പരയൂഥഗം സ്വദയിതതരം
ശ്രീദാമാനമധത്ഥാഃ
പരാജിതോ ഭക്തദാസതാം പ്രഥയൻ. 6

ആ യുദ്ധത്തിൽ, ജയിച്ചവനെ തോററവൻ ചുമക്കണമെന്നായിരുന്നു വ്യവസ്ഥ. അതനുസരിച്ച് എതിർപക്ഷത്തിലുള്ളവനും തനിക്ക് ഏററവും പ്രിയനുമായ ശ്രീദാമാവിനെ അയാളോടു തോററിട്ടു നിന്തിരുവടി, താൻ ഭക്തന്മാരുടെ ദാസനാണെന്നുള്ളതു വെളിപ്പെടുത്തിക്കൊണ്ടു് ചുമക്കുകയും ചെയ്തു.

ഏവം ബഹുഷു വിഭ്രമൻ!
ബാലേഷു വഹൽസു വാഹ്യമാനേഷു
രാമവിജിതഃ പ്രലംബോ
ജഹാര തം ദൂരതോ ഭവദ്ഭീത്യാ. 7

അല്ലയോ വിശിഷ്ടൈശ്വര്യനിധിയായ ദേവ! ഇപ്രകാരം പല ബാലന്മാരും ചുമക്കുകയും ചുമക്കപ്പെടുകയും ചെയ്തുകൊണ്ടിരിക്കുമ്പോൾ ബലരാമനോടുതോററ പ്രലംബൻ, നിന്തിരുവടിയെപ്പററിയുള്ള ഭയത്താൽ അദ്ദേഹത്തെ എടുത്തുകൊണ്ടു ദൂരത്തുപോയി.

ത്വദ്ദൂരം ഗമയന്തം
തം ദൃഷ്ട്വാ ഹലിനി വിഹിതഗരിമഭരേ
ദൈത്യഃ സ്വരൂപമാഗാ;-
ദ്യദ്രൂപാൽ സ ഹി ബലോപി ചകിതോഭൂത്. 8

ആ പ്രലംബൻ തന്നെ നിന്തിരുവടിയിൽനിന്ന് അകലത്തുകൊണ്ടുപോകുന്നതുകണ്ടു്, ബലരാമൻ തന്റെ ഭാരം

വദ്ധിപ്പിച്ചു. അപ്പോൾ ദൈത്യൻ തൻെറ സ്വന്ത രൂപമെടുത്തു. അതുകണ്ടു ബലരാമൻപോലും ഭയപ്പെട്ടുപോയി.

ഉച്ചതയാ ദൈത്യതനോ-
സ്ത്വന്മുഖമാലോക്യ ദൂരതോ രാമഃ
വിഗതഭയോ ദൃഢമുഷ്ട്യാ
ഭൃശദുഷ്ടം സപദി പിഷ്ടവാനേനം. 9

ആ ദൈത്യൻെറ ശരീരത്തിൻെറ ഔന്നത്യത്താൽ ബലരാമൻ ദൂരത്തുനിന്നുതന്നെ നിന്തിരുവടിയുടെ മുഖം കണ്ടിട്ടു ഭയംതീന്ന്, അത്യന്തദുഷ്ടനായ അവനെ ഉറപ്പേറിയമുഷ്ടികൾകൊണ്ടു് പെട്ടെന്നു കൊന്നു.

ഹത്വാ ദാനവവീരം
പ്രാപ്തം ബലമാലിലിംഗിഥ പ്രേമ്ണാ;
താവന്മിലതോൎവ്വയോഃ
ശിരസി കൃതാ പുഷ്പവൃഷ്ടിരമരഗണൈഃ 10

ആ പ്രലംബനെക്കൊന്നിട്ടു് തൻെറ അട്ടക്കൽവന്ന ബലദേവനെ നിന്തിരുവടി പ്രേമപൂവ്വം ആലിംഗനം ചെയ്തു. അപ്പോൾ ഒരുമിച്ചുചേന്നിരുന്ന നിന്തിരുവടിമാരുടെ ശിരസ്സിൽ ദേവന്മാർ പൂമഴ പൊഴിച്ചു.

ആലംബോ ഭുവനാനാം
പ്രാലംബം നിധനമേവമാരചയൻ
കാലം വിഹായ സദ്യോ
ലോലംബരുചേ! ഹരേ! ഹര ക്ലേശാൻ. 11

അല്ലയോ വണ്ടിൻനിറംപോലെ ശ്യാമളശരീരനായ ഹരേ! ഭൂലോകങ്ങൾക്കു് ആശ്രയഭൂതനും മേല്പറഞ്ഞവിധത്തിൽ പ്രലംബവധം നടത്തിയവനുമായ നിന്തിരുവടി, കാലതാമസംകൂടാതെ എൻെറ ക്ലേശങ്ങളെ നശിപ്പിക്കണമേ!

57-ാം ദശകം സമാപ്തം.

---

# അഷ്ടപഞ്ചാശദശകം.

ത്വയി വിഹരണലോലേ ബാലജാലൈഃ പ്രലംബ-
പ്രമഥനസവിളംബേ ധേനവഃ സ്വൈരചാരാഃ
തൃണകുതുകനിവിഷ്ടാ ദൂരദൂരം ചരന്ത്യഃ
കിമപി വിപിനമൈഷീകാഖ്യമീഷാംബഭൂവുഃ. 1

നിന്തിരുവടി ഗോപകുമാരന്മാരോടു കളിക്കയും പ്രലംബവധത്തിനായി താമസിക്കയും ചെയ്കതിനാൽ പശുക്കൾ പുല്ലിലുള്ള കൗതുകത്താൽ തോന്നിയവഴിക്കു വളരെദ്ദൂരം സഞ്ചരിച്ച് ഒടുവിൽ ഐഷീകമെന്ന പേരുള്ള ഒരു വനത്തിൽ ചെന്നുചേൎന്നു.

അനധിഗതനിദാഘക്രൗര്യവൃന്ദാവനാന്താദ്-
ബഹിരിദമുപയാതാഃ കാനനം ധേനവസ്താഃ
തവ വിരഹവിഷണ്ണാ ഊഷ്മളഗ്രീഷ്മതാപ-
പ്രസരവിസരദംഭസ്യാകുലാഃ സ്തംഭമാപുഃ. 2

വേനലിന്റെ ചൂട് അറിഞ്ഞിട്ടില്ലാത്ത കളിത്ത വൃന്ദാവനത്തിനുവെളിക്കുള്ള ഈ ഐഷീകവനത്തിൽ എത്തിയ പശുക്കൾ നിന്തിരുവടിയോടു വേർപിരിഞ്ഞതുകൊണ്ടുള്ള വിഷാദത്താലും, ചൂടേറിയ ഗ്രീഷ്മത്തിന്റെ കാഠിന്യത്താൽ വൎദ്ധിച്ച തണ്ണീർദ്ദാഹംകൊണ്ടുള്ള പാരവശ്യത്താലും നിശ്ചേഷ്ടങ്ങളായിത്തീൎന്നു.

തദനു സഹ സഹായൈർദ്ദൂരമന്വിഷ്യ ശൗരേ!
ഗളിതസരണിമുഞ്ജാരണ്യസഞ്ജാതഖേദം
പശുകുലമഭിവീക്ഷ്യ ക്ഷിപ്രമാനേതുമാരാൽ
ത്വയി ഗതവതി ഹീ! ഹീ സൎവ്വതോഗ്നിർജ്ജജൃംഭേ. 3

അനന്തരം നിന്തിരുവടി കൂട്ടുകാരോടുകൂടി വളരെദ്ദൂരം അന്വേഷിച്ച് ഒടുവിൽ വഴിതെറ്റി ഐഷീകവനത്തിൽ

അകപ്പെട്ടു കഷ്ടപ്പെടുന്ന പശുവൃന്ദത്തെക്കൊണ്ടു് കൊണ്ടു പോരുന്നതിനായി അടുത്തുചെന്നപ്പോൾ, കഷ്ടം! കഷ്ടം! ചുററും തീ കത്തിക്കാളി.

സകലഹരിതി ദീപ്തേ ഘോരഭാങ്കാരഭീമേ
ശിഖിനി വിഹിതമാർഗ്ഗാ അർദ്ധദഗ്ദ്ധാ ഇവാർത്താഃ
"അഹഹ! ഭുവനബന്ധോ! പാഹി! പാഹീ"തി സർവേ
ശരണമുപഗതാസ്ത്വാം താപഹർത്താരമേകം. 4

ഭയങ്കരമായ ഭാങ്കാര ('ഭാം' 'ഭാം') എന്ന ശബ്ദത്തോടുകൂടി ഭീമമായ അഗ്നി എല്ലാദിക്കിലും കാളിക്കത്തിയപ്പോൾ വഴിമുട്ടി പകുതി ദഹിച്ചതുപോലെ സങ്കടപ്പെട്ടു്, എല്ലാവരും 'അല്ലയോ ലോകബന്ധോ! രക്ഷിക്കണേ! രക്ഷിക്കണേ!' എന്നിങ്ങനെ സകലസങ്കടങ്ങളും തീർക്കുന്ന ഒരേ ഒരാളായ നിന്തിരുവടിയെ ശരണംപ്രാപിച്ചു.

'അലമലമതിഭീത്യാ; സർവതോ മീലയധ്വം
ദൃശ'മിതി തവ വാചാ മീലിതാക്ഷേഷു തേഷു,
ക്വനു ദവദഹനോസൗ; കുത്ര മുഞ്ജാടവീ സാ;
സപദി വവൃതിരേ തേ ഹന്ത! ഭാണ്ഡീരദേശേ. 5

അനന്തരം 'ആരും ഭയപ്പെടേണ്ട; എല്ലാവരും കണ്ണടയ്ക്കുവിൻ' എന്നു നിന്തിരുവടി അരുളിച്ചെയ്തതുകേട്ടിട്ടു് എല്ലാവരും കണ്ണടച്ചപ്പോൾ ആശ്ചര്യം! കാട്ടുതീ എവിടെ? ആ മുഞ്ജാടവി എവിടെ? അവരെല്ലാം പെട്ടെന്നു് ഭാണ്ഡീരവടത്തിനടുക്കലായി.

"ജയ! ജയ! തവ മായാ കേയമീശേ"തി തേഷാം
നതിഭിരുദിതഹാസോ ബദ്ധനാനാവിലാസഃ
പുനരപി വിപിനാന്തേ പ്രാചരഃ പാടലാദി-
പ്രസവനികരമാത്രഗ്രാഹ്യഘർമ്മാനുഭാവേ. 6

നിന്തിരുവടി ജയിച്ചാലും! ജയിച്ചാലും! അല്ലയോ ഈശ! ഇതു് നിന്തിരുവടിയുടെ എന്തു മായയാണു്? എന്നി

ങ്ങനെയുള്ള അവരുടെ സ്തുതികൾകേട്ടു ചിരിച്ചുകൊണ്ടും, പലവിധത്തിൽ കളിച്ചുകൊണ്ടും, പാതിരി മുതലായവയുടെ പൂക്കളെക്കൊണ്ടുമാത്രം വേനല്ക്കാലമാണെന്നറിയാവുന്ന ആ വനത്തിൽ വീണ്ടും സഞ്ചരിച്ചു.

തപയി വിമുഖമിവോച്ചൈസ്താപഭാരം വഹന്തം
തവ ഭജനവദന്തഃ പങ്കമുച്ഛോഷയന്തം
തവ ഭുജവദുദഞ്ചദ്ഭൂരിതേജഃപ്രവാഹം
തപസമയമനൈഷീര്യാമുനേഷു സ്ഥലേഷു. 7

നിന്തിരുവടിയെ ഭജിക്കാത്തവനെപ്പോലെ താപഭാരത്തെ (കലശലായ ചൂട്ട് എന്നും, ആദ്ധ്യാത്മികം, ആധിഭൗതികം, ആധിദൈവികം എന്ന താപത്രയമെന്നും അത്ഥം) വഹിക്കുന്നതും നിന്തിരുവടിയുടെ ഭജനംപോലെ ഉള്ളിലെ പങ്കത്തെ (ചേറു് എന്നും, പാപമെന്നും) ശോഷിപ്പിക്കുന്നതും നിന്തിരുവടിയുടെ ഭുജങ്ങൾപോലെ വലിയ തേജഃപ്രവാഹത്തോടു (വെയിൽ എന്നും പരാക്രമമെന്നും) കൂടിയതുമായ വേനല്ക്കാലം നിന്തിരുവടി യമുനാതീരപ്രദേശങ്ങളിൽ കഴിച്ചുകൂട്ടി.

തദനു ജലദജാലൈസ്ത്വദ്വപുസ്തുല്യഭാഭിർ-
വിലസദമലവിദ്യുല്പീതവാസോവിലാസൈഃ
സകലഭുവനഭാജാം ഹഷ്ദാം വഷ്വേലാം
ക്ഷിതിധരകുഹരേഷു സ്വൈരവാസീ വ്യനൈഷീഃ. 8

അനന്തരം നിന്തിരുവടിയുടെ ശരീരത്തിനു തുല്യമായ കാന്തിയോടുകൂടിയതും മിന്നൽപ്പിണറുകളാകുന്ന ശോഭയേറിയ മഞ്ഞപ്പട്ടിന്റെ ഭംഗികൊണ്ടു ശോഭിക്കുന്നതുമായ കാർമേഘനിരനിമിത്തം ത്രൈലോക്യവാസികൾക്കും സന്തോഷപ്രദമായ വഷകാലത്തെ, പവ്തഗുഹയിൽ നിർബാധമായി ക്രീഡിച്ചുകൊണ്ടു് നിന്തിരുവടി കഴിച്ചു.

കഹരതലനിവിഷ്ടം ത്വാം ഗരിഷ്ഠം ഗിരീന്ദ്രഃ
ശിഖികലനവകേകാകാകുഭിഃ സ്തോത്രകാരീ
സ്ഫുടകുടജകദംബസ്തോമപുഷ്പാഞ്ജലിഞ്ച
പ്രവിദധദനുഭേജേ ദേവ! ഗോവർദ്ധനോസൗ. 9

അല്ലയോ ദേവ! ഗുഹയിൽ സ്ഥിതിചെയ്യുന്ന നിതാന്തപൂജ്യനായ നിന്തിരുവടിയുടെ ആ ഗോവർദ്ധനപർവ്വതം മയിലുകളുടെ മനോഹരമായ ഷഡ്ജസ്വരത്തിലുള്ള പാട്ടുകളെക്കൊണ്ടു സ്തുതിക്കയും വിടൎന്ന കുടകപ്പാലപ്പൂക്കൾകൊണ്ടു് പുഷ്പാഞ്ജലിചെയ്കയും ചെയ്തുകൊണ്ടു സേവിച്ചു.

അഥ ശരദമുപേതാം താം ഭവത്ഭക്തചേതോ-
വിമലസലിലപൂരാം മാനയൻ കാനനേഷു
തൃണമമലവനാന്തേ ചാരു സഞ്ചാരയൻ ഗാഃ
പവനപുരപതേ! ത്വം ദേഹി മേ ദേഹസൗഖ്യം 10

അനന്തരം നിന്തിരുവടിയുടെ ഭക്തന്മാരുടെ മനസ്സുപോലെ നിൎമ്മലമായ ജലാശയങ്ങളോടുകൂടി വന്നുചേൎന്ന ശരൽക്കാലത്തു് പശുക്കളെ, ചെളിയെല്ലാം ഉണങ്ങി നിൎമ്മലമായിത്തീൎന്ന വനപ്രദേശങ്ങളിൽ ധാരാളമായി വാച്ചുനില്ക്കുന്ന ഇളംപുല്ലു തീററിക്കൊണ്ടു സഞ്ചരിച്ചു നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശാ! എനിക്കു ദേഹസൗഖ്യം നൽകി അനുഗ്രഹിക്കണമേ!

58-ാം ദശകം സമാപ്തം.

---

# ഏകോനഷഷ്ടിതമദശകം.

വേണുഗാനവർണ്ണനം.

താവകവപുർന്നവകളായകോമളം
പ്രേമദോഹനമശേഷമോഹനം
ബ്രഹ്മതത്ത്വപരചിന്മുദാത്മകം
വീക്ഷ്യ സമ്മുമുഹുരന്വഹം സ്ത്രിയഃ 1

പുതിയതായിവികസിച്ച കായാംപൂവുപോലെ മനോഹരവും അനുരാഗത്തെ വർദ്ധിപ്പിക്കുന്നതും എല്ലാവരേയും മോഹിപ്പിക്കുന്നതും ആയ നിന്തിരുവടിയുടെ തിരുവുടലാകുന്ന സച്ചിദാനന്ദസ്വരൂപമായബ്രഹ്മത്തെ ദിവസംതോറും കണ്ടുകണ്ടു് ഗോപസ്ത്രീകൾ മോഹിച്ചു.

മന്മഥോന്മഥിതമാനസാഃ ക്രമാ-
ത്ത്വദ്വിലോകനരതാസ്തതസ്തതഃ
ഗോപികാസ്തവ ന സേഹിരേ ഹരേ!
കാനനോപഗതിമപ്യഹർമ്മുഖേ. 2

ക്രമേണ കാമപീഡിതകളായിട്ടു് അവിടവിടെ നിന്തിരുവടിയെ കാണ്മാൻ കൊതിച്ചുകൊണ്ടിരുന്ന ആ ഗോപസ്ത്രീകൾക്കു് നിന്തിരുവടി രാവിലെ കാട്ടിൽ പോകുന്നതുകൂടി സഹിക്കാൻ പാടില്ലാതായി.

നിർഗ്ഗതേ ഭവതി ദത്തദൃഷ്ടയ-
സ്ത്വദ്ഗതേന മനസാ മൃഗേക്ഷണാഃ
വേണുനാദമുപകർണ്യ ദൂരത-
സ്ത്വദ്വിലാസകഥയാഭിരേമിരേ. 3

നിന്തിരുവടി കാട്ടിലേയ്ക്കു പുറപ്പെടുമ്പോൾ ആ സുന്ദരിമാർ നിന്തിരുവടിയിൽ ലയിച്ച മനസ്സോടുകൂടി നോക്കിക്കൊണ്ടു നില്ക്കുകയും പിന്നെ നിന്തിരുവടി തിരിച്ചു വരുന്നതുവരെ ദൂരത്തു നിന്തിരുവടിയുടെ വേണുനാദംകേട്ടും നിന്തിരുവടിയുടെ ഓരോ വിലാസങ്ങളെപ്പററി പറഞ്ഞും സുഖിക്കയുംചെയ്തു.

കാനനാന്തമിതവാൻ ഭവാനപി
സ്നിഗ്ധപാദപതലേ മനോരമേ
വ്യത്യയാകലിതപാദമാസ്ഥിതഃ
പ്രത്യപൂരയത വേണുനാളികാം. 4

കാട്ടിലെത്തിയ നിന്തിരുവടിയും മനോഹരമായ കൊഴുത്ത വൃക്ഷത്തിന്റെ ചുവട്ടിൽ കാൽ പിണച്ചുവച്ചു നിന്നുകൊണ്ടു് ഓടക്കുഴൽ വായിച്ചു.

മാരബാണധുതഖേചരീകുലം
നിർവികാരപശുപക്ഷിമണ്ഡലം
ദ്രാവണം ച ദൃഷദാമപി പ്രഭോ!
താവകം വ്യജനി വേണുകൂജിതം. 5

നിന്തിരുവടിയുടെ ആ വേണുഗാനത്താൽ ദേവസ്ത്രീകൾപോലും കാമാതുരകളായും പശുപക്ഷികളെല്ലാം ആനന്ദംകൊണ്ടു് തന്നെത്താൻമറന്നു നിശ്ചേഷ്ടരായി നിന്നുപോകയും കല്ലുപോലും അലിയുകയും ചെയ്തു.

വേണുരന്ധ്രതരളാംഗുലീദളം
താളസഞ്ചലിതപാദപല്ലവം
തത് സ്ഥിതം തവ പരോക്ഷമപ്യഹോ!
സംവിചിന്ത്യ മുമുഹുർവ്രജാംഗനാഃ. 6

ഓടക്കുഴലിന്റെ സുഷിരങ്ങളിൽ അതിവേഗത്തിൽ ചലിക്കുന്ന കൈവിരലുകളുടെ അഗ്രഭാഗങ്ങളോടും താളത്തിനൊത്തുചലിക്കുന്ന കാൽത്തളിരുകളോടും കൂടിയ നിന്തിരുവടിയുടെ ആ നില നേരിട്ടുകണ്ടില്ലെങ്കിലും മനസ്സിൽ വിചാരിച്ചുവിചാരിച്ചു ഗോപസ്ത്രീകൾ മോഹിച്ചു. അഹോ! അവർ ഭാഗ്യശാലികൾതന്നെ.

നിർവിശങ്കഭവദംഗദർശിനീഃ
ഖേചരീഃ ഖഗമൃഗാൻ പശൂനപി
ത്വൽപദപ്രണയി കാനനം ച താഃ
ധന്യധന്യമിതി നന്വമാനയൻ. 7

യാതൊരു ശങ്കയുംക്രൂടാതെ നിന്തിരുവടിയുടെ തിരുവുടൽ കണ്ടാനന്ദിക്കുന്ന ദേവസ്ത്രീകളേയും പക്ഷികളേയും മൃഗങ്ങളേയും പശുക്കളേയും നിന്തിരുവടിയുടെപാദന്യാസം അനുഭവിക്കുന്ന വനത്തെക്കൂടിയും ആ സ്ത്രീകൾ അത്യന്തം ധന്യങ്ങളെന്നു ബഹുമാനിച്ചു.

"ആപിബേയമധരാമൃതം കദാ
വേണുഭുക്തരസശേഷമേകദാ?
ദൂരതോ ബത കൃതം ദുരാശയേ"-
ത്യാകുലാ മുഹുരിമാഃ സമാമുഹൻ. 8

"ഭാഗ്യമേറിയ ആ മുരളി അനുഭവിച്ചതിന്റെ അവശിഷ്ടമായ രസത്തോടുകൂടിയ ആ അധരാമൃതത്തെ ഒരിക്കൽ പാനംചെയ്യുന്നതിനു എനിക്കു് എന്നു ഭാഗ്യമുണ്ടാകും? ഓ! അതസാദ്ധ്യം; എന്റെ ആശ വളരെ കടന്നുപോയി" എന്നിങ്ങനെ വിചാരിച്ചുവിചാരിച്ചു ഗോപസ്ത്രീകൾ മോഹപരവശകളായിത്തീൎന്നു.

പ്രത്യഹം ച മുഹുരിത്ഥമംഗനാ-
ശ്ചിത്തയോനിജനിതാദനുഗ്രഹാത്
ബദ്ധരാഗവിവശാസ്ത്വയി പ്രഭോ!
നിത്യമാപുരിഹ കൃത്യമൂഢതാം. 9

ഇപ്രകാരം ദിവസംതോറും ഗോപസ്ത്രീകൾ കാമദേവന്റെ അനുഗ്രഹത്താൽ വീണ്ടുംവീണ്ടും നിന്തിരുവടിയിലുള്ള അനുരാഗത്താൽ പരവശകളായിത്തീൎന്നിട്ടു് ഗൃഹകൃത്യങ്ങളിൽ പതിവായി അശ്രദ്ധ കാണിച്ചുതുടങ്ങി.

രാഗസ്താവജ്ജായതേ ഹി സ്വഭാവാ-
ന്മോക്ഷോപായോ യത്നതഃ സ്യാന്ന വാ സ്യാത്;
താസാം ത്വേകം തദ്ദ്വയം ലബ്ധമാസീത്;
ഭാഗ്യം! ഭാഗ്യം! പാഹി മാം മാരുതേശ! 10

അനുരാഗം സ്വഭാവേനതന്നെ ഉണ്ടാകും. എന്നാൽ മോക്ഷത്തിനുള്ള വഴി, പ്രയാസപ്പെട്ടാലും, ചിലപ്പോൾ കിട്ടിയെന്നും ചിലപ്പോൾ കിട്ടിയില്ലെന്നും വരാം. ആ ഗോപസ്ത്രീകൾക്കാവട്ടെ അതുരണ്ടും ഒന്നായിത്തന്നെ ലഭിച്ചു. അഹോ! മഹാഭാഗ്യം! മഹാഭാഗ്യം! അല്ലയോ ഗുരുവായുപുരേശ! എന്നെ രക്ഷിക്കണമേ!

59-ാം ദശകം സമാപ്തം.

---

## ഷഷ്ടിതമദശകം

**ഗോപീജനവസ്ത്രാപഹരണം.**

മദനാതുരചേതസോന്വഹം
ഭവദംഘ്രിദ്വയദാസ്യകാമ്യയാ
യമുനാതടസീമ്നി സൈകതീം
തരളാക്ഷ്യോ ഗിരിജാം സമാർച്ചിചൻ. 1

നിന്തിരുവടിയുടെ പാദശുശ്രൂഷയ്ക്കു ഇടയാകണമെന്നുള്ള ആഗ്രഹത്തോടുകൂടി, കാമവികാരത്താൽ പരവശമാരായ ഗോപസ്ത്രീകൾ, കാളിന്ദീതീരത്തിൽച്ചെന്നു് മണൽകൊണ്ടു് ശ്രീപാർവ്വതിയുടെ വിഗ്രഹമുണ്ടാക്കി നിത്യവും പൂജിച്ചുവന്നു.

തവനാമകഥാരതാഃ സമം സുദൃശഃ പ്രാതരുപാഗതാ നദീം
ഉപഹാരശതൈരപൂജയൻ ദയിതോ നന്ദസുതോഭവേദിതി

നിന്തിരുവടിയുടെ നാമങ്ങളെ കീർത്തിക്കുകയും കഥകളെ പറയുകയും ചെയ്യുന്നതിൽ താല്പര്യത്തോടുകൂടി, ആ ഗോപസ്ത്രീകൾ പ്രഭാതത്തിൽ എഴുന്നേററു് എല്ലാവരുമായി നദിയിൽപ്പോയി "ഞങ്ങൾക്കു ശ്രീകൃഷ്ണൻ ഭർത്താവാക

ണമേ" എന്നുള്ള പ്രാൎത്ഥനയോടുകൂടി, ജലഗന്ധപുഷ്പ ധൂപാദികളാൽ പാൎവ്വതീപൂജചെയ്തു.

ഇതി മാസമുപാഹിതവ്രതാസ്തരളാക്ഷീരഭിവീക്ഷ്യതാ ഭവാൻ
കരുണാമൃദുലോ നദീതടം സമയാസീത്തദനുഗ്രഹേച്ഛയാ. 3

ഇങ്ങനെ ഒരുമാസം മുടങ്ങാതെ വ്രതമാചരിച്ച ഭക്തകളായ ആ ഗോപസുന്ദരിമാരെക്കണ്ടു് അനുഗ്രഹിക്കുന്നതിനായി, നിന്തിരുവടി കരുണാൎദ്രഹൃദയനായിട്ടു്, നദിക്കരയിലേയ്ക്കു ചെന്നു.

നിയമാവസിതൌ നിജാംബരം തടസീമന്യവമുച്യ താസ്തദാ
യമുനാജലഖേലനാകുലാഃപുരതസ്ത്വാമവലോക്യ ലജ്ജിതാഃ.

അപ്പോൾ ഗോപസ്ത്രീകൾ പൂജയെല്ലാം കഴിഞ്ഞു് വസ്ത്രങ്ങളെല്ലാം അഴിച്ചു കരയ്ക്കുവച്ചിട്ടു് കാളിന്ദിയിലിറങ്ങി കളിച്ചു വിനോദിക്കുകയായിരുന്നു. വിചാരിച്ചിരിക്കാതെ നിന്തിരുവടിയെ മുമ്പിൽക്കണ്ടു് അവർ ലജ്ജിച്ചു.

ത്രപയാ നമിതാനനാസ്വഥോ
വനിതാസ്വംബരജാലമന്തികേ
നിഹിതം പരിഗൃഹ്യ ഭൂരുഹോ
വിടപം ത്വം തരസാധിരൂഢവാൻ. 5

ഗോപിമാർ നിന്തിരുവടിയെക്കണ്ടു ലജ്ജിച്ചു് മുഖം കുനിച്ചു നില്ക്കുമ്പോൾ, അടുത്തുതന്നെ കരയ്ക്കുവച്ചിരുന്ന അവരുടെ വസ്ത്രങ്ങൾ ഒന്നാകെവാരിക്കൊണ്ടു് നിന്തിരുവടി ക്ഷണേന ഒരു വൃക്ഷക്കൊമ്പിന്മേൽ കയറി ഇരുന്നു.

"ഇഹ താവദുപേത്യ നീയതാം
വസനം വഃ സുദൃശോ! യഥായഥം"
ഇതി നൎമ്മമൃദുസ്മിതേ ത്വയി
ബ്രുവതി വ്യാമുമുഹേ വധൂജനൈഃ. 6

'ഹേ സുന്ദരിമാരേ! നിങ്ങൾ ഇങ്ങു കരയ്ക്കു കയറി വന്നു്, അവരവരുടെ വസ്ത്രങ്ങൾ വാങ്ങിച്ചുകൊണ്ടുപൊയ്ക്കൊൾവിൻ!' എന്നിങ്ങനെ കളിപ്പുഞ്ചിരിതൂകിക്കൊണ്ടു് നിന്തിരുവടി പറഞ്ഞതുകേട്ടു് അവർ നാണംകൊണ്ടും കാമംകൊണ്ടും ഒന്നും ഉത്തരം പറവാൻ ശക്തകളല്ലാതെ പരവശമാരായി നിന്നുപോയി.

"അയി! ജീവ! ചിരം കിശോര! ന-
സ്തവദാസീരവശീകരോഷി കിം?
പ്രദിശാംബരമംബുജേക്ഷണേ"-
ത്യുദിതസ്ത്വം സ്മിതമേവ ദത്തവാൻ. 7

"അല്ലയോ കുമാര! നീ ദീർഘായുഷ്മാനായി ഭവിക്കട്ടേ! നിന്റെ ചൊൽക്കീഴിലുള്ള ദാസിമാരായ ഞങ്ങളെ ഇങ്ങനെ ദുഃഖിപ്പിക്കുന്നതെന്തിനു്? അല്ലയോ ചെന്താമരക്കണ്ണ! നീ ഞങ്ങളുടെ വസ്ത്രങ്ങൾ ഇങ്ങുതന്നാലും." ഇങ്ങനെ അവർ പറഞ്ഞപ്പോൾ നിന്തിരുവടി അതിനു മറുപടിയായി ഒരു പുഞ്ചിരിതൂകുകമാത്രമാണു ചെയ്തതു്.

(അല്ലയോ കിശോര! (വിവാഹമാകാത്തവനേ) ഞങ്ങൾ നിന്റെ പത്നിമാരാകാൻ ആഗ്രഹിക്കുന്നവരാണു് നീ എന്തുകൊണ്ടു് ഞങ്ങളെ വശീകരിക്കുന്നില്ല. (അധീനതയിലാക്കി സുഖിപ്പിക്കുന്നില്ല) ഞങ്ങൾക്കു വസ്ത്രം തരിക (ഞങ്ങളെ പരിഗ്രഹിക്കുക) ഇത്യാദി മറ്റൊരുവിധത്തിലും ഈ പദ്യത്തിനു അർത്ഥകല്പന ചെയ്യാവുന്നതാണു്.)

അധിരുഹ്യ തടം കൃതാഞ്ജലീഃ
പരിശുദ്ധാഃ സ്വഗതീന്നിരീക്ഷ്യ താഃ
വസനാന്യഖിലാന്യനുഗ്രഹം
പുനരേവം ഗിരമപ്യദാത് മുദാ. 8

തൊഴുകൈകളോടുകൂടി കരയ്ക്കുകയറിക്കൊണ്ടു്, വ്രതാവസാനത്തിൽ വസ്ത്രമില്ലാതെ നദിയിലിറങ്ങിക്കുളിച്ചു

പാപത്തിന്നു പ്രായശ്ചിത്തംചെയ്തു പരിശുദ്ധകളായവരും തന്നെ ശരണംഗമിച്ചവരുമായ ആ ഗോപസ്ത്രീകളെ ക്കണ്ടിട്ട്, നിന്തിരുവടി അവരുടെ വസ്ത്രങ്ങളെ നൽകിയതി ന്നശേഷം അനുഗ്രഹരൂപമായി ഇങ്ങനെ പറയുകയും ചെയ്തു.

"വിദിതം നനു വോ മനീഷിതം;
വദിതാരസ്ത്വിഹ യോഗ്യമുത്തരം
യമുനാപുളിനേ സചന്ദ്രികാഃ
ക്ഷണദാ" ഇത്യബലാസ്ത്വമൂചിവാൻ. 9

"ഹേ! സുന്ദരിമാരേ! നിങ്ങളുടെ മനോഗതം എന്താ ണെന്നു ഞാൻ അറിഞ്ഞു നല്ല നിലാവെളിച്ചത്തോടുകൂ ടിയ രാത്രികളിൽ കാളിന്ദീതീരത്തിലുള്ള മണൽത്തിട്ടക ളിൽ നമുക്കു സമ്മേളിക്കാൻ താമസിയാതെ സംഗതി യാകും" എന്നിങ്ങനെ നിന്തിരുവടി ആ സ്ത്രീകളോടു പറഞ്ഞു.

ഉപകർണ്ണ്യ ഭവന്മുഖച്യുതം
മധുനിഷ്യന്ദി വചോ മൃഗീദൃശഃ
പ്രണയാദയി, വീക്ഷ്യ വീക്ഷ്യതേ
വദനാബ്ജം ശനകൈർഗൃഹം ഗതാഃ. 10

ഇങ്ങനെ നിന്തിരുവടിയുടെ മുഖത്തുനിന്നും പുറപ്പെട്ട തേനൂറുന്നതുപോലെ മധുരമായ വാക്കുകേട്ടിട്ട് കാമപാരാ ധീനമാരായ ആ ഗോപസ്ത്രീകൾ നിന്തിരുവടിയുടെ മുഖം നോക്കിനോക്കി പതുക്കെ അവരവരുടെ ഗൃഹങ്ങളിലേയ്ക്കു പോയി.

ഇതി നന്വനുഗൃഹ്യ വല്ലവീർ-
വിപിനാന്തേഷു പുരേവ സഞ്ചരൻ
കരുണാശിശിരോ ഹരേ! ഹരാ
ത്വരയാ മേ സകലാമയാവലിം. 11

ഇങ്ങനെ ഭക്തകളായ ആ ഗോപസ്ത്രീകളെ അനുഗ്രഹിച്ചിട്ട്, പിന്നെയും പണ്ടേപ്പോലെ കാട്ടിൽ ചുററിസ്സഞ്ചരിച്ചുകൊണ്ടിരുന്ന നിന്തിരുവടി, ഭക്തവാത്സല്യത്താൽ മനസ്സലിഞ്ഞു് എന്റെ സകലരോഗപീഡകളെയും വേഗത്തിൽ നശിപ്പിക്കണമേ!

60–ാം ദശകം സമാപ്തം.

---

## ഏകഷഷ്ടിതമദശകം.

യജ്ഞപത്ന്യുദ്ധരണം.

തതശ്ച വൃന്ദാവനതോതിദൂരതോ
വനം ഗതസ്ത്വം ഖലു ഗോപഗോകുലൈഃ
ഹൃദന്തരേ ഭക്തതരദ്വിജാംഗനാ-
കദംബകാനുഗ്രഹണാഗ്രഹം വഹൻ. 1

അനന്തരം നിന്തിരുവടി ഭക്തതരകളായ ബ്രാഹ്മണസ്ത്രീകളെ അനുഗ്രഹിക്കണമെന്നുള്ള വിചാരത്തോടുകൂടി, പശുക്കൂട്ടങ്ങളോടും പശുപാലന്മാരോടുംമൊന്നിച്ച് വൃന്ദാവനത്തിൽനിന്നും വളരെ അകലെയുള്ള ഒരു കാട്ടിലേയ്ക്കു പോയി.

തതോ നിരീക്ഷ്യാശരണേ വനാന്തരേ
കിശോരലോകം ക്ഷുധിതം തൃഷാകുലം
അദൂരതോ യജ്ഞപരാൻ ദ്വിജാൻ പ്രതി
വിസൃഷ്ടവാനസി വിയാചനായ താൻ. 2

അനന്തരം തണൽമരങ്ങളും വീടുകളും ഒന്നും കാണ്മാനില്ലാത്ത ആ വനത്തിൽ സഞ്ചരിക്കകൊണ്ടു് വിശപ്പുകൊണ്ടും ദാഹംകൊണ്ടും ഏററവും തളൎന്ന ഗോപാലബാലന്മാരെക്കണ്ടിട്ട് നിന്തിരുവടി അല്പം അകലത്തു വസിക്കുന്ന

വരും, ഭക്തിജ്ഞാനമാർഗ്ഗങ്ങളിൽ വിമുഖന്മാരായി കർമ്മത്തെ പ്രധാനമാക്കി യാഗംചെയ്തിരിക്കുന്നവരുമായ ബ്രാഹ്മണരുടെ അടുക്കൽ കുറേ അന്നം യാചിക്കാനായി അവരെ പറഞ്ഞയച്ചു.

ഗതേഷ്വഥോ തേഷ്വഭിധായ തേഭിധാം
കുമാരകേഷ്വോദനയാചിഷു പ്രഭോ!
ശ്രുതിസ്ഥിരാം അപ്യഭിനിന്യുരശ്രുതിം;
ന കിഞ്ചിദൂചുശ്ച മഹീസുരോത്തമാഃ. 3

അല്ലയോ ലോകനാഥാ! ആ ഗോപബാലന്മാർ ചെന്നു്, "ഹേ ബ്രാഹ്മണശ്രേഷ്ഠന്മാരേ! നിങ്ങളോടു കൃഷ്ണൻ കുറേ അന്നം യാചിക്കുന്നു" എന്നു നിന്തിരുവടിയുടെ പേർ പറഞ്ഞു ചോദിച്ചിട്ടു് വേദധർമ്മങ്ങളെ അറിഞ്ഞിരുന്ന ആ ബ്രാഹ്മണാധമന്മാർ കേട്ടിട്ടും കേട്ടില്ലെന്ന ഭാവത്തിൽ ഉദാസീനന്മാരായി ഒരു മറുപടി പറകപോലും ചെയ്തില്ല.

അനാദരാൽ ഖിന്നധിയോ ഹി ബാലകാഃ
സമായയുർയുക്തമിദം ഹി യജ്വസു;
ചിരാദഭക്താഃ ഖലു തേ മഹീസുരാഃ;
കഥം ഹി ഭക്തം ത്വയി തൈഃ സമർപ്യതേ? 4

ഇങ്ങനെ ബ്രാഹ്മണരാൽ അനാദരിക്കപ്പെടുകകൊണ്ടു ഭഗ്നാശയന്മാരായ ഗോപബാലന്മാർ മടങ്ങിപ്പോന്നു. കർമ്മപ്രധാനന്മാരായ അവർ ഈ അധർമ്മം പ്രവർത്തിച്ചതിൽ അതിശയിക്കാനില്ല. അവർ വളരെക്കാലമായി നിന്തിരുവടിയിൽ ഭക്തിയോടുകൂടാതെ ഇരിക്കുന്നവരാണു്; അവരെങ്ങനെയാണു് പിന്നെ നിന്തിരുവടിക്കു അന്നം തരിക?

"നിവേദയധ്വം ഗൃഹിണീജനായ മാം;
ദിശേയുരന്നം കരുണാകുലാ ഇമാഃ"
ഇതി സ്മിതാർദ്രം ഭവതേരിതാ ഗതാ-
സ്തേ ദാരകാ ദാരജനം യയാചിരേ. 5

"ഹേ! ഗോപബാലന്മാരേ! നിങ്ങൾചെന്നു് ആ ബ്രാഹ്മണരുടെ പത്നിമാരോട്ട്, എന്റെ പേർപറഞ്ഞു് അന്നം യാചിക്കുവിൻ; ദയാവതികളായ ഇവർ അന്നം തരും." ഇങ്ങനെ നിന്തിരുവടി മന്ദസ്മിതത്തോട്ടുകൂടി അരുളിച്ചെയ്ത വാക്കുകൾകേട്ട്, ആ ബാലന്മാർ പോയി ബ്രാഹ്മണപത്നിമാരോട്ട് അന്നം യാചിച്ചു.

ഗൃഹീതനാമ്നി ത്വയി, സംഭ്രമാകുലാ-
ശ്ചതുർവ്വിധം ഭോജ്യരസം പ്രഗൃഹ്യ താഃ
ചിരം ധൃതത്വൽപ്രവിലോകനാഗ്രഹാഃ
സ്വകൈർന്നിരുദ്ധാ അപി തൂർണ്ണമായയുഃ. 6

'ശ്രീകൃഷ്ണൻ ഞങ്ങൾമുഖേന നിങ്ങളോട്ട് അന്നം യാചിക്കുന്നു' എന്നിങ്ങനെ ഗോപബാലന്മാരുടെ വാക്കിൽ നിന്നു നിന്തിരുവടിയുടെ നാമം കേട്ടമാത്രയിൽ വളരെക്കാലമായി നിന്തിരുവടിയെക്കാണ്മാൻ ആഗ്രഹിച്ചിരുന്ന ആ ബ്രാഹ്മണസ്ത്രീകൾ ഭക്തിപാരവശ്യത്താൽ സംഭ്രാന്തമാരായി ഭോജ്യഖാദ്യപേയലേഹ്യരൂപേണ നാലുവിധത്തിലുള്ള സ്വാദേറിയ ഭക്ഷണസാധനങ്ങളുമൊരുക്കിക്കൊണ്ട്, അവരവരുടെ ഭർത്താക്കന്മാരും മററും തടുത്തിട്ടും കേൾക്കാതെ വേഗത്തിൽ വന്നു.

വിലോലപിഞ്ഛം ചികുരേ, കപോലയോഃ
സമുല്ലസൽകുണ്ഡലമാർദ്രമീക്ഷിതേ,
നിധായ ബാഹും സുഹൃദംസസീമനി,
സ്ഥിതം ഭവന്തം സമലോകയന്ത താഃ. 7

തലമുടിക്കെട്ടിൽ ഇളകുന്ന മയിൽപ്പീലിയോടും, കവിൾത്തടങ്ങളിൽ പ്രതിബിംബിക്കുന്ന കുണ്ഡലങ്ങളോടും, കടക്കണ്ണുകളിൽ ഭക്തവാത്സല്യാതിശയത്താൽ ഉണ്ടായ ആനന്ദബാഷ്പത്തോടുംകൂടി, ഇഷ്ടനായ ഒരു ഗോപബാലന്റെ ചുമലിൽ കയ്യുമിട്ടുകൊണ്ടു നില്ക്കുന്ന നിന്തിരുവടിയെ അവർ കണ്ടു.

തദാ ച കാചിൽ ത്വദുപാഗമോദ്യതാ
ഗൃഹീതഹസ്താ ദയിതേന യജ്വനാ
തദൈവ സഞ്ചിന്ത്യ ഭവന്തമഞ്ജസാ
വിവേശ കൈവല്യമഹോ! കൃതിന്യസൗ. 8

അപ്പോൾ നിന്തിരുവടിയെ കാണാൻ പുറപ്പെട്ട ബ്രാഹ്മണസ്ത്രീകളുടെ കൂട്ടത്തിൽ ഒരുത്തിയെ അവളുടെ ഭർത്താവായ ദീക്ഷിതബ്രാഹ്മണൻ തടുക്കയാൽ, മനോഭംഗത്തോടെ അവൾ നിന്തിരുവടിയിൽത്തന്നെ മനസ്സുറപ്പിച്ചു ധ്യാനിക്കകൊണ്ടുണ്ടായ നിരതിശയാനന്ദത്താലും, വിരഹസന്താപത്താലും പുണ്യപാപങ്ങൾ നശിച്ചു്, മോക്ഷത്തെ പ്രാപിച്ചു. അഹോ! അവൾ ഭാഗ്യവതിതന്നെ.

ആദായ ഭോജ്യാന്യനുഗൃഹ്യ താഃ പുന-
സ്ത്വദംഗസംഗസ്പൃഹയോജ്ഝതീർഗൃഹം
വിലോക്യ യജ്ഞായ വിസർജ്ജയന്നിമാ-
ശ്ചകർത്ഥ ഭർത്തൃനപി താസ്വഗർഹണാൻ. 9

നിന്തിരുവടി ഭക്ഷണപദാർത്ഥങ്ങളെ സ്വീകരിച്ചു് അവരെ അനുഗ്രഹിച്ചു. അനന്തരം അവർ അങ്ങേ അംഗസംഗത്തിൽ ആഗ്രഹിച്ചു് ഗൃഹാദിബന്ധങ്ങളെ ഉപേക്ഷിച്ചിരിക്കുന്നവരാണെന്നു കണ്ടിട്ടു്, യാഗനിർവ്വഹണത്തിനു ധർമ്മപത്നികളായ അവരുടെ സാന്നിദ്ധ്യംകൂടി ആവശ്യമാണെന്നു പറഞ്ഞു ധരിപ്പിച്ചു് മടക്കിയയയ്ക്കയും, ഭർത്താക്കന്മാൎക്കു് അവരിൽ ഉണ്ടായിരുന്ന ദ്വേഷം മാറി സ്നേഹം തോന്നത്തക്കവണ്ണം അനുഗ്രഹിക്കയും ചെയ്തു.

നിരൂപ്യ ദോഷം നിജമംഗനാജനേ
വിലോക്യ ഭക്തിഞ്ച പുനർവ്വിചാരിഭിഃ
പ്രബുദ്ധതത്ത്വൈസ്ത്വമഭിഷ്ടുതോ ദ്വിജൈർ-
മരുൽപുരാധീശ! നിരുന്ധി മേ ഗദാൻ. 10

തങ്ങളുടെ ഭക്തിയില്ലായ്മയെയും ഭാൎയ്യമാരുടെ ഭക്തി വിശേഷത്തെയും കുറിച്ചു ചിന്തിച്ചുനോക്കീട്ടു് പരമാൎത്ഥ ബോധമുദിച്ച ബ്രാഹ്മണരാൽ വഴിപോലെ സ്തുതിക്കപ്പെട്ട നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശാ! എന്റെ രോഗങ്ങളെ ശമിപ്പിക്കണമേ!

61-ാം ദശകം സമാപ്തം.

---

## ദ്വിഷഷ്ടിതമദശകം.

### ഇന്ദ്രമഖഭംഗം.

കദാചിദ് ഗോപാലാൻ വിഹിതമഖസംഭാരവിഭവാൻ
നിരീക്ഷ്യ ത്വം ശൌരേ! മഘവമദമുദ്ധ്വംസിതുമനാഃ
വിജാനന്നപ്യേതാൻ വിനയമൃദു നന്ദാദിപശുപാ-
നപൃച്ഛഃ "കോ വായം ജനക! ഭവതാമുദ്യമ" ഇതി. 1

ഒരിക്കൽ, ഗോപന്മാർ യാഗത്തിനുവേണ്ട സംഭാരങ്ങൾ ഒരുക്കുന്നതുകണ്ടു് നിന്തിരുവടി പരമാൎത്ഥമറിയാമായിരുന്നുവെങ്കിലും ഇന്ദ്രന്റെ മദത്തെ ശമിപ്പിക്കണമെന്നുള്ള വിചാരത്താൽ, ഒന്നും അറിയാത്തവനെപ്പോലെ നന്ദാദിഗോപന്മാരോടു് "അച്ഛാ! നിങ്ങളുടെ ഈ ആരംഭം എന്താണു്?" എന്നു വിനയമധുരമായി ചോദിച്ചു.

ബഭാഷേ നന്ദസ്ത്വാം "സുത! നനു വിധേയോ മഘവതോ
മഖോ വൎഷേ വൎഷേ; സുഖയതി സ വൎഷേണ പൃഥിവീം;
നൃണാം വൎഷായത്തം നിഖിലമുപജീവ്യം മഹിതലേ;
വിശേഷാദസ്മാകം തൃണസലിലജീവ്യാ ഹി പശവഃ" 2

നിന്തിരുവടിയുടെ ചോദ്യംകേട്ടു് നന്ദഗോപൻ പറഞ്ഞു:—"ഇന്ദ്രനു് നമ്മൾ ആണ്ടിലാണ്ടിൽ ബലിപൂജകൾ നൽകേണ്ടതാണു്. അദ്ദേഹം ഭൂവാസികളുടെ സുഖ

ത്തിനായി മഴപെയ്യിക്കുന്നു. മനുഷ്യരുടെ ജീവിതസാധനങ്ങളായ സസ്യാദികൾ മഴകൊണ്ടാണു് ഭൂമിയിലുണ്ടാകുന്നതു്. വിശേഷിച്ചും പശുവൃത്തികളായ നമുക്കു മഴ അത്യാവശ്യമത്രേ. എന്തെന്നാൽ നമ്മുടെ കുലധനമായ പശുക്കൾ പുല്ലുംവെള്ളവുംകൊണ്ടാണല്ലോ ജീവിക്കുന്നതു്."

ഇതി ശ്രുത്വാ വാചം പിതുരയി! ഭവാനാഹ സരസം:—
"ധിഗേതന്നോ സത്യം; മഘവജനിതാ വൃഷ്ടിരിതി യൽ;
അദൃഷ്ടം ജീവാനാം സൃജതി ഖലു വൃഷ്ടിം സമുചിതാം;
മഹാരണ്യേ വൃക്ഷാഃ കിമിവ ബലിമിന്ദ്രായ ദദതേ?" 3

ഇങ്ങനെ പിതാവിന്റെ വാക്കുകൾകേട്ടു്, യുക്തിയുക്തമായ വിധത്തിൽ നിന്തിരുവടി പറഞ്ഞു:—"കഷ്ടം! അന്ധവിശ്വാസം മഹത്തുക്കളുടെ മനസ്സിലും കടന്നുകൂടുന്നല്ലോ. എന്തെന്നാൽ ഇന്ദ്രനാണു് മഴ പെയ്യിക്കുന്നതെന്നു പറഞ്ഞതു, സ്വീകാര്യമല്ല; അതു സത്യമല്ല; ജീവരാശികളുടെ കർമ്മഫലമാണു വേണ്ടപ്പോൾ മഴപെയ്യിക്കുന്നതു്. കാട്ടിൽ വളരുന്ന വൃക്ഷങ്ങൾ അവയുടെ വളർച്ചയ്ക്കു് ആവശ്യമുള്ള മഴവെള്ളത്തിനുവേണ്ടി ഇന്ദ്രനു ബലി നൽകുന്നുണ്ടോ?"

"ഇദം താവൽ സത്യം; യദിഹ പശവോ നഃ കുലധനം;
തദാ ജീവ്യായാസൗ ബലിരചലഭർത്രേ സമുചിതഃ;
സുരേഭ്യോപ്യുൽകൃഷ്ടാ നനു ധരണിദേവാഃ ക്ഷിതിതലേ;
തതസ്തേപ്യാരാധ്യാ" ഇതി ജഗദിഥ ത്വം നിജജനാൻ. 4

"പശുക്കളാണു നമ്മുടെ കുലധനമെന്നു പറഞ്ഞതു സത്യംതന്നെ. അങ്ങനെയാകയാൽ, ആ പശുക്കൾക്കു് ഉപജീവിക്കാൻ പുല്ലും വെള്ളവും കൊടുക്കുന്ന ഗോവർദ്ധനപർവ്വതത്തിനാണു് ഈ ബലി കൊടുക്കേണ്ടതു്. ഭൂമിയിൽ ദേവന്മാരെക്കാൾ ശ്രേഷ്ഠത്വം ബ്രാഹ്മണർക്കുണ്ടു്. അതുകൊണ്ടു് അവരെയും പൂജിക്കേണ്ടതാവശ്യമാണു്." ഇങ്ങനെ നിന്തിരുവടി ഗോപന്മാരോടു പറഞ്ഞു.

ഭവദ്വാചം ശ്രുത്വാ ബഹുമതിയുതാസ്തേപി പശുപാ
ദ്വിജേന്ദ്രാനർച്ചന്തോ ബലിമദദുരുച്ചൈഃ ക്ഷിതിഭൃതേ,
വ്യധുഃ പ്രാദക്ഷിണ്യം സുഭൃശമനമന്നാദരയുതാ-
സ്ത്വമാദഃ ശൈലാത്മാ ബലിമഖിലമാഭീരപുരതഃ. 5

ഇപ്രകാരം യുക്തിയുക്തമായ നിന്തിരുവടിയുടെ വാക്കുകളെ ഗോപന്മാർ ബഹുമാനിച്ച് ഉത്തമന്മാരായ ബ്രാഹ്മണരെ വരുത്തി വിധിപ്രകാരം പൂജിക്കയും, മുമ്പിലത്തേക്കാൾ കേമമായവിധത്തിൽ സംഭാരങ്ങളൊരുക്കിക്കൊണ്ടുപോയി ഗോവർദ്ധനപർവ്വതത്തിനു ബലി അർപ്പിക്കയുംചെയ്തു. അനന്തരം എല്ലാവരുമായി പർവ്വതത്തിനു വലത്തുവച്ചു ഭക്തിപൂർവ്വം വന്ദിച്ചു. ഇതിനിടയ്ക്കു നിന്തിരുവടി വലുതായ ഒരു ദേഹം കൈക്കൊണ്ട്, 'ഗോവർദ്ധനപർവ്വതമാണു ഞാൻ. ഞാൻ സന്തുഷ്ടനായി' എന്നു ഗോപന്മാർ കേൾക്കെ പറഞ്ഞിട്ട് അവർ കാൺകെത്തന്നെ യാഗസാധനങ്ങളെല്ലാം ഭക്ഷിച്ചു.

അവോചശ്ചൈവം താൻ"കിമിഹ വിതഥം മേ നിഗദിതം,
ഗിരീന്ദ്രോ നന്വേഷ സ്വബലിമുപഭുങ്‌ക്തേ സ്വവപുഷാ,
അയം ഗോത്രോ ഗോത്രദ്വിഷി ച കുപിതേ രക്ഷിതുമലം
സമസ്താ"നിത്യുക്താ ജഹൃഷുരഖിലാ ഗോകുലജുഷഃ 6

'ഞാൻ പറഞ്ഞതു കള്ളമാണോ? പർവ്വതം ഇതാ ദേഹം സ്വീകരിച്ചുവന്ന്, തനിക്കായി നല്കപ്പെട്ട ബലിയെ ഭക്ഷിക്കുന്നു. ഇക്കാണുന്ന ദിവ്യപ്രഭാവനായ പർവ്വതശ്രേഷ്ഠൻ ഇന്ദ്രന്റെ കോപത്തിൽനിന്നും നമ്മെയെല്ലാം രക്ഷിക്കാനും ശക്തനാണ്'' എന്നിങ്ങനെ ബാലഗോപാലരൂപനായ നിന്തിരുവടി അവരോട് പറയുകയുംചെയ്തു. അതു കേട്ട് ഗോകുലവാസികളെല്ലാം സന്തോഷിച്ചു.

പരിപ്രീതാ യാതാഃ ഖലു ഭവദുപേതാ വ്രജജുഷോ
വ്രജം യാവത്താവന്നിജമഖവിഭംഗം നിശമയൻ

ഭവന്താ ജാനന്നപ്യധികരജസാക്രാന്തഹൃദയോ
ന സേഹേ ദേവേന്ദ്രസ്ത്വദുപരചിതാത്മോന്നതിരപി. 7

അനന്തരം ഗോപവർഗ്ഗങ്ങളെല്ലാം നിന്തിരുവടിയോടൊരുമിച്ച് സന്തോഷാകുലമനസ്സുകളായി, ഗോകുലത്തിലേക്കു മടങ്ങിപ്പോന്നു. അപ്പോഴേയ്ക്കു തന്റെ യാഗം മുടക്കിയ കഥ ദേവേന്ദ്രൻ കേട്ടു. നിന്തിരുവടി വിഷ്ണുവാണെന്നുള്ള പരമാർത്ഥം അറിഞ്ഞിരുന്നിട്ടും, എന്നല്ല ഐന്ദ്രപദം തന്നെ, നിന്തിരുവടിയാൽ നൽകപ്പെട്ടതായിരുന്നിട്ടും, ആ ഇന്ദ്രൻ രജോഗുണകാര്യങ്ങളായ രാഗാദികളാൽ ഏററവും ദുഷിച്ച ഹൃദയത്തോടുകൂടിയവനായിട്ട് യാഗം മുടക്കിയതു സഹിച്ചില്ല.

"മനുഷ്യത്വം യാതോ മധുഭിദപി ദേവേഷ്വവിനയം
വിധത്തേ ചേന്നഷ്ടസ്ത്രിദശസദസാം കോപി മഹിമാ;
തതശ്ച ധ്വംസിഷ്യേ പശുപഹതകസ്യ ശ്രിയ"മിതി
പ്രവൃത്തസ്ത്വാം ജേതും സ കില മഘവാ ദുർമ്മദനിധിഃ 8

സാക്ഷാൽ മഹാവിഷ്ണുതന്നെയാണെങ്കിലും, കേവലം മനുഷ്യനായി ജനിച്ചിരിക്കുമ്പോൾ ദേവന്മാരോടു ധിക്കാരം പ്രവർത്തിക്കുന്നതു് സഹിക്കത്തക്കതല്ല. അങ്ങനെയായാൽ ദേവസഭയ്ക്കു അനിർവ്വാച്യമായ മഹിമാവുള്ളതു നശിച്ചു. അതുകൊണ്ടു് ഈ ഗോപാലാധമന്റെ സമ്പത്തുകളെ പാടേ ഞാൻ സംഹരിക്കുന്നുണ്ടു്. എന്നിങ്ങനെ ദുർമ്മദാന്ധനായ ദേവേന്ദ്രൻ നിന്തിരുവടിയെ ജയിക്കാനായി ഉദ്യമിച്ചുപോൽ!

ത്വദാവാസം ഹന്തും പ്രളയജലദാനംബരഭുവി
പ്രഹിണ്വൻ ബിഭ്രാണഃ കുലിശമയമഭ്രേഭഗമനഃ
പ്രതസ്ഥേഽന്യൈരന്തർദ്ദഹനമരുദാദ്യൈർവിഹസിതോ;
ഭവന്മായാ നൈവ, ത്രിഭുവനപതേ! മോഹയതി കം? 9

ക്രുദ്ധനായ ആ ദേവേന്ദ്രൻ നിന്തിരുവടിയുടെ വാസസ്ഥാനമായ ഗോകുലത്തെ പെരുവെള്ളത്തിൽമുക്കി നശി

പ്പിക്കുന്നതിനായി പ്രളയമേഘങ്ങളെ ആകാശദേശത്തിലേക്ക നിയോഗിച്ചിട്ട്, ഐരാവതത്തിന്റെ മുകളിൽ കയറി വജ്രായുധവും ധരിച്ച് അഗ്നി, വായു മുതലായ മററു ദിക്പാലന്മാരാൽ മനസാ പരിഹസിക്കപ്പെട്ടവനായിട്ട് പുറപ്പെട്ടു. അല്ലയോ! മൂന്നുലോകങ്ങൾക്കും ഈശനായ ഭഗവാനേ! നിന്തിരുവടിയുടെ മായ ആരെത്തന്നെ മോഹിപ്പിക്കയില്ല?

"സുരേന്ദ്രഃ ക്രുദ്ധശ്ചേൽ ദ്വിജകരുണയാ ശൈലകൃപയാ-
പ്യനാതങ്കോസ്മാകം നിയത" ഇതി വിശ്വാസ്യ പശുപാൻ
"അഹോ!കിം നായാതോ ഗിരിഭി"ദിതി സഞ്ചിന്ത്യ നിവസൻ
മരുദ്ഗേഹാധീശ! പ്രണുദ മുരവൈരിൻ! മമ ഗദാൻ. 10

"ദേവേന്ദ്രൻ കോപിച്ച് അനിഷ്ടങ്ങൾ പ്രവർത്തിക്കുകയാണെങ്കിലും ബ്രാഹ്മണരുടെ അനുഗ്രഹംകൊണ്ടും ഗോവർദ്ധനപർവ്വതത്തിന്റെ സഹായംകൊണ്ടും ഭയപ്പെടാനൊന്നുമില്ല" എന്ന് ഗോപന്മാരെ പറഞ്ഞുവിശ്വസിപ്പിച്ചിട്ട് "അല്ല ദേവേന്ദ്രനെന്തുകൊണ്ടാണു കയർത്തിറങ്ങാത്തതു്"—എന്നു വിചാരിച്ചു വസിച്ച നിന്തിരുവടി, അല്ലയോ ഗുരുവായൂരപ്പാ! എന്റെ രോഗങ്ങളെ നശിപ്പിച്ചാലും.

62-ാം ദശകം സമാപ്തം.

---

# ത്രയഷ്ഷഷ്ടിതമദശകം

**ഗോവർദ്ധനോദ്ധാരണം.**

ഭവദശിരേ കില തൽക്ഷണമക്ഷത-
സ്തനിതജൃംഭിതകമ്പിതദിക്തടാഃ
സുഷമയാ ഭവദംഗതുലാം ഗതാ
വ്രജപദോപരി വാരിധരാസ്ത്വയാ. 1

ഉടനെ അമ്പാടിയുടെ മേൽഭാഗം മൂടിയടച്ച് ഇടവിടാതെ അത്യുച്ചത്തിൽ ഇടിവെട്ടി ദിഗ്ഭാഗങ്ങളെ നടുക്കിക്കൊണ്ട് അങ്ങേ ശരീരശോഭയോടു തുല്യമായ വർണ്ണത്തോടുകൂടിയ മഴക്കാറുകൾ വന്നുനിരന്നതു് തിരുവടി കണ്ടു.

വിപുലകരകമിത്ഥൈസ്തോയധാരാനിപാതൈർ-
ദ്ദിശി ദിശി പശുപാനാം മണ്ഡലേ ദണ്ഡ്യമാനേ
"കുപിതഹരികൃതാന്നഃ പാഹിപാഹീതി" തേഷാം
വചനമജിത! ശൃണ്വൻ "മാ ബിഭീത"ത്യഭാണീഃ 2

പെട്ടെന്ന് വലിയ ജലശക്കരകൾ (ആലിപ്പഴങ്ങൾ) കലന്ന ഉഗ്രങ്ങളായ ജലധാരകൾ വർഷിച്ചതു സഹിക്കവയ്യാതെ അവിടവിടെ വസിക്കുന്ന ഗോപന്മാർ ബുദ്ധിമുട്ടി, "ഹേ കൃഷ്ണ! ക്രുദ്ധനായ ഇന്ദ്രന്റെ ഈ ഉപദ്രവത്തിൽനിന്നും നീ ഞങ്ങളെ രക്ഷിച്ചാലും!" എന്നു് മുറവിളികൂട്ടി. അതുകേട്ട് അല്ലയോ അജിത! തിരുവടി ഒട്ടും കുലുങ്ങാതെ, 'ഹേ ഗോപന്മാരേ! നിങ്ങൾ ഭയപ്പെടേണ്ട' എന്നരുളിച്ചെയ്തു.

'കുല ഇഹ ഖലു ഗോത്രോ ദൈവതം; ഗോത്രശത്രോർ-
വിഹതിമിഹ സ രുന്ധ്യാൽ; കോ നു വഃ സംശയോസ്മിൻ?
ഇതി സഹസിതവാദീ ദേവ; ഗോവർദ്ധനാദ്രിം
ത്വരിതമുദമൂമൂലോ മൂലതോ ബാലദോർഭ്യാം. 3

'നമ്മുടെ വംശത്തിനു ഗോവർദ്ധനപർവ്വതമാണ് കുലദൈവതം; ഇന്ദ്രൻ ചെയ്യുന്ന ഈ ഉപദ്രവത്തെ ആ പർവ്വതം തന്നെ തടുത്തുകൊള്ളും; ഇതിൽ നിങ്ങൾക്ക് സംശയമെന്തു ?'—എന്നിങ്ങനെ ചിരിച്ചുകൊണ്ട് അരുളിച്ചെയ്തിട്ടു വേഗത്തിൽ ചാടിച്ചെന്ന് തിരുവടി ഇളംകൈകൾ കൊണ്ട്, ഗോവർദ്ധനപർവ്വതത്തെ അടിയോടെ ഇളക്കിപ്പൊക്കിയെടുത്തു.

തദനു ഗിരിവരസ്യ പ്രോദ്ധൃതസ്യാസ്യ താവൽ
സികതിലമൃദുദേശേ ദൂരതോ വാരിതാപേ

പരികരപരിമിശ്രാൻ ധേനഗോപാനധസ്താ-
ദുപനിദധദധത്ഥാ ഹസ്തപദ്മേന ശൈലം. 4

അനന്തരം പൊക്കിയെടുത്ത ആ പർവ്വതത്തിന്റെ കീഴ്ഭാഗം വളരെ വിസ്താരത്തിൽ മഴവെള്ളത്തിന്റെ ഉപദ്രവമില്ലാതെ മൃദുവായ മണൽപ്രദേശമായി ഒഴിഞ്ഞുകിടന്നിടത്തേയ്ക്കു് വീട്ടുസാമാനങ്ങൾ പശുക്കൾ മുതലായ ധനങ്ങളോടുകൂടിയ ഗോപരെ പ്രവേശിപ്പിച്ചിട്ടു് നിന്തിരുവടി താമരപോലെ മൃദുവായ കൈകൊണ്ടു് പർവ്വതത്തെ താങ്ങിനിന്നു.

ഭവതി വിധൃതശൈലേ ബാലികാഭിർവ്വയസ്യൈ-
രപി വിഹിതവിലാസം കേളിലാപാദിലോലേ
സവിധമിളിതധേനൂരേകഹസ്തേന കണ്ഡൂ-
യതി സതി പശുപാലാസ്തോഷമൈഷന്ത സർവ്വേ. 5

നിന്തിരുവടി പർവ്വതത്തെ കൈയിൽ ഉയർത്തിപ്പിടിച്ചുകൊണ്ടു് ബാലികമാരോടും വയസ്യന്മാരായ ബാലന്മാരോടും വിനോദമധുരമായി ക്രീഡാസല്ലാപാദികൾ ചെയ്യുന്നതും അടുക്കൽ ചേർന്നുവന്നുനിൽക്കുന്ന പശുക്കളെ മറ്റേകൈകൊണ്ടു ചൊറിയുന്നതും കണ്ടപ്പോൾ ഗോപന്മാർ മലകയ്യിൽനിന്നും വീഴുകയില്ലെന്നു് വിശ്വാസം തോന്നുകയാൽ അവരെല്ലാവരും അത്യന്തം സന്തോഷിച്ചു.

"അതിമഹാൻ ഗിരിരേഷ തു; വാമകേ
കരസരോരുഹി തം ധരതേ ചിരം;
കിമിദമത്ഭുത,മദ്രിബലന്നു"തി
ത്വദവലോകിഭിരാകഥി ഗോപകൈഃ. 6

ഈ പർവ്വതം എത്രയോ വലുതാണു്; അതിനെ ഇവൻ ഇടതുകൈകൊണ്ടു് വളരെനേരമായി താങ്ങിനില്ക്കുന്നു. ഇതു് അത്ഭുതംതന്നെ. പർവ്വതം ചിറകില്ലെങ്കിലും സ്വപ്രഭാവത്താൽ താനേ ഇങ്ങനെ ഉയർന്നുനില്ക്കുകയായി

രിക്കുമോ? അല്ലെങ്കിൽ ഈ ബാലന്ന് പർവ്വതം ഉയർത്താനുള്ള ശക്തി ഉണ്ടായതെങ്ങനെ? എന്നു നിന്തിരുവടിയുടെ ഗോവർദ്ധനോദ്ധാരണം കണ്ടുനിന്ന ഗോപന്മാർ പറഞ്ഞു.

"അഹഹ! ധാർഷ്ട്യമമുഷ്യ വടോർ; ഗിരിം
വ്യഥിതബാഹുരസാവവരോപയേൽ"
ഇതി ഹരിസ്ത്വയി ബദ്ധവിഗർഹണോ
ദിവസസപ്തകമുഗ്രമവർഷയൽ. 7

'ആഹാ! ഈ ചെറുബാലന്റെ സാഹസം ആശ്ചര്യം! ഇങ്ങനെ ഈ മല ഇവൻ എത്രനേരം ഉയർത്തിപ്പിടിക്കുമെന്നറിയണം. കൈതളരുമ്പോൾ താഴത്തു വയ്ക്കാതിരിക്കയില്ല' എന്നു വിചാരിച്ച് നിന്തിരുവടിയിൽ അത്യന്തം നിന്ദയോടുകൂടിയവനായ ഇന്ദ്രൻ, ഏഴുദിവസം മുഴുവനു കടുക്കെ വർഷിച്ചുകൊണ്ടുനിന്നു.

അചലതി ത്വയി ദേവ പദാൽ പദം,
ഗളിതസർവ്വജലേ ച ഘനോൽകരേ,
അപഹൃതേ മരുതാ മരുതാംപതി-
സ്ത്വദഭിശംകിതധീഃ സമുപാദ്രവൽ. 8

എന്നിട്ടും, അങ്ങ് നിന്നിടത്തുനിന്ന് ഒരു ചുവടുപോലും ഇളകാഞ്ഞതും മേഘങ്ങൾ വെള്ളമെല്ലാം ഒഴിഞ്ഞു നിസ്സാരമായിത്തീരുകയാൽ കാററടിച്ചു ദൂരദൂരം പറത്തപ്പെടുന്നതും കണ്ട് ദേവേന്ദ്രൻ നിന്തിരുവടിയുടെ പ്രഭാവത്തെക്കുറിച്ചു ഭയപ്പെട്ട് ഒഴിഞ്ഞുപോയി.

ശമമുപേയുഷി വർഷഭരേ, തദാ
പശുപധേനുകുലേ ച വിനിർഗ്ഗതേ,
ഭുവി വിഭോ! സമുപാഹിതഭൂധരഃ
പ്രമുദിതൈഃ പശുപൈഃ പരിരേഭിഷേ. 9

വർഷമെല്ലാം ശമിച്ച്, ഗോപന്മാരും പശുക്കളുമെല്ലാം മലയുടെ കീഴിൽനിന്നും സുഖമായി വെളിക്കുപോന്നതിനു

ശേഷം, ഗോവൎദ്ധനപൎവ്വതത്തെ പതുക്കെ കൈത്തലത്തിൽ നിന്നും താഴ്ത്തി ഭൂമിയിൽവച്ചു നിന്തിരുവടിയെ സന്തോഷഭരിതന്മാരായ ഗോപന്മാർ സവിശേഷം ആശ്ലേഷിച്ചു.

"ധരണിമേവ പുരാ ധൃതവാനസി;
ക്ഷിതിധരോദ്ധരണേ തവ കഃ ശ്രമഃ?"
ഇതി നതസ്രുതിഭിൎഗുഃ കമലാപതേ!
ഗുരുപുരാലയ! പാലയ മാം ഗദാൽ. 10

'ഭഗവാനേ! നിന്തിരുവടി പണ്ടു് വരാഹാവതാരത്തിൽ ഭൂമിയെ മുഴുവൻ തോറാമൽ വഹിച്ചുവല്ലോ. ആ സ്ഥിതിക്കു് ഈ ചെറിയ മല എടുക്കുന്നതിനു് അങ്ങേയ്ക്കു് എന്തുപ്രയാസമാണുള്ളതു്?' എന്നിങ്ങനെ ദേവന്മാരാൽ സ്തുതിക്കപ്പെട്ട ലക്ഷ്മീവല്ലഭനായ ഗുരുവായൂരപ്പാ! അങ്ങു് എന്നെ രോഗബാധകളിൽനിന്നും രക്ഷിക്കണേമ!

63-ാം ദശകം സമാപ്തം.

---

## ചതുഷ്ഷഷ്ടിതമദശകം.

**ഗോവിന്ദപട്ടാഭിഷേകവും വരുണലോകത്തിൽനിന്നു നന്ദനെ കൊണ്ടുപോരുന്നതും.**

ആലോക്യ ശൈലോദ്ധരണാദിരൂപം
പ്രഭാവമുച്ചൈസ്തവ ഗോപലോകാഃ
വിശ്വേശ്വരം ത്വാമഭിമത്യ വിശ്വേ
നന്ദം ഭവജ്ജാതകമന്വപൃച്ഛൻ. 1

ഗോവൎദ്ധനോദ്ധാരണം മുതലായ ഉൽകൃഷ്ടങ്ങളായ പ്രഭാവങ്ങൾകണ്ടു് ഗോപന്മാരെല്ലാവരും നിന്തിരുവടിയെ ലോകേശ്വരനാണെന്നറിഞ്ഞിട്ടു്, നന്ദഗോപനോടു് നിന്തിരുവടിയുടെ ജാതകത്തെക്കുറിച്ചു് ചോദിച്ചു.

ഗർഗ്ഗോദിതോ നിർഗ്ഗദിതോ നിജായ
വർഗ്ഗായ താതേന തവ പ്രഭാവഃ;
പൂർവ്വാധികസ്ത്വയ്യനുരാഗ ഏഷാ-
മൈധിഷ്ട താവദ്ബഹുമാനഭാരഃ. 2

ഗർഗ്ഗൻ പണ്ടു് നാമകരണജാതകർമ്മങ്ങൾ കഴിച്ചപ്പോൾ, ശ്രീകൃഷ്ണന്റെ പ്രഭാവങ്ങളെക്കുറിച്ചു പറഞ്ഞതെല്ലാം നന്ദഗോപൻ മറയ്ക്കാതെ ഗോപന്മാരോടു പറഞ്ഞു. അതുകേട്ടു് ഗോപസമൂഹത്തിനു നിന്തിരുവടിയെക്കുറിച്ചു പൂർവ്വാധികം സ്നേഹവും ബഹുമാനവും ഉദിച്ചു.

തതോവമാനോദിതതത്ത്വബോധഃ
സുരാധിരാജഃ സഹ ദിവ്യഗവ്യാ
ഉപേത്യ തുഷ്ടാവ സ നഷ്ടഗർവ്വാ
സ്പൃഷ്ട്വാ പദാബ്ജം മണിമൗലിനാ തേ. 3

ഇന്ദ്രനാകട്ടെ മടങ്ങിപ്പോയതിൽപ്പിന്നെ തനിക്കു നേരിട്ട പരാജയം ഓർത്തോർത്തു് നിന്തിരുവടി. മഹാവിഷ്ണുവാണെന്നുള്ള തത്വബോധം ഉദിക്കയാൽ അഹങ്കാരമെല്ലാം ശമിച്ചു് കാമധേനുവോടുകൂടി നിന്തിരുവടിയുടെ സമീപത്തെ പ്രാപിച്ചു്, സാഷ്ടാംഗമാകുംവണ്ണം പാദങ്ങളിൽ നമസ്കരിച്ചു സ്തുതിച്ചു.

സ്നേഹസ്നുതൈസ്ത്വാം സുരഭിഃ പയോഭിർ-
ഗോവിന്ദനാമാങ്കിതമഭ്യഷിഞ്ചൽ;
ഐരാവതോപാഹൃതദിവ്യഗംഗാ-
പാഥോഭിരിന്ദ്രോപി ച ജാതഹർഷഃ. 4

കാമധേനുവാകട്ടെ, സ്നേഹാധിക്യത്താൽ ചുരന്നൊഴുകിയ പാൽകൊണ്ടു് പശുകുലപാലകനായ നിന്തിരുവടിയെ അഭിഷേകംചെയ്തു് ഗോവിന്ദൻ എന്ന തിരുനാമത്താൽ പ്രസിദ്ധനാക്കി. സന്തുഷ്ടനായ ഇന്ദ്രൻ, ഐരാവതത്താൽ കൊണ്ടുവരപ്പെട്ട ദേവഗംഗാജലംകൊണ്ടും അഭിഷേചിച്ചു

ജഗത്ത്രയേശേ ത്വയി ഗോകുലേശേ
തഥാഭിഷിക്തേ സതി, ഗോപവാടഃ
നാകേപി വൈകുണ്ഠപദേപ്യലഭ്യാം
ശ്രിയം പ്രപേദേ ഭവതഃ പ്രഭാവാൽ. 5

മൂന്നുലോകങ്ങൾക്കും നാഥനായ നിന്തിരുവടി, ഇപ്രകാരം ഗോകുലേശ്വരനായി അഭിഷേകംചെയ്യപ്പെട്ടപ്പോൾ ആ ഗോകുലം നിന്തിരുവടിയുടെ പ്രഭാവംകൊണ്ടു് സ്വൎഗ്ഗത്തിലും വൈകുണ്ഠത്തിൽപോലും ലഭിക്കാത്ത ഐശ്വൎയ്യസമൃദ്ധിയോടുകൂടി ശോഭിച്ചു.

കദാചിദന്തൎയ്യമുനം പ്രഭാതേ
സ്നായൻ പിതാ വാരുണപൂരുഷേണ
നീതസ്തമാനേതുമഗാഃ പുരീം ത്വം
താം വാരുണീം കാരണമൎത്ത്യരൂപഃ. 6

അക്കാലത്തു് ഒരുദിവസം പ്രഭാതത്തിൽ, യമുനയിലിറങ്ങി കുളിച്ചുകൊണ്ടുനിന്ന അങ്ങേ പിതാവിനെ (നന്ദഗോപനെ) വരുണദൂതൻ അപഹരിച്ചുകൊണ്ടുപോകയാൽ അദ്ദേഹത്തെ വീണ്ടുകൊണ്ടുപോരുന്നതിനായി മായാമൎത്ത്യസ്വരൂപനായ നിന്തിരുവടി വരുണപുരത്തിലേക്കു പോയി.

സസംഭ്രമം തേന ജലാധിപേന
പ്രപൂജിതസ്ത്വം പ്രതിഗൃഹ്യ താതം
ഉപാഗതസ്തത്ക്ഷണമാത്മഗേഹം
പിതാവദത്തച്ചരിതം നിജേഭ്യഃ. 7

നിന്തിരുവടിയെ കണ്ടപ്പോൾ, സംഭ്രമിച്ചെഴുന്നേററു് ഉപചാരപൂൎവ്വം പൂജിച്ച വരുണനോടു് പിതാവിനെ വീണ്ടുകൊണ്ടു നിന്തിരുവടി വേഗത്തിൽ സ്വഗൃഹത്തിലേയ്ക്കു പോന്നു. അനന്തരം നന്ദഗോപൻ ആ കഥയെ തന്റെ ബന്ധുജനങ്ങളോടു പറഞ്ഞു.

ഹരിം വിനിശ്ചിത്യ ഭവന്തമേതാൻ
ഭവൽപദാലോകനബദ്ധതൃഷ്ണാൻ
നിരീക്ഷ്യ വിഷ്ണോ! പരമം പദം തദ്-
ദുരാപമന്യൈസ്ത്വമദീദൃശസ്താൻ. 8

നിന്തിരുവടിയെ വിഷ്ണുവാണെന്നുതന്നെ നിശ്ചയിച്ച്, നിന്തിരുവടിയുടെ പദത്തെ—അതായതു് ബ്രഹ്മപദത്തെ—കാണുന്നതിൽ ഏററവും താല്പര്യത്തോടുകൂടിയവരും ഭക്തോത്തമന്മാരുമായ ഈ ഗോപന്മാരെക്കണ്ടിട്ട് അല്ലയോ ഭഗവാനേ! അന്യന്മാൎക്കു പ്രാപിക്കാൻ പ്രയാസമായ ആ ഉൽകൃഷ്ടപദത്തെ അങ്ങു് അവൎക്കു കാണിച്ചുകൊടുത്തു.

സ്ഫുരൽപരാനന്ദരസപ്രവാഹ-
പ്രപൂൎണ്ണകൈവല്യമഹാപയോധൗ
ചിരം നിമഗ്നാഃ ഖലു ഗോപസംഘാ-
സ്ത്വയൈവ ഭൂമൻ! പുനരുദ്ധൃതാസ്തേ. 9

ഇപ്രകാരം ബ്രഹ്മപദം കാണിച്ചുകൊടുക്കകൊണ്ടു് ഉദിച്ചുയൎന്ന പരമാനന്ദമാകുന്ന അമൃതത്തിന്റെ പ്രവാഹത്താൽ നിറഞ്ഞ മോക്ഷാഖ്യമായ സമുദ്രത്തിൽ വളരെ നേരം മുഴുകി ആനന്ദിച്ച ആ ഗോപസംഘത്തെ നിന്തിരുവടിതന്നെ പിന്നെയും അവിടെനിന്നു കരയ്ക്കുകയററി. ലൗകികകാൎയ്യങ്ങളിൽ പ്രവൎത്തിക്കത്തക്ക മനഃസ്ഥിതി അവൎക്കു് ഉണ്ടാക്കി എന്നു സാരം.

കരബദരവദേവം, ദേവ! കുത്രാവതാരേ
നിജപദമനവാപ്യം ദൎശിതം ഭക്തിഭാജാം?
തദിഹ പശുപരൂപീ ത്വം ഹി സാക്ഷാൽ പരാത്മാ;
പവനപുരനിവാസിൻ! പാഹി മാമാമയേഭ്യഃ 10

അല്ലയോ ദേവാ! ആൎക്കും പ്രാപിക്കാൻ എളുപ്പമില്ലാത്ത, തന്റെ പദത്തെ, നിഷ്കളങ്കഭക്തിയോടുകൂടിയ സജ്ജനങ്ങൾക്കു് കയ്യിലിരുന്ന ലന്തക്കുരുപോലെ അത്ര

സുലഭമായവിധത്തിൽ കാണിച്ചുകൊടുത്തിട്ടുള്ളതു് മററു തൊരവതാരത്തിലാണു്? ഒരവതാരത്തിലും അങ്ങനെ കാണിച്ചുകൊടുത്തിട്ടില്ലതന്നെ. അതുകൊണ്ടു് കൃഷ്ണാവതാരത്തിൽ ഗോപാലരൂപം ധരിച്ച നിന്തിരുവടിതന്നെ സാക്ഷാൽ പരമാത്മാവെന്നുള്ളതിനു് സംശയമില്ല. അല്ലയോ ഗുരുവായുപുരേശാ! നിന്തിരുവടി എന്നെ രോഗങ്ങളിൽനിന്നു രക്ഷിക്കണമേ!

64-ാം ദശകം സമാപ്തം.

---

## പഞ്ചഷഷ്ടിതമദശകം.

**രാസക്രീഡയ്ക്കായി ഗോപികൾ ഭഗവത്സമീപത്തെ പ്രാപിക്കുന്നതു്.**

ഗോപീജനായ കഥിതം നിയമാവസാനേ
മാരോത്സവം ത്വമഥ സാധയിതും പ്രവൃത്തഃ
സാന്ദ്രേണ ചാന്ദ്രമഹസാ ശിശിരീകൃതാശേ
പ്രാപൂരയോ മുരളികാം യമുനാവനാന്തേ. 1

യമുനാതടത്തിൽവച്ചു് ഗൗരീവ്രതം അനുഷ്ഠിച്ച ഗോപസ്ത്രീകളോടു് വ്രതാവസാനത്തിൽ, പ്രതിജ്ഞചെയ്ത പ്രകാരം രാസക്രീഡ സാധിക്കണമെന്നുള്ള വിചാരത്തോടുകൂടി തിങ്ങിത്തെളിഞ്ഞ നിലാവെളിച്ചത്താൽ പരക്കെ കുളിർമ്മവീശിയ കാളിന്ദീതീരത്തിലുള്ള മനോഹരമായ വനത്തിൽ ചെന്നുനിന്നു്, നിന്തിരുവടി ഉച്ചത്തിൽ ഓടക്കുഴലൂതി.

സമ്മൂർച്ഛനാഭിരുദിതസ്വരമണ്ഡലാഭിഃ
സമ്മൂർച്ഛയന്തമഖിലം ഭുവനാന്തരാളം
ത്വദ്വേണുനാദമുപകർണ്യ വിഭോ! തരുണ്യ-
സ്തത്താദൃശം കിമപി ചിത്തവിമോഹമാപുഃ 2

അല്ലയോ വിഭോ! ആരോഹണാവരോഹണങ്ങളെ മനോഹരമായ വിധത്തിൽ ക്രമപ്പെടുത്തിയ സപ്തസ്വരങ്ങളെക്കൊണ്ടു്, ലോകാന്തരാളത്തെ മുഴുവൻ മോഹിപ്പിക്കുന്ന നിന്തിരുവടിയുടെ ഓടക്കുഴൽനാദം കേട്ടു്, ഗോപസുന്ദരിമാർ പറഞ്ഞറിയിക്കാൻപാടില്ലാത്തവിധത്തിലുള്ള മനോമോഹത്തിന്നു് അധീനരായി ഭവിച്ചു.

താ ഗേഹകൃത്യനിരതാസ്തനയപ്രസക്താഃ
കാന്തോപസേവനപരാശ്ച സരോരുഹാക്ഷ്യഃ
സർവം വിസൃജ്യ മുരളീരവമോഹിതാസ്തേ
കാന്താരദേശമയി, കാന്തതനോ! സമേതാഃ 3

അല്ലയോ സുന്ദരമൂർത്തിയായ ശ്രീകൃഷ്ണാ! നിന്തിരുവടിയുടെ ഓടക്കുഴൽനാദം കേട്ടമാത്രയിൽ, വീട്ടുജോലികൾ നോക്കിക്കൊണ്ടിരുന്നവരും പുത്രന്മാരെ ലാളിച്ചുകൊണ്ടിരുന്നവരും ഭർത്താക്കന്മാരെ ശുശ്രൂഷിച്ചുകൊണ്ടിരുന്നവരും എന്നുവേണ്ട, ഓരോ കാര്യങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന ഗോപസ്ത്രീകൾ എല്ലാവരും മോഹപരവശകളായി എല്ലാം ഉപേക്ഷിച്ചു കാട്ടിലേയ്ക്കു് ഓടിവന്നു.

കാശ്ചിന്നിജാംഗപരിഭൂഷണമാദധാനാ
വേണുപ്രണാദമുപകർണ്യ കൃതാർദ്ധഭൂഷാഃ
ത്വാമാഗതാ നനു തഥൈവ; വിഭൂഷിതാഭ്യ-
സ്താ ഏവ സംരുരുചിരേ തവ ലോചനായ. 4

ശരീരത്തിൽ ആഭരണങ്ങൾ അണിഞ്ഞുകൊണ്ടിരുന്ന ചില ഗോപസ്ത്രീകൾ പകുതി അണിഞ്ഞപ്പോഴേയ്ക്കു് മുരളീനാദം കേൾക്കകൊണ്ടു്, മോഹപരവശരായി ശേഷമണിയാതെ അതേവിധത്തിൽ ഓടി നിന്തിരുവടിയുടെ സമീപത്തെ പ്രാപിച്ചു. എന്നാൽ സർവാംഗഭൂഷിതകളായ സ്ത്രീകളെക്കാളും അങ്ങേക്കുന്നിന്നു രുചിച്ചതു് അർദ്ധഭൂഷിതകളായ അവരായിരുന്നു.

ഹാരം നിതംബഭുവി കാചന ധാരയന്തീ
കാഞ്ചീഞ്ച കണ്ഠഭുവി ദേവ! സമാഗതാ ത്വാം,
ഹാരിത്വമാത്മജഘനസ്യ മുകുന്ദ! തുഭ്യം
വ്യക്തം ബഭാഷ ഇവ മുഗ്ദ്ധമുഖീ വിശേഷാൽ.

ഒരു സുന്ദരി ഹാരത്തെ അരക്കെട്ടിലും കാഞ്ചിയെ (ഉടഞ്ഞാണിനെ) കഴുത്തിലും അണിഞ്ഞുകൊണ്ടു് നിന്തിരുവടിയെ പ്രാപിച്ചിട്ടു്, തന്റെ അരക്കെട്ടിന്റെ ഹാരിത്വത്തെ (ഹാരമുള്ള—മുത്തുമാലയുള്ള അവസ്ഥയെ, മനോഹരതയെ എന്നും) നിന്തിരുവടിയോടു വിശേഷിച്ചു് സ്പഷ്ടമായി പറഞ്ഞുവോ എന്നു തോന്നും.

കാചിൽ കുചേ പുനരസംജ്ജിതകഞ്ചുളീകാ
വ്യാമോഹതഃ പരവധൂഭിരലക്ഷ്യമാണാ
ത്വാമായയൗ നിരുപമപ്രണയാതിഭാര-
രാജ്യാഭിഷേകവിധയേ കലശീധരേവ. 6

പിന്നെയൊരുത്തി മുലച്ചട്ടയിടാതെ ഇറങ്ങിത്തിരിച്ചു് ആ പരിഭ്രമത്തിനിടയിൽ മററുള്ള ഗോപികളാൽ കാണപ്പെടാതെതന്നെ തുല്യമില്ലാത്ത പ്രണയാതിശയമാകുന്ന രാജ്യത്തിലെ അധിപതിയായി നിന്തിരുവടിയെ അഭിഷേകംചെയ്യുന്നതിനു രണ്ടു പൂർണ്ണകലശങ്ങളെ ധരിച്ചവളെന്നപോലെ നിന്തിരുവടിയെ പ്രാപിച്ചു.

കാശ്ചിൽ ഗൃഹാൽ കില നിരേതുമപാരയന്ത്യ-
സ്ത്വാമേവ ദേവ! ഹൃദയേ സുദൃഢം വിഭാവ്യ
ദേഹം വിധൂയ പരചിൽസുഖരൂപമേകം
ത്വാമാവിശൻ; പരമിമാ നനു ധന്യധന്യാഃ. 7

ബന്ധുക്കളുടെ കഠിനമായ നിരോധംകൊണ്ടു ഗൃഹത്തിൽനിന്നു പുറത്തിറങ്ങാൻ കഴിവില്ലാതായിത്തീർന്ന ചില ഗോപികൾ, നിന്തിരുവടിയെത്തന്നെ ദൃഢമായി മനസ്സിൽ ധ്യാനിച്ചുറപ്പിച്ചു്, സ്ഥൂലസൂക്ഷ്മദേഹങ്ങൾ രണ്ടും ഉപേ

ക്ഷിച്ച്, സച്ചിദാനന്ദസ്വരൂപനായി അദ്വയനായിരിക്കുന്ന നിന്തിരുവടിയെ പ്രാപിച്ചു. അഹോ! ഇവരത്രേ ഭാഗ്യവതികളിൽവച്ചു ഭാഗ്യവതികൾ.

ജാരാത്മനാ, ന പരമാത്മതയാ സ്മരന്ത്യോ
നാര്യോ ഗതാഃ പരമഹംസഗതിം ക്ഷണേന;
തൽ ത്വാം പ്രകാശപരമാത്മതനും കഥഞ്ചി-
ച്ചിത്തേ വഹന്നമൃതമശ്രമമശ്നുവീയ. 8

ഈ സ്ത്രീകൾ, പരമാത്മസ്വരൂപത്വേന നിന്തിരുവടിയെ ധ്യാനിക്കാതെ കേവലം ഒരു മനുഷ്യനെന്നനിലയിൽ ജാരനായിക്കല്പിച്ചു ധ്യാനിച്ചിട്ടും ആത്മാനാത്മവിവേകികളായ സിദ്ധന്മാർ ലഭിക്കുന്ന നിരതിശയാനന്ദപദത്തെ—മോക്ഷത്തെ—ക്ഷണംകൊണ്ടു പ്രാപിച്ചുവല്ലോ. അതിനാൽ, ഞാനും സുസ്പഷ്ടബ്രഹ്മസ്വരൂപനായ നിന്തിരുവടിയെ കാമത്താലോ, ദ്വേഷത്താലോ, ഭയത്താലോ ഏതു വിധത്തിലെങ്കിലും മനസ്സിൽ ചിന്തിച്ച് നിഷ്പ്രയാസമായി മോക്ഷത്തെ ലഭിച്ചുകൊള്ളാം.

അഭ്യാഗതാഭിരഭിതോ വ്രജസുന്ദരീഭിർ-
മുഗ്ദ്ധസ്മിതാർദ്രവദനഃ കരുണാവലോകീ
നിസ്സീമകാന്തിജലധിസ്ത്വമവേക്ഷ്യമാണോ
വിശ്വൈകഹൃദ്യ! ഹര മേ പവനേശ! രോഗാൻ. 9

ഇപ്രകാരം, വനത്തിലെത്തി ചുററുംകൂടിനില്ക്കുന്ന ഗോപസുന്ദരിമാരുടെ കടാക്ഷങ്ങൾക്കു പാത്രീഭൂതനും മനോഹരമായ പുഞ്ചിരി കളിയാടിവിളങ്ങുന്ന മുഖത്തോടുകൂടി കരുണാപൂർവ്വം അവരെ നോക്കുന്നവനും അളവററ അഴകിനു ഇരിപ്പിടവുമായ നിന്തിരുവടി അല്ലയോ പവനേശാ! ലോകൈകസുന്ദരസ്വരൂപ! എന്റെ രോഗങ്ങളെ ഹരിക്കണമേ!

65-ാം ദശകം സമാപ്തം.

---

## ഷാഷ്ടഷാഷ്ടിതമദശകം.

ഉപയാതാനാം സുദൃശാം
കസുമായുധബാണപാതവിവശാനാം
അഭിവാഞ്ഛിതം വിധാതും
കൃതമതിരപി താ ജഗാഥ വാമമിവ. 1

കാമതാപത്താൽ പരവശകളായി സമീപത്തിലെത്തിയ ആ മനോഹരിമാരുടെ ഇഷ്ടപൂർത്തി വരുത്തിക്കൊടുക്കണമെന്നു തിരുവുള്ളത്തിൽ വിചാരിച്ചിരുന്നുവെങ്കിലും, നിന്തിരുവടി വിപരീതഭാവത്തിൽ അവരോടു പറഞ്ഞു.

ഗഗനഗതം മുനിനിവഹം
ശ്രാവയിതും ജഗിഥ കുലവധൂധർമ്മം;
ധർമ്മ്യം ഖലു തേ വചനം;
കർമ്മ തു നോ നിർമ്മലസ്യ വിശ്വാസ്യം. 2

എന്നിട്ട് ആകാശത്തിൽവന്നു നിരന്നുനിൽക്കുന്ന മുനിമാരെ കേൾപ്പിക്കുന്നതിനായി നിന്തിരുവടി കുലസ്ത്രീകളുടെ ധർമ്മത്തെ പ്രസ്താവിച്ചു. അങ്ങേ വാക്കുകൾ ധർമ്മത്തിൽനിന്നും അണുവും തെറ്റാത്തതാകുന്നു. എന്നാൽ നിർമ്മലനാകകൊണ്ട് നിന്തിരുവടിയുടെ പ്രവൃത്തി വിശ്വസിക്കത്തക്കതല്ല. (ചിലപ്പോൾ അധർമ്മരൂപമായും ഇരുന്നേക്കാമെന്നും നിർഗ്ഗുണനാകയാൽ കർമ്മാധികാരമില്ലാത്ത അങ്ങേയ്ക്കു് അതുകൊണ്ട് ദോഷമില്ലെന്നും സാരം.)

ആകർണ്യ തേ പ്രതീപാം
വാണീമേണീദൃശഃ പരം ദീനാഃ
മാ മാ കരുണാസിന്ധോ!
പരിത്യജേത്യതിചിരം വിലേപുസ്താഃ 3

നിന്തിരുവടിയുടെ പ്രതികൂലവാക്കുകൾകേട്ട് ദുഃഖപരവശമാരായിത്തീൎന്ന ആ സുന്ദരികൾ "അല്ലയോ കരുണാനിധേ! നിന്തിരുവടി ഞങ്ങളെ ഉപേക്ഷിക്കരുതേ, ഉപേക്ഷിക്കരുതേ"എന്നു വളരെനേരം വിലപിച്ചു.

താസാം രുദിതൈർലപിതൈഃ
കരുണാകുലമാനസോ മുരാരേ! ത്വം
താഭിഃ സമം പ്രവൃത്തോ
യമുനാപുളിനേഷു കാമമഭിരന്തും. 4

അവരുടെ കരച്ചിലുകളും ദീനവചനങ്ങളും കേട്ടു് കരുണതോന്നി മനസ്സലിഞ്ഞ നിന്തിരുവടി, അല്ലയോ ഭഗവാനേ! അവരോടുകൂടി യമുനയുടെ കരയ്ക്കുള്ള മണൽത്തിട്ടകളിൽ യഥേഷ്ടം ക്രീഡിക്കുന്നതിനാരംഭിച്ചു.

ചന്ദ്രകരസ്യന്ദലസൽസുന്ദരയമുനാതടാന്തവീഥീഷു
ഗോപീജനോത്തരീയൈരാപാദിതസംസ്തരോ ന്യഷീദസ്ത്വം.

ചന്ദ്രരശ്മിതട്ടി വിളങ്ങുന്ന മനോഹരമായ കാളിന്ദീതീരപ്രദേശങ്ങളിൽ ഗോപസുന്ദരിമാരുടെ ഉത്തരീയങ്ങൾ വിരിച്ച് നിന്തിരുവടി അവററിന്മേൽ ഇരുന്നു.

സുമധുരനർമ്മാലപനൈഃ
കരസംഗ്രഹണൈശ്ച ചുംബനോല്ലാസൈഃ
ഗാഢാലിംഗനസംഗൈ-
സ്ത്വമംഗനാലോകമാകുലീചകൃഷേ. 6

കാതുകർക്കു് ഇമ്പം കൊടുക്കത്തക്കവണ്ണം മധുരമായ കളിവാക്കുകൾ പറഞ്ഞും കയ്യോടുകൈ ചേർത്തുപിടിച്ചും ലീലാവിലാസത്തോടുകൂടി ചുംബിച്ചും അംഗത്തോടംഗം ചേർത്താശ്ലേഷിച്ചും നിന്തിരുവടി ആ ഗോപിമാരെ കാമപരവശകളാക്കിത്തീർത്തു.

വാസോഹരണദിനേയദ്വാസോഹരണംപ്രതിശ്രുതംതാസാം
തദപിവിഭോ!രസവിവശസ്വാന്താനാംകാന്തസുഭ്രുവാമദധാഃ

അല്ലയോ വിഭോ!. പണ്ടു് പാർവ്വതീപൂജാവസാനദിവസത്തിൽ ഗോപസ്ത്രീകളുടെ വസ്ത്രങ്ങളെ ഹരിച്ചപ്പോൾ ഇനിയൊരിക്കൽ ഞാൻ നിങ്ങളുടെ വസ്ത്രാക്ഷേപംചെയ്യുന്നുണ്ടു് എന്നു് നിന്തിരുവടി പ്രതിജ്ഞചെയ്തിരുന്നതിനെ

കാമരസത്താൽ മയങ്ങിയ മനസ്സോടുകൂടിയവരും മനോഹരിമാരുമായ അവൾക്ക് ഇപ്പോൾ അങ്ങു നിർവഹിച്ചു. (ഇപ്പോൾ അവരുടെ വസ്ത്രാക്ഷേപം ചെയ്തു എന്നു സാരം.)

കന്ദളിതഘർമ്മലേശം കുന്ദമൃദുസ്മേരവക്ത്രപാഥോജം
നന്ദസുത!ത്വാം ത്രിജഗൽസുന്ദരമുപഗൃഹ്യ നന്ദിതാബാലാഃ

കുരുക്കുത്തിമുല്ലപ്പൂപോലെ വെണ്മയുള്ള പുഞ്ചിരിതൂകുന്ന മുഖപത്മത്തോടും അല്പാല്പം വിയർപ്പുതുള്ളികൾ പൊടിഞ്ഞതും ലോകമോഹനവുമായ ശരീരത്തോടുംകൂടിയ നിന്തിരുവടിയെ ആലിംഗനംചെയ്തിട്ട്, ആ സുന്ദരിമാർ സന്തുഷ്ടകളായി ഭവിച്ചു.

നിരഹേഷപംഗാരമയഃ ശൃംഗാരമയശ്ച സംഗമേപി ത്വം
നിതരാമംഗാരമയസ്തത്ര പുനഃ സംഗമേപി ചിത്രമിദം. 9

വേർപെട്ടിരിക്കുമ്പോൾ അങ്ങ് (അംഗാരമയഃ) അംഗാരമയൻ (തീക്കൊള്ളിപോലെ സന്താപത്തെ ഉണ്ടാക്കുന്നവൻ) ആകുന്നു. ചേർന്നിരിക്കുമ്പോൾ ശൃംഗാരമയനും (കാമരസത്തെ ഉദ്ദീപിപ്പിക്കുന്നവനും) ആകുന്നു. എന്നാൽ വൃന്ദാവനത്തിൽവച്ച് നിന്തിരുവടി ഗോപസ്ത്രീകളോട് ചേർന്നിരുന്നപ്പോഴും (അംഗാരമയഃ) അല്ലയോ ഭഗവാനേ! നിന്തിരുവടി അംഗാരമയനായിരുന്നു എന്നും (അവരെ രമിപ്പിച്ചു എന്നും) ഉള്ളതു് ആശ്ചര്യംതന്നെ. (ശബ്ദശ്ലേഷത്താൽ ഇവിടെ ചിത്രം വരുത്തിയിരിക്കുന്നു.)

രാധാതുംഗപയോധരസാധുപരീരംഭലോലുപാത്മാനം
ആരാധയേ ഭവന്തം പവനപുരാധീശ! ശമയ സകലഗദാൻ.

രാധയുടെ ഉന്നതസ്തനങ്ങളെ സ്നേഹപൂർവ്വം ആലിംഗനംചെയ്യുന്നതിൽ അത്യാസക്തചിത്തനായ നിന്തിരുവടിയെ ഞാൻ ആരാധിക്കുന്നു. ഹേ ഗുരുവായുപുരേശാ! എന്റെ സകലരോഗങ്ങളെയും ഒഴിച്ചാലും.

66-ാം ദശകം സമാപ്തം.



# സപ്തഷഷ്ടിതമദശകം.

**ഭഗവാൻ മറയുന്നതും ഭഗവാനെ അന്വേഷിക്കുന്നതും ഭഗവാൻ പ്രത്യക്ഷപ്പെടുന്നതും.**

സ്ഫുരൽപരാനന്ദരസാത്മകേന
ത്വയാ സമാസാദിതഭോഗലീലാഃ
അസീമമാനന്ദഭരം പ്രപന്നാ
മഹാന്തമാപുർമ്മദമംബുജാക്ഷ്യഃ. 1

പ്രകാശിച്ചുകൊണ്ടിരിക്കുന്ന ബ്രഹ്മാനന്ദരസമാകുന്ന മൂർത്തിയോടുകൂടിയ നിന്തിരുവടിയുമായി കാമലീലാരസം അനുഭവിക്കകൊണ്ടു്, അത്യാനന്ദത്താൽ മതിമറന്നവരായ ആ ഗോപസ്ത്രീകൾക്കു്, തങ്ങൾ രതികേളിയിൽ സുഭഗകളാണെന്നുള്ള ഗർവുണ്ടായി.

നിലീയതേസൗ മയി, മയ്യമായം
രമാപതിർവിശ്വമനോഭിരാമഃ
ഇതി സ്മ സർവ്വാഃ കലിതാഭിമാനാ
നിരീക്ഷ്യ ഗോവിന്ദ! തിരോഹിതോഭൂഃ 2

"വിശ്വമോഹനനായ ഈ ലക്ഷ്മീവല്ലഭനു്, അത്യന്തം ആസക്തി എന്നിലാണു്, എന്നിലാണു്" എന്നിങ്ങനെ എല്ലാ ഗോപസ്ത്രീകളും ഗർവ്വിതകളായി ഭവിച്ചതുകൊണ്ടു്, അല്ലയോ ഭഗവാനേ അങ്ങു് അവിടെ മറഞ്ഞുകളഞ്ഞു.

രാധാഭിധാം താവദജാതഗർവ്വാ-
മതിപ്രിയാം ഗോപവധൂം മുരാരേ!
ഭവാനുപാദായ ഗതോ വിദൂരം
തയാ സഹ സ്വൈരവിഹാരകാരീ. 3

അപ്പോൾ ഗർവ്വം അശേഷം ഉണ്ടാകാത്തവളും, അങ്ങേയ്ക്കു ഏററവും പ്രിയപ്പെട്ടവളും ആയ രാധയെന്ന ഗോപസ്ത്രീയെയും കൂട്ടിക്കൊണ്ടു്, അങ്ങു് ദൂരെ രഹസ്യമായി ഏതോ ദിക്കിൽ പ്പോയി, അവളുമായി യഥേഷ്ടം രമിച്ചുകൊണ്ടിരുന്നു.

തിരോഹിതേഥ ത്വയി ജാതതാപാഃ
സമം സമേതാഃ കമലായതാക്ഷ്യഃ
വനേ, വനേ ത്വാം പരിമാർഗ്ഗയന്ത്യോ
വിഷാദമാപുർഭഗവന്നപാരം. 4

അല്ലയോ ഭഗവാനേ! അങ്ങ് മറഞ്ഞപ്പോഠം, വിഷാദമഗ്നകളായ ആ ഗോപസ്ത്രീകഠം എല്ലാവരും ഒന്നുചേൎന്ന് കാട്ടുതോറും അങ്ങേ അന്വേഷിച്ചു ചുററിച്ചുററിനടന്നു്, അത്യന്തം ദുഃഖിച്ചു.

"ഹാ ചൂത! ഹാ ചമ്പക! കൎണ്ണികാര!
ഹാ മല്ലികേ! മാലതി! ബാലവല്ല്യഃ!
കിം വീക്ഷിതോ നോ ഹൃദയൈകചോരഃ?"
ഇത്യാദി താസ്ത്വൽപ്രവണാ വിലേപുഃ. 5

ഗോപസ്ത്രീകഠം അങ്ങേക്കാണാതായപ്പോഠം, വിഷാദാധിക്യത്താൽ മതിമറന്നു് അചേതനങ്ങളെന്നോക്കാതെ വൃക്ഷലതാദികളോട്ട് അങ്ങേക്കുറിച്ചു ചോദിച്ചു: "അല്ലയോ മാവേ! ചമ്പകമേ! കൎണ്ണികാരമേ! മുല്ലേ! പിച്ചകമേ! ഇളം വള്ളികളേ! നിങ്ങഠം ഞങ്ങളുടെ മനസ്സു കവൎന്നുകൊണ്ടുപോയ കള്ളനെക്കണ്ടുവോ?"—എന്നിങ്ങനെ അങ്ങേക്കുറിച്ചു് ആസക്തകളായ ആ ഗോപികഠം വിലപിച്ചു.

"നിരീക്ഷിതോയം സഖി! പങ്കജാക്ഷഃ
പുരോ മമേ"ത്യാകുലമാലപന്തീ
ത്വാം ഭാവനാചക്ഷുഷി വീക്ഷ്യ കാചിൽ
താപം സഖീനാം ദ്വിഗുണീചകാര. 6

"ഹേ! സഖീ! ശ്രീകൃഷ്ണൻ ഇതാ! അദ്ദേഹത്തെ ഞാൻ എന്റെമുമ്പിൽ കണ്ടു." എന്നിങ്ങനെ അങ്ങേ സങ്കല്പദൃഷ്ടിയിൽ കണ്ട ഒരുത്തി വിവശയായി വിളിച്ചുപറഞ്ഞിട്ടു് സഖിമാരുടെ ദുഃഖത്തെ വൎദ്ധിപ്പിച്ചു.

ത്വദാത്മികാസ്താ യമുനാതടാന്തേ
തവാനുചക്രുഃ കില ചേഷ്ടിതാനി,
വിചിത്യ ഭൂയോപി തഥൈവ മാനാൽ
ത്വയാ വിമുക്താം ദദൃശുശ്ച രാധാം. 7

ഭാവനാബലംകൊണ്ടു നിന്തിരുവടിയുടെ അവസ്ഥയെ പ്രാപിച്ചതുപോലെ ആയിത്തീൎന്ന ആ ഗോപികൾ, കാളിന്ദീതീരത്തിൽ അങ്ങേടെ പൂതനാനിഗ്രഹം വൃക്ഷഭഞ്ജനം മുതലായ ലീലകളെ അനുകരിച്ചു. (ഓരോഗോപിയും കൃഷ്ണൻ ആയിത്തീൎന്നിരിക്കുന്നു എന്ന നാട്യത്തിൽ ആ ലീലകളെ ആവൎത്തിച്ചുകാണിച്ചു എന്നൎത്ഥം) പിന്നെയും അവർ അങ്ങേ അന്വേഷിച്ചു കാട്ടിൽ ചുററിനടക്കുമ്പോൾ മററു ഗോപസ്ത്രീകളെപ്പോലെ ഗൎവ്വിക്കകൊണ്ടു കൃഷ്ണനാൽ ഉപേക്ഷിക്കപ്പെട്ട രാധയെക്കണ്ടു.

തതഃ സമം താ വിപിനേ സമന്താൽ
തമോവതാരാവധി മാൎഗ്ഗയന്ത്യഃ
പുനർവിമിശ്രാ യമുനാതടാന്തേ
ഭൃശം വിലേപുശ്ച; ജഗുൎഗ്ഗുണാംസ്തേ. 8

അനന്തരം ആ ഗോപസ്ത്രീകൾ രാധയോടൊരുമിച്ചു് ചന്ദ്രൻ അസ്തമിക്കുന്നതുവരെ കാട്ടിൽ അവിടവിടെ ചുററിനടന്നു് നിന്തിരുവടിയെ അന്വേഷിക്കയും അതിൽപ്പിന്നെ എല്ലാവരും ഒത്തുകൂടി കാളിന്ദീതീരത്തിൽ വന്നു്, ഏററവും വിലപിക്കയും അങ്ങേടെ ഗുണഗണങ്ങളെ വൎണ്ണിച്ചു പാടുകയുംചെയ്തു.

തഥാ വ്യഥാസങ്കുലമാനസാനാം
വ്രജാംഗനാനാം കരുണൈകസിന്ധോ!
ജഗത്ത്രയീമോഹനമോഹനാത്മാ
ത്വം പ്രാദുരാസീരയി! മന്ദഹാസീ. 9

അല്ലയോ കരുണാനിധിയായ ഭഗവാനേ! അപ്രകാരം മനോദുഃഖം അനുഭവിച്ചു വശംകെട്ട ആ ഗോപസ്ത്രീകളുടെ

മുമ്പിൽ സാക്ഷാൽ കാമദേവനെക്കാളും മനോഹരമായ രൂപത്തോടുകൂടിയ അങ്ങു് പുഞ്ചിരിതൂകിക്കൊണ്ടു പ്രത്യക്ഷനായി ഭവിച്ചു.

സന്ദിഗ്ദ്ധസന്ദർശനമാത്മകാന്തം
ത്വാം വീക്ഷ്യ തന്വ്യഃ സഹസാ തദാനീം
കിം, കിം ന ചക്രുഃ പ്രമദാതിഭാരാൽ?
സ ത്വം ഗദാൽ പാലയ മാരുതേശ! 10

കണ്ടുകിട്ടുമോ എന്നു സംശയിച്ചുകൊണ്ടിരുന്ന തങ്ങളുടെ ജീവനാഥനായ നിന്തിരുവടിയെ പെട്ടെന്നു മുമ്പിൽ കണ്ടപ്പോൾ, ആ ഗോപസ്ത്രീകൾ സന്തോഷത്തള്ളൽകൊണ്ടു് ആലിംഗനചുംബനാശ്ലേഷാദികളായ എന്തെന്തുവിക്രിയകളെച്ചെയ്തില്ല? ഹേ! ഗുരുവായുപുരേശാ! അങ്ങനെയുള്ള അങ്ങു്, എന്നെ രോഗപീഡയിൽനിന്നും രക്ഷിച്ചാലും.

67-ാം ദശകം സമാപ്തം.

---

## അഷ്ടഷഷ്ടിതമദശകം.

### രാസക്രീഡ.

തവ വിലോകനാദ്ഗോപികാജനാഃ
പ്രമദസംകുലാഃ പങ്കജേക്ഷണ!
അമൃതധാരയാ സംപ്ലുതാ ഇവ
സ്തിമിതതാം ദധുസ്ത്വൽപുരോഗതാഃ. 1

അല്ലയോ പങ്കജാക്ഷാ! അങ്ങേക്കാണ്കകൊണ്ടു് സന്തോഷത്താൽ മതിമറന്നവരായ ആ ഗോപസ്ത്രീകൾ അമൃതധാരകൊണ്ടു് അഭിഷേകം ചെയ്യപ്പെട്ടവരെന്നപോലെ, ആനന്ദാതിശയത്താൽ നിശ്ചലരായി നിന്തിരുവടിയുടെ മുമ്പിൽ നിന്നു.

തദനു കാചന തൽകരാംബുജം
സപദി ഗൃഹ്ണതീ നിർവിശങ്കിതം
ഘനപയോധരേ സന്നിധായ സാ
പുളകസംവൃതാ തസ്ഥുഷീ ചിരം. 2

അനന്തരം ഒരുത്തി അങ്ങേ താമരപ്പൂപോലെയുള്ള കൈപിടിച്ച് ശങ്കകൂടാതെ തന്റെ കനത്ത മുലക്കുന്നിന്മേൽവച്ച്, രോമാഞ്ചമണിഞ്ഞ ശരീരത്തോടുകൂടിയവളായിട്ട് വളരെനേരം നിന്നു.

തവ വിഭോ! പരാ കോമളം ഭുജം
നിജഗളാന്തരേ പര്യവേഷ്ടയൽ
ഗളസമുദ്ഗതം പ്രാണമാരുതം
പ്രതിനിരുന്ധതീവാതിഹർഷുലാ. 3

മറ്റൊരുത്തി ഏററവും സന്തുഷ്ടയായി അങ്ങേ കോമളമായ കൈപിടിച്ച് അവളുടെ കഴുത്തിൽ ചുററീട്ട്, വിരഹദുഃഖത്താൽ വെളിയിൽ പോകാൻ തുടങ്ങിയ പ്രാണവായുവെ, പോകാതെ തടുക്കുകയാണോ എന്നു തോന്നുമാറ് സ്ഥിതിചെയ്തു.

അപഗതത്രപാ കാപി കാമിനീ
തവ മുഖാംബുജാൽ പൂഗചർവിതം
പ്രതിഗൃഹ്യ തദ്വക്ത്രപങ്കജേ
നിദധതീ ഗതാ പൂർണ്ണകാമതാം. 4

ലജ്ജകൈവിട്ടവളായ മററൊരുത്തി അങ്ങു ചവച്ചതായ വെററിലത്തമ്പലത്തെ അങ്ങേമുഖത്തിൽനിന്നും മുഖംകൊണ്ടു വാങ്ങി വായിലിട്ടുകൊണ്ടു കൃതാർത്ഥയായി സ്ഥിതിചെയ്തു.

"വികരുണോ വനേ സംവിഹായ മാ-
മപഗതോസി കാ ത്വാമിഹ സ്പൃശേൽ?"
ഇതി സരോഷയാ താവദേകയാ
സജലലോചനം വീക്ഷിതോ ഭവാൻ. 5

ദയയില്ലാതെ എന്നെ കാട്ടിൽ ഉപേക്ഷിച്ചുംവെച്ചു പോയ ആളല്ലേ അങ്ങു്? അങ്ങേ ആരു തൊടും? എന്നു പ്രണയകോപത്താൽ പറഞ്ഞ മറെറാരുത്തി, അശ്രുക്കൾ നിറഞ്ഞ കണ്ണുകളാൽ അങ്ങേ നോക്കി.

ഇതി മുദാകുലൈർവ്വല്ലവീജനൈഃ
സമമുപാഗതോ യ മുനേ തടേ
മൃദുകുചാംബരൈഃ കല്പിതാസനേ
ഘുസൃണഭാസുരേ പര്യശോഭഥാഃ. 6

ഇപ്രകാരം സന്തോഷപരവശകളായി ഓരോന്നു പറഞ്ഞുകൊണ്ടുനിന്ന ഗോപസുന്ദരിമാരോടുകൂടി അങ്ങു്, കാളിന്ദീതീരത്തിലെ മണൽത്തിട്ടകളിൽ കുംകുമത്താൽ ശോഭിക്കുന്നതും, മൃദുലവുമായ അവരുടെ മുലപ്പുടങ്ങൾ വിരിച്ചു അതിന്മേൽ ഇരുന്നു.

"കതിവിധാ കൃപാ?; കേപി സർവ്വതോ
ധൃതദയോ ദയാഃ; കേചിദാശ്രിതേ;
കതിചിദീദൃശാ മാദൃശേഷ്വപീ"-
ത്യഭിഹിതോ ഭവാൻ വല്ലവീജനൈഃ. 7

"ഈ ലോകത്തിൽ ദയ ഏതെല്ലാംവിധത്തിലുണ്ടു്? ചിലർ എല്ലാവരോടും എപ്പോഴും കരുണാരസത്തെ വർഷിച്ചുകൊണ്ടിരിക്കുന്നു. ചിലർ ആശ്രിതന്മാരിൽമാത്രം ദയയുള്ളവരായി കാണപ്പെടുന്നു. ചിലർ, നിന്തിരുവടി ഈ ഞങ്ങളോടെന്നപോലെ ആശ്രയിക്കുന്നവരിലും നിഷ്കരുണന്മാരായിരിക്കുന്നു. അതിനു കാരണമെന്തെന്നു് നിന്തിരുവടി പറഞ്ഞുതരണം" എന്നിങ്ങനെ ഗോപികൾ നിന്തിരുവടിയോടു ചോദിച്ചു.

"അയി കുമാരികാ! നൈവ ശങ്ക്യതാം
കഠിനതാ മയി പ്രേമകാതരേ
മയി തു ചേതസോ വോനുവൃത്തയേ
കൃതമിദം മയേ"ത്യൂചിവാൻ ഭവാൻ. 8

"അല്ലയോ സുന്ദരിമാരേ! നിങ്ങളുടെ അനുരാഗത്തെ ആഗ്രഹിച്ചുകൊണ്ടിരിക്കുന്ന ഞാൻ നിഷ്കരുണനാണെന്നു നിങ്ങൾ ശങ്കിക്കരുതേ! നിങ്ങൾക്ക് എന്നോടുള്ള സ്നേഹത്തെ ഉറപ്പിക്കാൻവേണ്ടിമാത്രമാണു് ഞാൻ ഇങ്ങനെ അല്പനേരം മറഞ്ഞുനിന്നതു്" എന്നു് അങ്ങു് അവരോടു് ഉത്തരം പറഞ്ഞു.

അയി നിശമ്യതാം ജീവവല്ലഭാഃ
പ്രിയതമോ ജനോ നേദൃശോ മമ;
തദിഹ രമ്യതാം രമ്യയാമിനീ-
ഷ്വനുപരോധ"മിത്യാലപോ വിഭോ! 9

"അല്ലയോ പ്രാണപ്രിയമാരേ! നിങ്ങളെപ്പോലെ എനിക്കു പ്രിയപ്പെട്ടവർ മററാരുമില്ല. അതിനാൽ ഈ യമുനാതടത്തിൽ, നിലാവെളിച്ചത്തോടുകൂടിയ രാത്രികളിൽ നിശ്ശങ്കം നിങ്ങൾ എന്നോടുകൂടി രമിച്ചുകൊൾവിൻ!" എന്നു് അങ്ങു് അരുളിച്ചെയ്തു.

ഇതി ഗിരാധികം മോദമേദുരൈർ-
വ്രജവധൂജനൈഃ സാകമാരമൻ
കലിതകൗതുകോ രാസഖേലനേ
ഗുരുപുരീപതേ! പാഹി മാം ഗദാൽ. 10

ഇങ്ങനെ നിന്തിരുവടി അരുളിച്ചെയ്തതുകേട്ടു്, അത്യാനന്ദപരവശകളായിത്തീർന്ന ഗോപസ്ത്രീകളോടുകൂടി രമിച്ചുകൊണ്ടു് രാസക്രീഡയിൽ ആഗ്രഹത്തോടുകൂടിയവനായ നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശാ! എന്നെ രോഗങ്ങളിൽനിന്നു രക്ഷിക്കണമേ!

68-ാം ദശകം സമാപ്തം.

---

## ഏകോനസപ്തതിതമദശകം.

കേശപാശധൃതപിഞ്ഛികാവിതതിസഞ്ചലന്മകരകുണ്ഡലം
ഹാരജാലവനമാലികാലളിതമംഗരാഗഘനസൗരഭം
പീതചേലധൃതകാഞ്ചികാഞ്ചിതമുദഞ്ചദംശുമണിനൂപുരം
രാസകേളിപരിഭൂഷിതം തവ ഹി രൂപമീശ! കലയാമഹേ.

തലമുടി മേല്പോട്ടു കോതിക്കെട്ടീട്ടു് അതിന്റെ ചുററും ചന്ദ്രകങ്ങൾ (പീലിക്കണ്ണുകൾ) നിരന്നുകാണത്തക്കവണ്ണം മയിൽപ്പീലികൾകൊണ്ടു് അലങ്കരിച്ചതും ഇളകിക്കൊണ്ടിരിക്കുന്ന മകരകുണ്ഡലങ്ങളോടുകൂടിയതും മുത്തുമാലകൾ, വനമാലകൾ, (തളിരും പൂവും ചേർത്തുണ്ടാക്കിയ മാലകൾ) ഇവയാൽ മനോഹരവും, കുങ്കുമം മുതലായ കുറിക്കൂട്ടുകളുടെ പരിമളം പരപ്പിൽ വീശുന്നതും, മഞ്ഞപ്പട്ടിന്മേൽ ബന്ധിച്ചിരിക്കുന്ന മണിമേഖല (ഉടഞ്ഞാൺ) കൊണ്ടു ശോഭിക്കുന്നതും, രശ്മികൾ വീശുന്ന രത്നങ്ങൾ നിറയെപ്പതിച്ചിട്ടുള്ള കാൽത്തണ്ടകളോടുകൂടിയതും ആയ, രാസക്രീഡയ്ക്കായി ചമഞ്ഞ നിന്തിരുവടിയുടെ രൂപത്തെ ഞാൻ ഉപാസിക്കുന്നു.

താവദേവ കൃതമണ്ഡനേ കലിത-
കഞ്ചുളീകകുചമണ്ഡലേ
ഗണ്ഡലോലമണികുണ്ഡലേ യുവതി-
മണ്ഡലേഥ പരിമണ്ഡലേ
അന്തരാ സകലസുന്ദരീയുഗള-
മിന്ദിരാരമണ സഞ്ചരൻ
മഞ്ജുളാം തദനു രാസകേളിമയി,
കഞ്ജനാഭ! സമുപാദധാഃ. 2

ഭഗവാൻ രാസക്രീഡയ്ക്കായി വേഷംധരിച്ച സമയം തന്നെ ആഭരണങ്ങളണിഞ്ഞു്, മുലച്ചട്ടകളിട്ടുമുറുക്കി കവിൾത്തടങ്ങളിൽ പ്രതിബിംബിച്ചിളകുന്ന രത്നകുണ്ഡലങ്ങളോടു

കൂടെ വട്ടമിട്ടുനിന്ന ഗോപസുന്ദരിമാരിൽ ഈരണ്ടുപേരുടെ ഇടയ്ക്കിടയ്ക്കായി സ്ഥിതിചെയ്തുകൊണ്ട് അങ്ങ് മനോഹരമായ ആ രാസക്രീഡ ആരംഭിച്ചു.

വാസുദേവ! തവ ഭാസമാനമിഹ രാസകേളിരസസൗരഭം
ദൂരതോപി ഖലു നാരദാഗദിതമാകലയ്യ കുതുകാകുലാ
വേഷഭൂഷണവിലാസപേശലവിലാസിനീശതസമാവൃതാ
നാകതോയുഗപദാഗതാ വിയതി വേഗതോഥ സുരമണ്ഡലീ

അല്ലയോ വാസുദേവ! സകലേന്ദ്രിയങ്ങളെയും ആഹ്ലാദിപ്പിക്കുന്ന അങ്ങേടെ രാസക്രീഡാരസത്തിന്റെ മനോഹരതയെക്കുറിച്ച് ദൂരത്തുവച്ചുതന്നെ നാരദൻ പറഞ്ഞറികയാൽ, ദേവന്മാർ അതു കാണ്മാനായി, ചമയത്താലും അലങ്കാരത്താലും ശൃംഗാരചേഷ്ടാവിശേഷങ്ങളാലും മനോഹരിമാരായ ദേവനാരീസമൂഹത്തോടുകൂടി, സ്വർഗ്ഗത്തിൽനിന്നും പുറപ്പെട്ട് വേഗത്തിൽവന്ന് ഏകകാലത്തിൽ ആകാശത്തിൽ നിരന്നു.

വേണുനാദകൃതതാനദാനകളഗാനരാഗഗതിയോജനാ-
ലോഭനീയമൃദുപാദപാതകൃതതാളമേളനമനോഹരം
പാണിസങ്കണിതകങ്കണഞ്ചമുഹുരംസലംബിതകരാംബുജം
ശ്രോണിബിംബചലദംബരം ഭജത രാസകേളിരസഡംബരം.

വേണുനാദമാകുന്ന ശ്രുതിയോടുകൂടിയ മധുരമായ കണ്ഠഗാനത്തിന്റെ രാഗത്തിന്റെ മൂർച്ഛനാവിശേഷങ്ങളും സുന്ദരവും മൃദുലവുമായ കാലുകളുടെ ചവിട്ടുകളാകുന്ന താളങ്ങളും ഒരുമിച്ചുചേർന്നുകൊണ്ട് മനോഹരവും, കൈവളകളുടെ കിലുക്കങ്ങൾ മുഴങ്ങുന്നതും തുടരെത്തുടരെ തോളുകളിൽ കൈകൾ തൂക്കിയിടുന്നതും, അരക്കെട്ടിൽനിന്നു ഇടയ്ക്കിടെ വസ്ത്രങ്ങൾ അഴിഞ്ഞുപോകുന്നതും ആയ രാസക്രീഡയുടെ രസപുഷ്ടിയെ നിങ്ങൾ ഭജിക്കുവിൻ!

ശ്രദ്ധയാ വിരചിതാനുഗാനകൃതതാരതാരമധുരസ്വരേ
നർത്തനേഥ ലളിതാംഗഹാരലുളിതാംഗരാഗമണിഭൂഷണേ
സമ്മദേന കൃതപുഷ്പവർഷമലമുന്മിഷദ്ദിവിഷദാം കുലം
ചിന്മയേ ത്വയി നിലീയമാനമിവ സമ്മുമോഹ സവധൂകുലം

ശ്രദ്ധയോടുകൂടിച്ചെയ്യപ്പെട്ട ഏററുപാടലിൽ ഉയന്നു യന്നുപോകുന്ന മധുരസ്വരത്തോടുകൂടിയതും, ലളിതമായ അവയവവിക്ഷേപംകൊണ്ടു ശരീരത്തിലെ മുത്തുമാലകളും മററു ശരീരഭൂഷണങ്ങളും ഉലയുന്നതും ആയ നൃത്തത്തിങ്കൽ, ഉത്സാഹഭരിതരായ ദേവന്മാരും ദേവസ്ത്രീകളും സന്തോഷിച്ച് പൂമഴപൊഴിക്കയും, ചിദാനന്ദസ്വരൂപനായ നിന്തിരുവടിയിൽ ലയിച്ചുപോകുന്നതുപോലെ മതിമറന്നു് നില്ക്കുകയും ചെയ്തു.

സ്വിന്നസന്നതനുവല്ലരീ തദനു കാപി നാമ പശുപാംഗനാ
കാന്തമംസമവലംബതേ സ്മ തവ താന്തിഭാരമുകുളേക്ഷണാ
കാചിദാചലിതകുന്തളാ നവപടീരസാരഘനസൗരഭം
വഞ്ചനേന തവ സഞ്ചുചുംബ ഭുജമഞ്ചിതോരുപുളകാങ്കുരാ

അനന്തരം മൃദുവായ ശരീരം വിയത്തുകുഴഞ്ഞ ഒരു ഗോപസ്ത്രീ, തളച്ചനിമിത്തം കണ്ണുകളെ അടച്ചുകൊണ്ടു് മനോഹരമായ അങ്ങേ ചുമലിൽ താങ്ങി നിലകൊണ്ടു. ഒരുത്തി അഴിഞ്ഞ തലമുടിക്കെട്ടോടുകൂടെ, പുതിയ ചന്ദനച്ചാറിന്റെ പരിമളമുള്ള അങ്ങേ ഭുജത്തെ രോമാഞ്ചകഞ്ചുകിതയായി, മററുള്ളവർ കാണാതെ ചുംബിച്ചു.

കാപി ഗണ്ഡഭുവി സന്നിധായ നിജഗണ്ഡമാകുലിതകുണ്ഡലം
പുണ്യപൂരനിധിരന്വവാപ തവ പൂഗചർവ്വിതരസാമൃതം;
ഇന്ദിരാവിഹൃതിമന്ദിരം ഭുവനസുന്ദരം ഹി നടനാന്തരേ
ത്വാമവാപ്യ ദധുരംഗനാഃ കിമു ന സമ്മദോന്മദദശാന്തരം?

സുകൃതിനിയായ ഒരുത്തി, കാതിലകം ആടത്തക്കവണ്ണം അവളുടെ കവിൾത്തടത്തെ അങ്ങേ കവിൾത്തടങ്ങ

ളിൽ ചേർത്തുവച്ചിട്ട്, അങ്ങേടെ താംബൂലരസമാകുന്ന അമൃതത്തെ അനുഭവിച്ചു. ലക്ഷ്മീദേവിയുടെ കേളീഗൃഹവും, ലോകൈകസുന്ദരനുമായിരിക്കുന്ന അങ്ങേ പ്രാപിച്ചിട്ടു ഗോപസ്ത്രീകൾ, സന്തോഷത്തള്ളലിൻെറ ഏതെല്ലാം അവസ്ഥാന്തരത്തെ പ്രാപിച്ചില്ല!

ഗാനമീശ! വിരതം ക്രമേണ; കില വാദ്യമേളനമുപാരതം;
ബ്രഹ്മസമ്മദരസാകുലാഃ സദസി കേവലം നനൃതുരംഗനാഃ;
നാവിദന്നപി ച നീവികാം കിമപി കുന്തളീമപി ച കഞ്ചുളിം
ജ്യോതിഷാമപി കദംബകം ദിവി വിളംബിതം കിമപരം
ബ്രുവേ? 8

അല്ലയോ ഈശ! ക്രമേണ പാട്ടുനിന്നു. വാദ്യമേളങ്ങളും അവസാനിച്ചു. ഗോപിമാർ ബ്രഹ്മാനന്ദാനുഭവരസത്തിൽ മതിമറന്നവരായിട്ടുതന്നെ ആ സഭയിൽ നൃത്തത്തെ ചെയ്തു. ഉടുപുടവയേയോ തലമുടിയേയോ ഉത്തരീയത്തേയോ കുറിച്ച് അവർ ഓർത്തില്ല. ആകാശഗോളങ്ങൾ പോലും സഞ്ചരിക്കാതെ സ്തബ്ധങ്ങളായി നിന്നുപോയി. പിന്നെ മറെറന്താണു പറയേണ്ടതു്? (ഭൂവാസികൾക്കുവന്ന പ്രമാദങ്ങളെക്കുറിച്ചു പിന്നെപ്പറവാനുണ്ടോ എന്നുതാല്പര്യം)

മോദസീമ്നി ഭുവനം വിലാപ്യ വിഹൃതിം
സമാപ്യ ച തതോ വിഭോ!
കേളിസംമൃദിതനിർമ്മലാംഗനവ-
ഘർമ്മലേശസുഭഗാത്മനാം
മന്മഥാസഹനചേതസാം പശുപ-
യോഷിതാം സുകൃതചോദിത-
സ്താവദാകലിതമൂർത്തിരാദധിഥ -
മാരവീരപരമോത്സവാൻ. 9

സർവ്വശക്തനായ ഭഗവാനേ! ബ്രഹ്മാനന്ദരസത്തിൽ കാണികളെ മുഴുകിച്ചിട്ട്, കളികളുമെല്ലാം അവസാനിച്ചിട്ട്, കളിയിലുണ്ടായ ആയാസത്താൽ, നിർമ്മല-

അംഗങ്ങളിൽ പൊടിഞ്ഞ വിയർപ്പുതുള്ളികളെക്കൊണ്ടു മോഹനമായ ശരീരത്തോടുകൂടിയവരും, കാമതാപത്തെ അടക്കുന്നതിനു ശക്തിയില്ലാതായിത്തീൎന്നവരും ആയ ഗോപസ്ത്രീകളുടെ പുണ്യപൂരത്താൽ പ്രേരിതനായി അങ്ങു്, എത്ര ഗോപസ്ത്രീകളുണ്ടോ അത്രയും ശരീരങ്ങളെ സ്വീകരിച്ചു്, മന്മഥോത്സവത്തെ കേമമായിച്ചെയ്തു.

കേളിഭേദപരിലോളിതാഭിരതി-
ലാളിതാഭിരബലാളിഭിഃ
സ്വൈരമീശ! നനു സൂരജാപയസി
ചാരുനാമ വിഹൃതിം വ്യധാ;
കാനനേപി ച വിസാരിശീതളകി-
ശോരമാരുതമനോഹരേ
സൂനസൗരഭമയേ വിലേസിഥ വി-
ലാസിനീശതവിമോഹനം. 10

അല്ലയോ ഈശാ! കാമശാസ്ത്രപ്രസിദ്ധങ്ങളായ പല തരം ക്രീഡകളെക്കൊണ്ടു്, പരവശകളാക്കപ്പെട്ടവരും, ഏററവും ലാളിക്കപ്പെട്ടവരും ആയ സ്ത്രീകളോടുകൂടി അങ്ങു് കാളിന്ദീജലത്തിൽ ഭംഗിയായി വിഹരിച്ചു. കുളിൎത്ത ഇളം കാററു വീശിക്കൊണ്ടിരിക്കുന്നതും പൂക്കളുടെ സൗരഭ്യം വ്യാപിച്ചിരിക്കുന്നതുമായ കാനനപ്രദേശങ്ങളിലും ഗോപസ്ത്രീകളെ മയക്കത്തക്കവിധത്തിൽ അങ്ങു് ക്രീഡിച്ചുകൊണ്ടു വിലസി.

കാമിനീരിതി ഹി യാമിനീഷു ഖലു
കാമനീയകനിധേ! ഭവാൻ
പൂൎണ്ണസമ്മദരസാൎണ്ണവം കമപി
യോഗിഗമ്യമനുഭാവയൻ
ബ്രഹ്മശങ്കരമുഖാനപീഹ പശു-
പാംഗനാസു ബഹുമാനയൻ
ഭക്തലോകഗമനീയരൂപ! കമ-
നീയ! കൃഷ്ണ! പരിപാഹി മാം.

അല്ലയോ സൗന്ദര്യനിധിയായ ഭഗവാനേ! ഇപ്രകാരം അനവധിരാത്രികളിൽ ഗോപസ്ത്രീകളെ യോഗികൾക്കു മാത്രം അനുഭവിക്കാൻ കഴിയുന്ന അവാങ്മനസഗോചരമായ പരമാനന്ദാമൃതസമുദ്രത്തിൽ ആറാടിച്ച് ഗോപിമാരിൽ ബ്രഹ്മാവ് ശിവൻ മുതലായവൎക്കുപോലും ബഹുമാനം തോന്നിച്ചുകൊണ്ടു വിളങ്ങിയ, ഭക്തജനങ്ങൾക്കുമാത്രം സുലഭനും സൎവ്വഗുണനിധിയുമായ അങ്ങ് എന്നെ രക്ഷിച്ചാലും.

69-ാം ദശകം സമാപ്തം.

---

## സപ്തതിതമദശകം.

സുദശനശാപമോക്ഷം,
ശങ്ഖചൂഡവധം, അരിഷ്ടവധം.

ഇതി ത്വയി രസാകുലം രമിതവല്ലഭേ വല്ലവാഃ
കദാപി പുരമംബികാകമിതുരംബികാകാനനേ
സമേത്യ ഭവതാ സമം നിശി നിഷേവ്യ ദിവ്യോത്സവം
സുഖം സുഷുപുരഗ്രസീദ് വ്രജപമുഗ്രനാഗസ്തദാ. 1

ഇപ്രകാരം നിന്തിരുവടി ബഹുരസമായി പ്രിയപ്പെട്ട ഗോപയുവതികളെ രമിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ദിവസം ഗോപന്മാർ നിന്തിരുവടിയോടുകൂടി അംബികാവനത്തിൽ ഉള്ള ശിവക്ഷേത്രത്തിൽപ്പോയി രാത്രിയിൽ ഉത്സവം കണ്ടിട്ട് അവിടെത്തന്നെ സുഖമായിക്കിടന്നുറങ്ങി. അപ്പോൾ ഭയങ്കരമായ ഒരു സൎപ്പം (പെരുമ്പാമ്പ്) നന്ദഗോപരെ പിടികൂടി വിഴുങ്ങിത്തുടങ്ങി.

സമുന്മുഖമഥോന്മുകൈരഭിഹതേപി തസ്മിൻ ബലാ-
ദമുഞ്ചതി, ഭവൽപദേ ന്യപതി പാഹി പാഹീതി തൈഃ,
തദാ ഖലു പദാ ഭവാൻ സമുപഗമ്യ പസ്പൎശ തം;
ബഭൌ സ ച നിജാം തനും സമുപസാദ്യ വൈദ്യാധരീം. 2

അനന്തരം അവർ പരിഭ്രമിച്ച് തീക്കൊള്ളികൾ കൊണ്ടു് ബലമായി അടിച്ചിട്ടും ആ പെരുമ്പാമ്പ് പിടി വിടാതിരുന്നതിനാൽ, 'രക്ഷിക്കണേ! രക്ഷിക്കണേ' എന്നു പറഞ്ഞുകൊണ്ടു് നിന്തിരുവടിയുടെ തൃക്കാൽക്കൽ വീണു. അപ്പോൾ നിന്തിരുവടിചെന്നു് ആ പാമ്പിനെ കാൽ കൊണ്ടു തൊട്ടമാത്രയിൽത്തന്നെ അവൻ സ്വന്തമായ വിദ്യാധരരൂപം കൈക്കൊണ്ടു ശോഭിച്ചു.

"സുദർശനധര! പ്രഭോ! നനു സുദർശനാഖ്യോസ്മ്യഹം;
മുനീൻ ക്വചിദപാഹസം; ത ഇഹ മാം വ്യധുർവാഹസം;
ഭവല്പദസമർപ്പണാദമലതാം ഗതോസ്മീ"ത്യസൗ
സ്തുവൻ നിജപദം യയൗ; വ്രജപദം ച ഗോപാ മുദാ. 3

"അല്ലയോ സുദർശനധരനായ ഭഗവാനേ! ഞാൻ സുദർശനൻ എന്ന ഒരു വിദ്യാധരനാണു്. ഞാൻ ഒരിക്കൽ ചില മുനിമാരെ പരിഹസിച്ചു. അതിനാൽ അവർ ശപിച്ചു് എന്നെ പെരുമ്പാമ്പാക്കി. ഇപ്പോൾ നിന്തിരുവടിയുടെ പാദസ്പർശമേററതിനാൽ ഞാൻ പാപംതീർന്നു് ശാപമുക്തനായി." എന്നിങ്ങനെ നിന്തിരുവടിയെ സ്തുതിച്ചിട്ടു് അവൻ തൻെറ സ്ഥാനത്തേയ്ക്കുപോയി; ഗോപന്മാർ സന്തോഷത്തോടുകൂടി അമ്പാടിയിലേക്കും പോന്നു.

കദാപി ഖലു സീരിണാ വിഹരതി ത്വയി സ്ത്രീജനൈർ-
ജ്ജഹാര ധനദാനുഗഃ സ ഖലു ശംഖചൂഡാഭിധഃ;
അതിദ്രുതമനുദ്രുതസ്തമഥ, മുക്തനാരീജനം
രുരോജിഥ ശിരോമണിം ഹലഭൃതേ ച തസ്യാദദാഃ 4

ഒരുദിവസം നിന്തിരുവടി ബലദേവനുമൊരുമിച്ച് സ്ത്രീജനങ്ങളോടുകൂടി കളിച്ചുകൊണ്ടിരിക്കുമ്പോൾ വൈശ്രവണൻെറ അനുചരന്മാരിൽ ഒരുവനായ ശംഖചൂഡൻ സ്ത്രീകളെപ്പിടിച്ചുകൊണ്ടുപോയി. നിന്തിരുവടി അതിവേഗത്തിൽ പിന്തുടർന്നു് സ്ത്രീകളെ വിട്ടിട്ടോടിയ അവനെ

കൊന്നു്, അവന്റെ ശിരോമണി ബലദേവന കൊടുക്കയും ചെയ്തു.

ദിനേഷു ച സുഹൃജ്ജനൈഃ സഹ വനേഷു ലീലാചരം
മനോഭവമനോഹരം രസിതവേണുനാദാമൃതം
ഭവന്തമമരീദൃശാമമൃതപാരണാദായിനം
വിചിന്ത്യ കിമു നാലപൻ വിരഹതാപിതാ ഗോപികാഃ.

പകൽസമയങ്ങളിൽ സഖാക്കളോടുകൂടി, ഓടക്കുഴലിന്റെ മോഹനനാദം മുഴക്കി കളിച്ചുകൊണ്ടു വനപ്രദേശങ്ങളിൽ സഞ്ചരിക്കുകയും അപ്പോൾ ദേവസ്ത്രീകളുടെ കണ്ണുകൾക്കു് അമൃതപാനസുഖത്തെ നൽകുകയുംചെയ്യുന്ന കാമസുന്ദരനായ നിന്തിരുവടിയെ വിചാരിച്ചുവിചാരിച്ചു്, വിരഹപാരവശകളായ ഗോപയുവതികൾ എന്തൊക്കെയാണു പറയാതിരുന്നതു്? വളരെവളരെ ഒക്കെ പറഞ്ഞു എന്നു സാരം.

ഭോജരാജഭൃതകസ്ത്വഥ കശ്ചിത്
കഷ്ടദുഷ്ടപഥദൃഷ്ടിരരിഷ്ടഃ
നിഷ്ഠുരാകൃതിരപഷ്ഠനിനാദ-
സ്തിഷ്ഠതേ സ്മ ഭവതേ വൃഷരൂപീ. 6

അനന്തരം ഭോജരാജാവായ കംസന്റെ ഭൃത്യനും, ദുഷ്ടനും ദുഃഖകരമായ ഉദ്ദേശത്തോടുകൂടി ഉദ്യമിച്ചിരിക്കുന്നവനും ആയ അരിഷ്ടൻ എന്ന അസുരൻ ഭയങ്കരമായ ആകൃതിയോടുകൂടിയ കാളയുടെ രൂപംധരിച്ചു് കണ്ണുകഠോരമായ ശബ്ദവും പുറപ്പെടുവിച്ചുകൊണ്ടു നിന്തിരുവടിയെ കാത്തുനിന്നിരുന്നു.

ശാകരോഥ ജഗതീധൃതിഹാരീ
മൂർത്തിമേഷ ബൃഹതീം പ്രദധാനഃ
പങ്ക്തിമാശു പരിഘൂർണ്ണ്യ പശൂനാം
ഛന്ദസാംനിധിമവാപ ഭവന്തം. 7

അനന്തരം ഈ കാള വളരെ വലിയ ശരീരത്തെ ധരിച്ച്, ചുരമാന്തി നിലമെല്ലാം കഴിക്കയും ലോകത്തെ എല്ലാം ഭയപ്പെടുത്തുകയുംചെയ്തുകൊണ്ടു പശുക്കൂട്ടത്തെ വേഗത്തിൽ വിരട്ടി പരിഭ്രമിപ്പിച്ചോടിച്ചിട്ട് വേദങ്ങൾക്ക് ഇരിപ്പിടമായ നിന്തിരുവടിയുടെ അടുക്കൽ എത്തി.

തുംഗശൃംഗമുഖമാശ്വഭിയന്തം
സംഗൃഹയ്യ രഭസാദഭിയം തം
ഭദ്രരൂപമപി ദൈത്യമഭദ്രം
മർദ്ദയന്നമദയഃ സുരലോകം. 8

ഉയൎന്ന കൊമ്പുകളുടെ അഗ്രങ്ങളോടുകൂടി ഭയംകൂടാതെനേരിട്ടു വേഗത്തിൽ പാഞ്ഞുവരുന്ന ഭദ്രരൂപനാണെങ്കിലും (കാളയുടെ ആകൃതി ധരിച്ചവനെന്നും ഏററവും നല്ലവനെന്നും) അഭദ്രനായ (ദുഷ്ടനായ) ആ അസുരനെ നിന്തിരുവടി ബലാല്ക്കാരേണ പിടിച്ചു മൎദ്ദിച്ചു ദേവന്മാരെ സന്തോഷിപ്പിച്ചു.

ചിത്രമദ്യ ഭഗവൻ! വൃഷഘാതാത്
സുസ്ഥിരാജനി വൃഷസ്ഥിതിരുർവ്യാം;
വർദ്ധതേ ച വൃഷചേതസി ഭൂയാൻ
മോദ" ഇത്യഭിനുതോസി സുരൈസ്ത്വം. 9

'അല്ലയോ ഭഗവാനേ! ആശ്ചര്യംതന്നെ! ഇപ്പോൾ നിന്തിരുവടി ഒരു വൃഷത്തെ (കാളയെ) കൊല്ലുകനിമിത്തം ഭൂമിയിൽ വൃഷത്തിന്റെ (ധൎമ്മത്തിന്റെ—കാളയുടെ എന്നും) നില ഉറച്ചിരിക്കുന്നു. വൃഷചേതസ്സിൽ (ഇന്ദ്രന്റെ മനസ്സിൽ, കാളയുടെ മനസ്സിൽ എന്നും) വലിയ സന്തോഷം വൎദ്ധിക്കയും ചെയ്യുന്നു' ഇങ്ങനെ ദേവന്മാർ നിന്തിരുവടിയെ സ്തുതിച്ചു.

ഔക്ഷകാണി! പരിധാവത ദൂരം;
വീക്ഷ്യതാമയമിഹോക്ഷവിഭേദീ"
ഇത്ഥമാത്തഹസിതൈഃ സഹ ഗോപൈർ-
ഗ്ഗേഹഗസ്ത്വമവ വാതപുരേശ! 10

"അല്ലയോ കാളക്കുട്ടങ്ങളേ! നിങ്ങളെ ഓടി ദൂരെയെ ഞാനും പൊയ്ക്കൊള്ളുവിൻ! കാളകൊല്ലി ഇതാ ഇവിടെ നില്ക്കുന്നു! കണ്ടോ" എന്നിങ്ങനെ നേരംപോക്കുപറയുന്ന ഗോപന്മാരോടുകൂടി, ഗൃഹത്തിലേയ്ക്കുപോന്ന നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശാ! എന്നെ രക്ഷിക്കേണമേ!

70-ാം ദശകം സമാപ്തം.

---

## ഏകസപ്തതിതമദശകം.

### കേശിവധവും വ്യോമാസുരവധവും.

യത്നേഷു സർവേഷ്വപി നാവകേശീ
കേശീ സ ഭോജേശിതുരിഷ്ടബന്ധുഃ
ത്വം സിന്ധുജാവാപ്യ ഇതീവ മത്വാ
സമ്പ്രാപ്തവാൻ സിന്ധുജവാജിരൂപഃ. 1

ഏതുകാര്യത്തിനുപോയാലും സാധിച്ചുകൊണ്ടുവരുന്നവനും കംസന്റെ ഇഷ്ടബന്ധുവുമായ പ്രസിദ്ധപ്പെട്ട കേശി എന്ന അസുരൻ നിന്തിരുവടി, സിന്ധുജാവാപ്യനാണെന്നു വിചാരിച്ചിട്ടെന്നപോലെ (സിന്ധുജാവാപ്യൻ എന്നതിനു ലക്ഷ്മീദേവിയാൽ പ്രാപിക്കപ്പെടുവാൻ കഴിയുന്നവൻ എന്നും, കുതിരയാൽ പ്രാപിക്കപ്പെടുവാൻ കഴിയുന്നവൻ എന്നും അർത്ഥമുണ്ട്.) സിന്ധുദേശത്തിലുണ്ടായ കുതിരയുടെ ആകൃതി ധരിച്ചുകൊണ്ട് വന്നുചേർന്നു.

ഗന്ധർവതാമേഷ ഗതോപി രൂക്ഷൈർ-
ന്നാദൈഃ സമുദ്വേജിതസർവലോകഃ
ഭവദ്വിലോകാവധി ഗോപവാടീം
പ്രമർദ്ദ്യ പാപഃ പുനരാപതത്ത്വാം. 2

ഈ പാപനായ അസുരൻ ഗന്ധർവതയെ (കുതിരയുടെ ആകൃതിയെ എന്നും ഗന്ധർവൻ എന്ന ദേവഭേദത്തിന്റെ

അവസ്ഥയെ എന്നും) പ്രാപിച്ചിട്ടും കണ്ണകഠോരങ്ങളായ നാദങ്ങളെക്കൊണ്ടും ജീവലോകങ്ങളെ എല്ലാം ഭയപ്പെടുത്തിക്കൊണ്ടും നിന്തിരുവടിയെ കാണുന്നതുവരെ ഗോപവാടത്തെ മട്ടിച്ചതിൻെറശേഷം നിന്തിരുവടിയുടെനേക്ക് പാഞ്ഞു. ഗന്ധർവനായിത്തീന്നാൽ മധുരമായി പാടുകയാണല്ലോ വേണ്ടതു്; എന്നാൽ കേശി, ഗന്ധർവൻ (കുതിര) ആയിട്ടും അങ്ങനെ അല്ലായിരുന്നു എന്നു സാരം.

താർക്ഷ്യാപ്പിതാംഘ്രേസ്തവ താർക്ഷ്യ ഏഷ
ചിക്ഷേപ വക്ഷോഭുവി നാമ പാദം;
ഭൃഗോഃ പദാഘാതകഥാം നിശമ്യ
സ്വേനാപി ശക്യം തദതീവ മോഹാൽ. 3

നിന്തിരുവടി താർക്ഷ്യനിൽ (ഗരുഡനിൽ) കാൽ വയ്ക്കു പതിവുള്ള ആളാണല്ലോ; അതിനു പകരമായിരിക്കാം ഈ താർക്ഷ്യൻ (കുതിര) നിന്തിരുവടിയുടെ മാറിൽ കാൽ വച്ചു. (ചവിട്ടി) പണ്ടു ഭൃഗുമഹഷി നിന്തിരുവടിയുടെ മാറിൽ ചവിട്ടിയിട്ടുള്ള കഥകേട്ടിട്ടു് തനിക്കും അതു സാധിക്കുമെന്നുള്ള മോഹത്താൽ ആണോ ആ കുതിര അങ്ങനെ ചെയ്തതെന്നുതോന്നും.

പ്രവഞ്ചയന്നസ്യ ഖുരാഞ്ചലം ദ്രാ-
ഗമും ച ചിക്ഷേപിഥ ദൂരദൂരം;
സംമൂർച്ഛിതോപി ഹ്യതിമൂർഛിതേന
ക്രോധോഷ്മണാ ഖാദിതുമാദ്രുതസ്ത്വാം. 4

നിന്തിരുവടി അവൻെറ ചവിട്ടേല്ക്കാതെ കുളമ്പിൻെറ അഗ്രത്തിൽ നിന്നൊഴിഞ്ഞിട്ടു് അവനെ വളരെ ദൂരത്തിൽ വലിച്ചെറിഞ്ഞു അതിനാൽ അവനു ബോധക്കേടുണ്ടായി എങ്കിലും വീണ്ടും അവൻ കോപം സഹിക്കവഹിയാതെ നിന്തിരുവടിയെ കടിക്കുന്നതിനായി ഓടിവന്നു.

ത്വം വാഹദണ്ഡേ കൃതധീശ്ച വാഹാ-
ദണ്ഡം ന്യധാസ്തസ്യ മുഖേ തദാനീം
തദ്വൃദ്ധിരുദ്ധശ്വസനോ ഗതാസുഃ
സപ്തീഭവന്നപ്യയമൈക്യമാഗാത്. 5

നിന്തിരുവടി വാഹദണ്ഡം (ആ കുതിരയെ ശിക്ഷിക്ക) ചെയ്യാനാണു നിശ്ചയിച്ചിരുന്നതെങ്കിലും അപ്പോൾ അവന്റെ വായിൽ വാഹാദണ്ഡത്തെ (കൈത്തണ്ടു്, പെൺകുതിരയെ ശിക്ഷിക്ക എന്നും) നിക്ഷേപിച്ചു അതു വളൎന്നതിനാൽ ശ്വാസംമുട്ടി മരിച്ചു്, അവൻ സപ്തീഭവിച്ചവൻ (=കുതിരയായിത്തീൎന്നവൻ, ഏഴായിത്തീൎന്നവൻ എന്നും) ആയിരുന്നു എങ്കിലും ഐക്യം (=സായുജ്യം, ഒന്നാവുക) പ്രാപിച്ചു. [ഇവിടെ രണ്ടൎത്ഥമുള്ള ശബ്ദങ്ങളെക്കൊണ്ടു് ആൺകുതിരയെ ശിക്ഷിക്കുവാൻ പുറപ്പെട്ട ആൾ പെൺകുതിരയെ ശിക്ഷിച്ചു എന്നും ഏഴായിത്തീൎന്നവൻ ഒന്നായിത്തീൎന്നു എന്നുമുള്ള വിരുദ്ധാൎത്ഥങ്ങളും കൂടി അറിഞ്ഞുകൊള്ളുക.]

ആലംഭമാത്രേണ പശോഃ സുരാണാം
പ്രസാദകേ നൂത്ന ഇവാശ്വമേധേ
കൃതേ ത്വയാ ഹൎഷവശാത് സുരേന്ദ്രാ-
സ്ത്വാം തുഷ്ടുവുഃ കേശവനാമധേയം. 6

അപ്പോൾ പശുവിനെ ഹിംസിക്കുകമാത്രംകൊണ്ടു ദേവന്മാരെ സന്തോഷിപ്പിക്കാവുന്ന പുതിയതരത്തിലുള്ള ഒരു യാഗം നിന്തിരുവടി നടത്തിയതുപോലെ ദേവന്മാർ അത്യധികം സന്തോഷിച്ചു് നിന്തിരുവടിയെ കേശവനെന്നു പേരുവിളിച്ചു സ്തുതിച്ചു. ഇവിടെ നിന്തിരുവടി ഒരു കുതിരയെ കൊല്ലുകമാത്രമേ ചെയ്തുള്ളു. യാഗത്തിനുള്ള മററു ചടങ്ങുകളൊന്നും നടത്തിയിട്ടില്ല. എങ്കിലും ഒരു യാഗം നടത്തിയിരുന്നാലത്തെപ്പോലെതന്നെ ദേവന്മാൎക്കു സന്തോഷമുണ്ടായി എന്നു സാരം.

കംസായതേ ശൗരിസുതത്വമുക്ത്വാ
തം തദ്വധോല്ക്കം പ്രതിരുദ്ധ്യ വാചാ
പ്രാപ്തേന കേശിക്ഷപണാവസാനേ
ശ്രീനാരദേന ത്വമഭിഷ്ടുതോഽഭൂഃ 7

ശ്രീനാരദൻചെന്നു കംസനോട്ട് നിന്തിരുവടി വസുദേവരുടെ പുത്രനാണെന്നു പറഞ്ഞുകേൾപ്പിച്ചു അപ്പോൾ ആ ദുഷ്ടൻ കോപിച്ചു വസുദേവരെ കൊല്ലുവാൻ തുടങ്ങി എങ്കിലും മുനി അവനെ തടുത്തു. എന്നിട്ട് ആ ഭക്തനായ ഋഷി, കേശിവധം കഴിഞ്ഞപ്പോൾ അവിടെ എത്തി നിന്തിരുവടിയെ സ്തുതിച്ചു.

കദാപി ഗോപൈഃ സഹ കാനനാന്തേ
നിലായനക്രീഡനലോലുപം ത്വാം
മയാത്മജഃ പ്രാപ ദുരന്തമായോ
വ്യോമാഭിധോ വ്യോമചരോപരോധീ. 8

ഒരുദിവസം ഗോപകുമാരന്മാരോടുകൂടി കാട്ടിൽ ഒളിച്ചും പിടിച്ചും കളിച്ചുകൊണ്ടിരുന്ന നിന്തിരുവടിയുടെ അടുക്കൽ, മയൻെറ മകനും വലിയ മായാവിയും ദേവന്മാരെ ഉപദ്രവിച്ചുവന്നവനുമായ വ്യോമൻ എന്ന അസുരൻ എത്തി.

സ ചോരപാലായിതവല്ലവേഷു
ചോരായിതോ ഗോപശിശൂൻ പശൂംശ്ച
ഗുഹാസു കൃത്വാ പിദധേ ശിലാഭി-
സ്ത്വയാ ച ബുദ്ധ്വാ പരിമർദ്ദിതോഽഭൂത്. 9

ഗോപകുമാരന്മാർ കള്ളന്മാരും കാവൽക്കാരും ആയി ഭാവിച്ചു കളിച്ചുകൊണ്ടിരിക്കുമ്പോൾ ആ അസുരൻ കള്ളന്മാരുടെ കൂട്ടത്തിൽച്ചേൎന്നു ഗോപകുമാരന്മാരെയും പശുക്കളെയും ഒരു ഗുഹയിലാക്കി കല്ലുകൾകൊണ്ട് ഗുഹാദ്വാരം അടച്ചു. അതറിഞ്ഞു് നിന്തിരുവടി അവനെ വധിക്കയും ചെയ്തു.

ഏവംവിധൈശ്ചാത്ഭുതകേളിഭേദൈ-
രാനന്ദമൂർച്ഛാമതുലാം വ്രജസ്യ
പദേ പദേ നൂതനയന്നസീമാം
പരാത്മരൂപിൻ! പവനേശ! പായാഃ. 10

ഇപ്രകാരമുള്ള ആശ്ചര്യകരങ്ങളായ അനവധികളികളെക്കൊണ്ടു് അമ്പാടിയിലുള്ളവൎക്കു്, എതിരും അതിരുമില്ലാത്ത ആനന്ദാധിക്യത്തെ അടിക്കടി പുത്തൻപുത്തനായി ഉണ്ടാക്കിക്കൊണ്ടിരുന്ന നിന്തിരുവടി, അല്ലയോ പരമാത്മസ്വരൂപനായ ഗുരുവായുപുരേശ! എന്നെ രക്ഷിക്കണമേ!

71-ാം ദശകം സമാപ്തം.

---

## ദ്വിസപ്തതിതമദശകം.

### അക്രൂരന്റെ വരവു്.

കംസോഽഥ നാരദഗിരാ വ്രജവാസിനം ത്വാ-
മാകർണ്യ ദീർണ്ണഹൃദയഃ സ ഹി ഗാന്ദിനേയം
ആഹൂയ, കാർമ്മുകമഖച്ഛലതോ ഭവന്ത-
മാനേതുമേനമഹിനോദഹിനാഥശായിൻ! 1

അല്ലയോ അനന്തശായിയായ ഭഗവാനേ! അനന്തരം കംസൻ നാരദന്റെ വാക്കുകൊണ്ടു് നിന്തിരുവടി അമ്പാടിയിൽ വസിക്കുന്നതായി അറിഞ്ഞു്, ഹൃദയഭേദകമായ മനഃപീഡയോടുകൂടി അക്രൂരനെ വിളിച്ചു് ധനുൎയ്യാഗം കാണ്മാൻ എന്ന വ്യാജേന നിന്തിരുവടിയെ മഥുരാപുരത്തിലേയ്ക്കു കൂട്ടിക്കൊണ്ടുവരുന്നതിനായി അവനെ അയച്ചു.

അക്രൂര ഏഷ ഭവദംഘ്രിപരശ്ചിരായ
ത്വദ്ദർശനാക്ഷമമനാഃ ക്ഷിതിപാലഭീത്യാ

തസ്യാജ്ഞയൈവ പുനരീക്ഷിതുമുദ്യതസ്താ-
മാനന്ദഭാരമതിഭൂരിതരം ബഭാര. 2

നിന്തിരുവടിയുടെ തൃക്കാലുകളിൽ ഭക്തിയുള്ളവനും എന്നാൽ കംസനെക്കുറിച്ചുള്ള ഭയത്താൽ നിന്തിരുവടിയെ വന്നുകാണാൻ ധൈര്യമില്ലാതെ വിഷമിച്ചിരുന്നവനുമായ ഈ അക്രൂരൻ കംസൻെറ നിയോഗത്താൽതന്നെ നിന്തിരുവടിയെ കാണ്മാനായി തരംവന്നപ്പോൾ അതിമഹത്തായ ആനന്ദമനുഭവിച്ചു.

സോയം രഥേന സുകൃതീ ഭവതോ നിവാസം
ഗച്ഛൻ മനോരഥഗണാംസ്ത്വയി ധാര്യമാണാൻ
ആസ്വാദയൻ മുഹുരപായഭയേന ദൈവം
സമ്പ്രാർത്ഥയൻ പഥി ന കിഞ്ചിദപി വ്യജാനത്. 3

പുണ്യശാലിയായ ഈ അക്രൂരൻ, രഥത്തിൽക്കയറി അങ്ങയുടെ വാസസ്ഥാനത്തേയ്ക്കു വരുമ്പോൾ, അങ്ങേസ്സംബന്ധിച്ചുള്ള ഓരോ മനോരാജ്യങ്ങളാൽ സുഖിച്ചും, എന്നാൽ ആ മനോരാജ്യങ്ങൾക്കു വല്ല തടസ്സവും ഉണ്ടായേക്കുമോ എന്നു ഭയപ്പെട്ടു് കൂടെക്കൂടെ ദൈവത്തെപ്രാർത്ഥിച്ചും യാത്രചെയ്കയാൽ, വഴിയുടെ ദൂരംമുതലായ മററു യാതൊന്നും അറിഞ്ഞില്ല.

"ദ്രക്ഷ്യാമി വേദശതഗീതഗതിം പുമാംസം?
സ്പ്രക്ഷ്യാമി കിംസ്വിദപി നാമ പരിഷ്വജേയം?
കിം വക്ഷ്യതേ സ ഖലു മാം? ക്വനു വീക്ഷിതഃ സ്യാ"-
ദിത്ഥം നിനായ സ ഭവന്മയമേവ മാർഗ്ഗം. 4

"അസംഖ്യം ഉപനിഷത്തുകളാൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള സ്വരൂപത്തോടുകൂടിയ ആ പരമപുരുഷനെ, ഞാൻ കാണുമോ? എനിക്കു് തൊടുവാൻ സാധിക്കുമോ? ആലിംഗനംചെയ്യാൻ ഒക്കുമോ? അദ്ദേഹം എന്നോടു എന്തരുളിച്ചെയ്യും? അദ്ദേഹത്തെ എവിടെക്കാണും?" ഇപ്രകാരം അങ്ങേത്തന്നെ വിചാരിച്ചു് അക്രൂരൻ വഴികടന്നുപോന്നു.

ഭൂയഃ ക്രമാദഭിവിശൻ ഭവദംഘ്രിപൂതം
വൃന്ദാവനം ഹരവിരിഞ്ചസുരാഭിവന്ദ്യം
ആനന്ദമഗ്ന ഇവ, ലഗ്ന ഇവ പ്രമോഹേ
കിം കിം ദശാന്തരമവാപ ന? പങ്കജാക്ഷ! 5

അല്ലയോ പങ്കജാക്ഷാ! പിന്നെ ക്രമേണ അങ്ങേടെ പാദന്യാസത്താൽ പരിശുദ്ധവും, ശിവൻ, ബ്രഹ്മാവ് മുതലായ ദേവന്മാരാൽ വന്ദിക്കപ്പെട്ടവാൻ യോഗ്യവുമായ വൃന്ദാവനത്തിൽ പ്രവേശിച്ച് ആനന്ദത്തിൽ മുഴുകിയവനെപ്പോലെയും മതിമറന്ന സ്തബ്ധനായവനെപ്പോലെയും അക്രൂരൻ എന്തെല്ലാം അവസ്ഥാന്തരത്തെ പ്രാപിച്ചു? എന്ന പറവാൻ പ്രയാസം.

പശ്യന്നവന്ദത ഭവദ്വിഹൃതിസ്ഥലാനി;
പാംസുഷ്വവേഷ്ടത ഭവച്ചരണാങ്കിതേഷു;
കിം ബ്രൂമഹേ! ബഹുജനാ ഹി തദാപി ജാതാ,
ഏവന്തു ഭക്തിതരളാ വിരളാഃ പരാത്മൻ! 6

ആ ഭാഗ്യവാൻ, അങ്ങേടെ കളിസ്ഥലങ്ങളെക്കണ്ടിട്ട്, അവയെ വന്ദിച്ചു; അങ്ങേടെ പാദമുദ്രകളോടുകൂടിയ പൊടികളിൽ കിടന്നുരുണ്ടു. അല്ലയോ പരമാത്മസ്വരൂപ! ഞാനെന്താണു പറയേണ്ടതു്? അക്കാലത്ത് വളരെ ആളുകൾ ജനിച്ചിരുന്നു എങ്കിലും ഇപ്രകാരം ഭക്തിപരവശന്മാരായവർ വളരെ ചുരുക്കമായിരുന്നു.

സായം സ ഗോപഭവനാനി ഭവച്ചരിത്ര-
ഗീതാമൃതപ്രസൃതകർണ്ണരസായനാനി
പശ്യൻ പ്രമോദസരിതേവ കിലോഹ്യമാനോ
ഗച്ഛൻ ഭവത്ഭവനസന്നിധിമന്വയാസീൽ. 7

സന്ധ്യയായപ്പോൾ അവൻ കാതുകളിക്കുതകുംവണ്ണം അങ്ങയുടെ ചരിത്രങ്ങളെ വർണ്ണിച്ചുകൊണ്ടുള്ള ഗാനാമൃതം പ്രവഹിക്കുന്ന ഗോപഗൃഹങ്ങളെക്കണ്ടുകൊണ്ട് ആനന്ദപ്പ

ഴയുടെ ഒഴുക്കിൽക്കൂടി എന്നപോലെ അങ്ങേ ഭവനത്തി ൻെറ സമീപത്തിലെത്തി.

താവദ്ഭവാൻ പശുദോഹവിലോകലോലം
ഭക്തോത്തമാഗതിമിവ പ്രതിപാലയന്തം
ഭൂമൻ! ഭവന്തമയമഗ്രജവന്തമന്തർ-
ബ്രഹ്മാനുഭൂതിരസസിന്ധുമിവോദ്വമന്തം. 8

അപ്പോൾ പശുക്കളെ കറക്കുന്നതു താല്പര്യത്തോടുകൂടി നോക്കിക്കൊണ്ടു് ഭക്തോത്തമനായ അക്രൂരൻെറ വരവിനെ കാത്തിരിക്കുകയാണോ എന്നു തോന്നുമാറു്, ബലഭദ്രനോടു കൂടി നില്ക്കുന്ന നിന്തിരുവടിയെ, അക്രൂരൻ താൻ വഴിക്കു് അനുഭവിച്ചുകൊണ്ടുപോന്ന ബ്രഹ്മാനന്ദരസമാകുന്ന സമുദ്രം ഇന്ദ്രിയങ്ങൾവഴി വെളിയിൽ പുറപ്പെട്ടു രൂപം ധരിച്ചു നില്ക്കുകയാണോ എന്നു തോന്നുമാറു് കണ്ടു.

[ഉദ്വമിക്ക എന്നുള്ളതിനു്, പുറത്തുതള്ളുക, എന്നാണു് സാധാരണ അർത്ഥം. എങ്കിലും ഇവിടെ പുറത്താകുക എന്ന അർത്ഥത്തെമാത്രമേ എടുത്തിട്ടുള്ളു. പുറത്താകുന്നതി നുള്ള പ്രേരണ എന്ന അംശത്തെ വിട്ടിരിക്കുന്നു.]

സായന്തനാപ്ലവവിശേഷവിവിക്തഗാത്രൗ
ദ്വൗ പീതനീലരുചിരാംബരലോഭനീയൗ
നാതിപ്രപഞ്ചധൃതഭൂഷണചാരുവേഷൗ
മന്ദസ്മിതാർദ്രവദനൗ സ യുവാം ദദർശ 9

വൈകുന്നേരത്തെ കുളികഴിഞ്ഞു നിർമ്മലമായ ശരീര ത്തോടുകൂടി മഞ്ഞയും നീലയും ആയ നിറമുള്ള ഭംഗിയേ റിയ വസ്ത്രങ്ങളെ ധരിച്ചു്, ഏതാനും ആഭരണങ്ങളും അണിഞ്ഞു് മോഹനമായ വേഷത്തിൽ പുഞ്ചിരിതൂകി ക്കൊണ്ടുനില്ക്കുന്ന നിന്തിരുവടിയെയും ബലഭദ്രനെയും അവൻ കണ്ടു.

ദ്ദൂരാദ്രഥാൻ സമവരുഹ്യ നമന്തമേന-
മുത്ഥാപ്യ ഭക്തകുലമൗലിമഥോപഗൂഹൻ
ഹർഷാന്മിതാക്ഷരഗിരാ കുശലാനുയോഗീ
പാണിം പ്രഗൃഹ്യ സബലോഥ ഗൃഹം നിനേഥ 10

ദൂരത്തുവച്ചുതന്നെ തേരിൽനിന്നിറങ്ങിവന്നു നമസ്കരിച്ച ഭക്തകുലാവതംസമായ അക്രൂരനെ എഴുന്നേല്പിച്ച് ആലിംഗനംചെയ്തിട്ട് നിന്തിരുവടി ബലരാമനോടുകൂടി സന്തോഷസമേതം ചുരുക്കത്തിൽ കുശലപ്രശ്നംചെയ്തു കൈക്കുപിടിച്ചു ഗൃഹത്തിനുള്ളിൽ കൊണ്ടുപോയി.

നന്ദേന സാകമമിതാദരമർച്ചയിത്വാ,
തം യാദവം തദുദിതാം നിശമയ്യ വാർത്താം
ഗോപേഷു ഭൂപതിനിദേശകഥാം നിവേദ്യ
നാനാകഥാഭിരിഹ തേന നിശാമനൈഷീഃ. 11

അനന്തരം, അങ്ങ്, നന്ദഗോപനോടുകൂടി അക്രൂരനെ അത്യാദരത്തോടുകൂടി പൂജിച്ചിട്ട് അവൻ പറഞ്ഞ വൃത്താന്തങ്ങളെക്കേട്ടു രസിച്ചും, രാജാവ് ആളയച്ചിരിക്കുന്ന കഥ ഗോപന്മാരെ പറഞ്ഞറിയിച്ചും മറ്റോരോ വിനോദകഥകൾ പറഞ്ഞും, അവനുമായി രാത്രി കഴിച്ചുകൂട്ടി.

“ചന്ദ്രാഗൃഹേ കിമുത ചന്ദ്രഭഗാഗൃഹേ നു,
രാധാഗൃഹേ നു, ഭവനേ കിമു മൈത്രവിന്ദേ,
ധൂർത്തോ വിളംബത” ഇതി പ്രമദാഭിരുച്ചൈ-
രാശങ്കിതോ നിശി മരുല്പുരനാഥ! പായാഃ. 12

വിടനായ ആ ശ്രീകൃഷ്ണൻ ഇന്ന് ചന്ദ്രയുടെ ഗൃഹത്തിലോ, അല്ല ചന്ദ്രഭഗയുടെ ഗൃഹത്തിലോ, രാധയുടെ ഗൃഹത്തിലോ, മിത്രവിന്ദയുടെ ഭവനത്തിലോ, എവിടെപ്പോയിട്ടാണു താമസിക്കുന്നത്? എന്നിങ്ങനെ അന്തരാത്രിയിൽ ഗോപസ്ത്രീകളാൽ ഏറ്റവും സംശ

യിക്കപ്പെട്ടവനായ നിന്തിരുവടി, അല്ലയോ ഗുരുവായൂരപ്പാ! എന്നെ രക്ഷിച്ചാലും! (ഭക്തനായ അക്രൂരന്റെ സാമീപ്യത്താൽ അന്നേദിവസം ഭഗവാൻ ഗോപസ്ത്രീകളുടെ ഭവനങ്ങളിൽ പോകാൻ ഇടയാകാഞ്ഞതുകൊണ്ടു് അവർ മേല്പറഞ്ഞപ്രകാരം ശങ്കിച്ചതാണു്.)

72–ാം ദശകം സമാപ്തം.

---

## ത്രിസപ്തതിതമദശകം

**മഥുരാപുരിയിലേയ്ക്കുള്ള യാത്ര**

നിശമയ്യ തവാഥ യാനവാർത്താം
ഭൃശമാർത്താഃ പശുപാലബാലികാസ്താഃ
"കിമിദം, കിമിദം, കഥന്ന്വി"തീമാഃ
സമവേതാഃ പരിദേവിതാന്യകുർവൻ. 1

"നാളെക്കാലത്തേ ശ്രീകൃഷ്ണനെക്കൊണ്ടുപോകാൻ അക്രൂരൻ വന്നിരിക്കുന്നു" എന്നിങ്ങനെ അങ്ങേ യാത്രാവൃത്താന്തംകേട്ട ഗോപസ്ത്രീകൾ "അയ്യോ! അമൃതുകുടിച്ചുകൊണ്ടിരിക്കുമ്പോൾ വിഷംകുടിക്കാൻ സംഗതിയായോ? ഇതെന്തു കഷ്ടാവസ്ഥയാണു്?—ഞങ്ങളുടെ ഭാഗ്യക്കേടോ? അതോ ശ്രീകൃഷ്ണന്റെ കൃപയില്ലായ്കയോ?" എന്നോരോപ്രകാരത്തിൽ അത്യന്തം ദുഃഖിതകളായി വിലപിച്ചു.

കരുണാനിധിരേഷ നന്ദസൂനുഃ
കഥമസ്മാൻ വിസൃജേദനന്യനാഥാഃ?
ബത! നഃ കിമു ദൈവമേവമാസീ-
ദിതി താസ്ത്വദ്ഗതമാനസാ വിലേപുഃ 2

ദയാനിധിയായ ഈ ശ്രീകൃഷ്ണൻ മറ്റൊരാശ്രയവുമില്ലാത്തവരായ ഞങ്ങളെ എങ്ങനെ ഉപേക്ഷിച്ചുപോകും?

ദൈവമേ! ഞങ്ങളുടെ ശിരോലിഖിതം ഇങ്ങനെയായോ? കഷ്ടം! എന്നു് അങ്ങേ ഓർത്തോർത്തു് അവർ കരഞ്ഞു.

ചരമപ്രഹരേ പ്രതിഷ്ഠമാനഃ
സഹ പിത്രാ നിജമിത്രമണ്ഡലൈശ്ച
പരിതാപഭരം നിതംബിനീനാം
ശമയിഷ്യൻ വ്യമുചഃ സഖായമേകം. 3

പിറേറദിവസം പുലച്ചയ്ക്കുള്ള അന്ത്യയാമത്തിൽ പിതാവിനോടും ബന്ധുജനങ്ങളോടുംകൂടി മഥുരായാത്രയ്ക്കായി ഗൃഹത്തിൽനിന്നിറങ്ങിയപ്പോൾ ഗോപസ്ത്രീകളെ ആശ്വസിപ്പിക്കുവാൻ അത്യന്തം വിശ്വസ്തനായ ഒരു സ്നേഹിതനെ ഗൂഢമായി പറഞ്ഞയച്ചു

"അചിരാദുപയാമി സന്നിധിം വോ;
ഭവിതാ സാധു മയൈവ സംഗമശ്രീഃ;
അമൃതാംബുനിധൗ നിമജ്ജയിഷ്യേ
ദ്രുത"മിത്യാശ്വസിതാ വധൂരകാർഷീഃ. 4

ഞാൻ താമസിയാതെ നിങ്ങളുടെ സമീപത്തിൽ വരുന്നുണ്ടു്; ഇഷ്ടംപോലെ എന്നിൽനിന്നുതന്നെ സംഭോഗസൗഖ്യവും നിങ്ങൾക്കു സിദ്ധിക്കും; നിങ്ങളെ ഞാൻ സുഖാമൃതസമുദ്രത്തിൽ മുക്കുന്നുണ്ടു് (നിത്യാനന്ദവും—അതായതു മോക്ഷവും ഞാൻ നിങ്ങൾക്കു തരുന്നുണ്ടു്—എന്നും അർത്ഥം പറയാം) ഇങ്ങനെ നിന്തിരുവടി അവരെ ആശ്വസിപ്പിച്ചു.

സവിഷാദഭരം സയാച്ഞമുച്ചൈ-
രതിദൂരം വനിതാഭിരീക്ഷ്യമാണഃ
മൃദു തദ്ദിശി പാതയന്നപാങ്ഗാൻ
സബലോക്രൂരരഥേന നിർഗ്ഗതോഭൂഃ. 5

വേർപാടുകൊണ്ടുള്ള വിഷാദവും താമസിയാതെ മടങ്ങിവരണമെന്നുള്ള പ്രാർത്ഥനയും സ്ഫുരിക്കത്തക്കവിധത്തിൽ

ഗോപസ്ത്രീകളാൽ വളരെദൂരത്താകുന്നതുവരെ നോക്കപ്പെട്ട വനായിട്ടും അവർ നില്ക്കുന്നദിക്കിലേയ്ക്കു കരുണരസമൊഴുകുന്ന കടാക്ഷങ്ങളെ പൊഴിച്ചുകൊണ്ടും അങ്ങ് ബലഭദ്രനോടുകൂടി അക്രൂരൻെറ രഥത്തിൽ കയറി യാത്രയായി.

അനസാ ബഹുളേന വല്ലവാനാം
മനസാ ചാനുഗതോഽഥ വല്ലഭാനാം
വനമാത്തമൃഗം വിഷണ്ണവൃക്ഷം
സമതീതോ യമുനാതടീമയാസീഃ 6

നിന്തിരുവടി അനേകം ഗോപന്മാരുടെ വണ്ടികളാലും പ്രിയപ്പെട്ട അനവധി ഗോപസ്ത്രീകളുടെ മനസ്സുകളാലും പിന്തുടരപ്പെട്ടവനായിട്ട് മൃഗങ്ങൾ ദുഃഖിച്ചും വൃക്ഷങ്ങൾ വിഷാദിച്ചുഭാവത്തിലും നില്ക്കുന്ന വനപ്രദേശത്തെക്കടന്നു കാളിന്ദീതീരത്തെ പ്രാപിച്ചു.

നിയമായ നിമജ്ജ്യ വാരിണി ത്വാ-
മഭിവീക്ഷ്യാഥ രഥേപി ഗാന്ദിനേയഃ
വിവശോജനി കിം ന്വിദം വിഭോസ്തേ
നനു ചിത്രന്ത്വവലോകനം സമന്താൽ. 7

അക്രൂരൻ, സന്ധ്യാവന്ദനാനുഷ്ഠാനത്തിനായി യമുനയിൽ ഇറങ്ങി മുങ്ങിയപ്പോൾ ജലത്തിനുള്ളിൽ നിന്തിരുവടിയെക്കണ്ടു. വെള്ളത്തിൽനിന്നു പൊങ്ങിനോക്കിയപ്പോൾ ബലഭദ്രനോടുകൂടി തേരിലിരിക്കുന്നതും കാൺകയാൽ അക്രൂരൻ പരിഭ്രമിച്ചു. അല്ലയോ സർവ്വവ്യാപിയായ ദേവാ! നിന്തിരുവടിയെ ഒരേസമയത്തു പലദിക്കിൽ കാണുന്നതിൽ ആശ്ചര്യപ്പെടുവാനെന്തുള്ളൂ?

പുനരേഷ നിമജ്ജ്യ പുണ്യശാലീ
പുരുഷം ത്വാം പരമം ഭുജംഗഭോഗേ
അരികംബുഗദാംബുജൈഃ സ്ഫുരന്തം
സുരസിദ്ധൗഘപരീതമാലുലോകേ. 8

പുണ്യശാലിയായ അക്രൂരൻ പിന്നെയും മുങ്ങിയപ്പോഠം ശംഖചക്രഗദാപത്മങ്ങളാൽ അലംകൃതങ്ങളായ നാലു തൃക്കൈകളോടുകൂടി, അനന്തശയനത്തിന്മേൽ വസിച്ചരുളുന്ന സാക്ഷാൽ വിഷ്ണുസ്വരൂപനായ നിന്തിരുവടിയെ ദേവന്മാരാലും സിദ്ധന്മാരാലും ചുററപ്പെട്ടവനായി വെള്ളത്തിനുള്ളിൽ കണ്ടു.

സ തദാ പരമാത്മസൗഖ്യസിന്ധൗ
വിനിമഗ്നഃ പ്രണുവൻ പ്രകാരഭേദൈഃ
അവിലോക്യ പുനശ്ച ഹർഷസിന്ധോ-
രനുവൃത്ത്യാ പുളകാവൃതോ യയൗ ത്വാം. 9

അപ്രകാരം വിഷ്ണുസ്വരൂപം കാണുകകൊണ്ടു്, അക്രൂരൻ ബ്രഹ്മാനന്ദസമുദ്രത്തിൽമുഴുകി, സഗുണനിർഗ്ഗുണഭേദേന പലപ്രകാരത്തിൽ അങ്ങേ സ്തുതിച്ചു. പിന്നെ അങ്ങു് മറഞ്ഞതിനുശേഷവും സന്തോഷത്തിരകളുടെ തള്ളൽകൊണ്ടു്, രോമാഞ്ചകഞ്ചുകിതനായിബ്ഭവിച്ച അക്രൂരൻ അങ്ങേ സമീപത്തെ പ്രാപിച്ചു.

"കിമു ശീതളിമാ മഹാൻ ജലേ? യൽ
പുളകോസൗ"വിതി ചോദിതേന തേന
അതിഹർഷനിരുത്തരേണ സാർദ്ധം
രഥവാസീ പവനേശ! പാഹി മാം ത്വം. 10

"നിന്റെ ശരീരത്തിൽ എന്താണീ രോമാഞ്ചം? വെള്ളത്തിനു തണുപ്പു കലശലായിരുന്നുവോ?" എന്നു് അങ്ങു ചോദിച്ചപ്പോഠം, സന്തോഷാധിക്യത്താൽ മറുപടി പറവാൻ ശക്തിയില്ലാതെപോയ അക്രൂരനോടുകൂടി രഥത്തിൽ വസിച്ച അങ്ങു് എന്നെ രക്ഷിക്കണമേ!

73-ാം ദശകം സമാപ്തം.

---

# ചതുസ്സപ്തതിതമദശകം.

സമ്പ്രാപ്തോ മഥുരാം ദിനാർദ്ധവിഗമേ തത്രാന്തരസ്മിൻ വസ-
ന്നാരാമേ വിഹിതാശനഃ സഖിജനൈര്യാതഃ പുരീമീക്ഷിതും
പ്രാപോ രാജപഥം ചിരശ്രുതിധൃതവ്യാലോകകൗതൂഹല-
സ്ത്രീപുംസോദ്യദഗണ്യപുണ്യനിഗളൈരാകൃഷ്യമാണോ നു കിം

നിന്തിരുവടി മദ്ധ്യാഹ്നമായപ്പോൾ മഥുരാപുരത്തിൽ എത്തി അവിടത്തെ പുറത്തെ ഉദ്യാനത്തിൽ വിശ്രമിച്ചു്, ആഹാരവുംകഴിച്ചു്, കൂട്ടുകാരോടുകൂടി പട്ടണം കാണുന്നതിനായി പുറപ്പെട്ടു്, വളരെക്കാലമായി കേട്ടുകേട്ടു്, നിന്തിരുവടിയെ കാണുന്നതിനു കൊതിച്ചിരുന്ന ആ പട്ടണത്തിലെ അനവധിസ്ത്രീപുരുഷന്മാരുടെ അളവററ പുണ്യമാകുന്ന ചങ്ങലകളാൽ വലിക്കപ്പെട്ടിട്ടോ എന്നു തോന്നുമാറു് അവിടത്തെ രാജപാതയിൽ ചെന്നുചേർന്നു.

തൽപാദദ്യുതിവൽ സരാഗസുഭഗാ-
സ്ത്വന്മൂർത്തിവദ്യോഷിത-
സ്സമ്പ്രാപ്താ വിലസൽപയോധരരുചോ,
ലോലാഭവദ്ദൃഷ്ടിവത്
ഹാരിണ്യസ്ത്വദുരസ്ഥലീവദയി! തേ
മന്ദസ്മിതപ്രൗഢിവ-
ന്നൈർമ്മല്യോല്ലസിതഃ കചൗഘരുചിവ-
ദ്രാജൽകലാപാശ്രിതാഃ 2

അല്ലയോ ഭഗവാനേ! അങ്ങേടെ പാദങ്ങളുടെ ശോഭപോലെ, സരാഗകളും (അനുരാഗത്തോടുകൂടിയവരും. പാദപക്ഷത്തിൽ ചുവപ്പുനിറത്തോടുകൂടിയവ എന്നർത്ഥം.) സുഭഗകളും (സൗഭാഗ്യമുള്ളവരും, പാദപക്ഷത്തിൽ ലക്ഷണയുക്തങ്ങൾ എന്നർത്ഥം.) അങ്ങേടെ ശരീരംപോലെ പയോധരകാന്തിയോടുകൂടിയവരും (മുലകളുടെ ശോഭയുള്ളവരും— ദേഹപക്ഷത്തിൽ ദേഹകാന്തിയോടുകൂടിയതു്

എന്നൎത്ഥം) നിന്തിരുവടിയുടെ കണ്ണുകളെപ്പോലെ ലോലകളും, (ഭഗവദ്ദൎശനത്തിൽ താല്പൎയ്യമുള്ളവരും, നേത്രപക്ഷത്തിൽ ലോലങ്ങൾ=ഇളകിക്കൊണ്ടിരിക്കുന്നവ എന്നൎത്ഥം) അങ്ങേടെ വക്ഷഃസ്ഥലിപോലെ ഹാരിണികളും (മനോഹരികളും വക്ഷസ്ഥലിക്ക്, ഹാരമുള്ളത്—മുത്തുമാലയുള്ളതെന്നൎത്ഥം) അങ്ങേടെ മന്ദഹാസംപോലെ അതിയായ നൈൎമ്മല്യം (മനസ്സിന്റെയും, ശരീരത്തിന്റെയും, ശുദ്ധിയുള്ളവരും, മന്ദഹാസപക്ഷത്തിൽ നൈൎമ്മല്യത്തിന്നു വെണ്മ എന്നൎത്ഥം)ഉള്ളവരും അങ്ങേടെ തലമുടിക്കെട്ടുപോലെ, ശോഭയേറിയ കലാപങ്ങളെ (ആഭരണങ്ങളെ)ക്കൊണ്ടലങ്കരിക്കപ്പെട്ടവരും (തലമുടിക്കെട്ടിൽ കലാപത്തിന്നു മയിൽപീലി എന്നൎത്ഥം) ആയ സ്ത്രീകൾ അങ്ങേക്കാണുന്നതിന്നായി വന്നു.

താസാമാകലയന്നപാംഗവലനൈർ-
മ്മോദം പ്രഹർഷാദ്ഭുത-
വ്യാലോലേഷു ജനേഷു തത്ര രജകം
കഞ്ചിൽ പടീം പ്രാൎത്ഥയൻ,
"കസ്തേ ദാസ്യതി രാജകീയവസനം?
യാഹീ"തി തേനോദിത-
സ്തദ്ദ്യസ്തസ്യ കരേണ ശീൎഷമവഹൃഥാഃ;
സോപ്യാപ പുണ്യാം ഗതിം. 3

നിന്തിരുവടി കടാക്ഷവീക്ഷണങ്ങളെക്കൊണ്ടു അവൎക്കു സന്തോഷത്തെ ജനിപ്പിച്ചുകൊണ്ടു ജനങ്ങൾ സന്തോഷംകൊണ്ടും അത്ഭുതംകൊണ്ടും ഇളകിവശായിരിക്കുമ്പോൾ അവിടെക്കണ്ട ഒരു വെളുത്തേടനോട് വസ്ത്രം ചോദിച്ചു. അവൻ അപ്പോൾ 'രാജാവിന്റെമുണ്ടു നിനക്കു തരുമോ? പോടാ!" എന്നു പറഞ്ഞതുകേട്ട് അങ്ങു തൃക്കൈകൊണ്ടു അവന്റെ ശിരസ്സു മുറിച്ചു. അവൻ പരഗതിയെ പ്രാപിക്കയും ചെയ്തു.

ഭൂയോ വായകമേകമായതമതിം
തോഷേണ വേഷോചിതം
ദാസ്യന്തം സ്വപദം നിരേധ; സുകൃതം
കോ വേദ ജീവാത്മനാം?
മാലാഭിഃ സ്തബകൈഃ സ്തവൈരപി പുന-
ർമ്മാലാകൃതാ മാനിതോ
ഭക്തിം തേന കൃതാം ദിദേശിഥ പരാം
ലക്ഷ്മീഞ്ച ലക്ഷ്മീപതേ! 4

പിന്നെ മഹാമനസ്കനാം സന്തോഷത്തോടുകൂടി അങ്ങേയ്ക്കു വേഷത്തിനാവശ്യമുള്ള വസ്ത്രങ്ങൾ തന്നവനും ആയ ഒരു നെയ്ത്തുകാരന് അങ്ങ്, ശ്രീവൈകുണ്ഠപദം നൽകി ജീവാത്മാക്കളുടെ സുകൃതം ആൎക്കറിയാം? ഒരു മാലകെട്ടുകാരൻ മാലകളും പൂച്ചെണ്ടുകളും തന്നു്, അങ്ങേ വാഴ്ത്തിസ്തുതിച്ചു. അവന്ന് അവൻ വരിച്ച ഉൽകൃഷ്ടഭക്തിയെയും ഐശ്വൎയ്യത്തെയും അങ്ങു നൽകി.

കുബ്ജാമബ്ജവിലോചനാം പഥി പുനർ-
ദൃഷ്ട്വാങ്ഗരാഗേ തയാ
ദത്തേ സാധു കിലാംഗരാഗമദദാ-
സ്തസ്യാ മഹാന്തം ഹൃദി;
ചിത്തസ്ഥാമൃജുതാമഥ പ്രഥയിതും
ഗാത്രേപി തസ്യാഃ സ്ഫുടം
ഗൃഹ്ണൻ മഞ്ജുകരേണ താമുദനയ-
സ്താവജ്ജഗൽസുന്ദരീം. 5

അനന്തരം, മുതുകിൽ കൂനുള്ള ഒരുത്തി വഴിമേൽ കുറിക്കൂട്ടും വഹിച്ചുകൊണ്ടുവരുന്നതു് അങ്ങു കണ്ടു. അവൾ ആ കുറിക്കൂട്ടു് അങ്ങേയ്ക്കു തന്നപ്പോൾ, അവളുടെ ഹൃദയത്തിൽ അങ്ങു വലുതായ രാഗത്തെ ജനിപ്പിച്ചു. പിന്നെ, അവൾക്കു മനസ്സിലുള്ള ആൎജ്ജവത്തെ (വളവില്ലായ്മയെ) ശരീരത്തിലും വരുത്തുന്നതിനായിരിക്കാം അങ്ങു് അവളെ

വേദനിപ്പിക്കാതെ കൈകൊണ്ടു പിടിച്ച്, അവരം ത്രൈലോക്യസുന്ദരിയായിത്തീരത്തക്കവണ്ണം നിവൎത്തു.

താവന്നിശ്ചിതവൈഭവാസ്തവ വിഭോ!
നാത്യന്തപാപാ ജനാ
യൽ കിഞ്ചിദ്ദദതേ സ്മ ശക്ത്യനുഗുണം
താമ്പൂലമാല്യാദികം
ഗൃഹ്ണാനഃ കുസുമാദി കിഞ്ചന തദാ
മാൎഗ്ഗേ നിബദ്ധാഞ്ജലിർ-
ന്നാതിഷ്ഠം ബത ഹാ! യതോദ്യ വിപുലാ-
മാൎത്തിം വ്രജാമി പ്രഭോ! 6

ഹേ വിഭോ! അപ്പോരം, അധികം പാപമില്ലാത്ത ജനങ്ങരം നിന്തിരുവടിയുടെ വൈഭവം മനസ്സിലാക്കി ശക്തിക്കൊത്തവിധത്തിൽ താംബൂലം മാല മുതലായ ഓരോന്നു സമ്മാനിച്ചു. ആ കൂട്ടത്തിൽ പുഷ്പം മുതലായ എന്തെങ്കിലും എടുത്തുകൊണ്ട് വഴിമേൽ അഞ്ജലിബന്ധത്തോടുകൂടി നില്ക്കുന്നതിന് എനിക്ക് ഭാഗ്യമുണ്ടായില്ല. കഷ്ടം! അതുകൊണ്ടാണ് ഇപ്പോരം എനിക്ക ഈ മഹാസങ്കടം അനുഭവിക്കവാൻ ഇടയായിരിക്കുന്നതു്.

ഏഷ്യാമീതി വിമുക്തയാപി ഭഗവ-
ന്നാലേപദാത്ര്യാ തയാ
ദൂരാൽ കാതരയാ നിരീക്ഷിതഗതി-
സ്ത്വം പ്രാവിശോ ഗോപുരം;
ആഘോഷാനുമിതത്വദാഗമമഹാ-
ഹൎഷോല്ലസദ്ദേവകീ-
വക്ഷോജപ്രഗളൽപയോരസമിഷാ-
ത്ത്വൽകീൎത്തിരന്തൎഗ്ഗതാ. 7

അല്ലയോ ഭഗവാനേ! അങ്ങ് കബ്ജയെ 'ഞാൻ പോയിട്ടുവരാം' എന്നു പറഞ്ഞയച്ചുവെങ്കിലും ആ കുറി

ക്കൂട്ടുകാരി, വേർപാടിനെക്കുറിച്ചു വ്യസനിച്ച്, നിന്തിരുവടിയെ വളരെദ്ദൂരം നോക്കിനിന്നു. അങ്ങ് ഗോപുരത്തിൽ പ്രവേശിക്കയുംചെയ്തു. ആ ഘോഷങ്ങൾകേട്ട് നിന്തിരുവടി വന്നു എന്നു് നിശ്ചയിച്ച് അത്യധികം സന്തോഷിച്ച ദേവകിയുടെ സ്തനങ്ങളിൽനിന്നു ചുരന്നൊഴുകിയ പാൽ എന്ന വ്യാജേന നിന്തിരുവടിയുടെ കീർത്തി നേരത്തേ ഉള്ളിൽ പ്രവേശിച്ചുകഴിഞ്ഞു.

ആവിഷ്ടോ നഗരീം മഹോത്സവവതീം
കോദണ്ഡശാലാം വ്രജൻ
മാധുര്യേണ നു തേജസാ നു പുരുഷൈർ-
ദ്ദൂരേണ ദത്താന്തരഃ
സ്രഗ്ഭിർഭൂഷിതമർച്ചിതം വരധനുർ-
മാമേതി വാദാൽ പുരഃ
പ്രാഗൃഹ്ണാഃ സമരോപയഃ കില സമാ-
ക്രാക്ഷീരഭാങ്ക്ഷീരപി. 8

മഹോത്സവങ്ങളോടുകൂടിയ നഗരത്തിൽ പ്രവേശിച്ച്, വില്ലുവച്ച് പൂജിക്കുന്ന ശാലയിൽ കടന്നുചെന്നപ്പോൾ, അങ്ങേടെ അഴകുകൊണ്ടോ തേജസ്സുകൊണ്ടോ എന്തോ സൂക്ഷിപ്പുകാരെല്ലാം ഒഴിഞ്ഞു ദൂരെമാറി. അപ്പോൾ മാലകൾകൊണ്ടലങ്കരിച്ച്, പൂജിച്ചുവച്ചിരിക്കുന്ന ആ വില്ല് അരുതരുത്, എന്നു തടുക്കുന്നതിനുമുമ്പായി, അങ്ങ് തൃക്കൈകൊണ്ട് എടുക്കുകയും കുലച്ചുവലിച്ചു മുറിക്കുകയും ചെയ്തു.

ശ്വഃ കംസക്ഷപണോത്സവസ്യ പുരതഃ
പ്രാരംഭതൂര്യോപമ-
ശ്ചാപധ്വംസമഹാധ്വനിസ്തവ വിഭോ!
ദേവാനരോമാഞ്ചയൽ;

കംസസ്യാപി ച വേപഥുസ്തദഭിതഃ
കോദണ്ഡഖണ്ഡദ്വയീ-
ചണ്ഡാഭ്യാഹതരക്ഷിപൂരുഷരവൈ-
രുൽക്കലിതോഭൂത്തദാ. 9

അടുത്തദിവസം ഉണ്ടാകാൻപോകുന്ന കംസവധോത്സവത്തിനുമുമ്പുള്ള പ്രാരംഭപടഹംപോലെ അങ്ങു മുറിച്ച വില്ലിന്റെ ശബ്ദം ദേവന്മാരെ കോൾമയിർക്കൊള്ളിച്ചു. കംസനു് അതുകൊണ്ടുണ്ടായ വിറയൽ ഒടിച്ചവില്ലിന്റെ കഷണം രണ്ടുമെടുത്തു നിന്തിരുവടി അടിച്ച കാവൽക്കാരുടെ നിലവിളികൊണ്ടു വർദ്ധിച്ചു.

ശിഷ്ടൈർദുഷ്ടജനൈശ്ച ദൃഷ്ടമഹിമാ
പ്രീത്യാ ച ഭീത്യാ തത-
സ്സംപശ്യൻ പുരസമ്പദം പ്രവിചരൻ
സായം ഗതോ വാടികാം
ശ്രീദാമ്നാ സഹ രാധികാവിരഹജം
ഖേദം വദൻ പ്രസ്വപ-
ന്നാനന്ദന്നവതാരകാര്യഘടനാ-
ദ്വാതേശ! സംരക്ഷ മാം. 10

അങ്ങേടെ പരാക്രമംകണ്ടു സജ്ജനങ്ങൾ സന്തോഷിക്കയും ദുർജ്ജനങ്ങൾ ഭയപ്പെടുകയും ചെയ്തു. അനന്തരം അങ്ങു് ആ പട്ടണത്തിന്റെ സമ്പൽസമൃദ്ധി കണ്ടുകൊണ്ടു സഞ്ചരിച്ചിട്ടു് വൈകുന്നേരം, സ്വവാസസ്ഥാനമായ ബാഹ്യോദ്യാനത്തിലേയ്ക്കു പോയി. അവിടെ ശ്രീദാമാവുമായി രാധാവിരഹംകൊണ്ടുള്ള വിഷാദത്തെപ്പററി പറഞ്ഞുകൊണ്ടു്, അവതാരകാര്യങ്ങൾ നടന്നുതുടങ്ങിയതുകൊണ്ടു് ആനന്ദത്തോടുകൂടി ഉറങ്ങി. അങ്ങിനെയുള്ള ഗുരുവായൂരപ്പാ! അങ്ങു് എന്നെ രക്ഷിച്ചാലും.

74-ാം ദശകം സമാപ്തം.

# പഞ്ചസപ്തതിതമദശകം.

കംസവധം.

പ്രാതഃ സന്ത്രസ്തഭോജക്ഷിതിപതിവചസാ
പ്രസ്തുതേ മല്ലതൂര്യ്യേ,
സങ്ഘേ രാജ്ഞാം ച മഞ്ചാനഭിയയുഷി, ഗതേ
നന്ദഗോപേപി ഹർമ്മ്യം,
കംസേ സൗധാധിരൂഢേ ത്വമപി സഹബലഃ
സാനുഗശ്ചാരുവേഷോ
രംഗദ്വാരം ഗതോഭൂഃ കുപിതകുവലയാ-
പീഡനാഗാവലീഢം. 1

രാവിലെ ഭയത്തോടുകൂടിയ കംസന്റെ കല്പനപ്രകാരം. മല്ലയുദ്ധത്തിനായുള്ള പെരുമ്പാ മുഴങ്ങുകയും രാജാക്കന്മാർ അവരവൎക്കു നിർദ്ദേശിച്ചിട്ടുള്ള മഞ്ചങ്ങളിൽ വന്നു ചേരുകയും നന്ദഗോപനും ഒരു മാളികപ്പുറത്തു കയറുകയും കംസൻ കൊട്ടാരമാളികയിൽ രാജചിഹ്നങ്ങളോടുകൂടി സിംഹാസനത്തിൽ ഇരിക്കയുംചെയ്ത അവസരത്തിൽ നിന്തിരുവടിയും മനോഹരമായ വേഷത്തിൽ, ബലരാമനമൊന്നിച്ച് കൂട്ടുകാരോടുകൂടി കുവലയാപീഡമെന്ന കോപമേറിയ മദഗജത്താൽ നിരുദ്ധമായ രംഗദ്വാരത്തിൽ എത്തി.

“പാപിഷ്ഠാപേഹി മാൎഗ്ഗാദ്ദ്രുത”മിതി വചസാ
നിഷ്ഠുരക്രുദ്ധബുദ്ധേ-
രംബഷ്ഠസ്യ പ്രണോദാദധികജവജുഷാ
ഹസ്തിനാ ഗൃഹ്യമാണഃ
കേളീമുക്തോഥ ഗോപീകുചകലശചിര-
സ്പർദ്ധിനം കുംഭമസ്യ
വ്യാഹത്യാലീയഥാസ്ത്വം ചരണഭുവി പുനർ-
നിർഗ്ഗതോ വല്ഗുഹാസീ. 2

'എടാ മഹാപാപി! വഴിയിൽനിന്നും വേഗം ഒഴിഞ്ഞുപോ!' എന്നു നിന്തിരുവടി അരുളിച്ചെയ്തതുകേട്ട് അത്യന്തം കുപിതനായ ആനക്കാരൻെറ പ്രേരണയാൽ അതിവേഗത്തിൽ പാഞ്ഞുവന്ന ആന നിന്തിരുവടിയെ പിടികൂടിയെങ്കിലും നിന്തിരുവടി നിഷ്പ്രയാസം പിടിയിൽനിന്നുവിട്ട്, ഗോപസ്ത്രീകളുടെ കുചകുംഭങ്ങളോട് വളരെക്കാലമായി മത്സരിക്കുന്ന ആനയുടെ മസ്തകത്തിൽ ഊക്കോടുകൂടി അടിച്ചിട്ട്, അവൻെറ കാലുകൾക്കിടയിൽ ഒളിച്ചു ഉടനേതന്നെ മനോഹരമായ പുഞ്ചിരിയോടുകൂടി അവിടെനിന്നു വെളിക്കുവരികയും ചെയ്തു

ഹസ്തപ്രാപ്യോപ്യഗമ്യോ ഝടിതി മുനിജന-
സ്യേവ ധാവൻ ഗജേന്ദ്രം
ക്രീഡന്നാപാത്യ ഭൂമൗ പുനരഭിപതത-
സ്തസ്യ ദന്തം സജീവം
മൂലാദുന്മൂല്യ തന്മൂലഗമഹിതമഹാ-
മൗക്തികാന്യാത്മമിത്രേ
പ്രാദാസ്ത്വം ഹാരമേഭിർല്ലളിതവിരചിതം
രാധികായൈ ദിശേതി. 3

നിന്തിരുവടി, ആനയ്ക്കു പിടിക്കുവാൻ എത്താത്തക്ക ദൂരത്തിൽ പിടികൊടുക്കാതെ വളരെനേരം ഓടിനടന്നു കളിച്ചതിൻെറശേഷം പെട്ടെന്ന് ആനയുടെ മുമ്പിൽ ച്ചെന്നു നെട്ടംപാടെ കിടന്നു ഉടനെ ആന ഓടിവന്നു നിന്തിരുവടിയെ കുത്തി. നിന്തിരുവടി ഉരുണ്ടു് ഒഴിഞ്ഞുകളഞ്ഞതിനാൽ ആ കുത്തു് ഊക്കോടുകൂടി തറയിൽ ക്കൊണ്ടു് കൊമ്പുറച്ചുപോയി. ആ അവസരത്തിൽ നിന്തിരുവടി ആനയുടെ ജീവനും കൊമ്പും ഒരുമിച്ചു ചുവടെ പിഴുതെടുത്തിട്ട്, കൊമ്പിൻെറ മൂട്ടിലുണ്ടായിരുന്ന ശ്രേഷ്ഠങ്ങളായ മുത്തുകളെടുത്തു്, 'ഇവകൊണ്ടു മനോഹരമായ ഒരു ഹാരമുണ്ടാക്കി രാധയ്ക്കു കൊടുത്തേക്കണം' എന്നുപറഞ്ഞു ശ്രീദാമാവിനെ ഏല്പിച്ചു.

ഗൃഹ്ണാനം ദന്തമംസേ; യുതമഥ ഹലിനാ
രംഗമങ്ഗാവിശന്തം
ത്വാം മംഗല്യാങ്ഗഭങ്ഗീരഭസഹൃതമനോ-
ലോചനാ വീക്ഷ്യ ലോകാഃ
"ഹംഹോ! ധന്യോ ന നന്ദോ;" "നഹി നഹി; പശുപാ-
ലാങ്ഗനാ" "നോ; യശോദാ;"
"നോ നോ; ധന്യേക്ഷണാഃ സ്മസ്ത്രിജഗതി വയമേ-
വേ"തി സർവേ ശശംസുഃ 4

ആനക്കൊമ്പും തോളിൽവച്ചുകൊണ്ടു് ബലദേവനോടുകൂടി രംഗത്തിൽ പ്രവേശിക്കുന്ന നിന്തിരുവടിയെക്കണ്ടു് മനോഹരമായ ശരീരകാന്തിയാൽ കരളും കണ്ണും മയങ്ങിയ ജനങ്ങളെല്ലാം 'നന്ദൻതന്നെ മഹാഭാഗ്യവാൻ' 'അല്ലല്ല. ഗോപസ്ത്രീകളുടെ ഭാഗ്യമാണു വലുതു്' 'അങ്ങനെയല്ല യശോദയാണു് പരമഭാഗ്യവതി' 'ഒരിക്കലുമല്ല മൂന്നു ലോകത്തിലുംവച്ചു കൂടുതൽ ഭാഗ്യം നമ്മുടെ കണ്ണുകൾക്കു തന്നെ' എന്നിങ്ങനെ വാഴ്ത്തി.

പൂർണ്ണം ബ്രഹ്മൈവ സാക്ഷാന്നിരവധിപരമാ-
നന്ദസാന്ദ്രപ്രകാശം
ഗോപേഷു ത്വം വ്യലാസീർന്ന ഖലു ബഹുജനൈ-
സ്താവദാവേദിതോഭൂഃ;
ദൃഷ്ട്വാഥ ത്വാം തദേദം പ്രഥമമുപഗതേ
പുണ്യകാലേ ജനൗഘാഃ
പൂർണ്ണാനന്ദാ വിപാപാഃ സരസമഭിജഗു-
സ്ത്വൽകൃതാനി സ്മൃതാനി. 5

നിന്തിരുവടി അഖണ്ഡസച്ചിദാനന്ദസ്വരൂപമായ സാക്ഷാൽ ബ്രഹ്മമായിട്ടുതന്നെയാണു് ഗോപന്മാരുടെ കൂട്ടത്തിൽ വിളങ്ങിയതു്. എന്നാൽ നിന്തിരുവടിയുടെ പരമാത്മ്യം അപ്പോൾ അധികം ആളുകൾ അറിഞ്ഞിരുന്നില്ല. പിന്നെ, അന്നു് ഇദംപ്രഥമമായി ലഭിച്ച ആ പുണ്യാവസര

ത്തിൽ വളരെവളരെ ആളുകൾ നിന്തിരുവടിയെക്കണ്ടു് പാപമുക്തന്മാരും ആനന്ദപരവശന്മാരും ആയിത്തീർന്നിട്ടു് ഓൎമ്മവന്ന നിന്തിരുവടിയുടെ തിരുവിളയാട്ടങ്ങളെ സരസമായി പാടി.

ചാണൂരോ മല്ലവീരസ്തദനു നൃപഗിരാ
മുഷ്ടികോ മുഷ്ടിശാലീ
ത്വാം രാമം ചാഭിപേദേ ഝടഝടിതി മിഥോ
മുഷ്ടിപാതാതിരൂക്ഷം;
ഉൽപാതാപാതനാകൎഷണവിവിധരണാ-
ന്യാസതാം തത്ര; ചിത്രം!
മൃത്യോഃ പ്രാഗേവ മല്ലപ്രഭുരഗമദയം
ഭൂരിശോ ബന്ധമോക്ഷാൻ. 6

അനന്തരം കംസന്റെ കല്പനപ്രകാരം മല്ലന്മാരിൽ വീരനായ ചാണൂരനും മുഷ്ടിയുദ്ധത്തിൽ അതിവിദഗ്ദ്ധനായ മുഷ്ടികനും നിന്തിരുവടിയേയും ബലരാമനേയും എതിൎത്തു് തമ്മിൽതമ്മിൽ മുഷ്ടികൾകൊണ്ടു പ്രഹരിക്കുമ്പോൾ ചട ചട എന്ന ശബ്ദം പുറപ്പെടത്തക്കവണ്ണം അതിഭയങ്കരമായി യുദ്ധംചെയ്തു. അവിടെയുണ്ടായ മേല്പോട്ടു ചാടുക, എതിരാളിയുടെ നേരേ പായുക, എതിരാളിയെ വീഴ്ത്തുക, പിടിച്ചുവലിക്ക മുതലായ പലമാതിരി യുദ്ധമുറകൾ ഇരിക്കട്ടെ; ഈ ചാണൂരൻ മരിക്കുന്നതിനുമുമ്പുതന്നെ വളരെ പ്രാവശ്യം ബന്ധവും മോക്ഷവും (പിടിയിൽ അകപ്പെടുകയും പിടിവിട്ടുപോകയും എന്നു വാസ്തവം. സംസാരബന്ധത്തിൽ അകപ്പെടുകയും മോക്ഷം പ്രാപിക്കുകയും എന്നു് അൎത്ഥാന്തരം) പ്രാപിച്ചു. അതല്ലയോ ആശ്ചൎയ്യം?

"ഹാ ധിൿ! കഷ്ടം! കുമാരൗ സുലളിതവപുഷൗ;
മല്ലവീരൗ കഠോരൗ;
ന ദ്രക്ഷ്യാമോ, വ്രജാമസ്ത്വരിത"മിതി ജനേ
ഭാഷമാണേ തദാനീം,

ചാണൂരം താ കരോദ്ഭ്രാമണവിഗളദസൂം
പാതയാമാസിഥോർവ്യാം;
പിഷ്ടോഭൂന്മുഷ്ടികോപി ദ്രുതമഥ ഹലിനാ;
നഷ്ടശിഷ്ടൈർദധാവേ 7

അയ്യോ! കഷ്ടം! ഈ കുമാരന്മാർ സുകുമാരകളേബരന്മാരും എതിരാളികളായ മല്ലവീരന്മാർ കഠിനശരീരന്മാരുമാണ്; ഈ യുദ്ധം അന്യായമാണ്; നമുക്കിതു കാണേണ്ട; വേഗം പൊയ്ക്കളയാം എന്നിങ്ങനെ കാണികൾ പറഞ്ഞുകൊണ്ടിരിക്കുമ്പോൾ നിന്തിരുവടി ചാണൂരനെ കൈകൊണ്ടു പൊക്കിയെടുത്തു വട്ടത്തിൽച്ചുററിച്ച് ജീവൻ പോയപ്പോൾ ഭൂമിയിൽ വലിച്ചെറിഞ്ഞു. ബലദേവനും മുഷ്ടികനെ വേഗത്തിൽ കൊന്നു. ശേഷിച്ച മല്ലന്മാർ ഓടിക്കളഞ്ഞു.

കംസഃ സംവാര്യ തൂര്യം ഖലമതിരവിദൻ
കാര്യമാര്യാൻ പിതൄംസ്താ-
നാഹന്തും വ്യാപ്തമൂർത്തേസ്തവ ച സമശിഷദ്-
ദൂരമുത്സാരണായ;
രുഷ്ടോ ദുഷ്ടോക്തിഭിസ്ത്വം ഗരുഡ ഇവ ഗിരിം,
മഞ്ചമഞ്ചന്നുദഞ്ചൽ-
ഖഡ്ഗവ്യാവൽഗദുഃസംഗ്രഹമപി ച ഹഠാത്
പ്രാഗ്രഹീരൗഗ്രസേനിം. 8

ദുർബുദ്ധിയായ കംസൻ പെരുമ്പറ തടുത്തിട്ട് ചെയ്യേണ്ടതെന്താണെന്നറിയാതെ നിരപരാധരായ നിന്തിരുവടിയുടെ മാതാപിതാക്കന്മാരെ കൊല്ലുന്നതിനും സർവ്വവ്യാപിയായ നിന്തിരുവടിയെ ദൂരത്തോടിച്ചുകളയുന്നതിനും കല്പനകൊടുത്തു. അവൻെറ ദുർവാക്കുകളെക്കൊണ്ടു കുപിതനായിത്തീർന്ന നിന്തിരുവടി ഗരുഡൻ പർവ്വതത്തിൽ കയറുന്നതുപോലെ കംസനിരുന്ന മാളികപ്പുറത്തു ചാടിക്കയറി. ഉറയിൽനിന്നെടുത്ത വാളിൻെറ വീശിക്കൊണ്ടു പിടിക്കാൻ

പ്രയാസമുള്ളവനായിരുന്നെങ്കിലും ആ ഉഗ്രസേനാത്മജനെ ബലാല്ക്കാരേണ പിടികൂടി.

സദ്യോ നിഷ്പിഷ്ടസന്ധിം ഭുവി നരപതിമാ-
പാത്യ തസ്യോപരിഷ്ടാ-
ത്ത്വയ്യാപാത്യേ തദൈവ ത്വദുപരി പതിതാ
നാകിനാം പുഷ്പവൃഷ്ടിഃ;
കിം കിം ബ്രൂമസ്തദാനീം സതതമപി ഭിയാ
ത്വദ്ഗതാത്മാ സ ഭേജേ
സായുജ്യം ത്വദ്വധോത്ഥാ പരമ! പരമിയം
വാസനാ കാലനേമേഃ. 9

കംസനെ, സന്ധികളെല്ലാം ഞെരിച്ചുടച്ചു ഭൂമിയിൽ തള്ളിയിട്ടിട്ട് അവന്റെമേൽ നിന്തിരുവടി ചാടിവീണപ്പോൾത്തന്നെ ദേവന്മാർ പൊഴിച്ച പൂമഴ നിന്തിരുവടിയുടെ ശിരസ്സിലും വീണു! ഞാൻ എന്താണ്, എന്താണ് പറയേണ്ടതു്? എപ്പോഴും ഭയത്താൽ നിന്തിരുവടിയെത്തന്നെ വിചാരിച്ചുകൊണ്ടിരുന്ന അവൻ നിന്തിരുവടിയുടെ സായുജ്യത്തെ പ്രാപിച്ചു. അല്ലയോ ഭഗവാനേ! അപ്രകാരം അവൻ നിന്തിരുവടിയെ വിചാരിച്ചുകൊണ്ടിരിക്കുവാൻ ഇടവന്നതു് കഴിഞ്ഞജന്മത്തിൽ അവൻ കാലനേമിയായിരുന്നപ്പോൾ നിന്തിരുവടി അവനെ കൊന്നതുനിമിത്തമുണ്ടായ വാസനനിമിത്തംമാത്രമാണ്.

തദ്ഭ്രാതൄന്നഷ്ട പിഷ്ട്വാ ദ്രുതമഥ പിതരൗ
സന്നമന്നുഗ്രസേനം
കൃത്വാ രാജാനമുച്ചൈര്യദുകുലമഖിലം
മോദയൻ കാമദാനൈഃ
ഭക്താനാമുത്തമം ചോദ്ധവമമരഗുരോ-
രാപ്തനീതിം സഖായം
ലബ്ധ്വാ തുഷ്ടോ നഗര്യാം പവനപുരപതേ!
രുന്ധി മേ സർവ്വരോഗാൻ. 10

അനന്തരം കംസൻെറ സഹോദരന്മാരായ എട്ടുപേരെയും കൊന്നിട്ട് നിന്തിരുവടി വേഗത്തിൽ മാതാപിതാക്കന്മാരെ വന്ദിച്ചു. ഉഗ്രസേനനെ രാജാവാക്കുകയും യാദവന്മാരെ എല്ലാം ഇഷ്ടദാനം (ആഗ്രഹിച്ചതു കൊടുക്ക)കൊണ്ടു സന്തോഷിപ്പിക്കയും ഭക്താഗ്രഗണ്യനും ദേവഗുരുവിൻെറ അടുക്കൽനിന്ന് രാജനീതി പഠിച്ചവനുമായ ഉദ്ധവനെ സഖിയായി സ്വീകരിക്കയുംചെയ്തു് മഥുരാപുരത്തിൽ സന്തുഷ്ടനായി പാർത്ത നിന്തിരുവടി അല്ലയോ ഗുരുവായുപുരേശാ! എൻെറ സകലരോഗങ്ങളേയും തടുക്കണമേ!

75-ാം ദശകം സമാപ്തം.

---

## ഷട്സപ്തതിതമദശകം.

### ഉദ്ധവദൌത്യം.

ഗത്വാ സാന്ദീപനിമഥ ചതുഃഷഷ്ടിമാത്രൈരഹോഭിഃ
സർവ്വജ്ഞസ്ത്വം സഹ മുസലിനാ സർവ്വവിദ്യാം ഗൃഹീത്വാ
പുത്രം നഷ്ടം യമനിലയനാദാഹൃതം ദക്ഷിണാർത്ഥം
ദത്വാ തസ്മൈ നിജപുരമഗാ നാദയൻ പാഞ്ചജന്യം 1

അനന്തരം സാന്ദീപനിമുനിയുടെ അടുക്കൽപ്പോയി, സർവ്വജ്ഞനായ നിന്തിരുവടി ബലദേവനുമൊരുമിച്ച് അറുപത്തിനാലുദിവസംമാത്രംകൊണ്ടു് എല്ലാ വിദ്യകളും പഠിച്ചിട്ട് അദ്ദേഹത്തിനു മരിച്ചുപോയ ഒരു പുത്രനെ യമഗൃഹത്തിൽനിന്നു കൊണ്ടുവന്നു ഗുരുദക്ഷിണയായി കൊടുത്തു് അനുഗ്രഹംവാങ്ങി, പഞ്ചജനൻ എന്ന അസുരനെ കൊന്നു് എടുത്ത പാഞ്ചജന്യം മുഴക്കിക്കൊണ്ടു സ്വഗൃഹത്തിൽ വന്നുചേന്നു.

സ്മൃത്വാ സ്മൃത്വാ പശുപസുദൃശഃ പ്രേമഭാരപ്രണുന്നാഃ
കാരുണ്യേന ത്വമപി വിവശഃ പ്രാഹിണോരുദ്ധവം തം;
കിഞ്ചാമുഷ്മൈ പരമസുഹൃദേ ഭക്തവര്യായ താസാം
ഭക്ത്യുദ്രേകം സകലഭുവനേ ദുർല്ലഭം ദർശയിഷ്യൻ 2

പ്രേമപരവശകളായ ഗോപസുന്ദരിമാരെ വിചാരിച്ചു വിചാരിച്ചു് നിന്തിരുവടിയും കാരുണ്യാകുലനായിത്തീന്നിട്ടു് അവരുടെ അടുക്കലേക്കു സന്ദേശവും കൊടുത്തു് ഉദ്ധവനെ അയച്ചു. പരമമിത്രവും ഭക്തശിരോമണിയുമായ അദ്ദേഹത്തിനു സകല ഭുവനത്തിലും ദുർല്ലഭമായ ഗോപസ്ത്രീകളുടെ ഭക്തിയുടെ ആധിക്യത്തെ കാണിച്ചുകൊടുക്കണമെന്നും നിന്തിരുവടി ഉദ്ദേശിച്ചിരുന്നു

ത്വന്മാഹാത്മ്യപ്രഥിമപിശുനം ഗോകുലം പ്രാപ്യ സായം
ത്വദ്വാർത്താഭിർബഹു സ രമയാമാസ നന്ദം യശോദാം,
പ്രാതർദൃഷ്ട്വാ മണിമയരഥം ശങ്കിതാഃ പങ്കജാക്ഷ്യഃ
ശ്രുത്വാ പ്രാപ്തം ഭവദനുചരം ത്യക്തകാര്യാഃ സമീയുഃ. 3

ആ ഉദ്ധവൻ നിന്തിരുവടിയുടെ മാഹാത്മ്യത്തിന്റെ വലിപ്പത്തെ സൂചിപ്പിക്കുന്ന ഗോകുലത്തിൽ സന്ധ്യയായപ്പോൾ എത്തി നിന്തിരുവടിയുടെ വൃത്താന്തം പറഞ്ഞു് നന്ദനേയും യശോദയേയും വളരെ സന്തോഷിപ്പിച്ചു. അടുത്തദിവസം രാവിലെ അവിടെ ഒരു മണിരഥം വന്നിരിക്കുന്നതുകണ്ടു് നിന്തിരുവടി എഴുന്നള്ളിയിരിക്കുമെന്നു് ആദ്യം ശങ്കിക്കയും ഒടുവിൽ നിന്തിരുവടിയുടെ അനുചരന്മാരിൽ ഒരാൾ വന്നിട്ടുണ്ടെന്നു കേൾക്കയുംചെയ്തിട്ടു്, ഗോപസുന്ദരിമാർ മറെറല്ലാകാര്യവും വിട്ടിട്ടു് അവിടെയെത്തി.

ദൃഷ്ട്വാ ചൈനം ത്വദുപമലസദ്വേഷഭൂഷാഭിരാമം
സ്മൃത്വാ സ്മൃത്വാ തവ വിലസിതാന്യുച്ചകൈസ്താനി താനി
രുദ്ധാലാപാഃ കഥമപി പുനർഗ്ഗദ്ഗദാം വാചമൂചുഃ-
സ്സൗജന്യാദീൻ നിജപരിഭവാമപ്യലം വിസ്മരന്ത്യഃ. 4

ആ ഗോപിമാർ നിന്തിരുവടിയെപ്പോലെതന്നെ വേഷവും അലങ്കാരവും ധരിച്ച് മനോഹരനായിരിക്കുന്ന ആ ഉദ്ധവനെ കണ്ടിട്ട് നിന്തിരുവടിയുടെ ഓരോ വിലാസങ്ങളെ ഓർത്തോർത്തു്, വാക്കുതടഞ്ഞു് സൗജന്യംമുതലായതും സ്വന്തമാളെന്നും അന്യനെന്നുമുള്ള ഭേദത്തെയും തീരെ മറന്നു് ഒടുവിൽ പ്രയാസപ്പെട്ടു് തൊണ്ടവിറയലോടുകൂടി പ്പറഞ്ഞു.

ശ്രീമൻ! കിം ത്വം പിതൃജനകൃതേ പ്രേഷിതോ നിർദ്ദയേന
ക്വാസൗ കാന്തോ നഗരസുദൃശാം ഹാ! ഹരേ! നാഥ!പായാഃ
ആശ്ലേഷാണാമമൃതവപുഷോ ഹന്ത! തേ ചുംബനാനാ-
മുന്മാദാനാം കുഹകവചസാം വിസ്മരേത്കാന്ത! കാ വാ? 5

അല്ലയോശ്രീമാനേ! ആ നിർദ്ദയൻ അങ്ങേ മാതാപിതാക്കളെ ഉദ്ദേശിച്ചാണോ അയച്ചതു്? നഗരസുന്ദരിമാക്കു കാന്തനായ അദ്ദേഹം ഇപ്പോൾ എവിടെയാണു്? അല്ലയോ നാഥനായ ഹരേ! രക്ഷിക്കേണമേ! അമൃതമയമായ ശരീരത്തോടുകൂടിയ നിന്റെ ആലിംഗനങ്ങളും ചുംബനങ്ങളും താന്നെത്താൻ മറന്നുചെയ്ത ഓരോ ലീലകളും വ്യാജവചനങ്ങളും അല്ലയോ കാന്താ! ഏതൊരുവൾ മറക്കും?

രാസക്രീഡാലുളിതലളിതം വിശ്ലഥത്കേശപാശം
മന്ദോത്ഭിന്നശ്രമജലകണം ലോഭനീയം ത്വദംഗം
കാരുണ്യാബ്ധേ! സകൃദപി സമാലിംഗിതും ദർശയേതി
പ്രേമോന്മാദാദ്ഭുവനമദന! ത്വത് പ്രിയാസ്ത്വാം വിലേപുഃ

അല്ലയോ കാരുണ്യവാരിധേ! രാസക്രീഡകൊണ്ടു ഉലഞ്ഞു സുന്ദരമായിട്ടുള്ളതും തലമുടി അഴിയുന്നതും അല്പാല്പം വിയർപ്പുതുള്ളികൾ പൊടിഞ്ഞുവരുന്നതും മനോമോഹനവുമായ നിന്റെ ശരീരത്തെ ഒരിക്കൽക്കൂടി ആലിംഗനംചെയ്യാനായി കാണിച്ചുതരേണമേ! അല്ലയോ ത്രൈലോക്യമോഹനാ! ഇപ്രകാരം നിന്തിരുവടിയുടെ പ്രിയകളായ ആ ഗോപികൾ നിന്തിരുവടിയെക്കുറിച്ചു വിലപിച്ചു

ഏവംപ്രായൈർവിവശവചനൈരാകുലാ ഗോപികാസ്താ-
സ്തൽസന്ദേശൈഃ പ്രകൃതിമനയത്സോഽഥ വിജ്ഞാനഗാഢൈഃ
ഭൂയസ്താഭിർമ്മുദിതമതിഭിസ്ത്വന്മയീഭിർവ്വധൂഭി-
സ്തത്തദ്വാർത്താ സരസമനയത് കാനിചിദ്വാസരാണി. 7

ഇപ്രകാരമുള്ള അനവധി പരവശവാക്കുകളോടുകൂടി ആകുലകളായിത്തീർന്നിരുന്ന ആ ഗോപികളെ ഉദ്ധവർ വിജ്ഞാനംനിറഞ്ഞ നിന്തിരുവടിയുടെ സന്ദേശം കേൾപ്പിച്ചു സ്വസ്ഥചിത്തകളാക്കി. പിന്നെ സന്തുഷ്ടചിത്തകളും നിന്തിരുവടിയോടുള്ള പ്രേമാധിക്യത്താൽ മിക്കവാറും നിന്തിരുവടിയായിത്തീർന്നിരിക്കുന്നവരുമായ ആ ഭാഗ്യവതികളുമായി നിന്തിരുവടിയുടെ വൃത്താന്തങ്ങൾ പറഞ്ഞുകൊണ്ടു സരസമായി ഏതാനുംദിവസങ്ങൾ കഴിച്ചു.

ത്വൽപ്രോദ്ഗാനൈഃ സഹിതമനിശം
സർവ്വതോ ഗേഹകൃത്യം
ത്വദ്വാർത്തൈവ പ്രസരതി മിഥഃ
സൈവ ചോത്സാപലാപാഃ
ചേഷ്ടാഃ പ്രായസ്ത്വദനുകൃതയ-
സ്ത്വന്മയം സർവ്വമേവം
ദൃഷ്ട്വാ തത്ര വ്യമുഹദധികം
വിസ്മയാദുദ്ധവോഽയം. 8

നിന്തിരുവടിയെപ്പററി പാടിക്കൊണ്ടായിരുന്നു എവിടെയും ഗൃഹകൃത്യങ്ങൾ നടത്തിയിരുന്നതു്. അവിടെയുള്ളവർതമ്മിൽ സംസാരിക്കുന്നതു നിന്തിരുവടിയുടെ ചരിത്രം തന്നെ. ഉറക്കത്തിൽ വല്ലവരും സംസാരിച്ചാൽ അതും അതുതന്നെ. ആളുകളുടെ ശരീരചേഷ്ടകൾ എല്ലാം നിന്തിരുവടിയെ അനുകരിക്കുന്നവ. ഇപ്രകാരം അവിടെയെല്ലാം ഭവന്മയമായിക്കണ്ടു് ഉദ്ധവൻ ആശ്ചര്യപരവശനായിച്ചമഞ്ഞു.

"രാധായാ മേ പ്രിയതമമിദം
മൽപ്രിയൈവം ബ്രവീതി;
ത്വം കിം മൗനം കലയസി സഖേ?
മാനിനീ മൽപ്രിയൈവ?"
ഇത്യാദ്യേവ പ്രവദതി സഖി! ത്വൽ
പ്രിയോ നിർജ്ജനേ മാ-
മിത്ഥം വാദൈരരമയദയം
ത്വൽപ്രിയാമുല്പലാക്ഷീം. 9

"ഇതു് എൻെറ രാധയ്ക്കു് ഏററവും പ്രിയപ്പെട്ട താണു്. എൻെറ പ്രിയ ഇപ്രകാരം പറയും. സഖേ! താൻ എന്താണു് ഒന്നും മിണ്ടാതിരിക്കുന്നതു്? ആ സുന്ദരി എനിക്കു പ്രിയപ്പെട്ടവൾതന്നെയാണു്." ഇപ്രകാരമെല്ലാം ആരുമില്ലാത്തപ്പോൾ നിൻെറ പ്രിയൻ എന്നോടു പറയാ റുണ്ടു് എന്നും മററും പറഞ്ഞു് അവൻ നിന്തിരുവടിയുടെ പ്രിയതമയായ ആ സുന്ദരി (രാധ)യെ സന്തോഷിപ്പിച്ചു.

ഏഷ്യാമി ദ്രാഗനുപഗമനം കേവലം കാര്യഭാരാ-
ദ്വിശ്ലേഷേപി സ്മരണദൃഢതാസംഭവാന്മാസ്തു ഖേദഃ;
ബ്രഹ്മാനന്ദേ മിളതി ന ചിരാത് സംഗമോ വാ വിയോഗ-
സ്തുല്യോ വഃ സ്യാദിതി തവ ഗിരാ സോകരോന്നിർവ്യഥാസ്താഃ

"ഞാൻ താമസിയാതെ വരാം; ഇപ്പോൾ വരാത്തതു പല കാര്യങ്ങളും ഇവിടെ നടത്തേണ്ടിയിരിക്കുന്നതുകൊ ണ്ടാണു്. വിരഹത്തിലും ഓർമ്മയ്ക്കുറപ്പുണ്ടാകുക എന്ന ഗുണമുള്ളതിനാൽ ഖേദിക്കേണ്ട ആവശ്യമില്ല. നിങ്ങൾക്കു താമസിയാതെ ബ്രഹ്മാനന്ദം ലഭിക്കുമ്പോൾ ഒരുമിച്ചിരിക്കു ന്നതും പിരിഞ്ഞിരിക്കുന്നതും ഒരുപോലെതന്നെയെന്നു നിങ്ങൾക്കു് അനുഭവപ്പെടും" എന്നുള്ള നിന്തിരുവടിയുടെ സന്ദേശം പറഞ്ഞുകേൾപ്പിച്ചു് ഉദ്ധവർ അവരുടെ ദുഃഖം ശമിപ്പിച്ചു.

"ഏവം ഭക്തിഃ സകലഭുവനേ
നേക്ഷിതാ ന ശ്രുതാ വാ;
കിം ശാസ്ത്രൗഘൈഃ? കിമിഹ തപസാ?
ഗോപികാഭ്യോ നമോസ്തു"
ഇത്യാനന്ദാകുലമുപഗതം
ഗോകുലാദുദ്ധവം തം
ദൃഷ്ട്വാ ഹൃഷ്ടോ ഗുരുപുരപതേ!
പാഹി മാമാമയൗഘാത്. 11

"ഈവണ്ണമുള്ള ഭക്തി ലോകത്തിലെങ്ങും കണ്ടിട്ടില്ല; കേട്ടിട്ടുമില്ല. ശാസ്ത്രങ്ങൾ എല്ലാം എന്തിന്? തപസ്സെന്തിന്? ഗോപികൾക്കു നമസ്കാരം;" ഇപ്രകാരം വിചാരിച്ച് ആനന്ദപരവശനായി ഗോകുലത്തിൽനിന്നുവന്ന ആ ഉദ്ധവനെക്കണ്ടിട്ടു സന്തോഷിച്ച നിന്തിരുവടി എന്നെ രോഗസംഘങ്ങളിൽനിന്നു രക്ഷിച്ചാലും.

76-ാം ദശകം സമാപ്തം.

---

## സപ്തസപ്തതിതമദശകം.

ഉപശ്ലോകോല്പത്തി, ജരാസന്ധയുദ്ധം, മുചുകുന്ദാനുഗ്രഹം.

സൈരന്ധ്ര്യാസ്തദനു ചിരം സ്മരാതുരായാ
യാതോ ഭൂഃ സുലളിതമുദ്ധവേന സാർദ്ധം
ആവാസം ത്വദുപഗമോത്സവം സദൈവ
ധ്യായന്ത്യാഃ പ്രതിദിനവാസസജ്ജികായാഃ. 1

അനന്തരം നിന്തിരുവടി, വളരെക്കാലമായിട്ടു കാമാതുരമാനസയായി, നിന്തിരുവടിയുടെ ആഗമനമാകുന്ന പരമോത്സവത്തെത്തന്നെ എല്ലായ്പോഴും ധ്യാനിച്ചുകൊണ്ടു എന്നും നിന്തിരുവടി ഇന്നെഴുന്നള്ളും ഇന്നെഴുന്നള്ളും എന്നു

വിചാരിച്ച് ശയ്യാദികളെല്ലാം ഒരുക്കിക്കൊണ്ട് കാത്തിരിക്കുന്ന സൈരന്ധ്രി (പണ്ടത്തെ കുറിക്കൂട്ടുകാരിയായ കുബ്ജ) യുടെ ഗൃഹത്തിൽ, ഉദ്ധവനോടുകൂടി, മനോഹരമായ വേഷഭൂഷാദികളും ധരിച്ചു പോയി.

ഉപഗതേ ത്വയി, പൂർണ്ണമനോരഥാം
പ്രമദസംഭ്രമകമ്പ്രപയോധരാം
വിവിധമാനനമാദധതീം മുദാ
രഹസി താം രമയാംചകൃഷേ സുഖം. 2

നിന്തിരുവടി ചെന്നപ്പോൾ പൂർണ്ണമനോരഥയായിത്തീർന്നവളും സന്തോഷസംഭ്രമത്താൽ ചലിക്കുന്ന കുചങ്ങളോടുകൂടിയവളും പലപ്രകാരത്തിൽ നിന്തിരുവടിയെ സല്ക്കരിക്കുന്നവളുമായ ആ സുന്ദരിയെ വിജനത്തിൽ സുഖമായി സന്തോഷത്തോടുകൂടി നിന്തിരുവടി രമിപ്പിച്ചു.

പൃഷ്ടാ വരം പുനരസാവവൃണോദ്വരാകീ
ഭൂയസ്ത്വയാ സുരതമേവ നിശാന്തരേഷു;
സായുജ്യമസ്ത്വിതി വദേദ് ബുധ ഏവ കാമം;
സാമീപ്യമസ്ത്വനിശമിത്യപി നാബ്രവീത് കിം? 3

നിന്തിരുവടി അവളോട് എന്തു വരംവേണമെന്നു ചോദിച്ചപ്പോൾ ആ മറയി വീണ്ടും മററു രാത്രികളിലും നിന്തിരുവടിയോടുകൂടി രമിക്കണമെന്നാണു വരം ചോദിച്ചതു്. സായുജ്യംവേണമെന്നായിരുന്നു ചോദിക്കേണ്ടിയിരുന്നതു്. അങ്ങനെ ചോദിപ്പാൻ, അറിവുള്ളവൎക്കേ തോന്നൂ എന്നു വയ്ക്കാം. എന്നാൽ സാമീപ്യം വേണമെന്നെങ്കിലും ഇവൾക്കു പറയരുതായിരുന്നുവോ?

തതോ ഭവാൻ! ദേവ! നിശാസു കാസുചി-
ന്മൃഗീദൃശം താം നിഭൃതം വിനോദയൻ
അദാദുപശ്ലോക ഇതി ശ്രുതം സുതം;
സ നാരദാത് സാത്വതതന്ത്രവിദ്ബഭൗ. 4

അനന്തരം അല്ലയോ ദേവ! നിന്തിരുവടി ചില രാത്രികളിൽ ആ സുന്ദരിയെ രഹസ്യമായി വിനോദിപ്പിച്ച് ഉപശ്ലോകൻ എന്ന പേരിൽ പ്രസിദ്ധനായ ഒരു പുത്രനെ കൊടുത്തു. അവൻ നാരദനിൽനിന്ന് പാഞ്ചരാത്രം മുതലായ സാത്വതതന്ത്രങ്ങളെ ഗ്രഹിച്ച് പരമഭാഗവതനായി ത്തീരുകയും ചെയ്തു.

അക്രൂരമന്ദിരമിതോഥ ബലോദ്ധവാഭ്യാ-
മഭ്യർച്ചിതോ ബഹു നതോ മുദിതേന തേന,
ഏനം വിസൃജ്യ വിപിനാഗതപാണ്ഡവേയ-
വൃത്തം വിവേദിഥ; തഥാ ധൃതരാഷ്ട്രചേഷ്ടാം. 5

അനന്തരം നിന്തിരുവടി ബലദേവനുദ്ധവരുമൊരുമിച്ച് അക്രൂരന്റെ ഗൃഹത്തിൽ പോവുകയും സന്തുഷ്ടനായ അവൻ നിന്തിരുവടിയെ പൂജിക്കുകയും വളരെ സ്തുതിക്കുകയും ചെയ്തു. പിന്നെ അയാളെ വിട്ടിട്ട് കാട്ടിൽനിന്നു പാണ്ഡുവിന്റെ മരണശേഷം നാട്ടിലേയ്ക്കു വന്ന പാണ്ഡവന്മാരുടെ കഥയും ധൃതരാഷ്ട്രരുടെ പ്രവൃത്തികളും അറിഞ്ഞു.

വിഘാതാജ്ജാമാതുഃ പരമസുഹൃദോ ഭോജനൃപതേർ-
ജ്ജരാസന്ധേ രുന്ധത്യനവധിരുഷാന്ധേ ച മഥുരാം
രഥാദ്യൈർദ്യോർല്ലബ്ധൈഃ കതിപയബലസ്ത്വം ബലയുത-
സ്ത്രയോവിംശത്യക്ഷൗഹിണി തദുപനീതം സമഹൃഥാഃ. 6

തന്റെ ജാമാതാവും പരമബന്ധുവുമായ കംസന്റെ വധത്താൽ അത്യന്തം കോപാന്ധനായ ജരാസന്ധൻ മഥുരാപുരത്തെ വളഞ്ഞപ്പോൾ നിന്തിരുവടി ആകാശത്തിൽനിന്നു കിട്ടിയ തേരു മുതലായ യുദ്ധോപകരണങ്ങളെക്കൊണ്ടു ബലരാമനുമൊരുമിച്ച് ഏതാനും സൈന്യങ്ങളോടുകൂടി അവൻ കൊണ്ടുവന്ന ഇരുപത്തിമൂന്നു അക്ഷൗഹിണികളേയും സംഹരിച്ചു.

ബദ്ധം ബലാദഥ ബലേന ബലോത്തരം ത്വം
ഭൂയോ ബലോദ്യമരസേന മുമോചിഥൈനം;

നിശ്ശേഷദിഗ്ജയസമാഹൃതവിശ്വസൈന്യാത്
കോന്യസ്തതോ ഹി ബലപൗരുഷവാംസ്തദാനീം. 7

അനന്തരം ബലഭദ്രവൻ ബലാൽ ബന്ധിച്ച മഹാബലശാലിയായ അവനെ നിന്തിരുവടി വീണ്ടും പടക്കൂട്ടിക്കൊണ്ടുവരട്ടേ എന്നു വിചാരിച്ചു വിട്ടയച്ചു എല്ലാ ദിക്കുകളും ജയിച്ച് അവിടെനിന്നെല്ലാം സൈന്യങ്ങളെ സമ്പാദിച്ചിട്ടുള്ള അവനെക്കാൾ ബലവും പൗരുഷവും അക്കാലത്ത് ആർക്കുണ്ടായിരുന്നു?

ഭഗ്നഃ സ ലഗ്നഹൃദയോപി നൃപൈഃ പ്രണുന്നോ
യുദ്ധം ത്വയാ വ്യധിത ഷോഡശകൃത്വ ഏവം;
അക്ഷൗഹിണീഃ ശിവ ശിവാസ്യ ജഘന്ഥ വിഷ്ണോ!
സംഭൂയ സൈകനവതിത്രിശതം തദാനീം. 8

തോററു മനസ്സുമടിച്ചെങ്കിലും ആ ജരാസന്ധൻ, രാജാക്കന്മാരുടെപ്രേരണയാൽ ഇപ്രകാരം വീണ്ടും പതിനാറു പ്രാവശ്യം നിന്തിരുവടിയോടു യുദ്ധംചെയ്തു. ആ അവസരങ്ങളിൽ നിന്തിരുവടി ആകപ്പാടെ അവന്റെ മുന്നൂററിതൊണ്ണൂറെറാന്നു അക്ഷൗഹിണികളെക്കൊന്നു. ശിവ ശിവ!

അഷ്ടാദശേസ്യ സമരേ സമുപേയുഷി ത്വം
ദൃഷ്ട്വാ പുരോഥ യവനം യവനത്രികോട്യാ
ത്വഷ്ട്രാ വിധാപ്യ പുരമാശു പയോധിമധ്യേ
തത്രാഥ യോഗബലതഃ സ്വജനാനനൈഷീഃ. 9

ഇവന്റെ പതിനെട്ടാമത്തെ യുദ്ധം വന്നപ്പോൾ മൂന്നു കോടി യവനപ്പടയോടുകൂടി യവനനെ മുമ്പിൽക്കണ്ടു്, നിന്തിരുവടി വേഗത്തിൽ വിശ്വകർമ്മാവിനെക്കൊണ്ടു സമുദ്രമദ്ധ്യത്തിൽ ഒരു പട്ടണമുണ്ടാക്കിച്ചിട്ടു സ്വജനങ്ങളെ യോഗബലത്താൽ അവിടേയ്ക്കു മാററി.

പദ്ഭ്യാം ത്വം പദ്മമാലീ ചകിത ഇവ പുരാ-
ന്നിർഗ്ഗതോ ധാവമാനോ
മ്ലേച്ഛേശേനാനുയാതോ വധസുകൃതവിഹീ-
നേന ശൈലേ ന്യലൈഷീഃ;

സുപ്തേനാങ്ഘ്ര്യാഹതേന ദ്രുതമഥ മുചുക-
ന്ദേന ഭസ്മീകൃതേസ്മിൻ
ഭൂപായാസ്മൈ ഗുഹാന്തഃ സുലളിതവപുഷാ
തസ്ഥിഷേ ഭക്തിഭാജേ. 10

അനന്തരം നിന്തിരുവടി ഒരു താമരപ്പൂമാലയും ധരിച്ച് കാൽനടയായി ഭയപ്പെട്ടോടുന്നതുപോലെ മഥുരാപുരത്തിൽ നിന്നു പുറപ്പെട്ട് ഓടി. ആ യവനനും നിന്തിരുവടിയെ പിന്തുടൎന്നു. തൃക്കൈകൊണ്ടു വധിക്കപ്പെടത്തക്ക സുകൃതം അവനില്ലായിരുന്നു. അതിനാൽ നിന്തിരുവടി ഒരു പൎവ്വതത്തിൽ ഒളിച്ചു. ആ പൎവ്വതത്തിന്റെ ഗുഹകളിലൊന്നിൽ ഉറങ്ങിക്കിടന്ന മുചുകുന്ദമഹാരാജാവിനെ, അങ്ങേ അന്വേഷിച്ചുനടന്ന യവനനാഥൻ കാൽകൊണ്ടു ചവിട്ടിയതിനാൽ അദ്ദേഹം അവനെ നോക്കി ഭസ്മീകരിച്ചു. അനന്തരം അതിസുന്ദരമായ ആകൃതിയിൽ നിന്തിരുവടി ഗുഹയുടെ ഉള്ളിൽ ഭക്തനായ ആ രാജാവിനു പ്രത്യക്ഷപ്പെട്ടു. (ഈ മുചുകുന്ദൻ ഇക്ഷ്വാകുവംശത്തിൽ ജനിച്ച ആൾ ആണ്. ഇന്ദ്രന്റെ അനുഗ്രഹത്താൽ അദ്ദേഹം വളരെക്കാലമായി പൎവ്വതഗുഹയിൽ സ്വൈരമായിക്കിടന്നുറങ്ങുകയായിരുന്നു. ഉറക്കത്തിനു ഭംഗം വരുത്തുന്നവനെ നോക്കി ദഹിപ്പിക്കുവാനുള്ള ശക്തിയും ഇന്ദ്രൻ കൊടുത്ത വരങ്ങളിൽ ഒന്നാണ്. അദ്ദേഹത്തിനു ഗൎഗ്ഗമഹൎഷി ഭഗവത്തത്വങ്ങളും, ഭഗവാന്റെ ആകൃതിവിശേഷവും പറഞ്ഞുകൊടുത്തിരുന്നു. ആ രൂപത്തിലാണു ഭഗവാൻ അദ്ദേഹത്തിനു പ്രത്യക്ഷപ്പെട്ടതു്.)

"ഐക്ഷ്വാകോഽഹം; വിരക്തോ,സ്മ്യഖിലനൃപസുഖേ
ത്വൽപ്രസാദൈകകാങ്ക്ഷീ
ഹാ! ദേവേ"തി സ്തുവന്തം വരവിതതിഷു തം
നിസ്പൃഹം വീക്ഷ്യ ഹൃഷ്യൻ

മുക്തേസ്തുല്യാം ച ഭക്തിം ധുതസകലമലാം
മോക്ഷമപ്യാശു ദത്വാ
കാര്യം ഹിംസാവിശുദ്ധ്യൈ തപ ഇതി ച തദാ
പ്രാത്ഥ ലോകപ്രതീത്യൈ. 11

"അല്ലയോ ദേവാ! ഞാൻ ഇക്ഷ്വാകുവംശത്തിൽ ജനിച്ചവനാണു്. എനിക്കു രാജഭോഗങ്ങളിലെല്ലാം വിരക്തി വന്നിരിക്കുന്നു. നിന്തിരുവടിയുടെ പ്രസാദം ഒന്നിൽ മാത്രമേ എനിക്കു് ആഗ്രഹമുള്ളൂ." എന്നിങ്ങനെ സ്തുതിക്കുന്ന ആ ഭക്തനു് യാതൊരുവിധത്തിലുള്ള വരത്തിലും ആഗ്രഹമില്ലെന്നുകണ്ടു സന്തോഷിച്ചു്, നിന്തിരുവടി മോക്ഷത്തിനൊത്തതും സകലപാപനാശകരവുമായ ഭക്തിയും ഒടുവിൽ മോക്ഷവും, ഉടനേ നൽകിയിട്ടു്, തപസ്സുകൊണ്ടേ പാപശാന്തി വരൂ എന്നു ലോകത്തെ അറിയിക്കുന്നതിനായി 'നീ ചെയ്തിട്ടുള്ള ഹിംസകൊണ്ടുള്ള പാപം തീരുന്നതിനായി തപസ്സുചെയ്യണം' എന്നുകൂടി അരുളിച്ചെയ്തു.

തദനു മഥുരാം ഗത്വാ ഹത്വാ ചമൂം യവനാഹൃതാം
മഗധപതിനാ മാർഗ്ഗേ സൈന്യൈഃ പുരേവ നിവാരിതഃ
ചരമവിജയം ദർപ്പായാസ്മൈ പ്രദായ പലായിതോ
ജലധിനഗരീം യാതോ വാതാലയേശ്വര! പാഹി മാം. 12

അനന്തരം മഥുരയിൽപ്പോയി യവനൻ കൂട്ടിക്കൊണ്ടുവന്നിരുന്ന സൈന്യം മുഴുവൻ നശിപ്പിച്ചിട്ടു് തിരിച്ചുവരുമ്പോൾ വഴിക്കുവച്ചു ജരാസന്ധൻ പഴയപോലെതന്നെ തടുത്തു. എന്നാൽ അപ്പോൾ നിന്തിരുവടി അവനു് അഹങ്കാരമുണ്ടാക്കുന്നതിനായി അവസാനവിജയം കൊടുത്തിട്ടു് ഓടി ദ്വാരകയിലേക്കുപോയി. അപ്രകാരമുള്ള നിന്തിരുവടി അല്ലയോ ഗുരുവായുപുരേശാ! എന്നെ രക്ഷിക്കണമേ!

77-ാം ദശകം സമാപ്തം.

# അഷ്ടസപ്തതിതമദശകം.

**രുഗ്മിണീസ്വയംവരം.**

ത്രിദശാവർദ്ധിവർദ്ധിതകൗശലം
ത്രിദശദത്തസമസ്തവിഭൂതിമത്
ജലധിമദ്ധ്യഗതം ത്വമഭൂഷയോ
നവപുരം വപുരഞ്ചിതരോചിഷാ. 1

ദേവശില്പിയാൽ വിശേഷരീതിയിലുള്ള കൗശലപ്പണികളോടുകൂടി നിർമ്മിക്കപ്പെട്ടിട്ടുള്ളതും ദേവന്മാർ സകലസമ്പത്തുകളുംനൽകി സമൃദ്ധമാക്കിയിട്ടുള്ളതുമായ സമുദ്രമദ്ധ്യത്തിലുള്ള ആ പുതിയ പട്ടണത്തെ തിരുവുടലിൻെറ മനോഹരകാന്തികൊണ്ടു നിന്തിരുവടി അലങ്കരിച്ചു.

ദദുഷി രേവതഭൂഭൃതി രേവതീം
ഹലഭൃതേ തനയാം വിധിശാസനാത്
മഹിതമുത്സവഘോഷമപൂപുഷഃ
സമുദിതൈർമ്മുദിതൈസ്സഹ യാദവൈഃ 2

രേവത (ആനർത്ത) രാജാവായ രേവതൻ പുത്രിയായ രേവതിയെ ബ്രഹ്മാവിൻെറ ആജ്ഞയനുസരിച്ച് ബലഭദ്രന വിവാഹംചെയ്തുകൊടുത്തപ്പോൾ അങ്ങ് സന്തുഷ്ടന്മാരായ യാദവസമൂഹത്തോടുകൂടി ദ്വാരകയിൽ മഹോത്സവം കൊണ്ടാടി.

അഥ വിദർഭസുതാം ഖലു രുഗ്മിണീം
പ്രണയിനീം ത്വയി ദേവ! സഹോദരഃ
സ്വയമദിത്സത ചേദിമഹീഭുജേ
സ്വതമസാ തമസാധുമുപാശ്രയൻ. 3

അല്ലയോ ദേവാ! അനന്തരം വിദർഭരാജാവിൻെറ പുത്രിയും നിന്തിരുവടിയിൽ അനുരക്തയുമായ രുഗ്മിണിയെ അവളുടെ സഹോദരനും അറിവില്ലായ്കയാൽ

ദ്വിഷ്ടനായ ശിശുപാലനെ ആശ്രയിച്ചിരുന്നവനമായ രുഗ്മി അവനു വിവാഹംചെയ്തുകൊടുക്കാൻ ആഗ്രഹിച്ചു.

ചിരധൃതപ്രണയാ ത്വയി ബാലികാ
സപദി കാങ്ക്ഷിതഭംഗസമാകുലാ
തവ നിവേദയിതും ദ്വിജമാദിശത്
സ്വകദനം കദനംഗവിനിർമ്മിതം. 4

വളരെനാളായിട്ടു നിന്തിരുവടിയിൽ ബദ്ധാനുരാഗയായിരുന്ന ആ ബാലിക പെട്ടെന്ന് അഭീഷ്ടഭംഗം നേരിട്ടതിനാൽ വ്യാകുലയായിത്തീൎന്ന് കാമൻനിമിത്തം തനിക്കുണ്ടാകുന്ന ഉപദ്രവങ്ങളെ നിന്തിരുവടിയോട്ട് ഉണൎത്തിക്കുന്നതിനായി ഒരു ബ്രാഹ്മണനെ അയച്ചു.

ദ്വിജസുതോപി ച തൂൎണ്ണമുപായയൌ
തവ പുരം ഹി ദുരാശദുരാസദം;
മുദമവാപ ച സാദരപൂജിതഃ
സ ഭവതാ ഭവതാപഹൃതാ സ്വയം. 5

ആ ബ്രാഹ്മണകുമാരൻ വേഗത്തിൽ ദുർബുദ്ധികൾക്കു പ്രവേശിക്കുവാൻ പ്രയാസമുള്ള നിന്തിരുവടിയുടെ പട്ടണത്തിൽ എത്തി. സംസാരദുഃഖനാശകരനായ നിന്തിരുവടിയാൽത്തന്നെ ആദരപൂൎവ്വം പൂജിക്കപ്പെട്ട അദ്ദേഹം വളരെ സന്തുഷ്ടനായിത്തീരുകയുംചെയ്തു.

സ ച ഭവന്തമവോചത:—കുണ്ഡിനേ
നൃപസുതാ ഖലു രാജതി രുഗ്മിണീ;
ത്വയി സമുൽസുകയാ നിജധീരതാ-
രഹിതയാ ഹി തയാ പ്രഹിതോസ്മ്യഹം. 6

അദ്ദേഹം നിന്തിരുവടിയോട്ട പറഞ്ഞു:—'കുണ്ഡിനത്തിൽ രുഗ്മിണി എന്ന ഒരു രാജപുത്രിയുണ്ട്. അങ്ങേക്കുറിച്ചുള്ള പ്രേമപാരവശ്യത്താൽ ചപലയായിരിക്കുന്ന അവൾ അയച്ച ആളാണ് ഞാൻ.'

"തവ ഹൃതാസ്മി പുരൈവ ഗുണൈരഹം;
ഹരതി മാം കില ചേദിനൃപോഽധുനാ;
അയി! കൃപാലയ! പാലയ മാ"മിതി
പ്രജഗദേ ജഗദേകപതേ! തയാ. 7

'ഞാൻ മുമ്പേതന്നെ അങ്ങേഗ്ഗുണങ്ങളാൽ അപഹൃതചിത്തയായിരിക്കുന്നവളാണ്. ഇപ്പോൾ ചേദിരാജാവായ ശിശുപാലൻ എന്നെക്കൊണ്ടുപോകാൻപോകുന്നു. അല്ലയോ കൃപാനിധേ! എന്നെ രക്ഷിച്ചുകൊള്ളണേ!' എന്ന്, അല്ലയോ ജഗല്പതേ! അവൾ പറഞ്ഞിരിക്കുന്നു.

'അശരണാം യദി മാം ത്വമുപേക്ഷസേ,
സപദി ജീവിതമേവ ജഹാമ്യഹം'
ഇതി ഗിരാ സുതനോരതനോദ്ഭൃശം
സുഹൃദയം ഹൃദയം തവ കാതരം 8

'അങ്ങ് അഗതിയായ എന്നെ ഉപേക്ഷിക്കുന്നപക്ഷം ഞാൻ ജീവൻതന്നെ കളയും' എന്നുള്ള അവളുടെ വാക്കുകൊണ്ട് ഈ സുഹൃത്ത് നിന്തിരുവടിയുടെ ഹൃദയത്തെ അധൈര്യപ്പെടുത്തി.

അകഥയസ്ത്വമഥൈനമയേ! സഖേ!
തദധികാ മമ മന്മഥവേദനാ;
നൃപസമക്ഷമുപേത്യ ഹരാമ്യഹം
തദയി! താം ദയിതാമസിതേക്ഷണാം." 9

അനന്തരം നിന്തിരുവടി അദ്ദേഹത്തോട് അരുളിച്ചെയ്തു: 'അല്ലയോ സഖേ! എനിക്ക് അവളെക്കാൾ അധികമായ കാമപാരവശ്യമുണ്ട്. അതിനാൽ പ്രിയപ്പെട്ട ആ സുന്ദരിയെ ഞാൻ വന്ന രാജാക്കന്മാരുടെ മുമ്പിൽവച്ചുതന്നെ അപഹരിക്കുന്നുണ്ട്.'

പ്രമുദിതേന ച തേന സമം തദാ
രഥഗതോ ലഘു കുണ്ഡിനമേയിവാൻ
ഗുരുമരുൽപുരനായക! മേ ഭവാൻ
വിതനുതാം തനുതാമഖിലാപദാം. 10

അനന്തരം സന്തുഷ്ടനായ അവനോടുകൂടി തേരിൽക്കയറി വേഗത്തിൽ കുണ്ഡിനത്തിൽ എത്തിയ നിന്തിരുവടി, അല്ലയോ ഗുരുവായുപുരേശാ! എന്റെ ആപത്തുകളെല്ലാം അകററണമേ!

78-ാം ദശകം സമാപ്തം.

---

## ഏകോനാശീതിതമദശകം.

**രുഗ്മിണീഹരണം.**

ബലസമേതബലാനുഗതോ ഭവാൻ
പുരമഗാഹത ഭീഷ്മകമാനിതഃ;
ദ്വിജസുതം ത്വദുപാഗമവാദിനം
ധൃതരസാ തരസാ പ്രണനാമ സാ. 1

നിന്തിരുവടി സൈന്യസമേതനായ ബലദേവനാൽ അനുഗമിക്കപ്പെട്ടു്, ഭീഷ്മകമഹാരാജാവിനാൽ സൽകൃതനായിട്ടു് കുണ്ഡിനപുരത്തിൽ പ്രവേശിച്ചു. ഉടനെ നിന്തിരുവടിയുടെ ആഗമനവൃത്താന്തം ചെന്നുപറഞ്ഞ ആ ബ്രാഹ്മണകുമാരനെ രുഗ്മിണി സന്തോഷസമേതം വന്ദിക്കയുംചെയ്തു.

ഭുവനകാന്തമവേക്ഷ്യ ഭവദ്വപുർ-
ന്നൃപസുതസ്യ നിശമ്യ ച ചേഷ്ടിതം
വിപുലഖേദജുഷാം പുരവാസിനാം
സരുദിതൈരുദിതൈരഗമന്നിശാ. 2

ത്രൈലോക്യസുന്ദരമായ നിന്തിരുവടിയുടെ തിരുവുടൽ കാണുകയും രാജകുമാരനായ രുഗ്മി സഹോദരിയെ ശിശുപാലനു കൊടുക്കാൻ ഉത്സാഹിക്കുന്ന വിവരം കേൾക്കുകയും ചെയ്തു പട്ടണവാസികൾ വളരെ വ്യസനിച്ചു കരയുകയും ഓരോന്നു പറയുകയും ചെയ്തുകൊണ്ടു് ആ രാത്രി കഴിച്ചു.

തദനു വന്ദിതുമിന്ദുമുഖീ ശിവാം
വിഹിതമംഗലഭൂഷണഭാസുരാ
നിരഗമദ്ഭവദപ്പിതജീവിതാ
സ്വപുരതഃ പുരതഃ സുഭടാവൃതാ. 3

അടുത്തദിവസം രാവിലെ നിന്തിരുവടിയിൽ ജീവിതസമപ്പണം ചെയ്തിരിക്കുന്ന ആ സുന്ദരി മംഗലാലംകാരങ്ങളെക്കൊണ്ടു് ഭംഗിയേറിയ വേഷത്തിൽ, മുമ്പിൽ അനവധി ഭടന്മാരുടെ അകമ്പടിയോടുകൂടി പാവ്വതിയെ വന്ദിക്കുവാനായി പട്ടണത്തിൽനിന്നു പുറപ്പെട്ടു.

കുലവധൂഭിരുപേത്യ കുമാരികാ
ഗിരിസുതാം പരിപൂജ്യ ച സാദരം
മുഹുരയാചത തൽപദപങ്കജേ
നിപതിതാ പതിതാം തവ കേവലം. 4

ആ രാജകുമാരി കുലസ്ത്രീകളോടുകൂടിച്ചേൎന്നു ഭക്തിപൂർവ്വം പാവ്വതിയെ പൂജിച്ചിട്ടു്, ആ ദേവിയുടെ പാദപത്മത്തിൽ വീണു നമസ്കരിച്ചു്, അങ്ങു ഭത്താവായിത്തീരണമെന്നുതന്നെ വീണ്ടുംവീണ്ടും പ്രാത്ഥിച്ചു.

സമവലോകകുതൂഹലസംകുലേ
നൃപകുലേ നിഭൃതം ത്വയി ച സ്ഥിതേ
നൃപസുതാ നിരഗാദ്ഗിരിജാലയാത്
സുരുചിരം രുചിരഞ്ജിതദിങ്മുഖാ. 5

രാജകന്യകയെ കാണ്മാനുള്ള കൗതുകത്താൽ തിരക്കിക്കൂടുന്ന രാജാക്കന്മാരുടെ കൂട്ടത്തിൽ നിന്തിരുവടിയും ഒന്നുമറിയാത്തഭാവത്തിൽ നില്ക്കുമ്പോൾ, തന്റെ കാന്തികൊണ്ടു ദിങ്മുഖങ്ങളെയെല്ലാം ശോഭിപ്പിച്ചുകൊണ്ടു് രുഗ്മിണി വെളിക്കുവന്നു.

ഭുവനമോഹനരൂപരുചാ തദാ
വിവശിതാഖിലരാജകദംബയാ
ത്വമപി ദേവ! കടാക്ഷവിമോക്ഷണൈഃ
പ്രമദയാ മദയാഞ്ചകൃഷേ മനാക്. 6

ത്രൈലോക്യമോഹനമായ സൗന്ദര്യസമ്പത്തുകൊണ്ടു സകല രാജാക്കന്മാരെയും പരവശന്മാരാക്കിയ ആ സുന്ദരി കടാക്ഷവിക്ഷേപങ്ങളെക്കൊണ്ടു നിന്തിരുവടിയെയും അല്പം മദിപ്പിച്ചു.

ക്വനു ഗമിഷ്യസി ചന്ദ്രമുഖീതി താം
സരസമേത്യ കരേണ ഹരൻ ക്ഷണാത്
സമധിരോപ്യ രഥം ത്വമപാഹൃഥാ;
ഭുവി തതോ വിതതോ നിനദോ ദ്വിഷാം. 7

'അല്ലയോ ചന്ദ്രമുഖീ, നീ എവിടെ പോകുവാൻ പോകുന്നു?' എന്നു സരസമായി പറഞ്ഞുകൊണ്ടു് നിന്തിരുവടി അവളുടെ അടുക്കൽച്ചെന്നു് അവളെ കൈകൊണ്ടു താങ്ങി എടുത്തു വേഗത്തിൽ തേരിൽ കയററിക്കൊണ്ടുപോയി. ഉടനെ ശത്രുക്കളുടെ ശബ്ദം ഭൂമിമുഴുവൻ വ്യാപിച്ചു.

"ക്വനു ഗതഃ പശുപാല" ഇതി ക്രുധാ
കൃതരണാ യദുഭിശ്ച ജിതാ നൃപാഃ
ന തു ഭവാനുദചാല്യത തൈരഹോ!
പിശുനകൈഃ ശുനകൈരിവ കേസരീ. 8

ആ പശുപാലൻ എവിടെപ്പോയി? എന്നു കോപിച്ചു പറഞ്ഞുകൊണ്ടു യുദ്ധംചെയ്ത രാജാക്കന്മാരെല്ലാം യാദവന്മാരോടു തോററു. നിന്തിരുവടിയാകട്ടെ നായ്ക്കളുടെ കോലാഹലത്താൽ സിംഹമെന്നപോലെ ആ ദുഷ്ടന്മാരുടെ സംരംഭമൊന്നുകൊണ്ടും ഒട്ടും ഇളകിയില്ല.

തദനു രുഗ്മിണമാഗതമാഹവേ
വധമുപേക്ഷ്യ നിബദ്ധ്യ വിരൂപയൻ

ഹൃതമദം പരിമുച്യ ബലോക്തിഭിഃ
പുരമയാ രമയാ സഹ കാന്തയാ 9

അനന്തരം എതിരിട്ടുവന്ന രുക്മിയെ യുദ്ധത്തിൽ കൊല്ലാതെ പിടിച്ചുകെട്ടി വിരൂപനാക്കി അഹങ്കാരം ശമിപ്പിച്ചതിനുശേഷം ബലരാമൻ പറഞ്ഞതിനാൽ വിട്ടയച്ചിട്ട്, സാക്ഷാൽ ലക്ഷ്മീദേവിയായ ഭാർയ്യയോടുകൂടി നിന്തിരുവടി താൻെറ പട്ടണത്തിൽ എത്തി.

നവസമാഗമലജ്ജിതമാനസാം
പ്രണയകൗതുകജൃംഭിതമന്മഥാം
അരമയഃ ഖലു നാഥ! യഥാസുഖം
രഹസി താം ഹസിതാംശുലസന്മുഖീം. 10

നൂതനമായ സമാഗമത്തിൽ മനസ്സിൽ വളരെ ലജ്ജയുള്ളവളും പ്രണയത്താലും കൗതുകത്താലും കാമപീഡ വർദ്ധിച്ചിരിക്കുന്നവളും പുഞ്ചിരിയുടെ കാന്തിയാൽ വിലസുന്ന മുഖത്തോടുകൂടിയവളുമായ അവളെ വിജനത്തിൽ നിന്തിരുവടി സുഖമായി രമിപ്പിച്ചു.

വിവിധനർമ്മഭിരേവമഹർന്നിശം
പ്രമദമാകലയൻ പുനരേകദാ
ഋജുമതേഃ കില വക്രഗിരാ ഭവാൻ
വരതനോരതനോരതിലോലതാം. 11

ഇപ്രകാരം പലവിധത്തിലുള്ള കേളികളെക്കൊണ്ടു സന്തോഷിപ്പിച്ചുകൊണ്ടിരുന്ന നിന്തിരുവടി ഒരിക്കൽ ഋജുബുദ്ധിയായ ആ സുന്ദരിക്ക വക്രവാക്കുകളെക്കൊണ്ടു പരവശതകളെ ഉണ്ടാക്കിച്ചേപാലും.

തദധികൈരഥ ലാളനകൗശലൈഃ
പ്രണയിനീമധികം സുഖയന്നിമാം
അയിമുകുന്ദ! ഭവച്ചരിതാഹിനഃ
പ്രഗദതാം ഗദതാന്തിമപാകുരു. 12

പിന്നെ അതിലുംക്രൂരതലായ ലാളനോപായങ്ങളാൽ പ്രണയപരവശയായ അവളെ ഏററവും സുഖിപ്പിച്ചുകൊണ്ടിരുന്ന നിന്തിരുവടി, അല്ലയോ മുകുന്ദ! നിന്തിരുവടിയുടെ ചരിത്രങ്ങളെ വൎണ്ണിക്കുന്ന എൻെറ രോഗപീഡയെ നീക്കണമേ!

79-ാം ദശകം സമാപ്തം.

---

# അശീതിതമദശകം.

**സ്യമന്തകം.**

സത്രാജിതസ്ത്വമഥ ലുബ്ധവദൎക്കലബ്ധം
ദിവ്യം സ്യമന്തകമണിം ഭഗവന്നയാചീഃ;
തൽക്കാരണം ബഹുവിധം മമ ഭാതി നൂനം
തസ്യാത്മജാം ത്വയി രതാം ഛലതോ വിവോഢും 1

അല്ലയോ ഭഗവാനേ! സത്രാജിത്തിന്ന് ആദിത്യങ്കൽ നിന്നു ലഭിച്ചതും നിത്യം എട്ടെട്ടുഭാരം കനകത്തെ ദാനം ചെയ്യുന്നതുമായ സ്യമന്തകരത്നത്തെ അവനോടു നിന്തിരുവടി കേവലം ഒരു ദുരാഗ്രഹിയെപ്പോലെ യാചിച്ചു. അതിനുകാരണം, ജാംബവദനുഗ്രഹം, ജാംബവതീപാണിഗ്രഹണം മുതലായി പലതും ഉണ്ടെങ്കിലും പ്രധാനമായി തന്നിൽ അനുരക്തയായ അവൻെറ പുത്രിയെ വ്യാജേന വിവാഹം ചെയ്ക എന്നതാണു്; നിശ്ചയം.

അദത്തം തം തുഭ്യം മണിവരമനേനാല്പമനസാ
പ്രസേനസ്തദ്ഭ്രാതാ ഗളഭുവി വഹൻ പ്രാപ മൃഗയാം;
അഹന്നേനം സിംഹോ മണിമഹസി മാംസഭ്രമവശാത്,
കപീന്ദ്രസ്തം ഹത്വാ മണിമപി ച ബാലായ ദദിവാൻ. 2

യാചിച്ചിട്ടു് അല്പബുദ്ധിയായ അവൻ അങ്ങേയ്ക്കു തരാതിരുന്ന ആ ദിവ്യരത്നത്തെ അവൻെറ അനുജനായ

പ്രസേനൻ കഴുത്തിൽ ധരിച്ചുകൊണ്ടു് ഒരിക്കൽ നായാട്ടിനു പോയി. കാട്ടിലെത്തിയപ്പോൾ മണിയുടെ തേജസ്സുകണ്ടു മാംസമാണെന്നു ഭ്രമിച്ച ഒരു സിംഹം പ്രസേനൻ്റെമേൽ ചാടി അവനെക്കൊന്നു. എന്നിട്ടു് രത്നത്തെ കടിച്ചുതൂക്കി ക്കൊണ്ടു പോകുമ്പോൾ കാട്ടിൽ സഞ്ചരിച്ചുകൊണ്ടിരുന്ന ജാംബവാൻ സിംഹത്തെ വധിച്ചു് മണി എടുത്തുകൊണ്ടു പോയി തൻ്റെ പുത്രനു കളിക്കാൻ കൊടുത്തു.

ശശംസുഃ സത്രാജിദ്ഗിരമനു ജനാസ്താം മണിഹരാം;
ജനാനാം പീയൂഷം ഭവതി ഗുണിനാം ദോഷകണികാ;
തതഃ സർവജ്ഞോപി സ്വജനസഹിതോ മാർഗ്ഗണപരഃ
പ്രസേനം തം ദൃഷ്ട്വാ, ഹരിമപി, ഗതോഭൂഃ കപിഗുഹാം.

"എൻ്റെ അനുജനെക്കൊന്നു മണി അപഹരിച്ചതു്, മുമ്പൊരിക്കൽ എന്നോടു് ഈ മണി യാചിച്ച കൃഷ്ണൻ തന്നെയാണു്" എന്നിങ്ങനെ അങ്ങേയ്ക്കു് സത്രാജിത്തുണ്ടാക്കിയ അപവാദം നാട്ടിലെങ്ങും പരന്നു. ഗുണവാന്മാൎക്കു് ഏതെങ്കിലും അല്പം ദോഷമുണ്ടെന്നറിഞ്ഞാൽ സാധാരണ ജനങ്ങൾക്കു് അതു് അമൃതുപോലെ സന്തോഷകരമായിരിക്കുമല്ലോ. ഇങ്ങനെ അപവാദം പരന്നപ്പോൾ നിന്തിരുവടി സർവ്വജ്ഞനാണെങ്കിലും അന്യജനങ്ങളുടെ ബോദ്ധ്യത്തിനായിട്ടു ചില യാദവന്മാരോടുകൂടി മണിയന്വേഷിക്കാൻ കാട്ടിലേക്കു പുറപ്പെട്ടു. അവിടെ മരിച്ചുകിടക്കുന്ന പ്രസേനനേയും സിംഹത്തേയും കണ്ടിട്ടു ചുവട്ടടി നോക്കിച്ചെന്നു ജാംബവാൻ്റെ ഗുഹയിൽ കടന്നു.

ഭവന്തമവിതൎക്കയന്നതിവയാഃ സ്വയം ജാംബവാൻ
"മുകുന്ദ ശരണം ഹി മാം ക ഇഹ രോദ്ധു"മിത്യാലപൻ,
"വിഭോ! രഘുപതേ! ഹരേ! ജയ ജയേ"ത്യലം മുഷ്ടിഭി-
ശ്ചിരം തവ സമൎച്ചനം വ്യധിത ഭക്തചൂഡാമണിഃ. 4

അതിവൃദ്ധനായ ജാംബവാൻ നിന്തിരുവടി വിഷ്ണുവാണെന്നുള്ള പരമാൎത്ഥമറിയാതെ 'സാക്ഷാൽ ശ്രീരാമ

ചന്ദ്രന്റെ ദാസനായ എന്നോടു് എതിൎക്കുവാൻ ശക്തനായി ഈ ലോകത്തിൽ ആരുണ്ടു്?' എന്നു വീരവാദം ചെയ്തുകൊണ്ടും 'വിഭോ! രാമചന്ദ്ര! വിഷ്ണുമൂൎത്തേ! അങ്ങു ജയിച്ചാലും! ജയിച്ചാലും!' എന്നു് അങ്ങേടെ തിരുനാമങ്ങളെ കീൎത്തിച്ചുകൊണ്ടും ആ ഭക്തോത്തമൻ മുഷ്ടിപ്രഹരങ്ങളാൽ അങ്ങേ പൂജിച്ചു.

ബുദ്ധ്വാഽഥ തേന ദത്താം
നവരമണീം വരമണീഞ്ച പരിഗൃഹ്ണൻ
അനുഗൃഹ്ണന്നമുമാഗാഃ;
സപദി ച സത്രാജിതേ മണിം പ്രാദാഃ. 5

അങ്ങേ മുഷ്ടിപ്രഹരങ്ങളേററു തളൎന്നപ്പോൾ വിവേകമുണ്ടായി, അങ്ങു് വിഷ്ണുഭഗവാനാണെന്നുള്ള പരമാൎത്ഥമറിഞ്ഞ ജാംബവാൻ തന്റെ പുത്രിയായ ജാംബവതി എന്ന കന്യാരത്നത്തെയും സ്യമന്തകരത്നത്തെയും അങ്ങേയ്ക്കു ദാനംചെയ്തു ആ രത്നങ്ങൾ രണ്ടും പരിഗ്രഹിച്ചു് ജാംബവാനെ തൃക്കൈകളാൽ തലോടി പീഡകൾ തീൎത്തനുഗ്രഹിച്ചിട്ടു് നിന്തിരുവടി ദ്വാരകയെ പ്രാപിച്ചതിനുശേഷം സത്രാജിത്തിനെ വസ്തുതകൾ ഗ്രഹിപ്പിച്ചു സ്യമന്തകത്തെ അവനായി ദാനംചെയ്തു.

തദനു സ ഖലു വ്രീഡാലോലോ വിലോലവിലോചനാം
ദുഹിതരമഹോ! ധീമാൻ ഭാമാം ഗിരൈവ പരാപ്പിതാം
അദിത മണിനാ തുഭ്യം; ലഭ്യം സമേത്യ ഭവാനപി
പ്രമുദിതമനാസ്തസ്മൈ പ്രാദാന്മണിം ഗഹനാശയഃ. 6

അങ്ങു് സ്യമന്തകത്തെ കൊടുത്തപ്പോൾ ലജ്ജാവിവശനായിഭവിച്ച സത്രാജിത്തു് ശതധന്വാവിനു കൊടുക്കാമെന്നു വാക്കുകൊടുത്തിരുന്ന സുന്ദരിയായ തന്റെ പുത്രി സത്യഭാമയേയും സ്യമന്തകത്തെയും തൻ അപവാദം പരത്തിയ അപരാധത്തിനു പ്രായശ്ചിത്തമായിട്ടു് അങ്ങേയ്ക്കു തന്നു കിട്ടാനുള്ളതു കിട്ടുകകൊണ്ടു്, അതായതു സത്യഭാ

മയെ ലഭിക്കുകകൊണ്ടു് സന്തുഷ്ടനായ നിന്തിരുവടി ഏതോ ഗൂഢാഭിപ്രായത്തോടുകൂടി സ്യമന്തകത്തെ അവനുതന്നെ തിരിയെ കൊടുത്തു.

വ്രീഡാകുലാം രമയതി ത്വയി സത്യഭാമാം
കൗന്തേയദാഹകഥയാഥ കുരുൻ പ്രയാതേ,
ഹാ! ഗാന്ദിനേയകൃതവർമ്മഗിരാ നിപാത്യ
സത്രാജിതം ശതധനർമണിമാജഹാര. 7

ലജ്ജാകുലയായ സത്യഭാമയെ നർമ്മാലാപലീലാവിലാസാദികളാൽ രമിപ്പിച്ചു്, ദ്വാരകയിൽ സുഖിച്ചുവസിക്കുന്ന കാലത്തു് നിന്തിരുവടി പാണ്ഡവന്മാർ അരക്കില്ലത്തിൽപ്പെട്ടു ദഹിച്ചുപോയി എന്നുള്ള വർത്തമാനംകേട്ടു് ഹസ്തിനപുരത്തേയ്ക്കുപോയി. ആ അവസരംനോക്കി ശതധന്വാവു് അക്രൂരൻെറയും കൃതവർമ്മാവിൻെറയും പ്രേരണയാൽ സത്രാജിത്തിനെ വധിച്ചു് സ്യമന്തകരത്നം അപഹരിച്ചു.

ശോകാൽ കുരൂനുപഗതാമവലോക്യ കാന്താം,
ഹത്വാ ദ്രുതം ശതധനും സമഹർഷയസ്താം;
രത്നേ ശശങ്ക ഇവ മൈഥിലഗേഹമേത്യ
രാമോ ഗദാം സമശിശിക്ഷത ധാർത്തരാഷ്ട്രം. 8

പിതാവിനെ ശതധന്വാവു നിഗ്രഹിച്ച വൃത്താന്തം അറിഞ്ഞു് അത്യന്തം ദുഃഖത്തോടുകൂടി ഹസ്തിനപുരത്തിലെത്തി സങ്കടംപറഞ്ഞ സത്യഭാമയെ നിന്തിരുവടി, ശതധന്വാവിനെ ഉടനെ നിഗ്രഹിച്ചു്, സന്തോഷിപ്പിച്ചു. ശതധന്വാവിനെക്കൊന്നു് അവൻെറ വസ്ത്രാദികൾ പരിശോധിച്ചതിൽ സ്യമന്തകം കാണ്മാനില്ലായിരുന്നുവെന്നു്, അങ്ങു പരമാർത്ഥം പറഞ്ഞിട്ടും അതു വിശ്വസിക്കാതെ ബലഭദ്രൻ കോപിച്ചു് ജനകരാജധാനിയിൽപ്പോയി താമസിച്ചു. അക്കാലത്തു് അവിടെവച്ചു ദുര്യോധനനെ ഗദായുദ്ധം അഭ്യസിപ്പിച്ചു.

അക്രൂര ഏഷ ഭഗവൻ! ഭവദിച്ഛയൈവ
സത്രാജിതഃ കുചരിതസ്യ യുയോജ ഹിംസാം;
അക്രൂരതോ മണിമനാഹൃതവാൻ പുനസ്ത്വം
തസ്യൈവ ഭൂതിമുപധാതുമിതി ബ്രുവന്തി. 9

ദുർവൃത്തനായ സത്രാജിത്തിനെ കൊല്ലുന്നതിനു ശതധന്വാവിനെ അക്രൂരൻ പ്രേരിപ്പിച്ചതു് നിന്തിരുവടിയുടെ തിരുവുള്ളം അനുസരിച്ചുതന്നെയായിരുന്നു. ശതധന്വാവ് ആത്മരക്ഷയ്ക്കായി ഓടിപ്പോകാൻ തുടങ്ങിയപ്പോൾ സൂക്ഷിക്കാൻ ശ്രദ്ധമായി അക്രൂരനെ ഏല്പിച്ചിരുന്ന സ്യമന്തകത്തെ പിന്നീട് നിന്തിരുവടി വാങ്ങിക്കാഞ്ഞതു് അവനു സമ്പത്തു വർദ്ധിച്ചുകൊള്ളട്ടെ എന്ന ഭക്തവാത്സല്യത്താലാണെന്നു് പറയപ്പെട്ടിരിക്കുന്നു.

ഭക്തസ്ത്വയി സ്ഥിരതരഃ സ ഹി ഗാന്ദിനേയ;-
സ്തസ്യൈവ കാപഥമതിഃ കഥമീശ! ജാതാ?
വിജ്ഞാനവാൻ പ്രശമവാനഹമിത്യുദീർണ്ണം
ഗർവ്വം ധ്രുവം ശമയിതും ഭവതാ കൃതൈവ. 10

അക്രൂരൻ നിന്തിരുവടിയിൽ ദൃഢമായി ഉറച്ച ഭക്തിയോടുകൂടിയവനാണല്ലോ. അവനു്, ദുർമ്മാർഗ്ഗത്തിൽ, അതായതു് ഹിംസാദിയിൽ മനസ്സുണ്ടാകുന്നതെങ്ങനെ? — എന്നാണെങ്കിൽ, "ഞാൻ ആത്മജ്ഞാനിയാണു ; ഇന്ദ്രിയനിഗ്രഹം ചെയ്യുവനാണു്" എന്നു് അവനുണ്ടായ ഗർവ്വത്തെ ശമിപ്പിക്കുന്നതിനു നിന്തിരുവടിതന്നെ ഉണ്ടാക്കിത്തീർത്തതാണെന്നുള്ളതിനു സംശയമില്ല.

യാതം ഭയേന കൃതവർമ്മയുതം പുനസ്ത-
മാഹൂയ തദ്വിനിഹിതഞ്ച മണിം പ്രകാശ്യ
തത്രൈവ സുവ്രതധരേ വിനിധായ തുഷ്യൻ
ഭാമാകുചാന്തരശയഃ പവനേശ! പായാഃ. 11

സത്രാജിത്തിനെ വധിക്കാൻ പ്രേരിപ്പിക്കകൊണ്ടു് അവനെയും അങ്ങു വധിച്ചേക്കുമെന്നു ഭയപ്പെട്ടു് കൃതവൎമ്മാവോടുകൂടി വിദേശത്തിൽ ഓടിപ്പോയ അക്രൂരനെ അങ്ങു് ദൂതനെയയച്ചു വിളിപ്പിച്ചുവരുത്തി ശതധന്വാവു് അവനെ ഏല്പിച്ചിരുന്ന സ്യമന്തകരത്നത്തെ പലരും കാൺകെ വെളിയിൽ എടുപ്പിച്ചു്, ബലഭദ്രന്റെ സംശയത്തെത്തീൎക്കയും വ്രതത്തോടുകൂടി ആ രത്നത്തെ സൂക്ഷിച്ചുവന്ന അവൻ തന്നെ പിന്നെയും അതു വച്ചുകൊള്ളുന്നതിന്നു് അനുവദിക്കയുംചെയ്തു് കൃതകൃത്യനായിട്ടു് സത്യഭാമയുമായി സുഖിച്ചു വസിച്ച ഗുരുവായുപുരേശ! അങ്ങു് എന്നെ രക്ഷിച്ചാലും!

80-ാം ദശകം സമാപ്തം.

---

## ഏകാശീതിതമദശകം.

**സുഭദ്രാഹരണം, കാളിന്ദി മുതലായവരുടെ വിവാഹം, നരകാസുരവധം.**

സ്നിഗ്ദ്ധാം മുഗ്ദ്ധാം സതതമപി താം ലാളയൻ സത്യഭാമാം
യാതോ ഭൂയഃ സഹ ഖലു തയാ യാജ്ഞസേനീവിവാഹം
പാൎത്ഥപ്രീത്യൈ പുനരപി മനാഗാസ്ഥിതോ ഹസ്തിപുൎയ്യാം
ശക്രപ്രസ്ഥം പുനരപി വിഭോ! സംവിധായാഗതോഭൂഃ. 1

പ്രണയിനിയും മനോഹരിയുമായ ആ സത്യഭാമയിൽ അനുരക്തനായി വസിച്ച നിന്തിരുവടി പാഞ്ചാലീസ്വയംവരത്തിന്നു് ഭാമാസമേതനായിപ്പോകയും സ്വയംവരംകഴികെ പാണ്ഡവന്മാരുടെ അപേക്ഷയനുസരിച്ചു്, അവരോടൊരുമിച്ചു ഹസ്തിനപുരത്തിൽവന്നു് കുറേനാൾ താമസിക്കുകയും ചെയ്തു. അക്കാലത്തു വിശ്വകൎമ്മാവിനെക്കൊണ്ടു് ഇന്ദ്രപ്രസ്ഥത്തെ പാണ്ഡവന്മാൎക്കു പണിയിച്ചുകൊടുത്തശേഷം മടങ്ങിപ്പോന്നു.

ഭദ്രാം ഭദ്രാം ഭവദവരജാം കൗരവേണാൎത്ഥ്യമാനാം
ത്വദ്വാചാ താമഹൃത കുഹനാമസ്കരീ ശക്രസൂനുഃ;
തത്ര ക്രുദ്ധം ബലമനുനയൻ പ്രത്യഗാസ്തേന സാൎദ്ധം
ശക്രപ്രസ്ഥം പ്രിയസഖമുദേ സത്യഭാമാസഹായഃ. 2

ദുൎയ്യോധനനാൽ ആഗ്രഹിക്കപ്പെട്ടവളും അങ്ങേ അനുജത്തിയുമായ സുഭദ്രയെ, അങ്ങ് ഉപദേശിച്ചപ്രകാരം ഒരു കപടയതിയുടെ വേഷം ധരിച്ചുവന്ന അൎജ്ജുനൻ അപഹരിച്ചുകൊണ്ടുപോയി ഈ വൃത്താന്തമറിഞ്ഞപ്പോൾ കോപിച്ച ബലഭദ്രനെ സമാധാനപ്പെടുത്തിയിട്ട് അദ്ദേഹത്തോടും (ബലഭദ്രനോടും) പ്രിയപത്നിയായ സത്യഭാമയോടുംകൂടി അങ്ങ് അൎജ്ജുനന്റെ ഇഷ്ടത്തെ ചെയ്വാനായി ഇന്ദ്രപ്രസ്ഥത്തിലേയ്ക്കുപോയി.

തത്ര ക്രീഡന്നപി ച യമുനാകൂലദൃഷ്ടാം ഗൃഹീത്വാ
താം കാളിന്ദീം നഗരമഗമഃ ഖാണ്ഡവപ്രീണിതാഗ്നിഃ;
ഭ്രാതൃത്രസ്താം പ്രണയവിവശാം ദേവ! പൈതൃഷ്വസേയീം
രാജ്ഞാം മദ്ധ്യേ സപദി ജഹൃഷേ മിത്രവിന്ദാമവന്തീം. 3

ഹേ ദേവാ! ഒരിക്കൽ അവിടെ നിന്തിരുവടി അൎജ്ജുനനുമായി നായാട്ടുവിനോദത്തിൽ ഏൎപ്പെട്ട് കാട്ടിൽ സഞ്ചരിക്കുമ്പോൾ യമുനാതീരത്തിൽ കണ്ടുകൂടിയ സൂൎയ്യപുത്രിയായ കാളിന്ദിയെ സ്വീകരിക്കുകയും ക്ഷുത്തുകൊണ്ടു പരവശനായിവന്നു ഭക്ഷണം യാചിച്ച അഗ്നിഭഗവാനെ ഖാണ്ഡവദാഹത്താൽ തൃപ്തനാക്കുകയും ചെയ്തിട്ട് രാജധാനിയിലെത്തി വിധിപ്രകാരം ആ കാളിന്ദിയെ വിവാഹം ചെയ്തു മാതൃസഹോദരന്റെ പുത്രനായ അങ്ങിൽ ദൃഢാനുരാഗത്തോടുകൂടിയവളും അങ്ങേ ഭൎത്താവായി സ്വീകരിപ്പാൻ അനുവദിക്കാതെ തടുത്ത വിന്ദനെന്നും അനുവിന്ദനെന്നും പേരായ സഹോദരന്മാരെ ഭയപ്പെട്ടവളുമായ മിത്രവിന്ദ എന്ന അവന്തിരാജപുത്രിയെ അനേകം രാജാക്കന്മാരുടെ മദ്ധ്യത്തിൽ നിന്നു് അങ്ങ് അപഹരിച്ചുകൊണ്ടുപോന്നു

സത്യാം ഗത്വാ പുനരുദവഹോ നഗ്നജിന്നന്ദനാം താം
ബദ്ധ്വാ സപ്താപി ച വൃഷവരാൻ സപ്തമൂർത്തിർന്നിമേഷാൽ
ഭദ്രാം നാമ പ്രദദുരഥ തേ ദേവ! സന്തർദ്ദനാദ്യാ-
സ്തത്സോദര്യ്യാം വരദ! ഭവതഃ; സാപി പൈതൃഷ്വസേയീ. 4

അനന്തരം ഉഗ്രന്മാരായ ഏഴു കാളകളെ ഒരേസമയം കെട്ടാൻ ശക്തൻ ആരാണോ അവന്നു തന്റെ പുത്രിയെ കൊടുക്കുന്നതാണെന്നു വീര്യ്യപരീക്ഷ ഏർപ്പെടുത്തിയിരുന്ന നഗ്നജിത്തെന്ന രാജാവിന്റെ രാജധാനിയിൽച്ചെന്നു നിന്തിരുവടി ഏഴുരൂപം ധരിച്ചു കാളകളെ ഏഴിനേയും ഒരേസമയം തന്നെ കെട്ടി സത്യയെന്നു പേരായ രാജപുത്രിയെ വിവാഹം ചെയ്തു. അല്ലയോ ദേവാ! അനന്തരം കേകയരാജപുത്രന്മാരായ സന്തർദ്ദനൻ മുതലായ രാജകുമാരന്മാർ അവരുടെ സഹോദരിയായ സത്യയെ അങ്ങേയ്ക്കു വിവാഹം ചെയ്തുതന്നു. അവൾ അങ്ങേടെ പിതാവിന്റെ സഹോദരിയായ ശ്രുതകീർത്തിയുടെ മകളാകുന്നു.

പാർത്ഥാദ്യൈരപ്യകൃതലവനം തോയമാത്രാഭിലക്ഷ്യം
ലക്ഷ്യം ഛിത്വാ ശഫരമവൃഥാ ലക്ഷണാം മദ്രകന്യാം;
അഷ്ടാവേവം തവ സമഭവൻ വല്ലഭാ;സ്തത്ര മദ്ധ്യേ
ശുശ്രോഥ ത്വം സുരപതിഗിരാ ഭൗമദുശ്ചേഷ്ടിതാനി. 5

അനന്തരം അർജ്ജുനൻ ജരാസന്ധൻ മുതലായ മഹാവില്ലാളികൾക്കുപോലും ഛേദിക്കപ്പെടാൻ കഴിവില്ലാതെയിരുന്നതും കേവലം ജലത്തിൽ കാണപ്പെട്ട പ്രതിബിംബം കൊണ്ടു ലാക്കറിഞ്ഞു ഛേദിക്കപ്പെടേണ്ടതുമായ മത്സ്യാകാരമായ ലക്ഷ്യത്തെ ഖണ്ഡിച്ചു് നിന്തിരുവടി മദ്രരാജപുത്രിയായ ലക്ഷണയെ വിവാഹംചെയ്തു. ഇങ്ങനെ പ്രധാനപ്പെട്ട എട്ടു ഭാര്യ്യമാർ അങ്ങേയ്ക്കുണ്ടായി. ഇതിനിടയ്ക്കു് നരകാസുരന്റെ അക്രമപ്രവൃത്തികളെക്കുറിച്ചു ദേവേന്ദ്രൻ നിന്തിരുവടിയോടു സങ്കടം പറഞ്ഞു.

സ്മൃതായാതം പക്ഷിപ്രവരമധിരൂഢസ്സമഗമോ
വഹന്നങ്കേ ഭാമാമുപവനമിവാരാതിനഗരം;
വിഭിന്ദൻ ദുർഗ്ഗാണി ത്രുടിതപൃതനാശോണിതരസൈഃ
പുരം താവൽ പ്രാഗ്ജ്യോതിഷമകുരുഥാഃ ശോണിതപുരം

സ്മരിച്ച മാത്രയിൽ ആഗതനായ ഗരുഡൻെറ പുറത്തു കയറി നിന്തിരുവടി സത്യഭാമയേയും മടിയിൽക്കരേററിക്കൊണ്ടു് കേളീവനത്തിലെത്തുന്നതുപോലെ ഉല്ലാസത്തോടുകൂടിച്ചെന്നു ശത്രുവായ നരകാസുരൻെറ രാജധാനിയെ പ്രാപിച്ചു. അനന്തരം പർവ്വതങ്ങൾ, ആയുധങ്ങൾ, ജലം, അഗ്നി, വായു മുതലായവയാൽ ഉണ്ടാക്കപ്പെട്ടിരുന്ന അവൻെറ കോട്ടകളെ ഭേദിച്ചു്, എതിർത്തുവന്ന സൈന്യങ്ങളെ എല്ലാം എയ്തുപിളൎന്നു് ചോരപ്പുഴകളൊഴുക്കി, പ്രാഗ്ജ്യോതിഷം എന്ന ആ പുരത്തെ, ശോണിതപുരം (ബാണൻെറ രാജധാനിയെന്നും ചോരപ്പട്ടണമെന്നും അൎത്ഥം) ആക്കിച്ചെയ്തു.

മുരസ്താവൽ പഞ്ചാസ്യോ ജലധിവനമദ്ധ്യാദുദപതൽ;
സ ചക്രേ ചക്രേണ, പ്രദലിതശിരാ മങ്ക്ഷു ഭവതാ;
ചതുർദ്ദന്തൈർദ്ദന്താവളപതിഭിരിന്ധാനസമരം
രഥാംഗേന ഛിത്വാ നരകമകരോസ്തീർണ്ണനരകം. 7

അഞ്ചു ശിരസ്സുകളോടുകൂടിയവനും നരകാസുരൻെറ കോട്ടകാവൽക്കാരനുമായ മുരൻ എന്ന അസുരൻ സമുദ്രജലത്തിൽനിന്നും ഉയൎന്നുവന്നു നിന്തിരുവടിയോടു യുദ്ധം തുടങ്ങി. നിന്തിരുവടി വേഗത്തിൽ സുദൎശനംകൊണ്ടു് അവൻെറ ശിരസ്സുകളെ മുറിച്ചു. ഉടനെ നാല്ക്കൊമ്പനാനകൾ മുതലായ ഭയങ്കരസന്നാഹത്തോടുകൂടിവന്നു് നേരിട്ട മഹാശക്തനായ നരകാസുരനെയും സുദൎശനത്താൽ കഴുത്തറുത്തു സംസാരദുഃഖത്തിൽനിന്നും നിവൎത്തിപ്പിച്ചു. (മോക്ഷം കൊടുത്തു എന്നു സാരം.)

സ്തുതോ ഭൂമ്യാ രാജ്യം സപദി ഭഗദത്തേസ്യ തനയേ
ഗജഞ്ചൈകം ദത്വാ, പ്രജിഘയിഥ നാഗാൻ നിജപുരീം
ഖലേനാബദ്ധാനാം സ്വഗതമനസാം ഷോഡശ പുനഃ
സഹസ്രാണി സ്ത്രീണാമപി ച ധനരാശിഞ്ച വിപുലാം. 8

നരകാസുരനെക്കൊന്നയുടനെ ഭൂമിദേവിയാൽ സ്തുതിക്കപ്പെട്ട നിന്തിരുവടി, അവന്റെ മകനായ ഭഗദത്തനെ രാജാവാക്കി ഒരു നാല്ക്കൊമ്പനാനയേയും അവന്നു കൊടുത്തു. ശേഷിച്ച നാൽക്കൊമ്പനാനകളെയും, നരകാസുരൻ ബന്ധിച്ചു കാരാഗൃഹത്തിലിട്ടിരുന്നവരും തന്നെ ധ്യാനിച്ചു വസിച്ചിരുന്നവരുമായ പതിനാറായിരം രാജകന്യകമാരെയും അനവധി ദ്രവ്യത്തെയും ദ്വാരകയിലേയ്ക്കു് അയച്ചു.

ഭൗമാപാഹൃതകുണ്ഡലം തദദിതേർദ്ദാതും പ്രയാതോ ദിവം
ശക്രാദൈ്യർമ്മഹിതഃ സമം ദയിതയാ ദ്യുസ്ത്രീഷുദത്തഹ്രിയാ
ഹൃത്വാ കല്പതരും, രുഷാഭിപതിതം ജിത്വേന്ദ്രമഭ്യാഗമ;-
സ്തത്തു ശ്രീമദദോഷ ഈദൃശ ഇതി വ്യാഖ്യാതുമേവാകൃഥാഃ.

ഉടൻതന്നെ നിന്തിരുവടി നരകാസുരനാൽ അപഹരിക്കപ്പെട്ടിരുന്ന അദിതിയുടെ കുണ്ഡലങ്ങളെ ആ ദേവിക്കു കൊടുക്കാനായി, ദേവസ്ത്രീകളെപ്പോലും നാണിപ്പിക്കുന്ന സൗന്ദര്യോല്ക്കർഷത്തോടുകൂടിയ സത്യഭാമയുമായി സ്വർഗ്ഗത്തിലെത്തി, അവിടെ ഇന്ദ്രാദികളാൽ പൂജിക്കപ്പെട്ടു. അനന്തരം സത്യഭാമയുടെ അപേക്ഷയനുസരിച്ചു പാരിജാതത്തെ പിഴുതെടുത്തപ്പോൾ കോപിച്ചു യുദ്ധത്തിനൊരുങ്ങിയ ഇന്ദ്രനെ നിഷ്പ്രയാസം ജയിച്ചു പാരിജാതവുംകൊണ്ടു ദ്വാരകയിലേയ്ക്കുപോന്നു. അങ്ങയുടെ പരമാത്മമറിഞ്ഞിരുന്ന ഇന്ദ്രനു് അപ്പോൾ പരിഭവം ജനിപ്പിച്ചതു് ഐശ്വര്യമദത്തിന്റെ ദോഷം ഇപ്രകാരമാണെന്നു ലോകരെ അറിയിക്കുവാനായിട്ടാകുന്നു.

കല്പദ്രും സത്യഭാമാഭവനഭുവി സൃജൻ,
ദ്വ്യഷ്ടസാഹസ്രയോഷാഃ
സ്വീകൃത്യ പ്രത്യഗാരം വിഹിതബഹുവപുർ-
ലാളയൻ കേളിഭേദൈഃ
ആശ്ചര്യ്യാന്നാരദാലോകിതവിവിധഗതി-
സ്തത്ര തത്രാപി ഗേഹേ,
ഭൂയഃ സർവ്വാസു കുർവ്വൻ ദശ ദശ തനയാൻ,
പാഹി വാതാലയേശ! 10

ആ കല്പവൃക്ഷത്തെ നിന്തിരുവടി സത്യഭാമയുടെ ഭവനത്തിലുള്ള ഉദ്യാനത്തിൽ നട്ടു. അനന്തരം നരകാസുരൻെറ രാജധാനിയിൽനിന്നും കൊണ്ടുവന്ന പതിനാറായിരം രാജകന്യകമാരെയും ഏകകാലത്തിൽ വിവാഹം ചെയ്തു്, മുമ്പു വിവാഹംചെയ്ത എട്ടു പ്രധാനഭാര്യ്യമാരെയും ഇവരെയും ഒരുമിച്ചു രമിപ്പിക്കത്തക്കവണ്ണം പതിനാറായിരത്തെട്ടു ശരീരങ്ങളെ കൈക്കൊണ്ടു് എല്ലായ്പ്പോഴും എല്ലാവരുടേയും ഗൃഹങ്ങളിൽ സന്നിധാനം ചെയ്തു. എല്ലാ സ്ത്രീകളോടുംകൂടി ഏകനായ ശ്രീകൃഷ്ണഭഗവാൻ രമിക്കുന്നതെങ്ങനെയെന്നു പരീക്ഷിക്കാനായി ഓരോ ഗൃഹത്തിലും വന്നു നോക്കിയ നാരദൻ, അവിടവിടെയെല്ലാം അങ്ങേക്കാണുകയാൽ വിസ്മിതനായി വണങ്ങി വാങ്ങിപ്പോയി. അങ്ങനെ സുഖമായി രമിച്ചുവസിച്ച അങ്ങേയ്ക്കു ഒരോ ഭാര്യ്യയിലും പത്തു പുത്രന്മാർവീതം ജനിക്കുകയുംചെയ്തു. അങ്ങനെയുള്ള ഗുരുവായുപുരേശ! എന്നെ രക്ഷിച്ചാലും.

81-ാം ദശകം സമാപ്തം.

---

# ദ്വിരശീതിതമദശകം.

**ബാണയുദ്ധം, ഉഷാപരിണയം, നൃഗശാപമോക്ഷം.**

പ്രദ്യുമ്നോ രൗഗ്മിണേയഃ സ ഖലു തവ കലാ
ശംബരേണാഹൃതസ്തം
ഹത്വാ രത്യാ സഹാപ്തോ നിജപുരമഹരദ്-
രുഗ്മികന്യാഞ്ച ധന്യാം;
തൽപുത്രോഥാനിരുദ്ധോ ഗുണനിധിരവഹ-
ദ്രോചനാം രുഗ്മിപൗത്രീം;
തത്രോദ്വാഹേ ഗതസ്ത്വം; ന്യവധി മുസലിനാ
രുഗ്മ്യപി ദ്യൂതവൈരാൽ. 1

അങ്ങേയ്ക്കു് രുഗ്മിണിയിൽ പ്രദ്യുമ്നൻ എന്നൊരു പുത്രൻ ജനിച്ചു. അങ്ങേ വിഷ്ണുവിന്റെ അംശഭൂതനായ അവനെ ശംബരാസുരൻ ഹരിച്ചു കടലിലെറിഞ്ഞുവെങ്കിലും മരിക്കാനിടയാകാതെ ജീവിക്കയും ഒടുവിൽ ആ ശംബരാസുരനെ അവൻ കൊല്ലുകയുംചെയ്തു. അനന്തരം സ്വഭാര്യയായ രതിയോടുകൂടി, ദ്വാരകയിൽവന്നു് രുഗ്മിയുടെ പുത്രിയായ രുഗ്മവതിയെ വിവാഹംചെയ്തു. പ്രദ്യുമ്നനു് രുഗ്മവതിയിൽ ജനിച്ച പുത്രനായ അനിരുദ്ധൻ രുഗ്മിയുടെ പൗത്രിയായ രോചനയെ വിവാഹംചെയ്തു. ആ വിവാഹത്തിനു് അങ്ങു് പോയിരുന്നു. അവിടെവച്ചു ദ്യൂതകളിയിൽ കലഹമുണ്ടായിട്ടു് ബലഭദ്രൻ രുഗ്മിയെ വധിച്ചു.

ബാണസ്യ സാ ബലിസുതസ്യ സഹസ്രബാഹോർ-
മ്മാഹേശ്വരസ്യ മഹിതാ ദുഹിതാ കിലോഷാ
ത്വൽപൗത്രമേനമനിരുദ്ധമദൃഷ്ടപൂർവ്വം
സ്വപ്നേനുഭൂയ ഭഗവൻ! വിരഹാതുരാഭൂത്. 2

മഹാബലിയുടെ മകനും ശിവഭക്തനും സഹസ്രബാഹുവും (ആയിരം കൈകളുള്ളവനും) ആയ ബാണന്റെ

ഉത്തമപുത്രിയായ ഉഷ, മുമ്പൊരിക്കലും കണ്ടിട്ടില്ലാത്ത അങ്ങേ പൌത്രനായ ഈ അനിരുദ്ധനെ സ്വപ്നത്തിൽ അനുഭവിച്ചിട്ട് ഉണൎന്നപ്പോൾ വിരഹദുഃഖത്താൽ പരവശയായി ഭവിച്ചു.

യോഗിന്യതീവ കുശലാ ഖലു ചിത്രലേഖാ
തസ്യാഃ സഖീ വിലിഖതീ തരുണാനശേഷാൻ;
തത്രാനിരുദ്ധമുഷയാ വിദിതം നിശായാ-
മാനേഷ്ട യോഗബലതോ ഭവതോ നികേതാൽ. 3

അണിമാദ്യൈശ്വര്യങ്ങൾ ഉള്ളവളും ചിത്രകർമ്മാദി കലകളിൽ സമൎത്ഥയുമായ ചിത്രലേഖ എന്ന അവളുടെ സഖി സ്വപ്നവൃത്താന്തമറിഞ്ഞു ലോകത്തിലുള്ള സുന്ദരതരുണന്മാരെയെല്ലാം ചിത്രത്തിൽ വരച്ചുകാണിച്ചു. അക്കൂട്ടത്തിൽ അനിരുദ്ധനെക്കണ്ടപ്പോൾ ഉഷ മോഹപരവശയായിത്തീൎന്നതറിഞ്ഞു് ചിത്രലേഖ, യോഗബലത്താൽ ആ രാത്രിയിൽത്തന്നെ അങ്ങേ രാജധാനിയിൽനിന്നും അനിരുദ്ധനെ ഹരിച്ചുകൊണ്ടുപോയി.

കന്യാപുരേ ദയിതയാ സുഖമാരമന്തം
ചൈനം കഥഞ്ചന ബബന്ധുഷി ശൎവ്വബന്ധൗ
ശ്രീനാരദോക്തതദുദന്തദുരന്തരോഷൈ-
സ്ത്വം തസ്യ ശോണിതപുരം യദുഭിർന്യരുന്ധാഃ 4

പ്രിയയായ ഉഷയോടുകൂടി അനിരുദ്ധൻ കന്യാപുരത്തിൽ ക്രീഡിച്ചുവസിക്കുന്ന വൃത്താന്തം ധരിച്ച ബാണൻ, യുദ്ധത്തിൽ വളരെ പ്രയാസപ്പെട്ടു നാഗപാശത്താൽ അനിരുദ്ധനെ ബന്ധിച്ചു് കാരാഗൃഹത്തിലിട്ടു. ഇക്കഥ നാരദൻ പറഞ്ഞറികയാൽ അത്യന്തം കോപിച്ച യദുക്കളോടുകൂടി അങ്ങു്, അവന്റെ ശോണിതപുരത്തെ വളഞ്ഞു.

പുരീപാലഃ ശൈലപ്രിയദുഹിതൃനാഥോഽസ്യ ഭഗവാൻ
സമം ഭൂതവ്രാതൈൎയദുബലമശങ്കം നിരുരുധേ;

മഹാപ്രാണോ ബാണോ ഝടിതി യുയുധാനേന യുയുധേ;
ഗുഹഃ പ്രദ്യുമ്നേന,ത്വമപി പുരഹന്ത്രാ ജഘടിഷേ. 5

അപ്പോൾ ബാണന്റെ കോട്ടകാവൽക്കാരനായ സാക്ഷാൽ പരമേശ്വരഭഗവാൻ, ഭൂതപ്രേതാദികളോടുകൂടി നിശ്ശങ്കം യാദവബലത്തെ എതിൎത്തു. മഹാശക്തനായ ബാണാസുരൻ സാത്യകി എന്ന യാദവശ്രേഷ്ഠനോടു യുദ്ധം ചെയ്തു സുബ്രഹ്മണ്യനും പ്രദ്യുമ്നനും തമ്മിൽ പൊരുതു. നിന്തിരുവടി ത്രിപുരസംഹൎത്താവായ ശിവനോടുമേററു.

നിരുദ്ധാശേഷാസ്ത്രേ മുമുഹുഷി തവാസ്ത്രേണ ഗിരിശേ,
ദ്രുതാ ഭൂതാ ഭീതാഃ പ്രമഥകുലവീരാഃ പ്രമഥിതാഃ
പരാസ്കന്ദൽ സ്കന്ദഃ കുസുമശരബാണൈശ്ച; സചിവഃ
സ കുംഭാണ്ഡോ ഭാണ്ഡം നവമിവ ബലേനാശു ബിഭിദേ.

പരമേശ്വരൻ അയയ്ക്കുന്ന അസ്ത്രങ്ങളെല്ലാം നിന്തിരുവടി പ്രത്യസ്ത്രങ്ങൾകൊണ്ടു തടുത്തു്, അദ്ദേഹത്തെ മോഹനാസ്ത്രത്താൽ മോഹിപ്പിച്ചപ്പോൾ, ഭൂതഗണങ്ങൾ ഭയപ്പെട്ടോടി; മണിമാൻ തുടങ്ങിയ ശിവപാൎഷദന്മാർ നല്ലപോലെ മൎദ്ദിക്കപ്പെട്ടു; പ്രദ്യുമ്നന്റെ ബാണങ്ങളെ തടുക്കാൻ ശക്തിയില്ലാതെ സുബ്രഹ്മണ്യൻ പിന്തിരിഞ്ഞു. ബാണന്റെ മന്ത്രിയായ കുംഭാണ്ഡനെ ബലഭദ്രൻ പുത്തൻ കുടത്തെ എന്നപോലെ എളുപ്പത്തിൽ അടിച്ചുപിളൎന്നിട്ടു

ചാപാനാം പഞ്ചശത്യാ പ്രസഭമുപഗതേ
 ഛിന്നചാപേഽഥ ബാണേ
വ്യൎത്ഥേ യാതേ, സമേതോ ജ്വരപതിരശനൈ-
 ൎജ്ജ്വരി ത്വജ്ജ്വരേണ;
ജ്ഞാനീ സ്തുത്വാഽഥ ദത്വാ തവ ചരിതജുഷാം
 വിജ്വരം സ ജ്വരോഽഗാൽ;
പ്രായോന്തൎജ്ഞാനവന്തോപി ച ബഹുതമസാ
 രൌദ്രചേഷ്ടാ ഹി രൌദ്രാഃ 7

അനന്തരം ബാണാസുരൻ അഞ്ഞൂറുകൈകളിൽ വില്ലും അഞ്ഞൂറുകൈകളിൽ അമ്പുമായി, തേരിൽ കയറി വന്നു നിന്തിരുവടിയോടുപൊരുതു്, തേരും വില്ലുകളും മുറിഞ്ഞുഭഗ്നാശനായിമടങ്ങിപ്പോയപ്പോൾ,ശിവനാൽ സൃഷ്ടിക്കപ്പെട്ട ഉഗ്രമൂർത്തിയായ ഒരു ജ്വരം പടക്കളത്തിൽ പാഞ്ഞെത്തു. ഉടനെ അങ്ങു സൃഷ്ടിച്ചയച്ച വൈഷ്ണവജ്വരത്താൽ തോല്പിക്കപ്പെട്ടിട്ടു്, ഉള്ളിൽ ജ്ഞാനമുദിച്ച ആ ശിവജ്വരം നിന്തിരുവടിയെ സ്തുതിക്കയും നിന്തിരുവടിയുടെ കഥകളെ കീർത്തിക്കുന്നവരെപ്പോലും ഉപദ്രവിക്കയില്ലെന്നു സത്യംചെയ്കയുംചെയ്തിട്ടു് മടങ്ങിപ്പോയി. ശിവപാർഷദന്മാർ പ്രായേണ മനസ്സിൽ ജ്ഞാനമുള്ളവരാണെങ്കിലും, തമോഗുണത്തിന്റെ ആധിക്യംകൊണ്ടു് ക്രൂരകർമ്മങ്ങളെ ചെയ്യുന്നവരാണെന്നും പ്രസിദ്ധമാണു്.

ബാണം നാനായുധോഗ്രം പുനരഭിപതിതം
  ദർപ്പദോഷാദവിതന്വൻ
നിർല്ലൂനാശേഷദോഷം സപദി ബുബുധുഷാ
  ശങ്കരേണോപഗീതഃ
തദ്വാചാ ശിഷ്ടബാഹുദ്വിതയമുഭയതോ
  നിർഭയം തൽപ്രിയം തം
മുക്ത്വാ തദ്ദത്തമാനോ നിജപുരമഗമഃ
  സാനിരുദ്ധഃ സഹോഷഃ. 8

അഹങ്കാരദോഷംകൊണ്ടു പിന്നെയും അനവധി ആയുധങ്ങൾ ധരിച്ചു ഭയങ്കരനായി വന്നെതിർത്ത ബാണാസുരന്റെ കൈകളെ ശേഷിക്കാതവണ്ണം നിന്തിരുവടി മുറിച്ചുകൊണ്ടുനില്ക്കുമ്പോൾ വസ്തുത ഗ്രഹിച്ച പരമശിവൻ ക്ഷണേന നിന്തിരുവടിയെ സ്തുതിച്ചു പ്രാർത്ഥിച്ചതനുസരിച്ചു് ശിവഭക്തനായ ആ ബാണന്നു്, ഓരോവശത്തും ഈരണ്ടു കൈകൾവീതം ആകെ നാലുകൈകൾമാത്രം നൽകി നിർഭയനാക്കി വിട്ടയച്ചു. അനന്തരം അവനാൽ മാനിച്ചുനല്ക

പ്പെട്ട ഉഷയോടും അനിരുദ്ധനോടുംകൂടി നിന്തിരുവടി, ദ്വാരകനിലേക്ക മടങ്ങിപ്പോരികയും ചെയ്തു.

മുഷ്ടസ്ത്രാവഷ്ഷക്രം, വരുണമജയോ നന്ദഹരണേ,
യമം ബാലാനീതൗ, ദവദഹനപാനേനിലസഖം,
വിധിം വത്സസ്തേയേ, ഗിരിശമിഹ ബാണസ്യ സമരേ,
വിഭോ! വിശേഷാൽകഷീ തദയമവതാരോ ജയതി തേ. 9

അല്ലയോ സർവ്വശക്തനായ ഭഗവാനേ! നിന്തിരുവടി ഇന്ദ്രനെ പലതവണ ജയിച്ചു. നന്ദനെ ഹരിച്ചുകൊണ്ടു പോയപ്പോൾ വരുണനെ ജയിച്ചു. ഗുരുപുത്രനെക്കൊണ്ടു പോന്ന സന്ദർഭത്തിൽ കാലനെ ജയിച്ചു. കാട്ടുതീ പാനം ചെയ്ത അവസരത്തിൽ അഗ്നിയെ ജയിച്ചു. വത്സസ്തേയത്തിൽ ബ്രഹ്മാവിനെ ജയിച്ചു. ഈ ബാണയുദ്ധത്തിൽ ശിവനേയും ജയിച്ചു. അതിനാൽ അങ്ങേ ഈ അവതാരം സർവ്വോല്ക്കർഷേണ ജയിക്കുന്നു.

ദ്വിജരുഷാ കൃകലാസവപുർദ്ധരം
നൃഗനൃപം ത്രിദിവാലയമാപയൻ
നിജജനേ ദ്വിജഭക്തിമനുത്തമാ-
മുപദിശൻ പവനേശ്വര! പാഹി മാം. 10

ബ്രാഹ്മണശാപത്താൽ ഓന്തിന്റെ രൂപംധരിച്ച് പാഴ്ക്കിണററിൽ കിടന്ന നൃഗൻ എന്ന രാജാവിനെ ശാപമോക്ഷംകൊടുത്തു സ്വർഗ്ഗത്തിലാക്കീട്ട്, ബ്രാഹ്മണർ വരശാപാദികൾക്ക് ശക്തന്മാരാണെന്നും അതിനാൽ അവരിൽ കളങ്കമില്ലാത്ത ഭക്തി വേണ്ടതാണെന്നും യാദവന്മാരോട്ട് ഉപദേശിച്ച നിന്തിരുവടി, അല്ലയോ ഗുരുവായൂരപ്പാ! എന്നെ രക്ഷിക്കണമേ!

82-ാം ദശകം സമാപ്തം.

---

# ത്ര്യശീതിതമദശകം

**പൗണ്ഡ്റകവധം, കാശീപുരദാഹം,**
**ബലഭദ്രപ്രതാപവർണ്ണനം.**

രാമേഥ ഗോകുലഗതേ പ്രമദാപ്രസക്തേ
ഹൂതാനുപേതയമുനാദമനേ മദാന്ധേ
സ്വൈരം സമാരമതി, സേവകവാദമൂഢോ
ദൂതം ന്യയുങ്ക്ത തവ പൗണ്ഡ്രകവാസുദേവഃ. 1

ഒരിക്കൽ ബലഭദ്രൻ ഗോകുലത്തിൽപോയി, ഗോപസ്ത്രീകളുമായി രമിക്കുന്നതിൽ ആസക്തനായിരിക്കെ, മദ്യമത്തനായി യമുനാനദിയെ സമീപത്തേക്കു വിളിച്ചതിൽ വരായ്കകൊണ്ടു കോപിച്ചു കലപ്പ കുത്തിത്താഴ്ത്തി നദിയെ ആകർഷിച്ചു സമീപത്താക്കി യഥേഷ്ടം ക്രീഡിച്ചുകൊണ്ടിരുന്നു. അക്കാലത്തു തന്റെ സേവകന്മാരുടെ സ്തുതിവാക്കുകളാൽ മൂഢാത്മാവായിത്തീർന്ന പൗണ്ഡ്രകവാസുദേവൻ അങ്ങേസ്സമീപത്തിലേയ്ക്കു് ഒരു ദൂതനെ പറഞ്ഞയച്ചു.

"നാരായണോഹമവതീർണ്ണ ഇഹാസ്മി ഭൂമൗ;
ധത്സേ കില ത്വമപി മാമകലക്ഷണാനി;
ഉൽസൃജ്യ താനി ശരണം വ്രജ മാ"മിതി ത്വാം
ദൂതോ ജഗാദ സകലൈർഹസിതഃ സഭായാം 2

"ഹേ കൃഷ്ണാ! ഭൂമിയിൽ മനുഷ്യനായി അവതരിച്ചിരിക്കുന്ന നാരായണനാണു ഞാൻ. നീ എന്റെ ചിഹ്നങ്ങളായ ശ്രീവത്സകൗസ്തുഭാദികളെ ധരിക്കുന്നതായി കേൾക്കുന്നു. ആ ചിഹ്നങ്ങളെല്ലാം ഉടനെ ഉപേക്ഷിച്ചു് എന്നെ ശരണം പ്രാപിച്ചുകൊൾക" എന്നിങ്ങനെ ദൂതൻ സഭയിൽവന്നുനിന്നു തിരുവടിയോടു പറഞ്ഞു. സഭാവാസികൾ ഈ നിവേദനംകേട്ടു്, അവനെ അപഹസിച്ചു.

ദൂതേഥ യാതവതി യാദവസൈനികൈസ്തം
യാതോ ദദർശിഥ വപുഃ കില പൌണ്ഡ്രകീയം
താപേന വക്ഷസി കൃതാങ്കമനല്പമൂല്യ-
ശ്രീകൌസ്തുഭം മകരകുണ്ഡലപീതചേലം. 3

ദൂതൻ പോയതിനുശേഷം നിന്തിരുവടി യാദവസൈന്യങ്ങളോടുകൂടി പുറപ്പെട്ടു പൌണ്ഡ്രകരാജധാനിയിൽ ചെന്നു് അവിടെ പണിപ്പെട്ടു് വിഷ്ണുവേഷം ചമഞ്ഞിരിക്കുന്ന പൌണ്ഡ്രകവാസുദേവന്റെ കോലം കണ്ടപ്പോൾ. അവൻ ലോഹംപഴുപ്പിച്ചു നെഞ്ചിൽ അടയാളപ്പെടുത്തിയ ശ്രീവത്സത്തെയും, വിലയേറിയ രത്നത്താൽ പണിഞ്ഞുണ്ടാക്കിയ കൌസ്തുഭത്തെയും, മകരാകൃതിയിൽ പണിഞ്ഞ കുണ്ഡലങ്ങളെയും, മഞ്ഞവസ്ത്രത്തെയും ധരിച്ചിരുന്നു.

കാലായസം നിജസുദർശനമസ്യതോസ്യ
കാലാനലോൽക്കരകിരേണ സുദർശനേന
ശീർഷം ചകർത്തിഥ; മമർദ്ദിഥ ചാസ്യ സേനാം;
തന്മിത്രകാശിപശിരോപി ചകർത്ഥ കാശ്യാം. 4

കാരിരുമ്പുകൊണ്ടുണ്ടാക്കിയ തന്റെ സുദർശനത്തെ അങ്ങേക്കു് എറിഞ്ഞ ആ പൌണ്ഡ്രകന്റെ കണ്ഠത്തെ അങ്ങു്, പ്രളയാഗ്നിജ്വാലകളെ ചൊരിയുന്ന സുദർശനചക്രം കൊണ്ടു മുറിച്ചു. അവന്റെ സൈന്യങ്ങളെയുമെല്ലാം നിഗ്രഹിച്ചു. അവന്റെ ബന്ധുവായ കാശിരാജന്റെ ശിരസ്സുമറിച്ചു കാശിയിൽ വീഴ്ത്തി.

ജാഡ്യേന ബാലകഗിരാപി കിലാഹമേവ
ശ്രീവാസുദേവ ഇതി രൂഢമതിശ്ചിരം സഃ
സായുജ്യമേവ ഭവദൈക്യധിയാ ഗതോഭൂൽ;
കോ നാമ? കസ്യ സുകൃതം കഥമിത്യവേയാൽ? 5

മൂഢതകൊണ്ടും, അല്പജ്ഞന്മാരുടെ വാക്കു കേൾക്കകൊണ്ടും, ഞാനാണു വാസുദേവൻ എന്നു വളരെക്കാലം അഭിമാനിച്ചിരുന്ന ആ പൌണ്ഡ്രകനു്, നിന്തിരുവ

ടിയും അവനും ഒന്നാണെന്നുള്ള ബുദ്ധി ഉദിക്കഹേതുവായിട്ട് അവൻ സായുജ്യമുക്തിയെ പ്രാപിച്ചു. ആരുടെ സുകൃതം എങ്ങനെയാണെന്ന് ആർക്കറിയാം?

കാശീശ്വരസ്യ തനയോഥ സുദക്ഷിണാഖ്യഃ
ശർവം പ്രപൂജ്യ ഭവതേ വിഹിതാഭിചാരഃ
കൃത്യാനലം കമപി ബാണരണാതിഭീതൈർ-
ഭൂതൈഃ കഥഞ്ചന വൃതൈഃ സമമഭ്യമുഞ്ചൽ. 6

അനന്തരം കാശിരാജൻെറ മകനായ സുദക്ഷിണൻ എന്നവൻ, ശിവനെസ്സേവിച്ചിട്ട് ആഭിചാരംചെയ്തു ശിവപ്രസാദത്താൽ ഹോമകുണ്ഡത്തിൽനിന്നും അഗ്നിജ്വാലാമയിയായ കൃത്യയും ഭൂതഗണങ്ങളും ഉത്ഭവിച്ചു. സുദക്ഷിണൻ ആ കൃത്യയെയും, ബാണയുദ്ധത്തിൽ കൃഷ്ണൻെറ പരാക്രമംകണ്ടു ഭയപ്പെട്ടിരുന്ന ഭൂതങ്ങളെയും നിർബന്ധപൂർവം പ്രാർത്ഥിച്ച് അവരെയും, ശ്രീകൃഷ്ണനെ കൊല്ലാനായി ദ്വാരകയിലേക്കയച്ചു.

താലപ്രമാണചരണാമഖിലം ദഹന്തീം
കൃത്യാം വിലോക്യ ചകിതൈഃ കഥിതോപി പൗരൈഃ
ദ്യൂതോത്സവേ കിമപി നോ ചലിതോ വിഭോ! ത്വം;
പാർശ്വസ്ഥമാശു വിസസർജ്ജിഥ കാലചക്രം. 7

കരിമ്പനപോലെയുള്ള വമ്പിച്ച കാലുകളെ ഭൂമിയിൽ ഊന്നി, ചുററാകെയുള്ള വസ്തുജാലങ്ങളെ ദഹിപ്പിച്ചുകൊണ്ട്, അടുത്തുവരുന്ന കൃത്യയെക്കണ്ടു ഭയപ്പെട്ട പൗരന്മാരിൽനിന്നും വസ്തുത ഗ്രഹിച്ചുവെങ്കിലും ചൂതുകളിച്ചുകൊണ്ടിരുന്ന നിന്തിരുവടി തെല്ലും കുലുങ്ങാതെ സമീപത്തിരുന്ന സുദർശനത്തെ നിയോഗിച്ചയച്ചു.

അഭ്യാപതത്യമിതധാമ്നി ഭവന്മഹാസ്ത്രേ
ഹാ ഹേതി വിദ്രുതവതീ ഖലു ഘോരകൃത്യാ,
രോഷാൽ സുദക്ഷിണമദക്ഷിണചേഷ്ടിതം തം
പുപ്ലോഷ; ചക്രമപി കാശിപുരീമധാക്ഷീൽ. 8

അത്യുഗ്രജ്ജ്വാലാമാലകളോടുകൂടിയ അങ്ങേ മഹാ യുധം നേരിട്ടടുത്തപ്പോൾ ചൂടുസഹിക്കവയ്യാതെ ഹാഹാ എന്നലറിക്കൊണ്ടു് തിരിഞ്ഞോടിയ ഭയങ്കരിയായ ആ കൃത്യ കോപത്തോടുകൂടിച്ചെന്നു ദുർവൃത്തനായ ആ സുദക്ഷി ണനെ ദഹിപ്പിച്ചു. സുദർശനം പുറകേ എത്തി കാശീപു രത്തെ ഭസ്മാവശേഷമാക്കുകയും ചെയ്തു.

സ ഖലു വിവിദോ രക്ഷോഘാതേ കൃതോപകൃതിഃ പുരാ
തവ തു കലയാ മൃത്യും പ്രാപ്തും തദാ ഖലതാം ഗതഃ
നരകസചിവോ ദേശക്ലേശം സൃജൻ നഗരാന്തികേ
ഝടിതി ഹലിനാ യുദ്ധ്യന്നദ്ധാ പപാത ഹലാഹതഃ. 9

പണ്ടു രാക്ഷസന്മാരെ നിഗ്രഹിക്കുന്നതിനു അങ്ങേയ്ക്കു പകാരം ചെയ്ത പ്രസിദ്ധനായ ആ വിവിദൻ, അങ്ങേ അംശഭൂതനായ ബലഭദ്രൻെറ കയ്യാൽ മരിക്കുന്നതിനായി ഇപ്പോൾ ദുഷ്ടതയെ സ്വീകരിച്ചു. നരകസചിവനായ ഇവൻ നാട്ടിനു് ഉപദ്രവംചെയ്തുകൊണ്ടു് ദ്വാരകയ്ക്കു സമീ പംവന്നു് ബലഭദ്രനോടു് കലഹിക്കയും അദ്ദേഹത്തിൻെറ ഹലത്താൽ അടികൊണ്ടു മരിക്കുകയുംചെയ്തു. (രാമാവ താരകാലത്തു സുഗ്രീവഭൃത്യനായിരുന്ന ഈ വിവിദൻ രാവ ണനിഗ്രഹത്തിനു, രാമപക്ഷത്തിൽ സഹായിച്ച ഭഗവൽ ഭക്തനാണു്. അവൻ ഭഗവാൻെറയോ ഭഗവാൻെറ അംശ ത്താൽ അവതരിച്ച ആരുടെയെങ്കിലുമോ കയ്യാൽ മരിക്ക ണമെന്നുള്ള ആഗ്രഹത്താൽ ദുഷ്ടനായ നരകാസുരൻെറ മന്ത്രിയായി ഓരോ ദുഷ്കർമ്മങ്ങളെ ചെയ്തുവന്നു.)

സാംബം കൗരവ്യപുത്രീഹരണനിയമിതം
സാന്ത്വനാർത്ഥീ കുരൂണാം
യാതസ്തദ്വാക്യരോഷോദ്ധൃതകരിനഗരോ
മോചയാമാസ രാമഃ;

തേ ഘാത്യാഃ പാണ്ഡവേയൈരിതി യദുപൃതനാം
നാമുചസ്ത്വം തദാനീം;
തം ത്വാം ദുർബ്ബോധലീലം പവനപുരപതേ!
താപശാന്ത്യൈ നിഷേവേ. 10

ദുര്യ്യോധനപുത്രിയായ ലക്ഷ്മണയെ അപഹരിച്ച സാംബനെ കൗരവർ ബന്ധനസ്ഥനാക്കിയതറിഞ്ഞു് കലഹംകൂടാതെ കഴിയട്ടേ എന്നു വിചാരിച്ചു ചെന്നു സമാധാനംപറഞ്ഞ ബലഭദ്രന്റെ വാക്കിനെ അവർ ധിക്കരിക്കയാൽ കുപിതനായ അദ്ദേഹം ഹസ്തിനപുരത്തെ ഗംഗയിൽ മറിക്കാനായി കലപ്പകൊണ്ടു കുത്തിയിളക്കിയപ്പോൾ ഭയവിഹ്വലന്മാരായ അവർ സാംബനെ വിട്ടയച്ചു. അവരെ (കൗരവരെ) പാണ്ഡവന്മാർ കൊല്ലേണ്ടതാണെന്നുള്ള വിചാരത്താൽ നിന്തിരുവടി ആ അവസരത്തിൽ യാദവസൈന്യത്തെ അയച്ചില്ല. ഇങ്ങനെ മററുള്ളവൎക്കു ഗ്രഹിക്കാൻ പ്രയാസമുള്ള ലീലകളോടുകൂടിയ നിന്തിരുവടിയെ അല്ലയോ ഗുരുവായൂരപ്പാ! ദുഃഖശാന്തിക്കായി ഞാൻ സേവിക്കുന്നു.

83-ാം ദശകം സമാപ്തം.



## ചതുരശീതിതമദശകം.

### സമന്തപഞ്ചകയാത്ര.

കദാചിദഥ തപനോപരാഗകാലേ
പുരി നിദധൽ കൃതവൎമ്മകാമസൂനൂ
യദുകുലമഹിളാവൃതഃ സുതീൎത്ഥം
സമുപഗതോസി സമന്തപഞ്ചകാഖ്യം. 1

അനന്തരം ഒരു സൂൎയ്യഗ്രഹണകാലത്തിൽ ദ്വാരകാപുരിയെ സൂക്ഷിച്ചുകൊള്ളുന്നതിനു കൃതവൎമ്മാവിനെയും പ്രദ്യു

ന്നെയും ഏറ്റെടുത്തിയിട്ട് യാദവരോടും സ്ത്രീജനങ്ങളോടുമൊരുമിച്ച് നിന്തിരുവടി സമന്തപഞ്ചകം എന്ന പുണ്യതീൎത്ഥത്തെ പ്രാപിച്ചു.

ബഹുതരജനതാഹിതായ തത്ര
ത്വമപി പുനൻ വിനിമജ്ജ്യ തീൎത്ഥതോയം
ദ്വിജഗണപരിമുക്തവിത്തരാശിഃ
സമമിളഥാഃ കുരുപാണ്ഡവാദിമിത്രൈഃ. 2

നിന്തിരുവടി അവിടെ അനവധി ജനങ്ങളുടെ ഹിതത്തിനായി സ്നാനംചെയ്ത് തീൎത്ഥജലത്തെ പരിശുദ്ധമാക്കി ബ്രാഹ്മണൎക്ക് അനവധി ദ്രവ്യങ്ങളും ദാനംചെയ്തശേഷം പാണ്ഡവന്മാർ കൗരവന്മാർ മുതലായ ബന്ധുജനങ്ങളോട് ഒരുമിച്ചുചേൎന്നു.

തവ ഖലു ദയിതാജനൈഃ സമേതാ
ദ്രുപദസുതാ ത്വയി ഗാഢഭക്തിഭാരാ
തദുദിതഭവദാഹൃതിപ്രകാരൈ-
രതിമുമുദേ സമമന്യഭാമിനീഭിഃ. 3

നിന്തിരുവടിയിൽ ദൃഢമായ ഭക്തിഭാരത്തോടുകൂടിയ പാഞ്ചാലി നിന്തിരുവടിയുടെ ധൎമ്മപത്നിമാരോടൊരുമിച്ചു ചേൎന്നിട്ട്, വീരപ്രവൃത്തികളാൽ നിന്തിരുവടി അപഹരിച്ച കഥകളും മററും അവർ പറയുന്നതുകേട്ട് സുഭദ്ര മുതലായ മററു പാണ്ഡവപത്നിമാരുമായി അത്യന്തം സന്തോഷിച്ചു.

തദനു ച ഭഗവൻ! നിരീക്ഷ്യ ഗോപാ-
നതികുതുകാദുപഗമ്യ മാനയിത്വാ
ചിരതരവിരഹാതുരാംഗരേഖാഃ
പശുപവധൂഃ സരസം ത്വമന്വയാസീഃ. 4

അല്ലയോ ഭഗവാനേ! അനന്തരം നിന്തിരുവടി അവിടെ ഗോപന്മാരെക്കണ്ടിട്ട് അത്യുത്സാഹത്തോടുകൂടി അവരുടെ സമീപത്തിൽച്ചെന്നു്, ഉപചാരവാക്കുകളാലും

മററും മാനിച്ചതിനുശേഷം വളരെക്കാലത്തെ വേർപാടു കൊണ്ടുള്ള ദുഃഖത്താൽ ക്ഷീണിച്ച ശരീരത്തോടുകൂടിയ ഗോപസ്ത്രീകളെ അനുരാഗത്തോടെ അനുയാനംചെയ്തു.

സപദി ച ഭവദീക്ഷണോത്സവേന
പ്രമുഷിതമാനഹൃദാം നിതംബിനീനാം
അതിരസപരിമുക്തകഞ്ചുളികേ
പരിചയഹൃദ്യതരേ കുചേ ന്യലൈഷീഃ. 5

കണ്ണുകൾക്ക് ഉത്സവംപോലെ നിന്തിരുവടിയെ കണ്ടതുകൊണ്ടു മാനമെല്ലാം പെട്ടെന്നു മനസ്സിൽനിന്നു പോയവരായ ആ ഗോപസ്ത്രീകളുടെ അനുരാഗാതിശയത്താൽ മുലക്കച്ചകൾ മാറിപ്പോയതും പണ്ടു താൻ അനുഭവരസം അറിഞ്ഞിട്ടുള്ളതുമായ മുലക്കുടങ്ങളിൽ നിന്തിരുവടി ലയിച്ചു.

"രിപുജനകലഹൈഃ പുനഃ പുനർമേ
സമുപഗതൈരിയതീ വിളംബനാഭൂൽ;"
ഇതി കൃതപരിരംഭണേ ത്വയി ദ്രാ-
ഗതിവിവശാ ഖലു രാധികാ നിലില്യേ. 9

"ഹേ, പ്രേയസി! മുറയ്ക്കുമുറയ്ക്ക് എനിക്കു ശത്രുജനങ്ങളോടു എതിർത്തു യുദ്ധംചെയ്യേണ്ടിയിരുന്നതുകൊണ്ടു ഇത്രത്തോളം താമസം നേരിട്ടതാണ്'' എന്നുപറഞ്ഞു് ആലിംഗനംചെയ്ത നിന്തിരുവടിയിൽ അതിവിവശയായ രാധ ലയിച്ചുപോയി.

അപഗതവിരഹവ്യഥാസ്തദാ താ
രഹസി വിധായ ദദാഥ തത്ത്വബോധം
പരമസുഖചിദാത്മകോഹമാത്മേ-
ത്യുദയതു വഃ സ്ഫുടമേവ ചേതസീതി. 7

അനന്തരം അങ്ങ് ആ ഗോപസ്ത്രീകളുടെ വിരഹതാപത്തെ രഹസ്സിങ്കൽ ശമിപ്പിച്ചിട്ട്, ഞാൻ സച്ചിദാനന്ദസ്വരൂപനും സർവാന്തര്യാമിയുമായ പരമാത്മാവാണെന്നു

നിങ്ങളുടെ ഹൃദയത്തിൽ സ്പഷ്ടമായി പതിയട്ടേ, എന്നിങ്ങനെ തത്ത്വജ്ഞാനോപദേശംചെയ്തു.

സുഖരസപരിമിശ്രിതോ വിയോഗഃ
കിമപി പുരാഭവദുദ്ധവോപദേശൈഃ;
സമഭവദമുതഃ പരന്തു താസാം
പരമസുഖൈക്യമയീ ഭവദ്വിചിന്താ. 8

പണ്ട് ഉദ്ധവർചെയ്ത ഉപദേശത്താൽ ഗോപിമാൎക്ക് ശ്രീകൃഷ്ണവിയോഗം ഇടയ്ക്കിടെ സുഖരസത്തോടു കലൎന്നതായിത്തീൎന്നിരുന്നു. ഇപ്പോൾ ഭഗവാനിൽനിന്നും ജ്ഞാനോപദേശം ലഭിച്ചതിനുശേഷം ഭഗവൽസ്മരണം പരമാനന്ദാനുഭൂതിയെത്തന്നെ അവൎക്കുണ്ടാക്കി.

മുനിവരനിവഹൈസ്തവാഥ പിത്രാ
ദുരിതശമായ ശുഭാനി പൃച്ഛ്യമാനൈഃ
ത്വയി സതി കിമിദം ശുഭാന്തരൈരി-
ത്യുരുഹസിതൈരപി യാജിതസ്തദാസൗ. 9

അനന്തരം പാപശാന്തിക്കായി ഏതേതു ശുഭകൎമ്മങ്ങളാണു ചെയ്യേണ്ടതെന്നു വസുദേവനാൽ ചോദിക്കപ്പെട്ട വ്യാസനാരദാദിമഹൎഷിമാർ, പുത്രനായി നിന്തിരുവടിയെ ലഭിച്ചിരിക്കെ, മററു സൽകൎമ്മങ്ങളെക്കുറിച്ചു ചോദിച്ചതെന്തു്? എന്നു പൊട്ടിച്ചിരിച്ചുവെങ്കിലും, ലോകബോധ്യത്തിനായി അവർ വസുദേവനെക്കൊണ്ടു യാഗംചെയ്യിച്ചു.

സുമഹതി യജനേ വിതായമാനേ
പ്രമുദിതമിത്രജനൈഃ സഹൈവ ഗോപാഃ
യദുജനമഹിതാസ്ത്രിമാസമാത്രം
ഭവദനുഷംഗരസം പുരേവ ഭേജുഃ. 10

ആ യാഗം വിധിപ്രകാരം നടന്നുകൊണ്ടിരിക്കുമ്പോൾ സന്തുഷ്ടന്മാരായ ബന്ധുജനങ്ങളോടൊരുമിച്ചുതന്നെ ഗോപ

ന്മാരും യാദവന്മാരാൽ സല്ക്കരിക്കപ്പെട്ടു്, ഇന്നുപോകാം, നാളെപ്പോകാം; എന്നിങ്ങനെ അവധി തള്ളിത്തള്ളി മൂന്നു മാസം മുഴുവൻ പണ്ടത്തെപ്പോലെ അങ്ങുടെ സംസർഗ്ഗസുഖത്തെ അനുഭവിച്ചു.

വ്യപഗമസമയേ സമേത്യ രാധാം
ദൃഢമുപഗൂഹ്യ നിരീക്ഷ്യ വീതഖേദാം
പ്രമുദിതഹൃദയഃ പുരം പ്രയാതഃ
പവനപുരേശ്വര! പാഹി മാം ഗദേഭ്യഃ. 11

അനന്തരം യാത്രപുറപ്പെട്ടപ്പോൾ അങ്ങു് രാധയുടെ സമീപത്തിൽ ചെന്നു സർവ്വഖേദങ്ങളും തീരട്ടേ എന്നുള്ള സങ്കല്പത്തോടുകൂടി അവളെ ദൃഢമായി ആലിംഗനംചെയ്തു. അതിനാൽ ദുഃഖങ്ങൾതീർന്നു തെളിഞ്ഞ അവളെക്കണ്ടു സന്തുഷ്ടഹൃദയനായി അങ്ങു ദ്വാരകയിലേയ്ക്കു തിരിച്ചു പോന്നു. അങ്ങനെയുള്ള ഗുരുവായൂരപ്പാ!നിന്തിരുവടി രോഗങ്ങളിൽനിന്നും എന്നെ രക്ഷിക്കണമേ!

84-ാം ദശകം സമാപ്തം.

---

## പഞ്ചാശീതിതമദശകം.

### ജരാസന്ധവധം, രാജസൂയം.

തതോ മഗധഭൃത്താ ചിരനിരോധസംക്ലേശിതം
ശതാഷ്ടകയുതായുതദ്വിതയമീശ! ഭൂമീഭൃതാം
അനാഥശരണായ തേ കമപി പൂരുഷം പ്രാഹിണോ-
ദയാചത സ മാഗധക്ഷപണമേവ; കിം ഭൂയസാ? 1

അല്ലയോ ജഗദീശാ! അനന്തരം ജരാസന്ധൻ എന്ന ദുഷ്ടരാജാവു് വളരെക്കാലമായി തടവിലിട്ടു ക്ലേശിപ്പിച്ചു

ഇരുപതിനായിരത്തിഎണ്ണൂറുരാജാക്കന്മാർ, ആശ്രയമില്ലാത്തവൎക്ക് ആശ്രയഭൂതനായ നിന്തിരുവടിയുടെ സമീപത്തിലേയ്ക്കു് ഒരു ദൂതനെ പറഞ്ഞയച്ചു. ജരാസന്ധന്റെ ഉപദ്രവങ്ങളെക്കുറിച്ചു് ആ ദൂതൻ പറഞ്ഞതെല്ലാം ഇവിടെ എന്തിനു വിസ്തരിക്കുന്നു? ജരാസന്ധനെക്കൊന്നു് ഉടനെ സങ്കടംതീൎക്കണമെന്നു് ആ ദൂതൻ യാചിച്ചു.

യിയാസുരഭിമാഗധം തദനു നാരദോദീരിതാ-
ദ്യുധിഷ്ഠിരമഖോദ്യമാദുഭയകാൎയ്യപൎയ്യാകലഃ
വിരുദ്ധജയിനോദ്ധവാദുഭയസിദ്ധിരിത്യുദ്ധവേ
ശശംസുഷി നിജൈഃ സമം പുരമിയേഥ യൗധിഷ്ഠിരീം.

ദൂതന്റെ നിവേദനംകേട്ടു് നേരേ ജരാസന്ധനോടു യുദ്ധത്തിനു പുറപ്പെടണമെന്നു ആലോചിച്ചു അങ്ങു് യുധിഷ്ഠിരൻ യാഗംചെയ്യാൻ ആരംഭിക്കുന്നതായി നാരദനിൽനിന്നും അറിഞ്ഞു്, രണ്ടിൽ ഏതിനാണു് പോകേണ്ടതെന്നുള്ള വിചാരത്താൽ കുഴങ്ങുമ്പോൾ, രാജസൂയം ശത്രുക്കളെയെല്ലാം കീഴടക്കിച്ചെയ്യേണ്ട യാഗമാകകൊണ്ടു് ആ യാഗത്തിനുപോയാൽ രണ്ടും സാധിക്കാമെന്നു് ഉദ്ധവർ പറഞ്ഞതനുസരിച്ചു്, ബന്ധുക്കളോടും പത്നിമാരോടുംകൂടി ഇന്ദ്രപ്രസ്ഥത്തെ പ്രാപിച്ചു.

അശേഷദയിതായുതേ ത്വയി സമാഗതേ ധൎമ്മജോ
വിജിത്യ സഹജൈൎമ്മഹീം ഭവദപാംഗസംവൎദ്ധിതൈഃ
ശ്രിയം നിരുപമാം വഹന്നഹഹ! ഭക്തദാസായിതം
ഭവന്തമയി മാഗധേ പ്രഹിതവാൻ സഭീമാൎജ്ജുനം. 3

എല്ലാ ഭാൎയ്യമാരോടുംകൂടി, ആഗതനായിരിക്കുന്ന അങ്ങേക്കരുണാകടാക്ഷത്താൽ ബലം വൎദ്ധിച്ച അനുജന്മാരെക്കൊണ്ടു് ധൎമ്മപുത്രൻ, ഭൂമിയെ ജയിച്ചു് അനവധി ധനങ്ങളും സ്വാധീനപ്പെടുത്തിയശേഷം, ഭക്തന്മാരോടു

ഭൃത്യനെപ്പോലെ ആചരിക്കുന്ന നിന്തിരുവടിയെ ജരാസന്ധനെ ജയിക്കുന്നതിനായി ഭീമാർജ്ജുനന്മാരോടൊരുമിച്ചു പറഞ്ഞയച്ചു.

ഗിരിവ്രജപുരം ഗതാസ്തദനു ദേവ! യൂയം ത്രയോ
യയാച സമരോത്സവം ദ്വിജമിഷേണ തം മാഗധം;
അപൂർണ്ണസുകൃതന്ത്വമും പവനജേന സംഗ്രാമയൻ
നിരീക്ഷ്യ സഹ ജിഷ്ണുനാ ത്വമപി രാജയുദ്ധ്വാ സ്ഥിതഃ. 4

ഹേ ജഗദീശ! അപ്പോൾ നിങ്ങൾ മൂന്നുപേരും ബ്രാഹ്മണവേഷം ധരിച്ചു ജരാസന്ധനഗരിയെ പ്രാപിച്ചിട്ട്, ജരാസന്ധനോട്ട യുദ്ധത്തെ യാചിച്ചു. പുണ്യത്തികവില്ലാത്ത അവനെ ഭീമസേനനോട്ട ദ്വന്ദ്വയുദ്ധത്തിനേർപ്പെട്ടുത്തിയിട്ട്, രാജാക്കന്മാരെ തമ്മിൽ പൊരുതിക്കുന്ന നിന്തിരുവടി അർജ്ജുനനോടൊരുമിച്ചു യുദ്ധം കാണ്മാനായി അവിടെ ഇരുന്നു.

അശാന്തസമരോദ്ധതം വിടപപാടനാസംജ്ഞയാ
നിപാത്യ ജരസഃ സുതം പവനജേന നിഷ്പാടിതം
വിമുച്യ നൃപതീൻ മുദാ സമനുഗൃഹ്യ ഭക്തിം പരാം
ദിദേശിഥ ഗതസ്പൃഹാനപി ച ധർമ്മഗുപ്ത്യൈ ഭുവഃ. 5

യുദ്ധത്തിൽ രണ്ടുപേരും ജയിക്കാതെയും ജരാസന്ധന്ന് അഹങ്കാരം വദ്ധിച്ചും ഇരിക്കുന്നതുകണ്ടു നിന്തിരുവടി, വൃക്ഷക്കൊമ്പു പിളന്നിട്ടുകാണിച്ച്, ഭീമസേനനെക്കൊണ്ട് അപ്രകാരം ജരാസന്ധനെ വലിച്ചുകീറിച്ചു ഭൂമിയിൽ വീഴ്ത്തിച്ചിട്ട് തടവിൽക്കിടന്ന രാജാക്കന്മാരെ എല്ലാവരേയും വിട്ടുവിച്ച്, സന്തോഷപൂർവ്വം അവക്ക് ഉത്തമഭക്തിയെ ദാനം ചെയ്തു അനുഗ്രഹിച്ചു. അകളങ്കഭക്തി ഹൃദയത്തിൽ ഉദിക്കുകയാൽ നിഷ്കാമന്മാരായിത്തീന്ന അവരെ ധമ്മസ്ഥിതിക്കായി 'നിങ്ങൾ പോയി ഭൂമിയെ പാലിക്കുവിൻ' എന്നു നിയോഗിച്ചയയ്ക്കുകയുംചെയ്തു.

(പ്രസവിച്ചപ്പോൾ രണ്ടുകീറായി ജനിച്ച ജരാസന്ധനെ മാതാപിതാക്കന്മാർ കാട്ടിൽ കളഞ്ഞുവെന്നും, ജരയെന്ന പിശാചിക, ആ കീറുകളെ എടുത്തു ഒരുമിച്ചുചേർത്തു ജീവനിട്ടുവെന്നും അതിനാൽ അവന്നു ജരാസന്ധനെന്ന പേർ സിദ്ധിച്ചുവെന്നും പുരാണകഥ. ഇരുഭാഗങ്ങൾ തമ്മിൽ ചേർക്കപ്പെട്ടവനാകകൊണ്ടു് അവനെ കൊല്ലണമെങ്കിൽ കാലിൽപിടിച്ചു ചീന്തണമെന്നുള്ള വസ്തുത ഭീമനെ മനസ്സിലാക്കാനാണു് ഭഗവാൻ വൃക്ഷക്കൊമ്പു പിളന്നിട്ടു കാണിച്ചുകൊടുത്തതു്.)

പ്രചക്രുഷി യുധിഷ്ഠിരേ തദനു രാജസൂയാധ്വരം
പ്രസന്നഭൃതകീഭവൽസകലരാജകവ്യാകുലം
ത്വമപ്യയി ജഗല്പതേ! ദ്വിജപദാവനേജാദികം
ചകത്ഥ; കിമു കഥ്യതേ! നൃപവരസ്യ ഭാഗ്യോന്നതിഃ? 6

മററു സകലരാജാക്കന്മാരേയും മുമ്പേതന്നെ ജയിച്ചിരുന്നതിനാൽ ജരാസന്ധവധം കഴിഞ്ഞുവന്നയുടനെ യുധിഷ്ഠിരൻ രാജസൂയം ആരംഭിച്ചു. സകല രാജാക്കന്മാരും സന്തോഷപൂർവ്വം ഓരോ ഭൃത്യവേലയിൽ ഏപ്പെട്ടതായ ആ മഹായാഗം നടന്നുകൊണ്ടിരിക്കുമ്പോൾ നിന്തിരുവടിയും ബ്രാഹ്മണരെ കാൽകഴുകിക്കുക മുതലായ ഓരോ പ്രവൃത്തികൾ ചെയ്തു. ധർമ്മപുത്രന്റെ ഭാഗ്യോൽക്കൎഷത്തെക്കുറിച്ചു എന്താണു് പറയേണ്ടതു്?

തതഃ സവനകർമ്മണി പ്രവരമഗ്ര്യപൂജാവിധിം
വിചാര്യ്യ സഹദേവവാഗനുഗതഃ സ ധർമ്മാത്മജഃ
വ്യധത്ത ഭവതേ മുദാ സകലവിശ്വഭൂതാത്മനേ;
തദാ സസുരമാനുഷം ഭുവനമേവ തൃപ്തിം ദധൗ. 7

അനന്തരം ആ യാഗത്തിൽ ശ്രേഷ്ഠമായ അഗ്ര്യപൂജ ചെയ്യേണ്ടതാക്കാണെന്നാലോചിച്ചിട്ടു് ധർമ്മപുത്രൻ സഹദേവന്റെ അഭിപ്രായമനുസരിച്ചു് സകലചരാചരങ്ങളു

ടേയും ആത്മാവായിരിക്കുന്ന നിന്തിരുവടിയെ സന്തോഷപൂർവ്വം അഗ്രപീഠത്തിലിരുത്തി പൂജിച്ചു. അപ്പോൾ ദേവമനുഷ്യാദിജീവജാലങ്ങളെല്ലാം തൃപ്തിയെ പ്രാപിച്ചു.

തതഃ സപദി ചേദിപോ, "മുനിനൃപേഷു തിഷ്ഠൽസ്വഹോ
സഭാജയതി കോ ജഡഃ പശുപദുർദ്ദുരൂടം വടും?"
ഇതി ത്വയി സ ദുർവ്വചോവിതതിമുദ്വമന്നാസനാ-
ദുദാപതദുദായുധഃ സമപതന്നമും പാണ്ഡവാഃ. 8

നിന്തിരുവടിക്കു അഗ്ര്യപൂജ നൽകിയതു സഹിക്കാത്ത ശിശുപാലൻ "ഹാ കഷ്ടം! മുനിശ്രേഷ്ഠന്മാരും ഉത്തമരാജാക്കന്മാരും നോക്കിയിരിക്കെ ഗോപാധമനായ ഈ ബാലനെ ഏതു മൂഢൻ പൂജിക്കും!" ഇങ്ങനെ നിന്തിരുവടിയെക്കുറിച്ചു ദുർവ്വാക്കുകൾ പുലമ്പിക്കൊണ്ടു ആയുധപാണിയായി എഴുന്നേറ്റു. അവനെ പാണ്ഡവർ എതിർത്തു.

നിവാര്യ നിജപക്ഷഗാനഭിമുഖസ്യ വിദ്വേഷിണ-
സ്ത്വമേവ ജഹൃഷേ ശിരോ ദനുജദാരിണാ സ്വാരിണാ
ജനുസ്ത്രിതയലബ്ധയാ സതതചിന്തയാ ശുദ്ധധീ-
സ്ത്വയാ സ പരമേകതാമധൃത യോഗിനാം ദുർല്ലഭാം. 9

അങ്ങേയ്ക്കുവേണ്ടി എതിക്കാൻഭാവിച്ച പാണ്ഡവാദികളെ തടുത്തിട്ട് നിന്തിരുവടി അസുരന്മാരെപ്പിളക്കുന്ന തന്റെ ചക്രംകൊണ്ടു്, നേരിടുന്ന ആ ശത്രുവിന്റെ കണ്ഠം മുറിച്ചു മൂന്നുജന്മങ്ങളിൽ നിന്തിരുവടിയെ നിരന്തരമായി ധ്യാനിക്കകൊണ്ടു് പരിശുദ്ധബുദ്ധിയോടുകൂടിയ അവൻ യോഗികൾക്കുപോലും ദുർല്ലഭമായ അങ്ങേസ്സായുജ്യത്തെ പ്രാപിച്ചു.

തതഃ സുമഹിതേ ത്വയാ ക്രതുവരേ നിരൂഢേ ജനോ
യയൗ "ജയതി ധർമ്മജോ" "ജയതി കൃഷ്ണ" ഇത്യാലപൻ,
ഖലഃ സ തു സുയോധനോ ധുതമനാഃ സപത്നശ്രിയാ
മയാർപ്പിതസഭാമുഖേ സ്ഥലജലഭ്രമാദഭ്രമീത്. 10

അത്യുൽകൃഷ്ടമായ ആ യാഗം നിന്തിരുവടിയാൽ സമാപിക്കപ്പെട്ടപ്പോൾ സന്തുഷ്ടരായ ജനങ്ങൾ "ശ്രീകൃഷ്ണ ഭഗവാൻ ജയിക്കുന്നു, അദ്ദേഹത്തിന്റെ ഭക്തനായ ധർമ്മ പുത്രൻ ജയിക്കുന്നു" എന്നിങ്ങനെ വാഴ്ത്തിക്കൊണ്ടു് പിരിഞ്ഞുപോയി. കലിയുടെ അംശത്താൽ ജനിച്ച ദുഷ്ടനായ ദുര്യോധനൻ ശത്രുക്കളായ പാണ്ഡവന്മാരുടെ സമ്പത്തു കണ്ടു് അസൂയയോടുകൂടിയവനായിട്ടു്, മയൻ ഖാണ്ഡവ ദാഹകാലത്തിൽ പാണ്ഡവന്മാൎക്കായി നിൎമ്മിച്ചുകൊടുത്ത സഭയിൽപ്രവേശിച്ചപ്പോൾ സ്ഥലജലഭ്രമമുണ്ടായി കുഴങ്ങി. (സ്ഥലം ജലമാണെന്നു ഭ്രമിച്ചു് വസ്ത്രങ്ങൾ ഉയൎത്തിപ്പിടിക്കയും ജലം സ്ഥലമാണെന്നു കരുതി അതിൽ ചാടുകയും ചെയ്തുവെന്നു സാരം.)

തദാ ഹസിതമുത്ഥിതം ദ്രുപദനന്ദനാഭീമയോ:-
രപാംഗകലയാ വിഭോ! കിമപി താവദുജ്ജൃംഭയൻ,
ധരാഭരനിരാകൃതൗ സപദി നാമ ബീജം വപൻ,
ജനാൎദ്ദന! മരുൽപുരീനിലയ! പാഹി മാമാമയാൽ. 11

അല്ലയോ വിഭോ! അപ്പോൾ പാഞ്ചാലിക്കും ഭീമസേനനും പൊട്ടിപ്പുറപ്പെട്ട പരിഹാസച്ചിരിയെ കടാക്ഷവീക്ഷണത്താൽ അല്പം വൎദ്ധിപ്പിച്ചു് സുയോധനനു് അഭിമാനഹാനിയെ ഉണ്ടാക്കീട്ടു് ഭൂഭാരം ശമിപ്പിക്കുവാനുള്ള വിത്തു പാകിയ നിന്തിരുവടി അല്ലയോ ജനാൎദ്ദനാ! ഗുരുവായു പുരേശാ! എന്നെ രോഗങ്ങളിൽനിന്നു രക്ഷിക്കണമേ!

85-ാം ദശകം സമാപ്തം.

---

# ഷഡശീതിതമദശകം

സാല്വോ ഭൈഷ്മീവിവാഹേ യദുബലവിജിത-
ശ്ചന്ദ്രചൂഡാദ്വിമാനം
വിന്ദൻ സൗഭം സ മായീ ത്വയി വസതി കുരൂം-
സ്ത്വൽപുരീമഭ്യഭാങ്ക്ഷീൽ
പ്രദ്യുമ്നസ്തം നിരുന്ധൻ നിഖിലയദുഭടൈർ-
ന്യഗ്രഹീദുഗ്രവീര്യം
തസ്യാമാത്യം ദ്യുമന്തം വ്യജനി ച സമരഃ
സപ്തവിംശത്യഹാന്തഃ. 1

രുഗ്മിണീസ്വയംവരത്തിൽ യാദവസൈന്യത്താൽ ജയിക്കപ്പെട്ടതിനാലുള്ള അഭിമാനഹാനിനിമിത്തം ശിവനെ തപസ്സുചെയ്തു് സൗഭം എന്ന ദിവ്യവിമാനത്തെ ലഭിച്ചുകൊണ്ടു് മായാവിശാരദനായിവന്ന സാല്വൻ,അങ്ങു് കൗരവപുരിയിൽ പോയിരുന്ന അവസരത്തിൽ അങ്ങേ രാജധാനിയെ തകൎത്തു. പ്രദ്യുമ്നൻ യാദവസേനകളെയെല്ലാം ചേൎത്തുകൊണ്ടു് അവനെ എതിൎത്തുനിന്നു യുദ്ധം ചെയ്തു് അവന്റെ മന്ത്രിയും അത്യന്തപരാക്രമശാലിയുമായ ദ്യുമാൻ എന്നവനെ നിഗ്രഹിച്ചു. ഈ യുദ്ധം ഇരുപത്തി ഏഴുദിവസം മുഴുവൻ നിലനിന്നു.

താവത്ത്വം രാമശാലീ ത്വരിതമുപഗതഃ
ഖണ്ഡിതപ്രായസൈന്യം
സൗഭേശം തം ന്യരുന്ധാഃ സ ച കില ഗദയാ
ശാർങ്ഗമഭ്രംശയത്തേ
മായാതാതം വ്യഹിംസീദപി തവ പുരത-
സ്തത്ത്വയാപി ക്ഷണാർദ്ധം
നാജ്ഞായീത്യാഹുരേകേ തദിദമവമതം
വ്യാസ ഏവ ന്യഷേധീൽ. 2

ഈ വൎത്തമാനം അറിഞ്ഞപ്പോൾ, അങ്ങ് ബലഭദ്രനോടുകൂടി വേഗത്തിൽവന്നു മിക്കവാറും ഒടുങ്ങിക്കഴിഞ്ഞ സൈന്യത്തോടുകൂടി ആ സാലപനെ എതിൎത്തു. യുദ്ധമദ്ധ്യത്തിൽ അവൻ ഗദകൊണ്ടടിച്ച് അങ്ങേ ശാൎങ്ഗത്തെ നിലത്തുവീഴ്ത്തിപ്പോൽ! മാത്രമല്ല മായയാൽ അങ്ങേ പിതാവിനെ (വസുദേവനെ) നിൎമ്മിച്ചു തിരുമുമ്പിൽവച്ചു നിഗ്രഹിക്കുകയും ചെയ്തുവത്രേ. അല്പസമയത്തേയ്ക്കു അതിന്റെ പരമാൎത്ഥം അറിയാതെ അങ്ങ് വ്യസനിച്ചുവെന്നു ചിലർ പറയുന്നു. തെററായ ഈ അഭിപ്രായത്തെ വ്യാസമഹൎഷിതന്നെ ഭാഗവതത്തിൽ നിഷേധിച്ചിട്ടുണ്ട്. (ദശമസ്കന്ധം 77-ാം അദ്ധ്യായം 31-ാം ശ്ലോകം)

ക്ഷിപ്ത്വാ സൗഭം ഗദാചൂൎണ്ണിതമുദകനിധൗ
മങ്ക്ഷു സാലേപി ചക്രേ-
ണോൽകൃത്തേ, ദന്തവക്ത്രഃ പ്രസഭമഭിപതന്നഭ്യമുഞ്ചദ് ഗദാം തേ
കൗമോദക്യാ ഹതോസാവപി സുകൃതനിധി-
ശ്ചൈദ്യവൽ പ്രാപദൈക്യം;
സൎവ്വേഷാമേഷ പൂൎവ്വം ത്വയി ധൃതമനസാം
മോക്ഷണാൎത്ഥോവതാരഃ. 3

കുപിതനായ നിന്തിരുവടി സൗഭവിമാനത്തെ ഗദകൊണ്ടടിച്ചുതകൎത്തു സമുദ്രത്തിലിട്ടിട്ട്, സുദൎശനംകൊണ്ടു പൊടുന്നനവെ സാലപന്റെ കണ്ഠം മുറിച്ചപ്പോൾ ദന്തവക്ത്രൻ ചീറിച്ചാടിച്ചുവന്നു നിന്തിരുവടിയുടെനേരേ ഗദ പ്രയോഗിച്ചു. നിന്തിരുവടി കൗമോദകികൊണ്ടു് ഉടനേ അവനെ നിഗ്രഹിച്ചു. പുണ്യശാലിയായ അവനും ശിശുപാലനെപ്പോലെ നിന്തിരുവടിയോട് ഐക്യംപ്രാപിച്ചു. ഈ അവതാരം, മുമ്പ് അങ്ങിൽ മനസ്സുറപ്പിച്ചിട്ടുള്ളവൎക്കെല്ലാം മോക്ഷം കൊടുക്കുന്നതിനായിട്ടാകുന്നു.

25

തച്ഛായായാതേഥ ജാതേ കില കുരുസദസി
ദ്യൂതകേ സംയതായാഃ
ക്രന്ദന്ത്യാ യാജ്ഞസേന്യാഃ സകരുണമകൃഥാ-
ശ്ചേലമാലാമനന്താം;
അന്നാന്തപ്രാപ്തശർവാംശജമുനിചകിത-
ദ്രൗപദീചിന്തിതോഥ
പ്രാപ്തഃ ശാകാന്നമശ്നൻ മുനിഗണമകൃഥാ-
സ്തൃപ്തിമന്തം വനാന്തേ. 4

നിന്തിരുവടി ഇന്ദ്രപ്രസ്ഥത്തിൽനിന്നും മടങ്ങിപ്പോന്ന തിനുശേഷം കൗരവസഭയിൽ നടന്ന കള്ളച്ചൂതിൽ പാണ്ഡവന്മാരും പത്നിയും പണയത്തിലാകയാൽ ദുശ്ശാസനൻ വസ്ത്രാന്തത്തിൽ പിടിച്ചിഴച്ച പാഞ്ചാലി നിലവിളിച്ച പ്രാർത്ഥിക്കുകയാൽ അവൾക്ക് ഒരിക്കലും ഒടുങ്ങാത്ത വസ്ത്ര മാലയെ നിന്തിരുവടി ഉണ്ടാക്കിക്കൊടുത്തു. പിന്നീടൊരിക്കൽ കാട്ടിൽവച്ച് ഊണെല്ലാം കഴിഞ്ഞതിനുശേഷംവന്ന് അന്നം യാചിച്ച ശിഷ്യസമേതനായ ദുർവാസസ്സിനെ ഭയപ്പെട്ട്, പാഞ്ചാലി ധ്യാനിച്ചപ്പോൾ അവിടെയെത്തി ചീരക്കറി ഭക്ഷിച്ച്, ആ മുനിസംഘത്തെ തൃപ്തിപ്പെടുത്തുകയും ചെയ്തു.

യുദ്ധോദ്യോഗേഥ മന്ത്രേ മിളതി സതി വൃതഃ
ഫൽഗുനേന ത്വമേകഃ
കൗരവ്യേ ദത്തസൈന്യഃ കരിപുരമഗമോ
ദൗത്യകൃൽ പാണ്ഡവാർത്ഥം
ഭീഷ്മദ്രോണാദിമാന്യേ തവ ഖലു വചനേ
ധിക്കൃതേ കൗരവേണ
വ്യാവൃണ്വൻ വിശ്വരൂപം മുനിസദസി പുരീം
ക്ഷോഭയിത്വാ ഗതോഭൂഃ 5

അനന്തരം കൗരവന്മാരും പാണ്ഡവന്മാരും തമ്മിൽ യുദ്ധം തുടങ്ങുന്നതിനുള്ള ആലോചന നടന്നുകൊണ്ടിരിക്കു

മ്പോഠം പാണ്ഡവപക്ഷത്തിൽനിന്നും അജ്ജുനൻവന്ന് ഏകനായ നിന്തിരുവടിയെ ബന്ധുവായി വരിച്ചു. ദുയ്യോധനൻ അപേക്ഷിച്ചതനുസരിച്ച് സൈന്യത്തെയെല്ലാം അവന്നു കൊടുത്തിട്ട് പാണ്ഡവന്മാക്കുവേണ്ടി ദൗത്യം വഹിച്ചുകൊണ്ടു് അങ്ങ് ഹസ്തിനപുരത്തെ പ്രാപിച്ചു. അങ്ങ് അവിടെ അരുളിച്ചെയ്ത വാക്കുകഠം ഭീഷ്മദ്രോണാദികളാൽ മാനിക്കപ്പെട്ടുവെങ്കിലും ദുയ്യോധനൻ ധിക്കരിച്ചതിനാൽ മുനിമാർ മുതലായ ഉത്തമന്മാർനിറഞ്ഞ ആ സഭയിൽവച്ചു തന്റെ വിശ്വരൂപം കാണിച്ചു ഹസ്തിനപുരത്തെ ആകപ്പാടെ ഇളക്കിട്ടു് അങ്ങു മടങ്ങിപ്പോന്നു.

ജിഷ്ണോസ്ത്വം കൃഷ്ണ സൂതഃ ഖലു സമരമുഖേ
ബന്ധുഘാതേ ദയാലും
ഖിന്നം തം വീക്ഷ്യ വീരം "കിമിദമയി സഖേ!
നിത്യ ഏകോയമാത്മാ;
കോ വധ്യഃ? കോത്ര ഹന്താ! തദിഹ വധഭിയം
പ്രോജ്ഝ്യ മയ്യപ്പിതാത്മാ
ധമ്മ്യം യുദ്ധം ചരേ"തി പ്രകൃതിമനയഥാ
ദശ്ശയൻ വിശ്വരൂപം. 6

അജ്ജുനന്റെ സൂതഭാവം കൈക്കൊണ്ടു് അങ്ങ് യുദ്ധാരംഭത്തിൽ ഭീഷ്മദ്രോണാദികളായ ഗുരുക്കന്മാരെയും മററു ബന്ധുക്കളെയും നിഗ്രഹിക്കുന്നതു് എങ്ങനെയെന്നുള്ള കരുണ ഉദിക്കയാൽ യുദ്ധത്തിൽ വിമുഖനായിത്തീന്ന വീരനായ അവനെ (അജ്ജുനനെ) കണ്ടിട്ട് "ഹേ സഖാവേ! എന്തൊരു ചാപല്യമാണിതു്? ആത്മാവു് നിത്യനാണു്; ആത്മാവിനെ കൊല്ലാൻ ആക്കും കഴിവില്ല; ആത്മാവു് ഏകനുമാണു്—ഭിന്നഭാവം ഇല്ല. ആ സ്ഥിതിക്കു് ആരു കൊല്ലുന്നു? ആരെ കൊല്ലുന്നു? ഈ തത്ത്വം വിചാരിച്ചു കൊല്ലുന്നതിനുള്ള മടിയെ ഉപേക്ഷിച്ചു് നീ എന്നിൽ ആത്മാവിനെ സമപ്പിച്ചുകൊണ്ടു് ക്ഷത്രിയധമ്മത്തിനു

ചേൎന്ന യുദ്ധത്തെ ചെയ്താലും!" എന്നു നിന്തിരുവടി ഉപദേശിച്ച്, അനുഭവപ്പെടുത്തി വിശ്വാസംവരുത്താനായി വിശ്വരൂപത്തെയും കാട്ടി, അൎജ്ജുനന്റെ സമ്മോഹത്തെ മാററി

ഭക്തോത്തംസേഥ ഭീഷ്മേ തവ ധരണിഭര-
 ക്ഷേപകൃത്യൈകസക്തേ
നിത്യം നിത്യം വിഭിന്ദത്യവനിഭൃദയുതം,
 പ്രാപ്തസാദേ ച പാൎത്ഥേ,
നിഃശസ്ത്രത്വപ്രതിജ്ഞാം വിജഹദരിവരം
 ധാരയൻ ക്രോധശാലീ-
വാധാവൻ; പ്രാഞ്ജലിന്തം നതശിരസമഥോ
 വീക്ഷ്യ മോദാദപാഗാഃ, 7

അനന്തരം ഭക്തോത്തമനായി, അങ്ങേടെ ഭൂഭാരഹരണകൃത്യത്തിൽ താല്പൎയ്യത്തോടുകൂടിയവനായ ഭീഷ്മർ, യുദ്ധാരംഭംമുതൽ ദിവസംപ്രതി പതിനായിരം രാജാക്കളെ കൊന്നു കൊന്നു വീഴ്ത്തുന്നതും അദ്ദേഹത്തിന്റെ (ഭീഷ്മരുടെ) ശരങ്ങളാൽ അൎജ്ജുനൻ ക്ഷീണനായി ഭവിച്ചതും കണ്ടിട്ട് കോപാകുലനെന്നപോലെ, ആയുധമെടുക്കുകയില്ലെന്നുള്ള സത്യത്തെയുംമറന്നു നിന്തിരുവടി സുദൎശനവുമെടുത്തുപിടിച്ചു ഭീഷ്മരുടെനേരേ പാഞ്ഞെടുത്തു. ഉടനെ ഭീഷ്മർ ത്വൽകൈയ്യാൽ മരിക്കുന്നതിലുള്ള കൃതാൎത്ഥതയോടുകൂടി കൈകൂപ്പി നമസ്കരിച്ചുനില്ക്കുന്നതുകണ്ടിട്ട് നിന്തിരുവടി സന്തോഷഭരിതനായി പിൻവാങ്ങി.

യുദ്ധേ ദ്രോണസ്യ ഹസ്തിസ്ഥിരരണഭഗദ-
 ത്തേരിതം വൈഷ്ണവാസ്ത്രം
വക്ഷസ്യാധത്ത, ചക്രസ്ഥഗിതരവിമഹാഃ
 പ്രാൎദ്ദയത്സിന്ധുരാജം
നാഗാസ്ത്രേ കൎണ്ണമുക്തേ, ക്ഷിതിമവനമയൻ
 കേവലം കൃത്തമൌലിം
തത്രേ ത്രാപി പാൎത്ഥം; കിമിവ നഹി ഭവാൻ
 പാണ്ഡവാനാമകാൎഷീൽ? 8

ദ്രോണയുദ്ധത്തിൽ ആനമേൽ ഇരുന്നു യുദ്ധംചെയ്തവനായ ഭഗദത്തൻ അൎജ്ജുനൻെറനേരേ പ്രയോഗിച്ച വൈഷ്ണവാസ്ത്രത്തെ അങ്ങു നെഞ്ചിൽ ഏററു. അതിൽ പിന്നെ ആദിത്യബിംബത്തെ സുദൎശനംകൊണ്ടു മറച്ചു ജയദ്രഥനെ കൊല്ലിച്ചു. കൎണ്ണൻ നാഗാസ്ത്രമയച്ചപ്പോൾ തേരു ഭൂമിയിൽ താഴ്ത്തി കിരീടംമാത്രം അരിഞ്ഞുകൊണ്ടുപോകത്തക്കവിധത്തിലാക്കി അൎജ്ജുനനെ അവിടെയും രക്ഷിച്ചു. അല്ലയോ ഭഗവാനേ! നിന്തിരുവടി പാണ്ഡവന്മാൎക്കുവേണ്ടി എന്തെല്ലാംതന്നെ ചെയ്തില്ല?

യുദ്ധാദൗ തീൎത്ഥഗാമീ സ ഖലു ഹലധരോ
നൈമിശക്ഷേത്രമൃച്ഛ-
ന്നപ്രത്യുത്ഥായിസൂതക്ഷയകൃദഥ സുതം
തല്പദേ കല്പയിത്വാ,
യജ്ഞഘ്നം വല്ക്കലം പൎവ്വണി പരിദലയൻ
സ്നാതതീൎത്ഥോ രണാന്തേ
സംപ്രാപ്തോ ഭീമദുൎയ്യോധനരണമശമം
വീക്ഷ്യ യാതഃ പുരീം തേ. 9

യുദ്ധാരംഭത്തിൽത്തന്നെ തീൎത്ഥയാത്രപുറപ്പെട്ടുപോയ ബലഭദ്രൻ നൈമിശാരണ്യത്തിൽ എത്തിയപ്പോൾ, തന്നെക്കണ്ടിട്ട് എഴുനേല്ക്കാതിരുന്ന സൂതനോടു കോപിച്ച് അവനെ നിഗ്രഹിച്ച് തൽസ്ഥാനത്തിൽ അവൻെറ പുത്രനെ നിയമിച്ചിട്ട്, വാവുതോറും നടത്തിവന്ന യാഗം മുടക്കിയ വല്ക്കലാസുരനെക്കൊന്നു യാഗരക്ഷചെയ്തശേഷം അനേകതീൎത്ഥങ്ങളിൽ സ്നാനംചെയ്തു യുദ്ധാവസാനത്തിൽ മടങ്ങിവന്ന് ഭീമനും ദുൎയ്യോധനനുമായി ഗദായുദ്ധംചെയ്യുന്ന നദീതീരത്തിലെത്തി, ആ യുദ്ധം നിൎത്തിവയ്ക്കാൻ കഴിവില്ലെന്നുകണ്ടു് ദ്വാരകയിലേക്കു പോകയുംചെയ്തു.

സംസുപ്തദ്രൗപദേയക്ഷപണഹതധിയം
ദ്രൗണിമേത്യ ത്വദുക്ത്യാ
തന്മുക്തം ബ്രാഹ്മമസ്ത്രം സമഹൃത; വിജയോ
മൗലിരത്നഞ്ച ജഹ്രേ;
ഉച്ഛിത്യൈ പാണ്ഡവാനാം പുനരപി ച വിശ-
ത്യുത്തരാഗർഭമസ്ത്രേ
രക്ഷന്നംഗുഷ്ഠമാത്രഃ കില ജഠരമഗാ-
ശ്ചക്രപാണിർവ്വിഭോ! ത്വം. 10

യുദ്ധാന്തകച്ച്യയാൽ വലിയ ഉറക്കത്തിൽക്കിടന്ന പാഞ്ചാലീപുത്രന്മാരെ വഞ്ചിച്ചുകൊല്ലുകകൊണ്ടുള്ള പാപസംബന്ധത്താൽ, വിവേകശൂന്യനായിത്തീൎന്ന അശ്വത്ഥാമാവിനെ അൎജ്ജുനൻ എതിൎത്തു. അവൻ വിട്ട ബ്രഹ്മാസ്ത്രത്തെ അങ്ങയുടെ കല്പനയനുസരിച്ചു പ്രതിസംഹരിച്ചിട്ടു് അൎജ്ജുനൻ അവന്റെ ശിരോരത്നത്തെയും അപഹരിച്ചു. പിന്നെയും കുപിതനായ അശ്വത്ഥാമാവു് പാണ്ഡവന്മാരുടെ വംശവിച്ഛേദം വരുത്തുന്നതിനായി അയച്ച ബ്രഹ്മാസ്ത്രം ഉത്തരയുടെ ഗൎഭത്തിൽ പ്രവേശിച്ചപ്പോൾ, അല്ലയോ വിഭോ! അങ്ങു് ആ ഗൎഭത്തെ രക്ഷിക്കാൻ ഒരു പെരുവിരലിന്റെമാത്രം വലിപ്പമുള്ളവനായി ചക്രത്തെയും കയ്യിൽ ധരിച്ചുകൊണ്ടു് ആ ഗൎഭത്തിൽ കടന്നു എന്നാണു് പ്രസിദ്ധി.

ധൎമ്മൗഘം ധൎമ്മസൂനോരഭിദധദഖിലം
ഛന്ദമൃത്യുഃ സ ഭീഷ്മ-
സ്ത്വാം പശ്യൻ ഭക്തിഭൂമ്നൈവ ഹി സപദി യയൗ
നിഷ്കളബ്രഹ്മഭൂയം;
സംയാജ്യാഥാശ്വമേധൈസ്ത്രിഭിരതിമഹിതൈൎ-
ദ്ധൎമ്മജം പൂൎണ്ണകാമം
സമ്പ്രാപ്തോ ദ്വാരകാം ത്വം പവനപുരപതേ!
പാഹി മാം സൎവ്വരോഗാൽ. 11

യുദ്ധക്കളത്തിൽ ശരശയനത്തിന്മേൽ കിടക്കുന്ന സ്വച്ഛന്ദമൃത്യുവായ (ഇച്ഛപോലെ മരണത്തെ പ്രാപിക്കാവുന്ന) ആ ഭീഷ്മർ, ധർമ്മപുത്രക്ക് പ്രവൃത്തിനിവൃത്തിധർമ്മങ്ങളെയെല്ലാം ഉപദേശിച്ചതിനുശേഷം നിന്തിരുവടിയെ കണ്ടുകൊണ്ടിരിക്കെ പ്രേമലക്ഷണയായ ഭക്തിയുടെ മാഹാത്മ്യം കൊണ്ടുതന്നെ നിഷ്കളബ്രഹ്മാവസ്ഥയെ (മോക്ഷത്തെ) പ്രാപിച്ചു. അനന്തരം സകല ആഗ്രഹങ്ങളേയും സാധിച്ചവനായ ധർമ്മപുത്രനെക്കൊണ്ടു ഉൽകൃഷ്ടമായ മൂന്നശ്വമേധങ്ങളെ ചെയ്യിച്ചിട്ട് അങ്ങ് ദ്വാരകയിലേക്കെഴുന്നള്ളി. അങ്ങനെയിരിക്കുന്ന ഗുരുവായുപുരേശ! നിന്തിരുവടി, എന്നെ സർവ്വരോഗങ്ങളിൽനിന്നും രക്ഷിക്കണമേ!

86-ാം ദശകം സമാപ്തം.

---

## സപ്താശീതിതമദശകം.

### കുചേലോപാഖ്യാനം.

കുചേലനാമാ ഭവതഃ സതീർത്ഥ്യതാം
ഗതഃ സ സാന്ദീപനിമന്ദിരേ ദ്വിജഃ
ത്വദേകരാഗേണ ധനാദിനിസ്പൃഹോ
ദിനാനി നിന്യേ പ്രശമീ ഗൃഹാശ്രമീ. 1

സാന്ദീപനിമഹർഷിയുടെ മന്ദിരത്തിൽവച്ച് നിന്തിരുവടിയോടൊരുമിച്ചു വിദ്യാഭ്യാസംചെയ്യുവനും നിന്തിരുവടിക്കു ഇഷ്ടനായിത്തീർന്നവനുമായ കുചേലൻ എന്ന ബ്രാഹ്മണൻ ഗൃഹസ്ഥാശ്രമത്തെ സ്വീകരിച്ചുവെങ്കിലും അങ്ങേക്കുറിച്ചുള്ള ഭക്ത്യതിശയത്താൽ ഇന്ദ്രിയനിഗ്രഹം ചെയ്യുവനായി, ധനാദികളിൽ ആഗ്രഹമില്ലാതെ ദിവസങ്ങളെ നയിച്ചുവന്നു.

സമാനശീലാപി തദീയവല്ലഭാ
തഥൈവ നോ ചിത്തജയം സമേയുഷീ
കദാചിദൂചേ ബത! വൃത്തിലബ്ധയേ.—
"രമാപതിഃ കിം ന സഖാ നിഷേവ്യതേ?" 2

ഭഗവദ്ഭക്തിയിലും, മററു ധമ്മനിഷ്ഠകളിലും, തുല്യ സ്വഭാവത്തോടുകൂടിയവളായിരുന്നവെങ്കിലും ദാരിദ്ര്യാധി ക്യത്താൽ ധനത്തിൽ വിരക്തിഭവിക്കാതിരുന്ന അദ്ദേഹ ത്തിൻെറ ഭാര്യ ഒരിക്കൽ, അദ്ദേഹത്തോടു നിത്യവൃത്തിക്കു വല്ല മാർഗ്ഗവും ലഭിക്കാനായി ഇഷ്ടനായ ശ്രീകൃഷ്ണഭഗവാനെ ഒന്നുപോയി കാണാത്തതെന്താണെന്നു ചോദിച്ചു.

ഇതീരിതോയം പ്രിയയാ ക്ഷുധാർത്തയാ
ജുഗുപ്സമാനോപി ധനേ മദാവഹേ
തദാ ത്വദാലോകനകൗതുകാദ്യയൗ
വഹൻ പടാന്തേ പൃഥുകാനുപായനം. 3

വിശപ്പുകൊണ്ടു ഏററവും തളന്നവളായ ഭാര്യ ഇപ്ര കാരം പറഞ്ഞതുകേട്ട് കുചേലബ്രാഹ്മണൻ, അഹങ്കരി ക്കുന്ന സാധനമാണെന്നുകരുതി ധനത്തിൽ വെറുപ്പോടു കൂടിയവനാണെങ്കിലും അങ്ങേക്കാണ്മാനുള്ള കൗതുകത്താൽ കാഴ്ചദ്രവ്യമായി മുണ്ടിൻെറ അററത്തു കുറേ അവലുംകെട്ടി ക്കൊണ്ടു ദ്വാരകയിലേയ്ക്കു പുറപ്പെട്ടു.

ഗതോയമാശ്ചര്യമയീം ഭവൽപുരീം
ഗൃഹേഷു ശൈബ്യാഭവനം സമേയിവാൻ
പ്രവിശ്യ വൈകുണ്ഠമിവാപ നിർവ്വതിം;
തവാതിസംഭാവനയാ തു കിം പുനഃ? 4

സുവർണ്ണരത്നമയിയായി അത്യന്തം ശില്പവൈചിത്ര്യ ത്തോടുകൂടിയതായിരിക്കുന്ന അങ്ങേടെ ദ്വാരകാപുരിയിൽ പ്രവേശിച്ച കുചേലൻ, ശൈബ്യാ എന്ന അങ്ങേ പത്നി യുടെ ഗൃഹത്തിൽ കടന്നു. കടന്നപ്പോൾത്തന്നെ വൈകു

ന്റത്തിൽ കടക്കുന്നതുപോലെയുള്ള ആനന്ദാനുഭൂതിയുണ്ടായി. അങ്ങേസ്സല്ക്കാരവിശേഷംകൊണ്ടുണ്ടായ ആനന്ദാനുഭൂതിയെപ്പററി പിന്നെ പറവാനുണ്ടോ?

പ്രപൂജിതം തം പ്രിയയാ ച വീജിതം
കരേ ഗൃഹീത്വാകഥയഃ പുരാകൃതാഃ:—
"യദിന്ധനാർത്ഥം ഗുരുദാരചോദിതൈ-
രപത്തുവർഷം തദമർഷി കാനനേ." 5

വിധിപ്രകാരം പൂജിക്കപ്പെട്ടവനും പത്നിയാൽ വീശപ്പെട്ടവനുമായ ആ കുചേലബ്രാഹ്മണനെ, നിന്തിരുവടി കൈക്കുപിടിച്ചുകൊണ്ടു് "മുമ്പു ഗുരുപത്നിയുടെ നിയോഗമനുസരിച്ചു് വിറകിനായി കാട്ടിൽ പോയപ്പോൾ അകാലത്തിൽ ഉണ്ടായ മഴ സഹിച്ചു നമ്മൾ ബുദ്ധിമുട്ടിയതോൎക്കുന്നുണ്ടോ?" എന്നോരോ പുരാവൃത്തങ്ങളെപ്പറഞ്ഞു രസിച്ചു.

ത്രപാജുഷോസ്മാൽ പൃഥുകം ബലാദഥ
പ്രഗൃഹ്യ മുഷ്ടൗ സകൃദാശിതേ ത്വയാ,
"കൃതം കൃതം നന്വിയതേ"തി സംഭ്രമാ-
ദ്രമാ കിലോപേത്യ കരം രുരോധ തേ. 6

നിസ്സാരമാണല്ലോ എന്നു കരുതി കുചേലൻ കാഴ്ചവയ്ക്കാൻ ലജ്ജിച്ചു മറച്ചുവച്ചിരുന്ന അവലിനെ നിന്തിരുവടി കടന്നുപിടിച്ചെടുത്തു ഒരുപിടിവാരി ഭക്ഷിച്ചിട്ടു രണ്ടാമതും വാരാൻതുടങ്ങിയപ്പോൾ 'ഇത്രയുംകൊണ്ടുതന്നെ മതി, മതി' എന്നു പറഞ്ഞുകൊണ്ടു സാക്ഷാൽലക്ഷ്മീദേവി അവിടെ ആവിർഭവിച്ചു് അങ്ങേ കരത്തെത്തടഞ്ഞുപോൽ. (കുചേലനു സമ്പത്തുണ്ടാകട്ടേ എന്നുള്ള സങ്കല്പത്തോടുകൂടി അവൽ ഭഗവാൻ ഭക്ഷിച്ചതുകൊണ്ടു ലക്ഷ്മീദേവിക്കു കൊടുക്കാൻ കഴിയുന്നത്ര അപ്പോഴേ കൊടുത്തുകഴിഞ്ഞു. രണ്ടാമതും ആ സങ്കല്പത്തോടുകൂടി അവൽ വാരി ഭക്ഷിച്ചാൽ കൂടുതൽ സമ്പത്തുകൊടുക്കാൻ താൻ ശക്തയല്ലെന്നുള്ള അൎത്ഥത്തിലാണു് ഭഗവതി കൈക്കുപിടിച്ചതു്.)

ഭക്തേഷു ഭക്തേന സ മാനിതസ്ത്വയാ
പുരീം വസന്നേകനിശാം മഹാസുഖം
ബതാപരേദ്യുർദ്രവിണം വിനാ യയൗ;
വിചിത്രരൂപസ്തവ ഖലനുഗ്രഹഃ 7

ഭക്തന്മാരിൽ ഭക്തനായ നിന്തിരുവടിയാൽ വഴി പോലെ സല്ക്കരിക്കപ്പെട്ടവനായ കുചേലബ്രാഹ്മണൻ ഒരു രാത്രി പരമാനന്ദമായി അവിടെ കഴിച്ചുകൂട്ടീട്ട്, പിറേറദിവസം അല്പംപോലും ധനം ലഭിക്കാതെ യാത്രപറഞ്ഞു പുറപ്പെട്ടു. ആശ്ചര്യം! അങ്ങേ അനുഗ്രഹത്തിൻെറ രീതി ആശ്ചര്യകരംതന്നെ.

"യതി ഹ്യയാചിഷ്യമദാസ്യദച്യുതോ;
വദാമി ഭാര്യാം കി"മിതി വ്രജന്നസൗ
ത്വദുക്തിലീലാസ്മിതമഗ്നധീഃ പുനഃ
ക്രമാദപശ്യന്മണിദീപ്രമാലയം. 8

"കഷ്ടം! ഞാൻ വല്ലതും ചോദിച്ചുവെങ്കിൽ ഭഗവാൻ തരുമായിരുന്നു. എന്നെ കാത്തിരിക്കുന്ന ഭാര്യയോടു ഞാനിനിയെന്താണു പറയുന്നതു്?" എന്നു വിചാരിച്ചുകൊണ്ടും അങ്ങേ വാക്കുകളെയും കളിപ്പുഞ്ചിരികളെയും മനസ്സിലോർത്തു് ആനന്ദിച്ചുകൊണ്ടും വഴിയുടെ ദൂരമറിയാതെ നടന്നുട്ടത്ത കുചേലൻ സുവർണ്ണരത്നങ്ങൾ മിന്നിത്തിളങ്ങുന്ന ഒരു മഹാമന്ദിരത്തെക്കണ്ടു.

കിം മാർഗ്ഗവിഭ്രംശഃ? ഇതി ഭ്രമൻ ക്ഷണം,
ഗൃഹം പ്രവിഷ്ടഃ സ ദദർശ വല്ലഭാം
സഖീപരീതാം മണിഹേമഭൂഷിതാം,
ബുബോധ ച ത്വൽകരുണാം മഹാത്ഭുതാം. 9

"വഴിതെററിയോ?" എന്നിങ്ങനെ ക്ഷണനേരം പരിഭ്രമിച്ചിട്ടു്, അദ്ദേഹം ഗൃഹത്തിൽ കടന്നുചെന്നു് അവിടെ ദാസിമാരാൽ ചുററപ്പെട്ടു്, രത്നാഭരണങ്ങളും സ്വർണ്ണാഭരണ

ങ്ങളും അണിഞ്ഞുനില്ക്കുന്ന ഭാൎയ്യയെക്കണ്ടു് അത്യൽഭുതകരമായ അങ്ങേ കൃപാതിശയത്താൽ സമ്പത്തുണ്ടായ പരമാൎത്ഥം ബോധിക്കയുംചെയ്തു.

സ രത്നശാലാസു വസന്നപി സ്വയം
സമുന്നമൽഭക്തിഭരോമൃതം യയൌ;
ത്വമേവമാപൂരിതഭക്തവാഞ്ഛിതോ
മരുല്പുരാധീശ! ഹരസ്വ മേ ഗദാൻ. 10

ആ കുചേലബ്രാഹ്മണൻ, നിരതിശയസമ്പത്തുലഭിച്ചു മണിമന്ദിരങ്ങളിൽ വസിച്ചുകൊണ്ടിരുന്നുവെങ്കിലും ഭഗവൽഭക്തി പടിപടിയായി വൎദ്ധിച്ചു് ഒടുവിൽ ഭഗവൽസായൂജ്യത്തെ പ്രാപിച്ചു. ഇങ്ങനെ ഭക്തന്മാരുടെ ആഗ്രഹത്തെ നിറവേററിക്കൊടുക്കുന്ന ഭക്തവത്സലനായ അങ്ങു്, അല്ലയോ ഗുരുവായൂരപ്പാ! എന്റെ രോഗങ്ങളെ ശമിപ്പിക്കണമേ.

87-ാം ദശകം സമാപ്തം.

---

## അഷ്ടാശീതിതമദശകം

**സന്താനഗോപാലം.**

പ്രാഗേവാചാൎയ്യപുത്രാഹൃതിനിശമനയാ
സ്വീയഷട്സൂനുവീക്ഷാം
കാംക്ഷന്ത്യാ മാതുരുക്ത്യാ സുതലഭുവി ബലിം
പ്രാപ്യ തേനാൎച്ചിതസ്ത്വം
ധാതുശ്ശാപാദ്ധിരണ്യാന്വിതകശിപുഭവാൻ
ശൌരിജാൻ കംസഭഗ്നാ-
നാനീയൈനാൻ പ്രദൎശ്യ സ്വപദമനയഥാഃ
പൂൎവ്വപുത്രാൻ മരീചേഃ 1

പണ്ടു ഗുരുവിന്റെ മരിച്ചുപോയ പുത്രനെക്കൊണ്ടു വന്നുകൊടുത്തുവെന്നുള്ള വൃത്താന്തംകേട്ടിട്ട്, മരിച്ചുപോയ തന്റെ ആറുപുത്രന്മാരെയും കാണണമെന്നാഗ്രഹിച്ച മാതാവിന്റെ വാക്കനുസരിച്ച് നിന്തിരുവടി സുതലത്തിൽ മഹാബലിയുടെ സമീപത്തിൽച്ചെന്ന് അദ്ദേഹത്താൽ പൂജിതനായിട്ട് മുൻപു മരീചിയുടെ പുത്രന്മാരായി ജനിച്ചു ബ്രഹ്മശാപത്താൽ അന്ത്യജന്മമെടുത്തു ഹിരണ്യകശിപുവിന്റെ പുത്രന്മാരായി ജനിച്ചവരും പിന്നീടു വസുദേവന്റെ പുത്രന്മാരായി ജനിച്ചു കംസനാൽ കൊല്ലപ്പെട്ടവരും ആയ ആറുപേരെയും കൊണ്ടുവന്നു ദേവകിയെ കാണിച്ചിട്ടു ശാപമുക്തന്മാരായ അവരെ വൈകുണ്ഠത്തെ പ്രാപിപ്പിച്ചു.

ശ്രുതദേവ ഇതി ശ്രുതം ദ്വിജേന്ദ്രം
ബഹുലാശ്വം നൃപതിഞ്ച ഭക്തിപൂർണ്ണം
യുഗപത് ത്വമനുഗ്രഹീതുകാമോ
മിഥിലാം പ്രാപിഥ താപസൈഃ സമേതഃ 2

ശ്രുതദേവൻ എന്നു പ്രസിദ്ധനായ ബ്രാഹ്മണശ്രേഷ്ഠനെയും തികവുററ ഭക്തിയോടുകൂടിയ ബഹുലാശ്വൻ എന്ന മൈഥിലരാജാവിനെയും ഒരേസമയത്ത് അനുഗ്രഹിക്കണമെന്നുള്ള ആഗ്രഹത്താൽ നിന്തിരുവടി മുനിജനങ്ങളോടൊരുമിച്ചു മിഥിലയെ പ്രാപിച്ചു.

ഗച്ഛൻ ദ്വിമൂർത്തിരുഭയോര്യുഗപന്നികേത-
മേകേന ഭൂരിവിഭവൈർവ്വിഹിതോപചാരഃ
അന്യേന തദ്ദിനഭൃതൈശ്ച ഫലൌദനാദ്യൈ-
സ്തുല്യം പ്രസേദിഥ; ദദാഥ ച മുക്തിമാഭ്യാം. 3

അങ്ങ് രണ്ടുശരീരത്തെ സ്വീകരിച്ച് രണ്ടുപേരുടെയും ഗൃഹത്തിൽ ഒരേസമയത്തു ചെന്നു. രാജാവ് അനവധി വിശിഷ്ടവിഭവങ്ങളെക്കൊണ്ടു നിന്തിരുവടിയെ പൂജിച്ചു. ബ്രാഹ്മണൻ അന്നേദിവസം സമ്പാദിച്ച ഫലം അന്നം

മുതലായവകൊണ്ടു് ഉപചരിച്ചു. നിന്തിരുവടി അവരിൽ തുല്യമായി പ്രസാദിച്ചു് അവൎക്കു് ഒരുപോലെതന്നെ മുക്തിയേയും ദാനംചെയ്തു.

ഭൂയോഽഥ ദ്വാരവത്യാം ദ്വിജതനയമൃതിം
    തൽപ്രലാപാനപി ത്വം
"കോ വാ ദൈവം നിരുന്ധ്യാ"ദിതി കില കഥയൻ
    വിശ്വവോഢാപ്യസോഢാഃ;
ജിഷ്ണോൎഗ്ഗൎവ്വം വിനേതും ത്വയി മനുജധിയാ
    കുണ്ഠിതാഞ്ചാസ്യ ബുദ്ധിം
തത്ത്വാരൂഢാം വിധാതും പരമതമപദ-
    പ്രേക്ഷണേനേതി മന്യേ. 4

അനന്തരം ദ്വാരകയിൽ ഒരു ബ്രാഹ്മണന്റെ, ജനിക്കുന്നജനിക്കുന്ന പുത്രന്മാരെല്ലാം മരിക്കയും അപ്പോഴപ്പോൾ അവൻ ദുഃഖിച്ചുവന്നു് സങ്കടംപറയുകയും ചെയ്തിട്ടും അതിന്നു പരിഹാരമുണ്ടാക്കാതെ 'ദൈവവിധി നീക്കാൻ ആൎക്കുകഴിയും?' എന്നുപറഞ്ഞു അങ്ങു് സൎവ്വേശ്വരനാണെങ്കിലും ബ്രാഹ്മണന്റെ പുലമ്പലുകളെ സഹിച്ചതേയുള്ളൂ. ഇതു് അങ്ങേ ഭക്തനായ അൎജ്ജുനന്റെ ഗൎവ്വത്തെ ശമിപ്പിക്കുന്നതിന്നും അങ്ങേ മനുഷ്യനാണെന്നു വിചാരിക്കകൊണ്ടു് വിവേകശൂന്യമായിത്തീൎന്ന അവന്റെ ബുദ്ധിയെ, സാക്ഷാൽ വൈകുണ്ഠപദം കാണിച്ചു പരമാൎത്ഥജ്ഞാനത്താൽ പരിശുദ്ധമാക്കാനുംവേണ്ടിയാണെന്നും ഞാൻ വിചാരിക്കുന്നു.

നഷ്ടാ അഷ്ടാസ്യ പുത്രാഃ; പുനരപി തവ തൂ-
    പേക്ഷയാ കഷ്ടവാദഃ
സ്പഷ്ടോ ജാതോ ജനാനാമഥ; തദവസരേ
    ദ്വാരകാമാപ പാൎത്ഥഃ,

മൈത്ര്യാ തത്രോഷിതോസൗ നവമസുതമൃതൗ
വിപ്രവര്യപ്രരോദം
ശ്രുത്വാ ചക്രേ പ്രതിജ്ഞാമനുപഹൃതസുതഃ
സന്നിവേക്ഷ്യേ കൃശാനും. 5

ഈ ബ്രാഹ്മണന്നു് ഇങ്ങനെ എട്ടുപുത്രന്മാർ മരിച്ചു. എന്നിട്ടും അങ്ങു് ഉപേക്ഷയോടുകൂടിയിരുന്നതിനാൽ അപവാദം ജനങ്ങളുടെ ഇടയിൽ വ്യക്തമായി ഉണ്ടായി. ഈ അവസരത്തിൽ അൎജ്ജുനൻ കൃഷ്ണനെ കാണ്മാനായി ദ്വാരകയിൽ വന്നു. ബന്ധുത്വംപ്രമാണിച്ചു് അവിടെ അങ്ങനെ താമസിക്കുന്നകാലത്തു്, ഒൻപതാമത്തെ കുട്ടിയും മരിക്കയാൽ ബ്രാഹ്മണൻ മുറവിളികൂട്ടിയതുകേട്ടു കരുണ തോന്നി, "ഇനി ഉണ്ടാകുന്ന പുത്രനെ ഞാൻ രക്ഷിച്ചു തരാം; അങ്ങനെ തന്നില്ലെങ്കിൽ ഞാൻ അഗ്നിപ്രവേശംചെയ്യുന്നുണ്ടു്" എന്നു് അൎജ്ജുനൻ സത്യംചെയ്തു.

മാനീ സ ത്വാമപൃഷ്ട്വാ ദ്വിജനിലയഗതോ
ബാണജാലൈർമ്മഹാസ്ത്രൈ-
രുന്ധാനഃ സൂതിഗേഹം പുനരപി സഹസാ
ദൃഷ്ടനഷ്ടേ കുമാരേ
യാമ്യാമൈന്ദ്രീം തഥാന്യാഃ സുരവരനഗരീർ-
വിദ്യയാസാദ്യ സദ്യോ
മോഘോദ്യോഗഃ പതിഷ്യൻ ഹുതഭുജി ഭവതാ
സസ്മിതം വാരിതോഭൂത്. 6

പത്താമത്തെ പ്രസവമായപ്പോൾ ബ്രാഹ്മണൻ അറിയിച്ചതനുസരിച്ചു തനിക്കുതന്നെ രക്ഷാശക്തിയുണ്ടെന്നുള്ള അഭിമാനത്തോടുകൂടിയ അൎജ്ജുനൻ അങ്ങയോടു ചോദിക്കപോലുംചെയ്യാതെ ബ്രാഹ്മണാലയത്തിൽ ചെന്നു് ആഗ്നേയാദിമഹാസ്ത്രങ്ങളാൽ ശരക്കൂടം കെട്ടി ഈററില്ലത്തെ ബന്ധിച്ചു. എന്നിട്ടും കുട്ടി പിറന്നുവീണയുടനെ ശരീരത്തോടുകൂടി പെട്ടെന്നു കാണാതെയായി.

അജ്ജുനൻ ഇന്ദ്രപുരിയിലും കാലപുരിയിലും മററു ദേവ ന്മാരുടെ നഗരികളിലുമെല്ലാം യോഗൈശ്വൎയ്യത്താൽ ക്ഷണേന എത്തി അന്വേഷിച്ചിട്ടും ഫലപ്പെടാതെ, മാനഭംഗത്തോടെ മടങ്ങി, അഗ്നിപ്രവേശത്തിനു ഭാവി ച്ചപ്പോഠം, അങ്ങു പുഞ്ചിരിതൂകിക്കൊണ്ടു് അടുക്കലെത്തി ആ സാഹസത്തിൽനിന്നും തടുത്തു.

സാദ്ധം തേന പ്രതീചീം ദിശമതിജവിനാ
സ്യന്ദനേനാഭിയാതോ
ലോകാലോകം വ്യതീതസ്തിമിരഭരമഥോ
ചക്രധാമ്നാ നിരുന്ധൻ,
ചക്രാംശുക്ലിഷ്ടദൃഷ്ടിം സ്ഥിതമഥ വിജയം
പശ്യ പശ്യേതി വാരാം
പാരേ ത്വാം പ്രാദദൾഃ കിമപി ഹി തമസാം
ദൂരദൂരം പദന്തേ. 7

നിന്തിരുവടി ആ അജ്ജുനനോടുകൂടി, അതിവേഗ മുള്ള ഒരു തേരിൽ കയറി പടിഞ്ഞാറേദിക്കിലേയ്ക്കു യാത്ര യായി. ലോകാലോകപൎവ്വതം കടന്നപ്പോഠം അവിടെ ആദിത്യരശ്മികഠം ഇല്ലായ്കകൊണ്ടു വ്യാപിച്ചിരുന്ന ഇരു ളിനെ സുദശ്നനത്തിന്റെ പ്രകാശത്താൽ നീക്കീട്ടു്, ചക്ര ത്തിന്റെ അത്യുജ്ജ്വലമായ തേജസ്സിനാൽ കണ്ണുമഞ്ചി വിഷമിച്ച അജ്ജുനനോടു് ഇതാ നോക്കു! നോക്കു എന്നു കാരണജലത്തിന്റെ മദ്ധ്യത്തിൽ വൎത്തിക്കുന്നതും ഇരുളിനട്ടു ക്കാൻ കഴിവില്ലാത്തതും ദിവ്യവുമായ അങ്ങേടെ പദത്തെ കാണിച്ചുകൊടുത്തു.

തത്രാസീനം ഭുജംഗാധിപശയനതലേ
ദിവ്യഭൂഷായുധാദ്യൈ-
രാവീതം പീതചേലം പ്രതിനവജലദ-
ശ്യാമളം ശ്രീമദംഗം

മൂൎത്തീനാമീശിതാരം, പരമിഹ തിസൃണാ-
മേകമൎത്ഥം ശ്രുതീനാം
ത്വാമേവ ത്വം പരാത്മൻ! പ്രിയസഖസഹിതോ
നേമിഥ ക്ഷേമരൂപം. 8

അവിടെ അനന്തനാകുന്ന പള്ളിമെത്തമേൽ ഇരുന്നരുളുന്നവനായി ദിവ്യങ്ങളായ ആയുധങ്ങളെയും അലങ്കാരങ്ങളെയും ധരിച്ചവനായി മഞ്ഞപ്പട്ടു ചാൎത്തിയതും പുതിയ മഴക്കാർപോലെ ഇരുൾനിറമുള്ളതും ശോഭയേറിയതുമായ ശരീരത്തോടുകൂടിയവനായി ത്രിമൂൎത്തികൾക്കും ഈശ്വരനായി മൂന്നുവേദങ്ങളുടേയും ഒരേ പൊരുളായ പുരുഷാൎത്ഥസ്വരൂപനായി വിളങ്ങുന്ന നിന്തിരുവടിയെത്തന്നെ, അല്ലയോ പരമാത്മൻ! നിന്തിരുവടി സഖാവായ അൎജ്ജുനനോടുകൂടി നമസ്കരിച്ചു.

യുവാം മാമേവ ദ്വാവധികവിവൃതാന്തൎഹിതതയാ
വിഭിന്നൌ സന്ദ്രഷ്ടും സ്വയമഹമഹാൎഷം ദ്വിജസുതാൻ;
നയേതം ദ്രാഗേതാ;-നിതി ഖലു വിതീൎണ്ണാൻ പുനരമൂൻ
ദ്വിജായാദായാദാഃ പ്രണുതമഹിമാ പാണ്ഡുജനുഷാ. 9

"ഹേ കൃഷ്ണാൎജ്ജുനന്മാരേ! ഒരാൾ ശുദ്ധസത്വോപാധിയാൽ പ്രകാശിക്കപ്പെട്ട ഐശ്വൎയ്യത്തോടുകൂടിയും അന്യൻ സാമാന്യോപാധിയാൽ മറയ്ക്കപ്പെട്ട ഐശ്വൎയ്യത്തോടുകൂടിയുമിരിക്കകൊണ്ടുമാത്രം ജീവേശ്വരരൂപത്തിൽ ഭിന്നന്മാരായിരിക്കുന്ന നിങ്ങൾരണ്ടുപേരും ഞാൻതന്നെയാണ് അങ്ങനെയിരിക്കുന്ന നിങ്ങൾരണ്ടുപേരേയും ഒരുമിച്ചു സമീപത്തിൽവരുത്തി കാണ്മാനായി ഞാൻതന്നെ ഈ ബ്രാഹ്മണകുമാരന്മാരെ ഹരിച്ചതാകുന്നു. ഇനി ഇവരെ വേഗത്തിൽ കൊണ്ടുപൊയ്ക്കൊൾവിൻ" എന്നു പറഞ്ഞിട്ട് വിഷ്ണുഭഗവാനാൽ ദാനംചെയ്യപ്പെട്ട ആ ബാലന്മാരെ അൎജ്ജുനനാൽ സ്തുതിക്കപ്പെട്ട പ്രഭാവത്തോടുകൂടിയ അങ്ങ് കൂട്ടിക്കൊണ്ടുവന്നു ബ്രാഹ്മണനു സമ്മാനിച്ചു.

ഏവം നാനാവിഹാരൈർജ്ജഗദഭിരമയൻ
വൃഷ്ണിവംശം പ്രപുഷ്ണ-
ന്നിജാനോ യജ്ഞഭേദൈരഖിലവിഹൃതിഭിഃ
പ്രീണയന്നേണനേത്രാഃ
ഭൂഭാരക്ഷേപദംഭാൽ പദകമലജുഷാം
മോക്ഷണായാവതീർണ്ണഃ
പൂർണ്ണം ബ്രഹ്മൈവ സാക്ഷാദ് യദുഷു മനുജതാ-
രൂഷിതസ്ത്വം വ്യലാസീഃ. 10

ഇങ്ങനെ പലവിധ ലീലകളെക്കൊണ്ടു് ലോകത്തെ രമിപ്പിക്കുകയും വൃഷ്ണിവംശത്തെ പോഷിപ്പിക്കുകയും പല വിധത്തിലുള്ള യാഗങ്ങളെക്കൊണ്ടു് ദേവന്മാരെ തൃപ്തിപ്പെടുത്തുകയും എല്ലാവിധ ലീലകളെക്കൊണ്ടും അന്തരകതകളായ സുന്ദരിമാരെ തൃപ്തിപ്പെടുത്തുകയും ചെയ്തുകൊണ്ടു് ഭൂഭാരഹരണമെന്നുള്ള വ്യാജേന പാദഭക്തന്മാർക്ക് മുക്തി നല്കുന്നതിനായി അവതരിച്ച പരിപൂർണ്ണബ്രഹ്മംതന്നെയായ നിന്തിരുവടി യദുക്കളുടെ ഇടയിൽ മനുഷ്യഭാവസംബന്ധത്തോടുകൂടി ശോഭിച്ചു.

പ്രായേണ ദ്വാരവത്യാമവൃതദയി തദാ
നാരദസ്ത്വദ്രസാർദ്ര;-
സ്തസ്മാല്ലേഭേ കദാചിൽ ഖലു സുകൃതനിധി-
സ്ത്വൽപ്പിതാ തത്ത്വബോധം;
ഭക്താനാമഗ്രയായീ സ ച ഖലു മതിമാ-
നുദ്ധവസ്ത്വത്ത ഏവ
പ്രാപ്തോ വിജ്ഞാനസാരം; സ കില ജനഹിതാ-
യാധുനാസ്തേ ബദര്യാം. 11

അല്ലയോ ഭഗവാനേ! അങ്ങേക്കാണുന്നതിലും സേവിക്കുന്നതിലും അത്യന്തം താല്പര്യമുള്ളവനായ നാരദമുനി ദക്ഷശാപത്താൽ ഒരിടത്തുതന്നെ സ്ഥിരമായി വസിക്കാൻ സാധിക്കാതെ വന്നുംപോയും മിക്കവാറും ദ്വാരകയിൽ

ത്താന്നെ കഴിച്ചുകൂട്ടിവന്നു. അക്കാലത്തൊരിക്കൽ പുണ്യശാലിയായ അങ്ങേപ്പിതാവിന്ന്, ആ നാരദനിൽനിന്നും തത്ത്വബോധത്തെ ലഭിച്ചു. ഭക്തന്മാൎക്കു ശിരോഭൂഷണവും ബുദ്ധിശാലിയുമായ ആ ഉദ്ധവനാകട്ടെ, നിന്തിരുവടിയിൽ നിന്നുതന്നെ ജ്ഞാനോപദേശം ലഭിക്കാനിടയായി. അവൻ ജനങ്ങളുടെ നന്മയ്ക്കായിട്ട് ഇപ്പോഴും ബദര്യാശ്രമത്തിൽ വസിക്കുന്നു എന്നു കേൾക്കുന്നു.

സോയം കൃഷ്ണാവതാരോ ജയതി തവ വിഭോ;
യത്ര സൌഹാൎദ്ദഭീതി-
സ്നേഹദ്വേഷാനുരാഗപ്രഭൃതിഭിരതുലൈ-
രശ്രമൈൎയ്യോഗഭേദൈഃ
ആൎത്തിം തീൎത്ത്വാ സമസ്താമമൃതപദമഗുഃ
സൎവ്വതഃ സൎവ്വലോകാഃ;
സ ത്വം വിശ്വാൎത്തിശാന്ത്യൈ പവനപുരപതേ!
ഭക്തിപൂൎത്ത്യൈ ച ഭൂയാഃ 12

യാതൊരവതാരത്തിൽ, പാണ്ഡവന്മാർ, കംസൻ, യദുക്കൾ, ശിശുപാലാദികൾ, ഗോപിമാർ മുതലായി എല്ലാവരും, ഓരോ വിധത്തിൽ, ബന്ധുത്വം, ഭയം, സ്നേഹം, ദ്വേഷം, അനുരാഗം തുടങ്ങിയുള്ള പ്രയാസമില്ലാത്തതും, സാമ്യമില്ലാത്തതുമായ ഓരോ യോഗങ്ങളെക്കൊണ്ട് ദുഃഖത്തെ ശമിപ്പിച്ച് മോക്ഷത്തെ പ്രാപിച്ചു. അങ്ങനെയുള്ള നിന്തിരുവടി അല്ലയോ ഗുരുവായൂരപ്പാ! എന്റെ സകല പീഡങ്ങളും ശമിക്കുന്നതിനും എനിക്കു സ്ഥിരഭക്തി ഉദിക്കുന്നതിനും അനുഗ്രഹിക്കണമേ!

88-ാം ദശകം സമാപ്തം.

---

# ഏകാനനവതിതമദശകം.

വൃകാസുരവധം.

രമാജാനേ! ജാനേ യദിഹ തവ ഭക്തേഷു വിഭവോ
ന സദ്യസ്സമ്പദ്യസ്തദിഹ മദകൃത്വാദശമിനാം
പ്രശാന്തിം കൃത്വൈവ പ്രദിശസി തതഃ കാമമഖിലം
പ്രശാന്തേഷു ക്ഷിപ്രം; ന ഖലു ഭവദീയേ ച്യുതികഥാ. 1

അല്ലയോ ലക്ഷ്മീപതേ! അങ്ങേ ഭജിക്കുന്ന ഭക്തന്മാൎക്കു വേഗത്തിൽ ഫലസിദ്ധി ഉണ്ടാകാത്തതിന്റെ കാരണം, മനസ്സടക്കം വരാത്തവൎക്ക് അതു മദഹേതുവാകുമെന്നുള്ളതാണെന്നു ഞാൻ വിചാരിക്കുന്നു. അതിനാൽ നല്ലവണ്ണം മനസ്സടക്കം വരുത്തിയതിൽപ്പിന്നെമാത്രമേ നിന്തിരുവടി ഇഷ്ടങ്ങളെയെല്ലാം ദാനം ചെയ്യുന്നുള്ളൂ. മനസ്സടക്കംവന്നാൽ ഒട്ടും താമസിപ്പിക്കുന്നതുമില്ല. അങ്ങേ ഭക്തന്മാർ അധഃപതിച്ചതായി കേട്ടിട്ടില്ലതാനും.

സദ്യഃപ്രസാദരുഷിതാൻ വിധിശങ്കരാദീൻ
കേചിദ്വിഭോ! നിജഗുണാനുഗുണം ഭജന്തഃ
ഭ്രഷ്ടാ ഭവന്തി ബത! കഷ്ടമദീർഘദൃഷ്ട്യാ;
സ്പഷ്ടം വൃകാസുര ഉദാഹരണം കിലാസ്മിൻ. 2

അല്ലയോ വിഭോ! ക്ഷണേന പ്രസാദിക്കയും ക്ഷണേന കോപിക്കയും ചെയ്യുന്ന ബ്രഹ്മാവ്, ശിവൻ മുതലായ ദേവന്മാരെ അവരവരുടെ വാസനയനുസരിച്ച് ചിലർ ഭജിച്ച് വിവേകമില്ലായ്കകൊണ്ടു ഭ്രഷ്ടന്മാരായി ഭവിക്കുന്നു. (അധഃപതിക്കുന്നു.) കഷ്ടം! കഷ്ടം! ഇതിലേയ്ക്കു വൃകാസുരൻതന്നെ ഒരു ഉദാഹരണമാണു്.

ശകുനിജസ്സ തു നാരദമേകദാ
ത്വരിതതോഷമപൃച്ഛദധീശ്വരം
സ ച ദിദേശ ഗിരീശമുപാസിതും;
ന തു ഭവന്തമബന്ധുമസാധുഷു. 3

ശകുനിപുത്രനായ ആ വൃകാസുരനാകട്ടെ, ഒരിക്കൽ ഭഗവൽഭക്തനായ നാരദമഹർഷിയോട് "ത്രിമൂർത്തികളിൽ വച്ച് വേഗം സന്തോഷിക്കുന്ന ഈശ്വരൻ ആരാണ്" എന്നു ചോദിച്ചു. കപടശാലിയായ അദ്ദേഹവും ഗിരിജാവല്ലഭനായ പരമശിവനെ സേവിക്കണമെന്നുപദേശിച്ചതല്ലാതെ ദുഷ്ടന്മാൎക്ക ബന്ധുവല്ലാത്ത നിന്തിരുവടിയെ സേവിക്കുന്നതിന് ഉപദേശിച്ചില്ല.

തപസ്തപ്ത്വാ ഘോരം സ ഖലു കുപിതഃ സപ്തമദിനേ
ശിരഃ ഛിത്വാ സദ്യഃ പുരഹരമുപസ്ഥാപ്യ പുരതഃ
അതിക്ഷുദ്രം രൗദ്രം ശിരസി കരദാനേന നിധനം
ജഗന്നാഥാദ്വവ്രേ; ഭവതി വിമുഖാനാം ക്വ ശുഭധീഃ? 4

അവനാകട്ടെ ശിവനെക്കുറിച്ചു കഠിനമായ തപസ്സു ചെയ്തിട്ട് ഏഴുദിവസമായിട്ടും പ്രത്യക്ഷപ്പെടാഞ്ഞതിനാൽ കുപിതനായി ഏഴാംദിവസം തന്നെത്താൻ കഴുത്തറുത്ത് ശിവനെ മുമ്പിൽവരുത്തി. എന്നിട്ട് തലയിൽ കൈവെച്ചാൽ മരിക്കും എന്നുള്ള (ഏററവും നിസ്സാരവും ക്രൂരവുമായ)വരത്തെ വരിച്ചു. നിന്തിരുവടിയിൽ വിമുഖന്മാരായവൎക്ക സദ്ബുദ്ധി എവിടെ?

മോക്താരം ബന്ധമുക്തോ ഹരിണപതിരിവ
  പ്രാദ്രവൽ സോഥ രുദ്രം;
ദൈത്യാദ്ഭീത്യാ സ ദേവോ ദിശി ദിശി വലതേ
  പൃഷ്ഠതോ ദത്തദൃഷ്ടിഃ
തൂഷ്ണീകേ സൎവലോകേ തവ പദമധിരോ-
  ക്ഷ്യന്തമുദ്വീക്ഷ്യ ശൎവം
ദൂരാദേവാഗ്രതസ്ത്വം പടുവടുവപുഷാ
  തസ്ഥിഷേ ദാനവായ. 5

അവൻ വരം കിട്ടിയ ഉടനെ ശിവൻെറ തലയിൽ തന്നെ കൈവയ്ക്കാൻ അടുത്തിട്ട്, കെട്ടഴിച്ചുവിട്ടവനെ സിംഹം എന്നപോലെ, അദ്ദേഹത്തെ ഓടിച്ചു. ശിവൻ

ആ അസുരനെ ഭയപ്പെട്ടു് പുറകോട്ടു തിരിഞ്ഞുതിരിഞ്ഞു നോക്കിക്കൊണ്ടു് അവിടവിടെ ചുററി ഓടേണ്ടിവന്നു. ഈ ഘോരസംഭവത്താൽ എല്ലാവരും മിണ്ടാതിരുന്നപ്പോൾ, അങ്ങേ പദമായ വൈകുണ്ഠത്തെ പ്രാപിക്കാനായി ഓടിയടുക്കുന്ന ശിവനെക്കണ്ടു്, നിന്തിരുവടി ദൂരത്തുവച്ചുതന്നെ ഒരു സമർത്ഥനായ വടുവിൻെറ രൂപമെടുത്തു് മാർഗ്ഗമദ്ധ്യത്തിൽ, വൃകാസുരൻ കാണത്തക്കനിലയിൽ നിന്നു.

ഭദ്രം തേ ശാകുനേയ! ഭ്രമസി കിമധുനാ
ത്വം പിശാചസ്യ വാചാ;
സന്ദേഹശ്ചേന്മദുക്തൗ തവ കിമു ന കരോ-
ഷ്യംഗുലീമംഗ! മൗലൗ;
ഇത്ഥം ത്വദ്വാക്യമൂഢഃ ശിരസി കൃതകരഃ
സോപതച്ഛിന്നപാതം;
ഭ്രംശോ ഹ്യേവം പരോപാസിതുരപി ച ഗതിഃ
ശൂലിനോപി ത്വമേവ. 6

"ഹേ വൃകാസുരാ! നിനക്കു മംഗളംഭവിക്കട്ടെ! നീ പിശാചിൻെറ വാക്കു വിശ്വസിച്ചു് എന്തിനായി ഓടുന്നു? വരംതരാൻ അവനു ശക്തിയുണ്ടോ? എൻെറ വാക്കിൽ സംശയമുണ്ടെങ്കിൽ നിൻെറ തലയിൽത്തന്നെ കൈവച്ചു് ഒന്നു പരീക്ഷിക്കരുതോ?" എന്നിങ്ങനെ അങ്ങേ വാക്കു കേട്ടു മോഹിച്ചു ആ അസുരൻ തൻെറ തലയിൽത്തന്നെ കൈവച്ചു് വെട്ടിമുറിച്ചു മരംപോലെ അവിടെ വീണു മരിച്ചു. അന്യദേവന്മാരെ സേവിക്കുന്നവരുടെ അധഃപതനം ഇപ്രകാരമാണു്. എന്നല്ല, പരമശിവനുപോലും ഗതിയും അങ്ങുതന്നെയാണു്.

ഭൃഗ്വം കില സരസ്വതീനികടവാസിനസ്താപസാ-
സ്ത്രിമൂർത്തിഷു സമാദിശന്നധികസത്വതാം വേദിതും;
അയം പുനരനാദരാദ്ദുദിതരുദ്ധരോഷേ വിധൗ
ഹരേപി ച ജിഹിംസിഷൗ ഗിരിജയാ ധൃതേ ത്വാമഗാത്.

സരസ്വതീനദിയുടെ തീരത്തിൽ വസിച്ചിരുന്നവരായ മുനിമാർ ത്രിമൂർത്തികളിൽവച്ച് ആർക്കാണു മഹത്വമധികമെന്നു പരീക്ഷിക്കാനായി ഒരിക്കൽ ഭൃഗുമുനിയെ നിയോഗിച്ചയച്ചുവത്രേ. ഭൃഗു, സത്യലോകത്തിൽച്ചെന്നു് പരീക്ഷാർത്ഥം, ആദരിക്കാതെ നിന്നതുകണ്ടു് ബ്രഹ്മാവു് കോപിച്ചു; എങ്കിലും വേഗത്തിൽ ആ കോപത്തെ അടക്കി. ഉടനെ മുനി ശിവസന്നിധിയിൽച്ചെന്നു്, ആദരിക്കാതെ നിന്നതുകണ്ടു് കോപത്താൽ നിഗ്രഹിക്കാനായി ഭാവിച്ച ശിവനെ പാർവ്വതി തടുത്തു. അനന്തരം ഭൃഗു നിന്തിരുവടിയെ പ്രാപിച്ചു.

സുപ്തം രമാങ്കഭുവി പങ്കജലോചനം ത്വാം
വിപ്രേ വിനിഘ്നതി പദേന മുദോത്ഥിതസ്ത്വം
"സർവ്വം ക്ഷമസ്വ! മുനിവര്യ; ഭവേൽ സദാ മേ
ത്വൽപ്പാദചിഹ്നമിഹ ഭൂഷണ"മിത്യവാദീഃ. 8

ലക്ഷ്മീദേവിയുടെ മടിയിൽ തലയുംവച്ചു് ഉറങ്ങുന്ന നിന്തിരുവടിയെക്കണ്ടിട്ടു് ഭൃഗുമുനി 'ഞാൻവന്നിട്ടു് ഉപചരിക്കാതെ കിടന്നുറങ്ങുകയാണോ' എന്നു കോപിച്ചു് നെഞ്ചിൽ കാൽകൊണ്ടു് ഉറക്കെച്ചവിട്ടി. ഉടനേ ഉണർന്നു നിന്തിരുവടി സന്തുഷ്ടനായി എഴുന്നേററു് "അല്ലയോ മുനീശ്വര! ബ്രാഹ്മണനെ മാനിക്കാതെ കിടന്നുറങ്ങിയ എന്റെ അപരാധത്തെ ക്ഷമിക്കണമേ; എന്നുമെന്നും ഈ തെററു് ഞാൻ മറക്കാതിരിക്കത്തക്കവണ്ണം അങ്ങേപ്പാദമുദ്ര എന്റെ മാറിടത്തിനു ഒരലങ്കാരമായിരിക്കും." എന്നരുളിച്ചെയ്തു. (ഭൃഗുവിന്റെ പാദമുദ്രയാണു് വിഷ്ണുഭഗവാന്റെ നെഞ്ചിൽ വിളങ്ങുന്ന ശ്രീവത്സം എന്ന മറു.)

നിശ്ചിത്യ തേ ച സുദൃഢം ത്വയി ബദ്ധഭാവാഃ
സാരസ്വതാ മുനിവരാ ദധിരേ വിമോക്ഷം,
ത്വാമേവമച്യുത! പുനശ്ച്യുതിദോഷഹീനം
സത്ത്വോച്ചയൈകതനുമേവ വയം ഭജാമഃ. 9

ഈ വസ്തുത ഭൃഗു പറഞ്ഞറിഞ്ഞപ്പോൾ സരസ്വതീ തീരവാസികളായ മുനികളെല്ലാവരും, നിന്തിരുവടിയിൽത്തന്നെ ദൃഢഭക്തിയോടുകൂടിയവരായി മോക്ഷത്തെ പ്രാപിച്ചു. അല്ലയോ നാശരഹിതനായ ഭഗവാനേ! പുനരാവൃത്തിദോഷമില്ലാത്ത നിത്യനിർവ്വാണകല്യാണസ്വരൂപനും, സത്വഗുണം മുഴുമൂർത്തിയായി വിളങ്ങുന്നവനുമായ നിന്തിരുവടിയെത്തന്നെ ഞാൻ ഭജിക്കുന്നു.

ജഗൽസൃഷ്ട്യാദൌ ത്വാം നിഗമനിവഹൈർവ്വന്ദിഭിരിവ
സ്തുതം വിഷ്ണോ! സച്ചിൽപരമരസനിർദ്വൈതവപുഷം
പരാത്മാനം ഭൂമൻ! പശുപവനിതാഭാഗ്യനിവഹം
പരീതാപശ്രാന്ത്യൈ പവനപുരവാസിൻ! പരിഭജേ. 10

അല്ലയോ വിശ്വവ്യാപിയായ ഭഗവാനേ! സൃഷ്ടിയുടെ ആരംഭത്തിൽ സ്തുതിപാഠകന്മാരാൽ എന്നപോലെ, മൂർത്തിയെ ധരിച്ച ഉപനിഷത്തുകളാൽ സ്തുതിക്കപ്പെട്ടവനും, സച്ചിദാനന്ദരൂപവും, അദ്വയവുമായ മൂർത്തിയെ ധരിച്ചുവിളങ്ങുന്ന പരമാത്മാവും, ഗോപസ്ത്രീകളുടെ ഭാഗ്യസമ്പത്തായി ശ്രീകൃഷ്ണരൂപത്തിൽ അവതരിച്ചവനുമായ നിന്തിരുവടിയെ, അല്ലയോ ഗുരുവായുപുരേശ! ദുഃഖശാന്തിക്കായി ഞാൻ ഭജിക്കുന്നു.

89–ാം ദശകം സമാപ്തം.

---

## നവതിതമദശകം.

### ആഗമാദികളുടെ താല്പര്യനിരൂപണം.

വൃകഭൃഗുമുനിമോഹിന്യംബരീഷാദിവൃത്തേ-
ഷ്വയി; തവ ഹി മഹത്ത്വം സർവ്വശർവ്വാദിജൈത്രം
സ്ഥിതമിഹ പരമാത്മൻ! നിഷ്കളാവാഗഭിന്നം
കിമപി യദവഭാതം തദ്ധി രൂപം തവൈവ. 1

അല്ലയോ പരമാത്മാവേ! വൃകാസുരൻ, ഭൃഗുമുനി. മോഹിനി, അംബരീഷൻ മുതലായവരുടെ കഥകളിൽ നിന്തിരുവടിയുടെ മാഹാത്മ്യം ശിവൻ മുതലായ എല്ലാവരേയും ജയിക്കുന്നതായിരുന്നുവല്ലോ. സകളമായും നിഷ്കളമായും ഉള്ളതിൽ എല്ലാം ഒന്നുപോലെ യാതൊരു പരമാത്മതത്വം ശോഭിച്ചിരിക്കുന്നുവോ അതുതന്നെ ആണു് നിന്തിരുവടിയുടെ രൂപം; ആ രൂപം നിന്തിരുവടിക്കുമാത്രമേ ഉള്ളുതാനും. (ശിവൻ മുതലായ സകല മൂർത്തികളും നിഷ്കളബ്രഹ്മമായ നിന്തിരുവടിയുടെ രൂപഭേദങ്ങൾതന്നെ ആണെങ്കിലും വിഷ്ണുമൂർത്തിയായ നിന്തിരുവടിക്കുതന്നെയാണു മററെല്ലാവരിലും കൂടുതൽ മാഹാത്മ്യമെന്നു സാരം.) (ഭാഗവതം പ്രഥമസ്കന്ധം രണ്ടാം അദ്ധ്യായം 23–ാംശ്ലോകം നോക്കുക.)

മൂർത്തിത്രയേശ്വരസദാശിവപഞ്ചകം യത്
പ്രാഹുഃ, പരാത്മവപുരേവ സദാശിവോസ്മിൻ;
തത്രേശ്വരസ്തു സ വികുണ്ഠപദസ്ത്വമേവ;
ത്രിത്വം പുനർഭജസി സത്യപദേ ത്രിഭാഗേ. 2

ബ്രഹ്മാവു്, വിഷ്ണു, ശിവൻ, ഈശ്വരൻ, സദാശിവൻ എന്നു അഞ്ചുവിധത്തിലാണു ശിവൻ എന്നു ശൈവന്മാർ പറയുന്നു. അവരുടെ പക്ഷത്തിൽ സദാശിവനായിരിക്കുന്നതു പരമാത്മസ്വരൂപനായ നിന്തിരുവടിതന്നെ. വൈകുണ്ഠവാസിയായ നിന്തിരുവടിതന്നെ ആ മതത്തിൽ ഈശ്വരൻ. പിന്നെ സത്യലോകത്തിന്റെ മൂന്നുഭാഗങ്ങളിൽ നിന്തിരുവടിതന്നെയാണു് ബ്രഹ്മാവെന്നും വിഷ്ണുവെന്നും ശിവനെന്നും മൂന്നായി പിരിഞ്ഞിരിക്കുന്നതും. (സത്യലോകത്തിന്റെ മൂന്നു ഭാഗങ്ങളാണു ബ്രഹ്മലോകവും വിഷ്ണുലോകവും ശിവലോകവുമെന്നു സങ്കല്പം.)

തത്രാപി സാത്വികതനും തവ വിഷ്ണുമാഹുർ;–
ധാതാ തു സത്വവിരളോ രജസൈവ പൂർണ്ണഃ;

സത്വോൽക്കടസ്ത്വമപി ചാസ്തി തമോവികാര-
ചേഷ്ടാദികം ച തവ ശങ്കരനാമ്നി മൂർത്തൗ. 3

ആ ത്രിമൂർത്തികളിലും നിന്തിരുവടിയുടെ സാത്വിക (ശുദ്ധസത്വമയ) മായ മൂർത്തിയെ വിഷ്ണുവെന്നുപറയുന്നു. സത്വം കുറവായും രജസ്സ് വളരെ കൂടുതലായുമുള്ള മൂർത്തിയത്രേ ബ്രഹ്മാവ്. നിന്തിരുവടിയുടെ ശിവനെന്ന മൂർത്തിയിൽ സത്വാധിക്യവും, തമോഗുണത്തിൻെറ വികാരങ്ങളായ ചേഷ്ടകൾ മുതലായവയുമുണ്ട്.

തം ച ത്രിമൂർത്ത്യതിഗതം പരപൂരുഷം ത്വാം
ശർവ്വാത്മനാപി ഖലു സർവ്വമയത്വഹേതോഃ
ശംസന്ത്യുപാസനവിധൗ; തദപി സ്വതസ്ത്വ
ദ്രൂപമിത്യതിദൃഢം ബഹു നഃ പ്രമാണം. 4

നിന്തിരുവടി സർവ്വമയനാകയാൽ, ശൈവന്മാരുടെ ഉപാസനയ്ക്കായി മൂർത്തിത്രയത്തിനുമേലായി ശൈവന്മാർ ഈശ്വരനെന്നുപറയുന്നവനും ബ്രഹ്മാണ്ഡത്തിനു വെളിയിൽ തൻെറ ഒരംശംകൊണ്ടു ബ്രഹ്മാണ്ഡത്തിൽ പ്രവേശിച്ചും അനവധി ബ്രഹ്മാണ്ഡങ്ങളെ ഉള്ളിൽ വഹിച്ചും സ്ഥിതിചെയ്യുന്നവനുമായ നിന്തിരുവടിയെ ശിവനെന്ന മൂർത്തിയായിട്ടും പറയാറുണ്ടു്. വാസ്തവത്തിൽ അതും നിന്തിരുവടിയുടെ രൂപംതന്നെയാണെന്നും ബ്രഹ്മാവിൻെറയോ ശിവൻെറയോ അല്ലെന്നുമുള്ളതിലേയ്ക്കു നമുക്കു ബലമേറിയ അനവധി തെളിവുകൾ ഉണ്ടു്.

ശ്രീശങ്കരോപി ഭഗവാൻ സകലേഷു താവ-
ത്ത്വാമേവ മാനയതി; യോ നഹി പക്ഷപാതീ;
ത്വന്നിഷ്ഠമേവ സ ഹി നാമസഹസ്രകാദി-
വ്യാഖ്യാദ്ഭവൽസ്തുതിപരശ്ച ഗതിം ഗതോന്തേ. 5

ശൈവനെന്നോ വൈഷ്ണവനെന്നോ പറഞ്ഞു പക്ഷപാതദോഷം ആരോപിക്കുവാൻ നിവൃത്തിയില്ലാത്ത ശ്രീമ

ച്ഛങ്കരഭഗവൽപാദരും സകലമൂൎത്തികളുടെ കൂട്ടത്തിൽ നിന്തിരുവടിയെത്തന്നെയാണു ബഹുമാനിക്കുന്നതു്. എന്തെന്നാൽ അദ്ദേഹം സഹസ്രനാമം ഗീത മുതലായതു ശിവപരമായിട്ടും, വ്യാഖ്യാനിക്കുന്നതായിരുന്നിട്ടും ഭവൽപരമായിട്ടുതന്നെയാണല്ലോ വ്യാഖ്യാനിച്ചതു്. ഒടുവിൽ നിന്തിരുവടിയെ പാദാദികേശാന്തവൎണ്ണനരൂപമായി സ്തുതിച്ചുകൊണ്ടുതന്നെ പരഗതിപ്രാപിക്കയുംചെയ്തു.

മൂൎത്തിത്രയാതിഗമുവാച ച മന്ത്രശാസ്ത്ര-
സ്യാദൌ കലായസുഷമം സകലേശ്വരം ത്വാം;
ധ്യാനം ച നിഷ്കളമസൌ പ്രണവേ ഖലൂക്ത്വാ
ത്വാമേവ തത്ര സകളം നിജഗാദ; നാന്യം 6

ശ്രീമച്ഛങ്കരാചാൎയ്യസ്വാമികൾ മന്ത്രശാസ്ത്രത്തിന്റെ ആരംഭത്തിൽ മൂൎത്തികൾ മൂന്നിനും മേലെയുള്ള പരമേശ്വരനായ നിന്തിരുവടിയെ കായാമ്പൂനിറത്തിൽ ഉള്ളവനെന്നു പറഞ്ഞിട്ടുണ്ടു്. പ്രണവത്തിൽ നിഷ്കളധ്യാനം പറഞ്ഞതിന്റെശേഷം നിഷ്കളധ്യാനാംഗമായി സകളനായി നിന്തിരുവടിയെത്തന്നെയാണു പറഞ്ഞിട്ടുള്ളതു്. മററാരേയും പറഞ്ഞിട്ടില്ല.

സമസ്തസാരേ ച പുരാണസംഗ്രഹേ
വിസംശയം ത്വന്മഹിമൈവ വൎണ്ണ്യതേ;
ത്രിമൂൎത്തിയുക്സത്യപദത്രിഭാഗതഃ
പരം പദം തേ കഥിതം ന ശൂലിനഃ. 7

സകലപുരാണസാരസ്വരൂപമായ പുരാണസംഗ്രഹത്തിലും സംശയംകൂടാതെ, നിന്തിരുവടിയുടെ മാഹാത്മ്യം തന്നെയാണു വൎണ്ണിക്കപ്പെടുന്നതു്. എന്തെന്നാൽ നിന്തിരുവടിയുടെ സ്ഥാനം ത്രിമൂൎത്തികളുടെ സ്ഥാനങ്ങളായ സത്യലോകത്തിന്റെ മൂന്നു ഭാഗങ്ങൾക്കും അപ്പുറമാണെന്നു് അതിൽ പറഞ്ഞിട്ടുണ്ടു്. എന്നാൽ ശിവന്റെ സ്ഥാനം അങ്ങനെയാണെന്നൊട്ടു പറഞ്ഞിട്ടുമില്ല.

യദ് ബ്രാഹ്മകല്പ ഇഹ ഭാഗവതദ്വിതീയ-
സ്കന്ധോദിതം വപുരനാവൃതമീശ! ധാത്രേ;
തസ്യൈവ നാമ ഹരിശർവമുഖം ജഗാദ
ശ്രീമാധവഃ ശിവപരോപി പുരാണസാരേ. 8

ഭാഗവതത്തിന്റെ ദ്വിതീയസ്കന്ധത്തിൽ പറഞ്ഞിരിക്കുന്നപ്രകാരം ബ്രാഹ്മകല്പത്തിൽ നിന്തിരുവടി ബ്രഹ്മാവിനു കാണിച്ചുകൊടുത്ത രൂപത്തിൽത്തന്നെയാണ് ശിവപരനാണെങ്കിലും ശ്രീമാധവാചാര്യർ പുരാണസാരത്തിൽ ഹരിശർവൻ എന്നു തുടങ്ങിയുള്ള പേരു് പറഞ്ഞിട്ടുള്ളതു്.

യേ സ്വപ്രകൃത്യനുഗുണം ഗിരിശം ഭജന്തേ;
തേഷാം ഫലം ഹി ദൃഢയൈവ തദീയഭക്ത്യാ;
വ്യാസോ ഹി തേന കൃതവാനധികാരിഹേതോഃ
സ്കാന്ദാദികേഷു തവ ഹാനിവചോത്ഥവാദൈഃ

തങ്ങളുടെ പ്രകൃതി (പൂർവ്വജന്മവാസന) അനുസരിച്ചു ശിവനെ ഭജിക്കുന്നവർക്ക് ആ ദേവനിലുള്ള ദൃഢമായ ഭക്തികൊണ്ടുതന്നെ ഫലം കിട്ടുമെന്നുള്ളതിനാൽ ആണ് ശിവഭക്തന്മാരായ അധികാരികൾക്കുവേണ്ടി സ്കാന്ദം മുതലായ പുരാണങ്ങളിൽ അർത്ഥവാദരീത്യാ നിന്തിരുവടിയെ താഴ്ത്തിപ്പറഞ്ഞിട്ടുള്ളതു്.

ഭൂതാർത്ഥകീർത്തിരനുവാദവിരുദ്ധവാദൗ
ത്രേധാർത്ഥവാദഗതയഃ ഖലു രോചനാർത്ഥാഃ
സ്കാന്ദാദികേഷു ബഹവോത്ര വിരുദ്ധവാദാ-
സ്ത്വത്താമസത്വപരിഭൂത്യുപശിക്ഷണാദ്യാഃ. 10

വസ്തുസ്ഥിതി (പരമാർത്ഥം) പറയുക, മററുപ്രമാണങ്ങൾക്ക വിപരീതമല്ലാത്തവിധത്തിൽ ഗുണങ്ങൾ കൂട്ടിപ്പറയുക, പ്രമാണാന്തരവിരുദ്ധമായി പറയുക ഇപ്രകാരം മൂന്നു വിധത്തിലാണ് അർത്ഥവാദത്തിന്റെ പോക്കു്. അവ രോചനയ്ക്കുവേണ്ടിയാണുതാനും. സ്കാന്ദം മുതലായവയിൽ

നിന്തിരുവടി തമോമയനാണെന്നും ശിവനോടും മററും തോററു എന്നും നിന്തിരുവടിക്കു ശിവൻ അറിവു് ഉപദേശിച്ചു എന്നും മററും പറഞ്ഞിട്ടുള്ളതു് അധികവും വിരുദ്ധവാദങ്ങളാണു്. (രോചന എന്നാൽ അധികാരികൾക്കു താല്പര്യമുണ്ടാക്കുകയാകുന്നു.)

യൽ കിഞ്ചിദപ്യവിദുഷാപി വിഭോ! മയോക്തം,
തന്മന്ത്രശാസ്ത്രവചനാദ്യഭിദൃഷ്ടമേവ;
വ്യാസോക്തിസാരമയഭാഗവതോപഗീത!
ക്ലേശാൻ വിധൂയ കുരു ഭക്തിഭരം പരാത്മൻ! 11

അല്ലയോ വിഭോ! ഒന്നും അറിയാൻപാടില്ലാത്തവനാണെങ്കിലും ഇവിടെ ഞാൻ ചിലതെല്ലാം പറഞ്ഞതു് മന്ത്രശാസ്ത്രം മുതലായവയിൽ കണ്ടതാണു്. വ്യാസൻ പറഞ്ഞിട്ടുള്ളവയെല്ലാററിന്റേയും സാരരൂപമായ ഭാഗവതത്താൽ വർണ്ണിക്കപ്പെട്ടിട്ടുള്ള പരമാത്മസ്വരൂപാ! എന്റെ ക്ലേശങ്ങളെല്ലാം നീക്കി നിന്തിരുവടിയിൽ പരമഭക്തി നല്കി അനുഗ്രഹിക്കണമേ!

90-ാം ദശകം

ദശമസ്കന്ധം സമാപ്തം.

---

# ഏകാദശസ്കന്ധം.

---

## ഏകനവതിതമദശകം

### ഭഗവദുപാസനാമാഹാത്മ്യം.

ശ്രീകൃഷ്ണ! ത്വൽപദോപാസനമഭയതമം
    ബദ്ധമിഥ്യാർത്ഥദൃഷ്ടേർ-
മർത്ത്യസ്യാർത്തസ്യ, മന്യേ വ്യപസരതി ഭയം
    യേന സർവ്വാത്മനൈവ,
യത്താവത് ത്വൽപ്രണീതാനിഹ ഭജനവിധീ-
    നാസ്ഥിതോ മോഹമാർഗ്ഗേ
ധാവന്നപ്യാവൃതാക്ഷഃ സ്ഖലതി ന കുഹചി-
    ദ്ദേവദേവാഖിലാത്മൻ! 1

അല്ലയോ ശ്രീകൃഷ്ണാ! ശരീരാദികളായ മിഥ്യകളായ പദാർത്ഥങ്ങളിൽ ഞാനെന്നും എന്റേതെന്നുമുള്ള അഭിമാനം ഉറച്ച് ആദ്ധ്യാത്മികാദിതാപങ്ങളാൽ ദുഃഖിതനായിത്തീർന്നിരിക്കുന്ന മനുഷ്യന് നിന്തിരുവടിയുടെ പാദപത്മങ്ങളെ ഉപാസിക്കുകതന്നെയാകുന്നു ഏററവും നല്ല അഭയസ്ഥാനം; അതുകൊണ്ടു സകലഭയങ്ങളും നിശ്ശേഷം നീങ്ങുമെന്നതിനു സംശയമില്ല. എന്തെന്നാൽ നിന്തിരുവടി കല്പിച്ചിട്ടുള്ള ഉപാസനാവിധികളെ ആശ്രയിച്ചിരിക്കുന്നവൻ, അല്ലയോ അഖിലാത്മാവായ ദേവദേവ! അജ്ഞാനമയമായ വഴിയിൽക്കൂടി കണ്ണുമടച്ചുകൊണ്ടു് ഓടിയാലും തെററി വീഴുകയില്ല. ഭഗവാൻ തനിയേ അരുളിച്ചെയ്തിട്ടുള്ള ഉപാസനാക്രമങ്ങളെ അനുഷ്ഠിക്കുന്നവനു് ഒരുവേള കാമാദികൾക്കു വശപ്പെട്ടു വല്ല പിഴകളും ചെയ്തുപോയാലും അനുഷ്ഠാനാദികൾക്കു വല്ല വൈകല്യങ്ങളും സംഭവിച്ചാലും

യാതൊരു ഫലക്കുറവും അധോഗതിയും സംഭവിക്കയി ല്ലെന്നു സാരം )

ഭൂമൻ! കായേന വാചാ മുഹുരപി മനസാ
ത്വദ്ബലപ്രേരിതാത്മാ
യദ്യത് കുർവ്വേ, സമസ്തം തദിഹ പരതരേ
ത്വയ്യസാവർപ്പയാമി;
ജാത്യാപീഹ ശ്വപാകസ്ത്വയി നിഹിതമനഃ-
കർമ്മവാഗിന്ദ്രിയാർത്ഥ-
പ്രാണോ വിശ്വം പുനീതേ; ന തു വിമുഖമനാ-
സ്ത്വത്പദാദ്വിപ്രവര്യഃ. 2

അല്ലയോ പരമാത്മാവേ! ഞാൻ സർവ്വാന്തര്യാമിയായ നിന്തിരുവടിയുടെ വാസനാരൂപമായ പ്രേരണയാൽ വൈദി കമോ ലൗകികമോ വിഹിതമോ നിഷിദ്ധമോ ഉദാസീ നമോ ആയ എന്തെല്ലാം വീണ്ടും വീണ്ടും ചെയ്യുന്നുവോ അതെല്ലാം ഇതാ ഞാൻ പരമാത്മസ്വരൂപനായ നിന്തിരു വടിയിൽ സമർപ്പിച്ചുകൊള്ളുന്നു. ഒരുവൻ ജനനാൽ ശ്വപ ചനായിരുന്നാലും മനസ്സിനേയും കർമ്മങ്ങളേയും വാക്കുക ളേയും, ജ്ഞാനേന്ദ്രിയങ്ങളുടെയും കർമ്മേന്ദ്രിയങ്ങളുടെയും വ്യാപാരങ്ങളെയും, ശബ്ദാദി ഇന്ദ്രിയവിഷയങ്ങളെയും പ്രാണങ്ങളെയും നിന്തിരുവടിയിൽ സമർപ്പിച്ചവനാണെ ങ്കിൽ അവൻ ലോകത്തെ ശുദ്ധമാക്കും. എന്നാൽ ബ്രാഹ്മ ണശ്രേഷ്ഠൻതന്നെ ആയിരുന്നാലും അവൻെറ മനസ്സ് നിന്തിരുവടിയുടെ പാദങ്ങളിൽനിന്നു പിന്തിരിഞ്ഞിരിക്കുക യാണെങ്കിൽ തനിക്കോ അന്യനോ ശുദ്ധിയുണ്ടാക്കുന്നതിനു് അവനു സാധിക്കയില്ല.

ഭീതിർന്നാമ ദ്വിതീയാദ്ഭവതി; നനു മനഃ-
കല്പിതം ച ദ്വിതീയം;
തേനൈക്യാഭ്യാസശീലോ ഹൃദയമിഹ യഥാ-
ശക്തി ബുദ്ധ്വാ നിരുന്ധ്യാം;

മായാവിദ്ധേ തു തസ്മിൻ പുനരപി ന തഥാ-
ഭാതി; മായാധിനാഥം
തത്ത്വാം ഭക്ത്യാ മഹത്യാ സതതമനുഭജ-
ന്നീശ ഭീതിം വിജഹ്യാം. 3

ഭയം എന്നുള്ളതു രണ്ടാമതൊന്നിൽനിന്നാണുണ്ടാകുന്നതു്. ഒരാളോ ഒരു വസ്തുവോ എന്തെങ്കിലും താനൊഴിച്ചുണ്ടാതെ ഉണ്ടെങ്കിലല്ലാതെ ഭയത്തിനവകാശമില്ലല്ലോ. ആ രണ്ടാമതൊന്നു വാസ്തവത്തിൽ ഇല്ല. മനസ്സിന്റെ സങ്കല്പം കൊണ്ടു് ഉണ്ടെന്നു തോന്നുകമാത്രമാണു ചെയ്യുന്നതു്. അതിനാൽ ഈ ലോകത്തിൽ ഞാനല്ലാതെ—അല്ലെങ്കിൽ പരമാത്മസ്വരൂപനായ നിന്തിരുവടിയല്ലാതെ—വേറെ ഒന്നും ഇല്ല. ഞാനും ലോകം മുഴുവനും നിന്തിരുവടിയും ഒന്നുതന്നെ എന്നുള്ള കാര്യം ആവർത്തിച്ചാവർത്തിച്ചു ചിന്തിച്ചു നിശ്ചയംവരുത്തി പതറിപ്പോകുന്ന മനസ്സിനെ ശക്തികൂട്ടുന്നവിധത്തിൽ ആ വിഷയത്തിൽത്തന്നെ ഉറപ്പിക്കാം. എന്നാൽ അഭ്യാസംകൊണ്ടു് എത്ര ദൃഢീകൃതമായിരുന്നാലും ആ ഐക്യബോധം മായാകാര്യങ്ങളായ കാമക്രോധാദികളാൽ ആക്രമിക്കപ്പെട്ട മനസ്സിൽ വീണ്ടും മങ്ങിപ്പോകും. അതിനാൽ മായയുടെ അധീശനായ നിന്തിരുവടിയെ പരമപ്രേമരൂപമായ ഭക്തിയോടുകൂടി എപ്പോഴും ഭജിച്ചുകൊണ്ടു ഞാൻ ഭയത്തെ ഉപേക്ഷിക്കാം.

ഭക്തേരുല്പത്തിവൃദ്ധീ തവ ചരണജുഷാം
സംഗമേനൈവ പുംസാ-
മാസാദ്യേ പുണ്യഭാജാം, ശ്രിയ ഇവ ജഗതി
ശ്രീമതാം സംഗമേന;
തത്സംഗോ ദേവ! ഭൂയാന്മമ ഖലു സതതം
തന്മുഖാദുന്മിഷത്ഭി-
സ്ത്വന്മാഹാത്മ്യപ്രകാരൈർഭവതി ച സുദൃഢാ
ഭക്തിരുദ്ധൂതപാപാ. 4

ലോകത്തിൽ ധനം ഉണ്ടാകുകയും വർദ്ധിക്കുകയും ചെയ്യുന്നതിനു ധനവാന്മാരോടുള്ള സംസർഗ്ഗം ആവശ്യമാണു്. അതുപോലെ ജന്മജന്മാന്തരങ്ങളിൽ ചെയ്തിട്ടുള്ള പുണ്യപൂരങ്ങളുടെ പരിപാകത്താൽ മനുഷ്യർക്കു് ദുഷ്പ്രാപകന്മാരായ പരമഭാഗ്യവാന്മാരോടുള്ള സംസർഗ്ഗമുണ്ടായാൽ മാത്രമേ ഭക്തി ഉണ്ടാവുകയും വർദ്ധിക്കുകയും ചെയ്യുകയുള്ളൂ. അതിനാൽ അല്ലയോ ദേവ! എനിക്കു അപ്രകാരമുള്ള ഭക്തന്മാരുമായി സംസർഗ്ഗം ലഭിക്കയും എപ്പോഴും നിന്തിരുവടിയുടെ ചരിത്രങ്ങൾ വർണ്ണിച്ചുകൊണ്ടിരിക്കുന്ന അവരുടെ മുഖത്തിൽനിന്നു പുറപ്പെടുന്ന നിന്തിരുവടിയുടെ വിവിധമാഹാത്മ്യങ്ങളെ കേട്ടുകേട്ടു നിന്തിരുവടിയിൽ സകലപാപനാശകാരിണിയായ ഉറച്ച ഭക്തി ഉണ്ടാവുകയും ചെയ്യണമേ.

ശ്രേയോമാർഗ്ഗേഷു ഭക്താവധികബഹുമതിർ-
ജന്മകർമ്മാണി ഭൂയോ
ഗായൻ ക്ഷേമാണി നാമാന്യപി തദുഭയതഃ
പ്രദ്രുതം പ്രദ്രുതാത്മാ
ഉദ്യദ്ധാസഃ കദാചിത്, കുഹചിദപി രുദൻ
ക്വാപി ഗർജ്ജൻ പ്രഗായ-
ന്നുന്മാദീവ പ്രനൃത്യന്നയി! കുരു കരുണാം;
ലോകബാഹ്യശ്ചരേയം. 5

ഞാൻ പല മോക്ഷോപായങ്ങളുള്ളവയിൽവച്ചും ഭക്തിമാർഗ്ഗത്തിൽ അധികം ബഹുമാനത്തോടുകൂടി, നിന്തിരുവടിയുടെ അവതാരകഥകളേയും ക്ഷേമകരങ്ങളായ തിരുനാമങ്ങളേയും വീണ്ടുംവീണ്ടും പാടിക്കൊണ്ടും അതു രണ്ടുംകൊണ്ടുതന്നെ അതിവേഗത്തിൽ നിന്തിരുവടിയിൽ പരമപ്രേമരൂപമായ ഭക്തി സിദ്ധിച്ചു് ചിലപ്പോൾ കൈകൊട്ടി ഉറക്കെ പൊട്ടിച്ചിരിച്ചുകൊണ്ടും ചിലപ്പോൾ കരഞ്ഞുകൊണ്ടും ചിലപ്പോൾ അട്ടഹസിച്ചുകൊണ്ടും വേറേ ചില സമയങ്ങളിൽ പാട്ടുപാടിക്കൊണ്ടും പിന്നെ ചിലപ്പോൾ ഭ്രാന്തനെപ്പോലെ ചാടിത്തുള്ളിക്കൊണ്ടും സാധാരണ ആളു

കളുടെ കൂട്ടത്തിൽ ഉൾപ്പെടാതെ—അലൗകികനായിട്ടു്—സഞ്ചരിക്കാറാകണമേ! അല്ലയോ ഭഗവാനേ! എന്നിൽ കരുണയുണ്ടായി അപ്രകാരം അനുഗ്രഹിക്കേണമേ!

ഭൂതാന്യേതാനി ഭൂതാത്മകമപി സകലം
പക്ഷിമത്സ്യാൻ, മൃഗാദീൻ,
മർത്ത്യാൻ, മിത്രാണി, ശത്രൂനപി യമിതമിതി-
സ്ത്വന്മയാന്യാനമാനി;
ത്വത്സേവായാം ഹി സിദ്ധ്യേന്മമ തവ കൃപയാ
ഭക്തിദാർഢ്യം, വിരാഗ-
സ്ത്വത്തത്വസ്യാവബോധോപി ച ഭുവനപതേ!
യത്നഭേദം വിനൈവ. 6

ഞാൻ സകലഭൂതങ്ങളേയും പഞ്ചഭൂതമയമായ സകലത്തേയും പക്ഷികളേയും മത്സ്യങ്ങളേയും മൃഗങ്ങൾ മുതലായവയേയും മനുഷ്യരേയും ബന്ധുക്കളേയും ശത്രുക്കളെക്കൂടിയും നിന്തിരുവടിയുടെ രൂപഭേദങ്ങളെന്നുള്ള ദൃഢമായ വിചാരത്തോടുകൂടി നമസ്കരിക്കാറാകണമേ! നിന്തിരുവടിയിൽ സ്വകർമ്മസമർപ്പണംചെയ്തു് അവതാരകഥകളും പാടി തിരുനാമസങ്കീർത്തനവും ചെയ്തു് നിന്തിരുവടിയെ സേവിക്കുമ്പോൾ നിന്തിരുവടിയുടെ കൃപയാൽ എനിക്കു് സുദൃഢമായ ഭക്തിയും വിഷയവിരക്തിയും നിന്തിരുവടിയുടെ തത്വത്തിന്റെ ബോധവും പ്രത്യേകശ്രമം കൂടാതെതന്നെ തീർച്ചയായി സിദ്ധിക്കുമല്ലോ.

നോ മുഹ്യൻ ക്ഷുത്തൃഡാദ്യൈർഭവസരണിഭവൈ-
സ്ത്വന്നിലീനാശയത്വാ-
ച്ചിന്താസാതത്യശാലീ നിമിഷലവമപി
ത്വൽപദാദപ്രകമ്പഃ
ഇഷ്ടാനിഷ്ടേഷു തുഷ്ടിവ്യസനവിരഹിതോ
മായികത്വാവബോധാ-
ജ്ജ്യോത്സ്നാഭിസ്ത്വന്നഖേന്ദോരധികശിശിരിതേ-
നാത്മനാ സഞ്ചരേയം. 7

നിന്തിരുവടിയിൽ മനസ്സു ലയിച്ച് സംസാരമാൎഗ്ഗത്തിലുണ്ടാകുന്ന വിശപ്പ്, ദാഹം മുതലായവയിൽ പരവശനാകാതെയും എപ്പോഴും നിന്തിരുവടിയെത്തന്നെ ധ്യാനിച്ചുകൊണ്ടും ഒരു നിമേഷത്തിന്റെ ലേശം സമയംപോലും നിന്തിരുവടിയുടെ തൃപ്പാദങ്ങളിൽനിന്നു മനസ്സിളകാതെയും ഇഷ്ടംവന്നാലും അനിഷ്ടംവന്നാലും അവയെല്ലാം മായാകാൎയ്യങ്ങളാണെന്നും വാസ്തവമല്ലെന്നും അറിവുള്ളതിനാൽ സന്തോഷമോ സന്താപമോ കൂടാതെയും നിന്തിരുവടിയുടെ തൃപ്പാദനഖങ്ങളാകുന്ന ചന്ദ്രന്റെ നിലാവുതട്ടി അത്യന്തം കുളിൎത്ത മനസ്സോടുകൂടി എനിക്കു സഞ്ചരിപ്പാറാകേണമേ!

ഭൂതേഷ്വേഷു ത്വദൈക്യസ്മൃതിസമധിഗതൌ
നാധികാരോധുനാ ചേത്,
ത്വൽപ്രേമ,ത്വൽക്കമൈത്രീ, ജഡമതിഷു കൃപാ,
ദ്വിട്സു ഭൂയാദുപേക്ഷാ;
അൎച്ചായാം വാ സമൎച്ചാകുതുകമുരുതര-
ശ്രദ്ധയാ വൎദ്ധതാം മേ;
ത്വത്സംസേവീ തഥാപി ദ്രുതമുപലഭതേ
ഭക്തലോകോത്തമത്വം. 9

ഉൽകൃഷ്ടങ്ങളും നികൃഷ്ടങ്ങളുമായ സകല ഭൂതങ്ങളും നിന്തിരുവടിതന്നെ എന്നുറച്ച് അകത്തും പുറത്തും നിന്തിരുവടിയെ കണ്ടാനന്ദിക്കുക എന്നുള്ള ഉത്തമഭാഗവതന്മാരുടെ ധൎമ്മത്തിന് എനിക്കിപ്പോഴ് അധികാരമില്ലെങ്കിൽ നിന്തിരുവടിയിലുള്ള പ്രേമവും ഭക്തന്മാരിൽ മൈത്രിയും മടിയന്മാരിൽ (മന്ദബുദ്ധികളിൽ) കൃപയും ശത്രുക്കളിൽ ഉപേക്ഷയും എനിക്കുണ്ടാകണമേ! ഇനി ഈ മദ്ധ്യമഭാഗവതധൎമ്മങ്ങൾക്കും ഞാനിപ്പോൾ അധികാരിയല്ലെന്നാണെങ്കിൽ പ്രതിമകളിൽ നിന്തിരുവടിയെ അത്യന്തം ശ്രദ്ധയോടുകൂടി പൂജിക്കുന്നതിനുള്ള ആഗ്രഹം എനിക്കു വൎദ്ധിക്കേണമേ! അപ്രകാരം നിന്തിരുവടിയെ സേവിക്കുന്നവനും വേഗത്തിൽ ഭക്തജനോത്തമനായിത്തീരുമല്ലോ!

ആവൃത്യ ത്വത്സ്വരൂപം ക്ഷിതിജലമരുദാ-
ദ്യാത്മനാ വിക്ഷിപന്തീ
ജീവാൻ ഭൂയിഷ്ഠകർമ്മാവലിവിവശഗതീൻ
ദുഃഖജാലേ ക്ഷിപന്തീ
ത്വന്മായാ മാഭിഭൂയാന്മയി ഭുവനപതേ!
കല്പതേ തൽപ്രശാന്ത്യൈ
ത്വൽപാദേ ഭക്തിരേവേത്യവദദയി! വിഭോ!
സിദ്ധയോഗീ പ്രബുദ്ധഃ 9

നിന്തിരുവടിയുടെ ബ്രഹ്മസ്വരൂപത്തെ തന്റെ ആവരണശക്തികൊണ്ടു മറച്ച് വിക്ഷേപശക്തികൊണ്ടു പഞ്ചഭൂതമയമായ ഈ ബ്രഹ്മാണ്ഡരൂപത്തിൽ വെളിപ്പെട്ടുത്തുകയും, കാമ്യങ്ങളും നിഷിദ്ധങ്ങളുമായ കർമ്മസമൂഹങ്ങളിൽനിന്നുണ്ടാകുന്ന അദൃഷ്ടവും വാസനയുംനിമിത്തം അസ്വതന്ത്രരായിത്തീൎന്നു പല യോനികളെ പ്രാപിക്കുന്ന ജീവാത്മാക്കളെ പല സങ്കടങ്ങളും അനുഭവിപ്പിക്കയും ചെയ്യുന്ന നിന്തിരുവടിയുടെ മായ അല്ലയോ ത്രൈലോക്യനാഥ! എന്നെ ബാധിക്കരുതേ! അല്ലയോ വിഭോ! ആ മായയെ ശമിപ്പിക്കുന്നതിനു നിന്തിരുവടിയുടെ തൃപ്പാദങ്ങളിലുള്ള ഭക്തി ഒന്നിനുമാത്രമേ കഴികയുള്ളു എന്നാണല്ലോ സിദ്ധനും യോഗിയുമായ ആ പ്രബുദ്ധൻ വിദേഹരാജാവിനു പറഞ്ഞുകൊടുത്തതു്.

ദുഃഖാന്യാലോക്യ ജന്തുഷ്വലമുദിതവിവേ-
കോഹമാചാര്യവര്യാ-
ല്ലബ്ധ്വാ ത്വദ്രൂപതത്ത്വം ഗുണചരിതകഥാ-
ദ്യുദ്ഭവദ്ഭക്തിഭൂമാ
മായാമേനാം തരിത്വാ പരമസുഖമയേ
ത്വൽപദേ മോദിതാഹേ;
തസ്യായം പൂർവ്വരംഗഃ; പവനപുരപതേ!
നാശയാശേഷരോഗാൻ. 10

സകലജീവജാലങ്ങളും ദുഃഖം നീക്കുന്നതിനും സുഖം ലഭിക്കുന്നതിനുമായിട്ടുതന്നെയാണ് ശ്രമിക്കുന്നതെങ്കിലും, ദുഃഖംതന്നെയാണ് അനുഭവിക്കുന്നതെന്നു കണ്ടിട്ട്, ഈ ലോകത്തിൽ സുഖസാധനമെന്നു വിചാരിക്കുന്ന ഭാൎയ്യാപുത്ര ധനാദികളും പരലോകത്തിൽ സുഖകാരണമെന്നു കരുതുന്ന സ്വൎഗ്ഗംപോലും വാസ്തവത്തിൽ ദുഃഖത്തെയാണു ജനിപ്പിക്കുന്നതെന്നുള്ള വിവേകം നല്ലവണ്ണമുണ്ടായി, നല്ല ഒരു ആചാൎയ്യനെ ശരണംപ്രാപിച്ച് അദ്ദേഹത്തിൽനിന്നും നിന്തിരുവടിയുടെസ്വരൂപത്തെ നല്ലവണ്ണം അറിഞ്ഞു്, അവതാരചരിതങ്ങൾ വൎണ്ണിക്ക, തിരുനാമസങ്കീൎത്തനംചെയ്ക മുതലായതിനാൽ നിന്തിരുവടിയിൽ അനപായിനിയായ ഭക്തിയുണ്ടായി ഈ മായയെ കടന്നു നിത്യനിരതിശയാനന്ദസ്വരൂപമായ നിന്തിരുവടിയുടെ പാദത്തിൽ ഞാൻ ആനന്ദിക്കാറാകണമേ! എന്റെ ഈ പ്രാൎത്ഥന അതിനുള്ള ആദ്യത്തെ പടങ്ങായിരിക്കട്ടേ. അല്ലയോ ഗുരുവായുപുരേശാ! എന്റെ സകലരോഗങ്ങളും നശിപ്പിക്കണമേ!

91-ാം ദശകം സമാപ്തം.

---

## ദ്വിനവതിതമദശകം

വേദൈഃ സൎവ്വാണി കൎമ്മാണ്യഫലപരതയാ
വൎണ്ണിതാനീതി ബുദ്ധ്വാ
താനി ത്വയ്യൎപ്പിതാന്യേവ ഹി സമനുചരൻ
യാനി നൈഷ്കൎമ്മ്യമീശ!
മാ ഭൂദ്വേദൈൎന്നിഷിദ്ധേ കുഹചിദപി മനഃ-
കൎമ്മവാചാം പ്രവൃത്തിർ;-
ദുൎവ്വൎജ്ജം ചേദവാപ്തം തദപി ഖലു ഭവ-
ത്യൎപ്പയേ ചിൽപ്രകാശേ. 1

വേദങ്ങളിൽ എല്ലാകർമ്മങ്ങളും ഫലേച്ഛകൂടാതെ അനുഷ്ഠിക്കുവാനായിട്ടാണ് വിധിക്കപ്പെട്ടിട്ടുള്ളതെന്നും ഫലശ്രുതികൾ കർമ്മവിമുഖന്മാരെ അവയിൽ പ്രവർത്തിപ്പിക്കുന്നതിനായി, അമ്മമാർ കുട്ടികൾക്ക്, അരുചികരങ്ങളായ ഔഷധങ്ങൾ കുടിപ്പിക്കുമ്പോൾ ശർക്കരമുതലായവ കൊടുക്കുന്നതുപോലെ, പറയപ്പെട്ടിട്ടുള്ളവയാണെന്നും അറിഞ്ഞ് അവയെ നിന്തിരുവടിയിൽ സമർപ്പിച്ചുകൊണ്ടുതന്നെ വേണ്ടുംവണ്ണം അനുഷ്ഠിച്ച് കർമ്മനിവൃത്തി ലഭിപ്പാറാകണമേ! എന്റെ മനസ്സും പ്രവൃത്തിയും വാക്കും ഒരിക്കലും വേദങ്ങളാൽ തടുക്കപ്പെട്ടിട്ടുള്ള വിഷയങ്ങളിൽ പ്രവർത്തിക്കരുതേ; ഒരുവേള നിവൃത്തിയില്ലാതെ അങ്ങനെയുള്ള വല്ലതും ചെയ്തുപോയാൽ അതും പരബ്രഹ്മസ്വരൂപനായ നിന്തിരുവടിയിൽത്തന്നെ സമർപ്പിച്ചുകൊള്ളാം.

യസ്ത്വന്യഃ കർമ്മയോഗസ്തവ ഭജനമയ-
സ്തത്ര ചാഭീഷ്ടമൂർത്തിം
ഹൃദ്യാം സത്വൈകരൂപാം ദൃഷദി, മൃദി, ഹൃദി,
കാഷ്ഠേ വാ ഭാവയിത്വാ
പുഷ്പൈർഗന്ധൈർന്നിവേദ്യൈരപി ച വിരചിതൈഃ
ശക്തിതോ ഭക്തിപൂതൈർ-
ന്നിത്യം വര്യാം സപര്യാം വിദധദയി വിഭോ!
ത്വൽപ്രസാദം ഭജേയം. 2

വേദവിഹിതമല്ലാതെയുള്ള (താന്ത്രികമായ) നിന്തിരുവടിയുടെ ഭജനരൂപമായ ഒരു കർമ്മയോഗമുള്ളതിലും, മനോഹരമായ വേഷഭൂഷാദികളോടുകൂടിയ ശുദ്ധസത്വമയിയായ അഭീഷ്ടമൂർത്തിയെ കല്ലോ, മരമോ, ലോഹമോ, മണ്ണോ കൊണ്ടുണ്ടാക്കിയതോ ലേപനംചെയ്തോ വരച്ചോ നിർമ്മിച്ചതോ ആയ പ്രതിമകളിലോ സാളഗ്രാമത്തിലോ, ഹൃദയത്തിലോ എവിടെയെങ്കിലും സങ്കല്പിച്ച് ഭക്തിപുരസ്സരം യഥാശക്തി ഉണ്ടാക്കപ്പെട്ടിട്ടുള്ള പൂക്കളെക്കൊണ്ടോ,

ചന്ദനംകൊണ്ടോ, നിവേദ്യങ്ങളെക്കൊണ്ടോ മുടങ്ങാതെ ശ്രേഷ്ഠമായവിധത്തിലുള്ള പൂജചെയ്തു്, അല്ലയോ വിഭോ! നിന്തിരുവടിയുടെ പ്രസാദത്തെ ലഭിപ്പാറാകണമേ!

സ്ത്രീശൂദ്രാസ്ത്വൽകഥാദിശ്രവണവിരഹതാ
ആസതാം; തേ ദയാർഹാ–
സ്ത്വൽപാദാസന്നയാതാൻ ദ്വിജകുലജനുഷോ
ഹന്ത! ശോചാമ്യശാന്താൻ;
വൃത്ത്യർത്ഥം തേ യജന്തോ ബഹുകഥിതമപി
ത്വാമനാകർണ്ണയന്തോ
ദൃപ്താ വിദ്യാഭിജാത്യൈഃ കിമു ന വിദധതേ?
താദൃശം മാ കൃഥാ മാം. 3

നിന്തിരുവടിയുടെ കഥാശ്രവണം മുതലായവയൊന്നും കൂടാതെ കഴിയുന്ന സ്ത്രീകളും ശൂദ്രരും ദയാർഹന്മാർതന്നെയാണു്. അവരുടെ കഥ ഇരിക്കട്ടെ. നിന്തിരുവടിയുടെ പാദപത്മങ്ങളെ സേവിക്കുന്നതിനു് അധികകാലം ലഭിച്ചിരുന്നിട്ടും അശാന്തന്മാരായിരിക്കുന്ന ബ്രാഹ്മണകുലത്തിൽ പിറന്നവരെപ്പററിയാണു ഞാൻ ശോചിക്കുന്നതു്. കഷ്ടം! അവർ തങ്ങളുടെ ഉദരപൂരണത്തിനായി പശുഹിംസ മുതലായതു ചെയ്തുകൊണ്ടും, വേദപുരാണങ്ങളിൽ വളരെയെല്ലാം വർണ്ണിച്ചുപറഞ്ഞിരുന്നിട്ടും നിന്തിരുവടിയെപ്പററി യാതൊന്നും കേൾക്കാതെയും വിദ്യകൊണ്ടും ആഭിജാത്യംകൊണ്ടും അഹംകൃതന്മാരായും എന്തെല്ലാം നിന്ദ്യകർമ്മങ്ങളാണു് ചെയ്യാത്തതു്? അല്ലയോ ഭഗവാനേ! എന്നെ അങ്ങനെയുള്ളവനാക്കരുതേ!

പാപോയം 'കൃഷ്ണ രാമേത്യ'ഭിലപതി നിജം
ഗൂഹിതും ദുശ്ചരിത്രം;
നിർല്ലജ്ജസ്യാസ്യ വാചാ ബഹുതരകഥനീ–
യാനി മേ വിഘ്നിതാനി;

'ഭ്രാതാ മേ വന്ധ്യശീലോ ഭജതി കില സദാ
വിഷ്ണു'മിത്ഥം ബുധാംസ്തേ
നിന്ദന്ത്യുച്ചൈർഹസന്തി ത്വയി നിഹിതരതീം;
താദൃശം മാ കൃഥാ മാം. 4

'ഈ മഹാപാപി തന്റെ ഭ്രാന്തത്ത മറയ്ക്കാനായിട്ടാണ് 'കൃഷ്ണാ' 'രാമ' എന്നൊക്കെ പുലമ്പുന്നത്. ഈ നാണംകെട്ടവൻ പറയുന്നതു കേട്ടുകൊണ്ടിരുന്നതിനാൽ എനിക്ക വളരെ പറയാനുണ്ടായിരുന്നതൊക്കെ മുടങ്ങി; എനിക്ക് ഒരു അനുജനുണ്ട്; ശപ്പൻ; ഒരുകാര്യത്തിനും അയാളെക്കൊണ്ടു കൊള്ളുകയില്ല. വിഷ്ണുവിനെ ഭജിക്കയാണത്രേ. എപ്പോഴും കുളിയും തേവാരവും പൂജയും പുഷ്പാഞ്ജലിയുമായിട്ടു വെറുതെ സമയം കളയുകയാണ്! വിഡ്ഢി—എന്നിങ്ങനെ അവൻ നിന്തിരുവടിയുടെ തൃപ്പാദങ്ങളിൽ മനസ്സലയിച്ചിരിക്കുന്ന ജ്ഞാനികളെ വളരെയൊക്കെ നിന്ദിക്കയും പരിഹസിക്കയും ചെയ്യുന്നു. എന്നെ അപ്രകാരമുള്ളവനാക്കരുതേ!

ശ്വേതച്ഛായം കൃതേ ത്വാം മുനിവരവപുഷം
പ്രീണയന്തേ തപോഭി-
സ്ത്രേതായാം സ്രുക്സ്രുവാദ്യങ്കിതമരുണതനും
യജ്ഞരൂപം യജന്തേ;
സേവന്തേ തന്ത്രമാർഗ്ഗൈർവിലസദരിഗദം
ദ്വാപരേ; ശ്യാമളാങ്ഗം
നീലം സങ്കീർത്തനാദ്യൈരിഹ കലിസമയേ
മാനുഷാസ്ത്വാം ഭജന്തേ. 5

കൃതയുഗത്തിൽ മനുഷ്യർ ശുക്ലവർണ്ണനും, ജട, വല്ക്കലം, കൃഷ്ണമൃഗത്തോൽ, യജ്ഞോപവീതം, അക്ഷമാല, കമണ്ഡലു മുതലായവ ധരിച്ചുകൊണ്ടിരിക്കുന്നവനും ചതുർബാഹുവുമായ നിന്തിരുവടിയെ ധ്യാനമാർഗ്ഗമനുസരിച്ചു സേവിക്കുന്നു. ദ്വാപരത്തിൽ സ്രുക്ക്, സ്രുവം മുതലായവ

ധരിച്ചിരിക്കുന്നവനും അരുണവർണ്ണനും യജ്ഞരൂപനും ആയ നിന്തിരുവടി വൈദികകർമ്മങ്ങളെക്കൊണ്ടു് ആരാധിക്കപ്പെടുന്നു. ത്രേതായുഗത്തിൽ ശംഖചക്രധാരിയും ശ്യാമളശരീരനും ആയ നിന്തിരുവടിയെ താന്ത്രികങ്ങളായ വിധികളനുസരിച്ചുള്ള പൂജാഭേദങ്ങളെക്കൊണ്ടു പൂജിക്കുന്നു. കലിയുഗത്തിൽ കൃഷ്ണവർണ്ണനായ നിന്തിരുവടിയെ നാമസങ്കീർത്തനം മുതലായതുകൊണ്ടാണു ഭജിക്കുന്നതു്.

സോയം കാലേയകാലോ ജയതി മുരരിപോ!
യത്ര സങ്കീർത്തനാദ്യൈർ-
ന്നിർയ്യത്നൈരേവ മാർഗ്ഗൈരഖിലദ! ന ചിരാത്
ത്വൽപ്രസാദം ഭജന്തേ;
ജാതാസ്ത്രേതാകൃതാദാവപി ഹി കില കലൗ
സംഭവം കാമയന്തേ;
ദൈവാത് തത്രൈവ ജാതാൻ വിഷയവിഷരസൈർ-
മ്മാ വിഭോ! വഞ്ചയാസ്മാൻ. 6

ഇപ്പോഴും അപ്രകാരമുള്ള കലികാലമാണു്. ഈ യുഗത്തിൽ സങ്കീർത്തനം മുതലായ പ്രയാസംകുറഞ്ഞ ഉപായങ്ങളെക്കൊണ്ടുതന്നെ, അല്ലയോ അഖിലദാതാവേ! നിന്തിരുവടിയുടെ പ്രസാദത്തെ അല്പകാലംകൊണ്ടു ലഭിക്കുവാൻ കഴിയും. കൃതം, ത്രേതാ മുതലായ മററുയുഗങ്ങളിൽ ജനിച്ചവരും കലിയുഗത്തിൽ ജനനത്തെ ആഗ്രഹിക്കുന്നു എന്നു പ്രസിദ്ധിയുണ്ടല്ലോ. ഭാഗ്യത്താൽ ആ കലിയുഗത്തിൽ തന്നെ ജനിച്ചിരിക്കുന്ന നമ്മെ, അല്ലയോ വിഭോ! വിഷയങ്ങളാകുന്നവിഷയത്തിൽ ഉള്ള ആസക്തിയുണ്ടാക്കി ചതിക്കരുതേ.

ഭക്താസ്താവൽ കലൗ സ്യുർദ്രമിളഭുവി; തതോ
ഭൂരിശസ്തത്ര ചോച്ചൈഃ
കാവേരീം, താമ്രവർണ്ണീമനു, കില കൃതമാലാം
ച പുണ്യാം പ്രതീചീം;

ഹാ! മാമപ്യേതദന്തർഭവമപി ച വിഭോ!
കിഞ്ചിദഞ്ചദ്രസം ത്വ-
യ്യാശാപാശൈർന്നിബദ്ധ്യ ഭ്രമയ ന; ഭഗവൻ!
പൂരയ ത്വന്നിഷേവാം. 7

കലിയുഗത്തിൽ ഭക്തന്മാർ ധാരാളം ഉണ്ടാകും. തമിഴ്ദേശങ്ങളിലായിരിക്കും കൂടുതൽ. അവിടെത്തന്നെ കാവേരി, താമ്രവർണ്ണി, കൃതമാല, പുണ്യനദിയായ പ്രതീചി ഇവയുടെ സമീപങ്ങളിൽ വളരെക്കൂടുതൽ കാണും. അല്ലയോ വിഭോ! ഞാനും ഇവയിലുൾപ്പെട്ടവനാണ്. നിന്തിരുവടിയിൽ അല്പം ഭക്തിയുമുണ്ട്. അങ്ങിനെയുള്ള എന്നെ ആശകളാകുന്ന കയറുകൾകൊണ്ടു മുറുകെക്കെട്ടി ചുററിക്കരുതേ! ഭഗവാനേ! നിന്തിരുവടിയെ സേവിക്കുന്നതു മുഴുവനാക്കണമേ!

ദൃഷ്ട്വാ ധർമ്മദ്രുഹം തം കലിമപകരുണം
പ്രാങ് മഹീക്ഷിത് പരീക്ഷി-
ദ്ധന്തും വ്യാകൃഷ്ടഖഡ്ഗോപി ന വിനിഹതവാൻ
സാരവേദീ ഗുണാംശാത്,
ത്വൽസേവാദ്യാശു സിദ്ധ്യേദസദിഹ ന തഥാ,
ത്വൽപരേ ചൈഷ ഭീരു-
ര്യത്തു പ്രാഗേവ രോഗാദിഭിരപഹരതേ;
തത്ര ഹാ! ശിക്ഷയൈനം. 8

പണ്ട് പരീക്ഷിത്തുമഹാരാജാവ് ധർമ്മദ്രോഹിയായ കലിയെക്കണ്ടു് കരുണകൂടാതെ കൊന്നുകളയുന്നതിനായി വാൾ ഊരി എങ്കിലും അദ്ദേഹം സാരജ്ഞനായിരുന്നതിനാൽ അവന്റെ ഗുണാംശംകൊണ്ടു കൊന്നില്ല. ഈ കലികാലത്തിൽ നിന്തിരുവടിയെ സേവിക്ക മുതലായ സൽക്കർമ്മങ്ങൾക്കു വേഗത്തിൽ ഫലം കിട്ടും. ദുഷ്കർമ്മങ്ങൾക്ക് അത്ര എളുപ്പം ഫലം കിട്ടുകയുമില്ല. നിന്തിരുവടിയുടെ ഭക്തന്മാ

രിൽ ഇവന്ന് ഭയമുണ്ടുതാനും. പിന്നെ നിന്തിരുവടിയുടെ സേവ മുതലായതു തുടങ്ങുന്നതിനുമുൻപുതന്നെ രോഗാദികളുണ്ടാക്കി നിന്തിരുവടിയെ ഭജിക്കുവാനുള്ള സൗകര്യം ഇവൻ നശിപ്പിക്കുന്നു. ഹാ! അതിനിവനെ ശിക്ഷിക്കണമേ!

ഗങ്ഗാ, ഗീതാ ച. ഗായത്ര്യപി, ച തുളസികാ
ഗോപികാചന്ദനം, തത്
സാളഗ്രാമാഭിപൂജാ, പരപുരുഷ! തഥൈ-
കാദശീ, നാമവർണ്ണാഃ
ഏതാന്യഷ്ടാവയത്നാന്യപി കലിസമയേ
ത്വൽപ്രസാദപ്രവൃദ്ധ്യാ
ക്ഷിപ്രം മുക്തിപ്രദാനീത്യഭിദധുരൃഷയ-
സ്തേഷു മാം സജ്ജയേഥാഃ 9

ഗംഗാജലം സ്നാനപാനാദികൾക്കുപയോഗിക്ക, ഗീതാപാരായണം ചെയ്ക, ഗായത്രി ജപിക്ക, തുളസീദളം ചൂടുക, ഗോപീചന്ദനം ധരിക്കുക, സാളഗ്രാമപൂജ ചെയ്ക, ഏകാദശീവ്രതം അനുഷ്ഠിക്ക, തിരുനാമങ്ങളെ ഉച്ചരിക്ക ഈ എട്ടും പ്രയാസമില്ലാത്തവയാണെങ്കിലും കലികാലത്തിൽ നിന്തിരുവടിയുടെ പ്രസാദം വർദ്ധിപ്പിച്ച് വേഗത്തിൽ മോക്ഷംതരുന്നവയാണെന്നു മഹർഷികൾ പറഞ്ഞിട്ടുണ്ട്. അവയിൽ എനിക്കു് ആസക്തി ഉണ്ടാക്കണമേ!

ദേവർഷീണാം പിതൄണാമപി ന പുനരൃണീ-
കിങ്കരോ വാ സ ഭൂമൻ!
യോസൗ സർവാത്മനാ ത്വാം ശരണമുപഗതഃ
സർവകൃത്യാനി ഹിത്വാ;
തസ്യോൽപന്നം വികർമ്മാപ്യഖിലമപനുദ-
സ്യേവ ചിത്തസ്ഥിതസ്ത്വം;
തന്മേ പാപോത്ഥതാപാൻ പവനപുരപതേ!
രുന്ധി; ഭക്തിം പ്രണീയാഃ. 10

അല്ലയോ മഹാത്മൻ! ഏവൻ സർവ്വധർമ്മങ്ങളെയും ഉപേക്ഷിച്ച് സർവ്വാത്മനാ നിന്തിരുവടിയെ ശരണംപ്രാപിക്കുന്നുവോ, അവൻ പിന്നെ ദേവന്മാൎക്കോ, ഋഷികൾക്കോ, പിതൃക്കൾക്കോ, കടക്കാരനോ കിങ്കരനോ ആവുകയില്ല. അവൻ വല്ല നിഷിദ്ധകർമ്മങ്ങളും ചെയ്തു പോയാലും അതെല്ലാം അവന്റെ ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന നിന്തിരുവടി നിശ്ശേഷം തീൎക്കും; അവന്ന് അഭക്തന്മാരെപ്പോലെ പാപപരിഹാരത്തിനായി പ്രായശ്ചിത്തംചെയ്യേണ്ട ആവശ്യമില്ല. അതിനാൽ അല്ലയോ ഗുരുവായുപുരേശാ! എന്റെ പാപംകൊണ്ടുണ്ടായിട്ടുള്ള സങ്കടങ്ങളെ തട്ടുത്ത് എനിക്കു ഭക്തിനൽകി അനുഗ്രഹിക്കണമേ!

92-ാം ദശകം സമാപ്തം.

---

## ത്രിനവതിതമദശകം.

ബന്ധുസ്നേഹം വിജഹ്യാം തവ ഹി കരുണയാ
ത്വയ്യുപാവേശിതാത്മാ;
സർവ്വം ത്യക്ത്വാ ചരേയം സകലമപി ജഗ-
ദ്വീക്ഷ്യ മായാവിലാസം;
നാനാത്വാദ് ഭ്രാന്തിജന്യാത് സതി ഖലു ഗുണദോ-
ഷാവബോധേ; വിധിർവ്വാ
വ്യാസേധോ വാ കഥം തൌ ത്വയി നിഹിതമതേർ-
വീതവൈഷമ്യബുദ്ധേഃ 1

ഞാൻ നിന്തിരുവടിയുടെ കരുണയാൽ നിന്തിരുവടിയിൽ മനസ്സുറപ്പിച്ചുകൊണ്ട് പുത്രമിത്രകളത്രാദികളിലുള്ള സ്നേഹത്തെ ഉപേക്ഷിക്കണേ! ലോകമെല്ലാം മായാകല്പിതമെന്നറിഞ്ഞു് എല്ലാം ഉപേക്ഷിച്ചിട്ട് സഞ്ചരിക്കണേ!

ഭ്രമംകൊണ്ടുള്ള നാനാത്വ (പലതെന്ന വിചാരം) ത്താൽ ഗുണദോഷജ്ഞാനം ഉണ്ടായിരിക്കുമ്പോൾമാത്രമേ ഇന്നതു ചെയ്യാവുന്നതു് ഇന്നതു് ചെയ്യരുതാത്തതു് എന്നുള്ള ഭേദമുള്ളൂ; നിന്തിരുവടിയിൽ മനസ്സുറച്ചു് എല്ലാം നിന്തിരുവടിതന്നെ എന്ന ഐക്യബോധം സിദ്ധിച്ചവനു് ഗുണവുമില്ല ദോഷവുമില്ല; ചെയ്യേണ്ടതുമില്ല, ചെയ്യരുതാത്തതുമില്ല.

ക്ഷുത്തൃഷ്ണാലോപമാത്രേ സതതകൃതധിയോ
ജന്തവഃ സന്ത്യനന്താ;-
സ്തേഭ്യോ വിജ്ഞാനവത്ത്വാൽ പുരുഷ ഇഹ വരാ;-
സ്തജ്ജനിർദ്ദുർല്ലഭൈവ;
തത്രാപ്യാത്മാത്മനഃ സ്യാൽ സുഹൃദപി ച രിപു;-
ര്യസ്ത്വയി ന്യസ്തചേതാ-
സ്താപോച്ഛിത്തേരുപായം സ്മരതി; സ ഹി സുഹൃത്
സ്വാത്മവൈരീ തതോന്യഃ. 2

ലോകത്തിൽ വിശപ്പും ദാഹവും ശമിപ്പിക്കുന്നതിനു മാത്രം എപ്പോഴും മനസ്സുവച്ചുകൊണ്ടിരിക്കുന്ന എത്രയോ അനവധി ജന്തുക്കൾ ഉണ്ടു്. അവരെക്കാളെല്ലാം വിശേഷബുദ്ധിയുള്ള മനുഷ്യൻ ശ്രേഷ്ഠനാണു്. മനുഷ്യജന്മം കിട്ടുവാൻ വളരെ പ്രയാസവുമുണ്ടു്. അപ്രകാരമുള്ള ആ ജന്മം കിട്ടിയാലും താൻതന്നെ തന്റെ ബന്ധുവായിട്ടും ശത്രുവായിട്ടും വരാം. ഏവൻ നിന്തിരുവടിയിൽ മനസ്സുറപ്പിച്ചു സംസാരദുഃഖശാന്തിക്കായുള്ള വഴി അറിയുന്നുവോ, അവൻ തന്റെ ബന്ധുവും മററുള്ളവർ തന്റെ ശത്രുവുമാകുന്നു.

ത്വല്ലോകാദന്യോ പ്രവൃത്തേ ക ഇവ ഹി ന ഗുരുർ?-
ലോകവൃത്തേപി ഭ്രമൻ!
സർവ്വാക്രാന്താപി ഭൂമിർന്നഹി ചലതി; തതഃ
സത്ക്ഷമാം ശിക്ഷയേയം;

ഗൃഹ്ണീയാമീശ! തത്തദ്വിഷയപരിചയേ-
പ്യപ്രസക്തിം സമീരാ;-
ദ്വ്യാപ്തത്വം ചാത്മനോ മേ ഗഗനഗുരുവശാദ്-
ഭാതു നിർല്ലേപതാ ച. 3

അല്ലയോ ഐശ്വര്യനിധേ! നിന്തിരുവടിയുടെ കാരുണ്യം സിദ്ധിച്ചാൽ ആരാണു ഗുരുവല്ലാത്തതു്? ചരാചരങ്ങളുടെ ചരിത്രത്തിൽനിന്നുപോലും പലതും പഠിക്കാം. ഭൂമി എല്ലാവരാലും—ദുഷ്ടരാൽപ്പോലും ആക്രമിക്കപ്പെട്ടിട്ടും ഇളകുന്നില്ല. അതുകൊണ്ടു് ഞാൻ നല്ല ക്ഷമയെ പഠിക്കണമേ! അതാതുവിഷയങ്ങളോടു് പരിചയമുണ്ടായാലും അവയിലൊന്നിലും ആസക്തി ഇല്ലാതെയിരിക്കുന്നതിനു് ഞാൻ വായുവിൽനിന്നു മനസ്സിലാക്കണമേ! ആത്മാവു് സർവ്വവ്യാപിയാണെന്നും യാതൊന്നും പററാത്തവനാണെന്നും ഉള്ള അറിവു് എനിക്കു് ആകാശമാകുന്ന ഗുരുവിൽനിന്നു് ലഭിക്കണമേ!

സ്വച്ഛഃ സ്യാം പാവനോഽഹം മധുര ഉദകവ-
ദ്വഹ്നിവന്മാ സ്മ ഗൃഹ്ണാം;
സർവ്വാന്നീനോഽപി ദോഷം തരുഷു തമിവ മാം
സർവ്വഭൂതേഷ്വവേയാം,
പുഷ്ടിർന്നഷ്ടിഃ കലാനാം ശശിന ഇവ; തനോർ-
നാത്മനോഽസ്തീതി വിദ്യാം;
തോയാദിവ്യസ്തമാർത്താണ്ഡവദപി ച തനു-
ഷ്വേകതാം ത്വൽപ്രസാദാത്. 4

ഞാൻ നിന്തിരുവടിയുടെ അനുഗ്രഹത്താൽ ജലംപോലെ നിർമ്മലനായും ശുദ്ധികരനായും സന്തോഷപ്രദനായും ഇരിക്കണമേ! വഹ്നിയെപ്പോലെ എന്തെല്ലാം ഭക്ഷിച്ചാലും ദോഷമേൽക്കാതിരിക്കണമേ! വൃക്ഷങ്ങളിൽ അഗ്നിയുള്ളതുപോലെ ഞാൻ എല്ലാ ഭൂതങ്ങളിലുമുണ്ടെന്നു് മനസ്സിലാക്ക

ണമേ! വൃദ്ധിക്ഷയങ്ങൾ കലകൾക്കല്ലാതെ ചന്ദ്രന് ഇല്ലാത്തതുപോലെ ഉല്പത്തി, വൃദ്ധി, ക്ഷയം, നാശം മുതലായവ ശരീരത്തിനല്ലാതെ ആത്മാവിനില്ലെന്ന് ഞാൻ അറിയണമേ! ഒരേ ആദിത്യൻതന്നെ അനേകം ജലം മുതലായവയിൽ പ്രതിബിംബരൂപേണ പലതായി കാണപ്പെടുന്നതുപോലെ എല്ലാ ശരീരങ്ങളിലും വെവ്വേറെ ഉള്ളതായിത്തോന്നുന്ന ആത്മാവെല്ലാം ഒരേ ചൈതന്യത്തിന്റെ പ്രതിബിംബങ്ങളാണെന്നുള്ള ബോധവും എനിക്കു സിദ്ധിക്കണമേ!

സ്നേഹാദ്വ്യാധാസ്തപുത്രപ്രണയമൃതകപോ-
തായിതോ മ സ്മ ഭൂവം;
പ്രാപ്തം പ്രാശ്നൻ സഹേയ ക്ഷുധമപി ശയുവത്;
സിന്ധുവത് സ്യാമഗാധഃ;
മാ പപ്തം യോഷിദാദൗ ശിഖിനി ശലഭവദ്;
ഭൃംഗവത് സാരഭാഗീ
ഭൂയാസം; കിന്തു തദ്വദ്ധനചയനവശാ-
ന്മാഹമീശ! പ്രണേശം. 5

അല്ലയോ ഈശാ! ഞാൻ സ്നേഹംനിമിത്തം വ്യാധൻ കൊന്ന പുത്രന്മാരിലുള്ള സ്നേഹത്താൽ മരിച്ച പ്രാവിനെപ്പോലെ ആയിത്തീരരുതേ; ഞാൻ പെരുമ്പാമ്പിനെപ്പോലെ, കിട്ടുന്നതു ഭക്ഷിച്ചുകൊണ്ടു വിശപ്പുസഹിക്കാൻ ശീലിക്കണമേ; ഞാൻ സമുദ്രത്തെപ്പോലെ ഉള്ളിലുള്ളതെല്ലാം ഇന്നവിധത്തിലാണെന്ന് ആർക്കും അറിയാൻപാടില്ലാതിരിക്കത്തക്കവണ്ണം ആഴമുള്ളവനായിരിക്കണമേ; തീയിൽ പാററകൾ എന്നപോലെ സ്ത്രീകളിലും മററും അകപ്പെട്ടു നശിക്കുവാൻ എനിക്ക് ഇടവരരുതേ; വണ്ടു പുഷ്പങ്ങളിൽനിന്നു തേൻ എടുക്കുന്നതുപോലെ എല്ലാററിലുംനിന്ന് സാരം ഗ്രഹിക്കുന്ന ശീലം എനിക്കു സിദ്ധിക്കണമേ; എന്നാൽ തേൻ ശേഖരിച്ചുവച്ചതുകൊണ്ട് ആ ജന്തു നശിക്കുന്നതുപോലെ ധനം ശേഖരിച്ചുവച്ചു ഞാൻ നശിക്കരുതേ.

(ഒരു കാട്ടാളൻ ഒരു പ്രാക്കൂട്ടിനടുക്കൽ വലവച്ചു കൊണ്ടു് കാത്തിരുന്നു. ചതിയറിയാത്ത പ്രാക്കുഞ്ഞുങ്ങൾ ആദ്യം വലയിൽവീണു; അതുകണ്ടു് പെൺപ്രാവും ദുഃഖിച്ചുവീണു. വേടൻ അവയെയെല്ലാം കൊന്നു. അപ്പോൾ അവ കരയുന്നതും പിടയ്ക്കുന്നതും എല്ലാം കണ്ടു് ദുഃഖിച്ചു കരഞ്ഞുകരഞ്ഞു് ആൺപ്രാവു തനിയേ ചത്തു ഇതാണു് ഈ ശ്ലോകത്തിൽ സൂചിപ്പിച്ചിട്ടുള്ളതു്.)

മാ ബദ്ധ്യാസം തരുണ്യാ ഗജ ഇവ വശയാ;
നഃ ജ്ജയേയം ധനൗഘം
ഹർത്താ ന്യസ്തം ഹി മാധ്വീഹര ഇവ മൃഗവ-
ന്മാ മുഹം ഗ്രാമ്യഗീതൈഃ;
നാത്യാസജ്ജേയ ഭോജ്യേ ഝഷ ഇവ ബളിശേ;
പിംഗലാവന്നിരാശഃ
സുപ്യാം; ഭർത്തവ്യയോഗാത് കുരര ഇവ വിഭോ;
സാമിഷോന്യൈർന്ന ഹന്യൈ. 6

പിടിയാനയുടെ പിന്നാലെപോയി ആന ബന്ധനത്തിൽ അകപ്പെടുന്നതുപോലെ (പിടിയാനയെക്കണ്ടു കൂടെപ്പോയി കുഴിയിൽ വീഴുന്നതുപോലെ) തരുണിനിമിത്തം ഞാൻ ബദ്ധനാകരുതേ. ഞാൻ ത്യാഗവും ഭോഗവുംകൂടാതെ ധനം ധാരാളം സമ്പാദിച്ചുവയ്ക്കരുതേ! തേനീച്ച ഒരുക്കൂട്ടിവയ്ക്കുന്ന തേൻ തേനെടുപ്പുകാർ അപഹരിക്കുന്നതുപോലെ അതും അന്യൻ കൊണ്ടുപോകുമല്ലോ. നിന്തിരുവടിയെക്കുറിച്ചല്ലാതെയുള്ള ഗ്രാമ്യങ്ങളായ പാട്ടുകൾകേട്ടു് കാട്ടാളന്റെ പാട്ടുകൊണ്ടു മൃഗങ്ങൾ എന്നപോലെ മയങ്ങി അപകടത്തിൽ അകപ്പെടരുതേ! മത്സ്യം ചൂണ്ടലിൽ അകപ്പെട്ടു നശിക്കുന്നതുപോലെ ഭോജനസാധനങ്ങളിലുള്ള അത്യാസക്തിയാൽ എനിക്കു ആപത്തുണ്ടാവരുതേ! പിംഗലയെപ്പോലെ ആശവിട്ടു ഞാൻ സുഖമായി ഉറങ്ങേണമേ!

മാംസഭക്ഷണം കൊത്തിയെടുത്തുകൊണ്ടു വന്ന കുരരമെന്ന ബലംകുറഞ്ഞ പക്ഷിയെ ബലമേറിയ മററുപക്ഷികൾ ആ ഇരകിട്ടുന്നതിനായി കൊത്തിക്കൊന്നതുപോലെ പണം മുതലായ സൂക്ഷിക്കേണ്ട സാധനങ്ങളോടുള്ള ബന്ധത്താൽ അന്യന്മാർ എന്നെ കൊല്ലരുതേ!

(പിംഗള എന്ന ഒരു വേശ്യയുണ്ടായിരുന്നു. അവൾ ആദ്യംവന്ന ധനംകുറഞ്ഞ ആളുകളെ ഒന്നും സ്വീകരിക്കാതെ, കൂടുതൽ ധനമുള്ളവർ വരുവാൻ കാത്തുകാത്തു് ഉറക്കമൊഴിഞ്ഞു് വളരെ ബുദ്ധിമുട്ടിയതിന്റെശേഷം ആശനിമിത്തമാണു് തനിക്കു് ഈ കഷ്ടപ്പാടെന്നു മനസ്സിലാക്കി അതുപേക്ഷിച്ചു സുഖമായി കിടന്നുറങ്ങി എന്നതാണു് പിംഗളാവൃത്താന്തം)

വര്‍ത്തേയ ത്യക്തമാനഃ സുഖമതിശിശുവ-
ന്നിസ്സഹായശ്ചരേയം
കന്യായാ ഏകശേഷോ വലയ ഇവ വിഭോ!
വര്‍ജ്ജിതാന്യോന്യഘോഷഃ;
ത്വച്ചിത്തോ നാവബുദ്ധ്യൈ പരമിഷുകൃദിവ
ക്ഷ്മാഭൃദായാനഘോഷം;
ഗേഹേഷ്വന്യപ്രണീതേഷ്വഹിരിവ നിവസാ-
മ്യുന്ദുരോര്‍മ്മന്ദിരേഷു 7

അല്ലയോ വിഭോ! ഞാൻ അതിശിശുക്കളെപ്പോലെ മാനാവമാനങ്ങളൊന്നുംകൂടാതിരിക്കണമേ! അതിഥികൾക്കു വിളമ്പിക്കൊണ്ടിരുന്ന കന്യക തന്റെ കൈവളകൾ തമ്മിൽ കൂട്ടിമുട്ടി ശബ്ദമുണ്ടായതിനാൽ മറെറല്ലാം ഊരിക്കളഞ്ഞിട്ടു ശേഷിച്ചിരുന്ന ഒററവളപോലെ കൂട്ടുകാരാരുംകൂടാതെയും തമ്മിൽ ലഹള കൂട്ടാതെയും ഞാൻ സഞ്ചരിക്കണമേ! ശരം ഉണ്ടാക്കിക്കൊണ്ടിരുന്ന പണിക്കാരൻ അതിൽ ശ്രദ്ധ മുഴുവൻ പതിപ്പിച്ചിരുന്നതിനാൽ സമീപത്തുകൂടിത്ത

ന്നെ രാജാവു പോയപ്പോൾ ഉണ്ടായ ഘോഷം കേൾക്കാതിരുന്നതുപോലെ നിന്തിരുവടിയിൽത്തന്നെ മനസ്സുറച്ച് ഞാൻ മററൊന്നും അറിയാതിരിക്കണമേ! സ്വന്തമായി വീടില്ലാതെ സർപ്പം എലിയുടെ മാളത്തിൽക്കയറി വസിക്കുന്നതുപോലെ അന്യന്മാർ ഉണ്ടാക്കിയിട്ടുള്ള ഗൃഹങ്ങളിൽ ഞാൻ വസിക്കണമേ!

ത്വയ്യേവ തൽകൃതം ത്വം ക്ഷപയസി ജഗതി-
    തൃണ്ണനാഭാൽ പ്രതീയാം;
ത്വച്ചിന്താ ത്വത്സ്വരൂപം കുരുത ഇതി ദൃഢം
    ശിക്ഷയേ പേശകാരാത്;
വിഡ്ഭസ്മാത്മാ ച ദേഹോ ഭവതി ഗുരുവരോ;
    യോ വിവേകം വിരക്തിം
ധത്തേ സഞ്ചിന്ത്യമാനോ; മമ തു ബഹുരുജാ-
    പീഡിതോയം വിശേഷാൽ. 8

തന്നിൽനിന്നു താൻ സൃഷ്ടിക്കുന്ന ലോകത്തെ നിന്തിരുവടി തന്നിൽത്തന്നെ അടക്കിക്കൊള്ളുന്നു എന്നു് എട്ടുകാലി(ചിലന്തി)യിൽനിന്നു ഞാൻ മനസ്സിലാക്കണമേ! നിന്തിരുവടിയെ ചിന്തിച്ചുകൊണ്ടിരുന്നാൽ നിന്തിരുവടിയുടെ സ്വരൂപത്തിലാകാമെന്നുള്ളതു വേട്ടാളനിൽനിന്നു ഞാൻ നല്ലവണ്ണം പഠിക്കണമേ! (വേട്ടാളൻ തന്റെ കൂട്ടിൽക്കൊണ്ടുവയ്ക്കുന്ന പുഴു ഭയത്താൽ വേട്ടാളനെത്തന്നെ വിചാരിച്ചുവിചാരിച്ചു ഒടുവിൽ വേട്ടാളൻതന്നെ ആയിത്തീരുമെന്നുള്ളവിശ്വാസമനുസരിച്ചാണു് ഇതു പറഞ്ഞിരിക്കുന്നതു്.) ജന്തുക്കൾ ഭക്ഷിച്ചു മലമായിട്ടും ദഹിപ്പിച്ചാൽ ചാമ്പലായുംതീരുന്ന ദേഹംതന്നെയും ആലോചിച്ചുനോക്കുമ്പോൾ വിവേകത്തേയും വിരക്തിയേയും ജനിപ്പിക്കുന്നതിനാൽ ഒരു നല്ല ഗുരുവാകുന്നു. പല രോഗങ്ങളാലും പീഡിതമായ എന്റെ ഈ ശരീരമാകട്ടെ വിശേഷിച്ചും വിവേകത്തെയും വിരക്തിയെയും ഉണ്ടാക്കും.

ഹീ! ഹീ! മേ ദേഹമോഹം ത്യജ പവനപുരാ-
ധീശ!; യത്പ്രേമഹേതോർ-
ഗ്ഗേഹേ വിത്തേ കളത്രാദിഷു ച വിവശിതാ-
സ്ത്വൽപദം വിസ്മരന്തി;
സോയം വഹ്നേഃ ശുനോ വാ പരമിഹ പരതഃ
സാമ്പ്രതം ചാക്ഷികർണ്ണ-
ത്വഗ്ജിഹ്വാദ്യാ വികർഷന്ത്യവശമത ഇതഃ;
കോപി ന ത്വൽപദാബ്ജേ. 9

അല്ലയോ ഗുരുവായുപുരേശാ! എന്റെ ശരീരവിഷയകമായ മോഹത്തെ (ശരീരം സുഖസാധനമാണെന്നുള്ള അജ്ഞാനത്തെ) നശിപ്പിക്കണമേ! ഇതിനെക്കുറിച്ചുള്ള സ്നേഹത്താലാണല്ലോ ഗൃഹം, ധനം, ഭാര്യ മുതലായവയിൽ ആസക്തിയുള്ളവരായിത്തീർന്നിട്ട നിന്തിരുവടിയുടെ പാദത്തെ ആളുകൾ മറക്കുന്നതു്. അങ്ങനെയുള്ള ഈ ശരീരം ഒടുവിൽ ശ്വാവിനോ അഗ്നിക്കോ ആഹാരമായിത്തീരുകയേ ഉള്ളു. ഇപ്പോഴും കണ്ണ്, കാതു്, ത്വക്കു്, നാക്കു് മുതലായ എല്ലാഇന്ദ്രിയങ്ങളും അതിനെ അങ്ങുമിങ്ങും വലിച്ചുകൊണ്ടു നടക്കുന്നതല്ലാതെ അവയിൽ ഒന്നും, നിന്തിരുവടിയുടെ പാദപത്മത്തിൽ കൊണ്ടുവരുന്നില്ല.

ദുർവ്വാരോ ദേഹമോഹോ യദി പുനരധുനാ,
തർഹി നിഃശേഷരോഗാൻ
ഹൃത്വാ ഭക്തിം ദ്രഢിഷ്ഠാം കുരു തവ പദപ-
ങ്കേരുഹേ പങ്കജാക്ഷ!
നൂനം നാനാഭവാന്തേ സമധിഗതമിദം
മുക്തിദം വിപ്രദേഹം
ക്ഷുദ്രേ ഹാ! ഹന്ത! മാ മാ ക്ഷിപ വിഷയരസേ;
പാഹി മാം മാരുതേശ! 10

അല്ലയോ പങ്കജലോചന! ഇപ്പോഴും ദേഹാഭിമാനം തടുക്കുവാൻ പ്രയാസമാണെങ്കിൽ, അശേഷരോഗങ്ങളും

നീക്കി, നിന്തിരുവടിയുടെ പാദപത്മത്തിൽ അതിദൃഢമായ ഭക്തിയെ നൽകുക! തീർച്ചയായും പല ജന്മങ്ങളും കഴിഞ്ഞു് ഒടുവിൽ കിട്ടിയ മുക്തിസാധനമായ ഈ ബ്രാഹ്മണശരീരത്തെ, അയ്യോ! കഷ്ടം ക്ഷുദ്രമായ വിഷയരസത്തിൽ നിക്ഷേപിക്കരുതേ! നിക്ഷേപിക്കരുതേ! അല്ലയോ ഗുരുവായുപുരേശാ! എന്നെ രക്ഷിക്കണമേ!

93-ാം ദശകം സമാപ്തം.



## ചതുൎന്നവതിതമദശകം.

തത്ത്വജ്ഞാനോല്പത്തി.

ശുദ്ധാ നിഷ്കാമകർമ്മൈഃ പ്രവരഗുരുഗിരാ
തത്സ്വരൂപം പരം തേ
ശുദ്ധം ദേഹേന്ദ്രിയാദിവ്യപഗതമഖില-
വ്യാപ്തമാവേദയന്തേ;
നാനാത്വസ്ഥൌല്യകാർശ്യാദി തു ഗുണജവപുഃ-
സ്സംഗതോധ്യാസിതം തേ
വഹ്നേർദ്ദാരുപ്രഭേദേഷ്വിവ മഹദണുതാ-
ദീപ്തതാശാന്തതാദി. 1

ഫലേച്ഛകൂടാതെ വിഹിതകർമ്മങ്ങൾ അനുഷ്ഠിച്ചു കരണത്രയശുദ്ധിവരുത്തിയിട്ടുള്ളവർ ശ്രേഷ്ഠനായ ഗുരുവിൻെറ വാക്കുകൊണ്ടു, ദേഹത്തിലും ഇന്ദ്രിയങ്ങളിലുംനിന്നു ഭിന്നവും മായയോ മായാകാൎയ്യങ്ങളോ ബാധിക്കാത്തതും എല്ലാ ചരാചരങ്ങളിലും വ്യാപിച്ചിരിക്കുന്നതുമായ നിന്തിരുവടിയുടെ നിഷ്കളസ്വരൂപത്തെ അറിയുന്നു. പലതായും തടിച്ചവനായും മെലിഞ്ഞവനായും മററും തോന്നുന്നതാകട്ടെ, സത്വരജസ്തമോമയമായ ശരീരത്തോടുള്ള സംബന്ധ

ത്താൽ നിന്തിരുവടിയിൽ ആരോപിക്കപ്പെടുന്ന ധർമ്മങ്ങ ളാകുന്നു. എങ്ങനെയെന്നാൽ അഗ്നി ചില തടികളിൽ വലുതായും ചിലതിൽ ചെറുതായും ചിലതിൽ ജ്വലിച്ചും ചിലതിൽ ശമിച്ചും മററും കാണപ്പെടുന്നതു് ആ അഗ്നിക്കാ ശ്രയമായ തടിയുടെ വ്യത്യാസംകൊണ്ടല്ലാതെ അഗ്നിയുടെ വ്യത്യാസംകൊണ്ടല്ലല്ലോ; അതുപോലെ.

ആചാര്യാഖ്യാധരസ്ഥാരണിസമനുമിള-
ച്ഛിഷ്യസംജ്ഞോത്തരാര-
ണ്യാവേധോദ്ഭാസിതേന സ്ഫുടതരപരിബോ-
ധാഗ്നിനാ ദഹ്യമാനേ,
കർമ്മാളീവാസനാ തൽകൃതതനുഭുവന-
ഭ്രാന്തികാന്താരപൂരേ
ദാഹ്യാഭാവേന വിദ്യാശിഖിനി ച വിരതേ
ത്വന്മയീ ഖലാവസ്ഥാ. 2

ഗുരുവാകുന്ന താഴത്തെ അരണി (തീ കടഞ്ഞെടുക്കുന്ന ഒരുതരം തടി) യും മുകളിൽ ചേർത്തിരിക്കുന്ന ശിഷ്യനാകുന്ന ഉത്തരാരണി (മുകളിലത്തെ അരണി)യും തമ്മിൽ കൂട്ടിയുര സുമ്പോൾ പ്രകാശിക്കുന്ന പരമാത്മബോധമാകുന്ന അഗ്നി യാൽ കർമ്മസമൂഹവും അവയുടെ വാസനകളും അവയിൽ നിന്നുജനിക്കുന്ന ശരീരസംബന്ധമായും പ്രപഞ്ചസംബന്ധ മായും ഉള്ള അജ്ഞാനവുമാകുന്ന വൻകാടു ദഹിച്ചു് ഒടു വിൽ ദഹിക്കാൻ ഒന്നുമില്ലാതായി ജ്ഞാനാഗ്നിയും തനിയേ അടങ്ങുമ്പോൾ നിന്തിരുവടിയുടെ രൂപമായിത്തന്നെ ഉള്ള നില വന്നുചേരും.

ഏവം ത്വൽപ്രാപ്തിതോന്യോ നഹി ഖലു നിഖില-
ക്ലേശഹാനേരുപായോ;
നൈകാന്താത്യന്തികാസ്തേ കൃഷിവദഗദഷാഡ്-
ഗുണ്യഷട്കർമ്മയോഗാഃ;

ദ്രവൈ്യ കല്യൈരകല്യാ അപി നിഗമപഥാ-
സ്തൽഫലാന്യപ്യവാപ്താ
മത്താസ്ത്വാം വിസ്മരന്തഃ പ്രസജതി പതനേ
യാന്ത്യനന്താൻ വിഷാദാൻ. 3

ഇപ്രകാരം നിന്തിരുവടിയെ പ്രാപിക്കയല്ലാതെ സകലദുഃഖവും തീക്കുന്നതിനും യാതൊരു വഴിയുമില്ല. ആയുർവേദാദിവിഹിതങ്ങളായ രസായനപ്രയോഗാദികളും സന്ധിവിഗ്രഹാദിധനസമ്പാദനോപായങ്ങളും യജനാദ്ധ്യയനാദ്ധ്യാപനാദികളും വേദവിഹിതകർമ്മാനുഷ്ഠാനങ്ങളും ദുഃഖങ്ങളെയെല്ലാം നശിപ്പിക്കയോ പിന്നെ ഉണ്ടാവാത്തവിധത്തിൽ നശിപ്പിക്കയോ ചെയ്യുകയില്ല. അവ കൃഷിപോലെ ഫലനിശ്ചയമില്ലാത്തവയാണ്. ദ്രവ്യങ്ങളുടേയും കർമ്മങ്ങളുടേയും കർത്താവിന്റേയും കാലത്തിന്റേയും ദോഷങ്ങളാൽ വൈകല്യം സംഭവിക്കാവുന്നതിനാൽ വേണ്ടുംവണ്ണം അനുഷ്ഠിപ്പാൻ വിഷമമായ വേദമാർഗ്ഗങ്ങളും കൃഷിപോലെതന്നെ അനിയതഫലങ്ങളും അനിത്യഫലങ്ങളും ആണ്. വല്ലവിധത്തിലും ആ ന്യൂനത ഒന്നുംകൂടാതെ അവ അനുഷ്ഠിച്ച് സ്വർഗ്ഗം മുതലായഫലങ്ങൾ കിട്ടിയിട്ടുള്ളവർപോലും നിന്തിരുവടിയെ വിസ്മരിച്ചിട്ട് വിമാനത്തിൽക്കയറി നന്ദനോദ്യാനത്തിലുംമററും രമിച്ച് മതിമറന്ന് ഒടുവിൽ പുണ്യക്ഷയത്താൽ അധഃപതനമുണ്ടാകുമ്പോൾ പല സങ്കടങ്ങളും അനുഭവിക്കുന്നു.

ത്വല്ലോകാദന്യലോകഃ ക്വനു ഭയരഹിതോ?
യൽ പരാർദ്ധദ്വയാന്തേ
ത്വദ്ഭീതഃ സത്യലോകേപി ന സുഖവസതിഃ
പത്മഭൂഃ പത്മനാഭ!
ഏവംഭാവേ ത്വധർമ്മാർജ്ജിതബഹുതമസാം
കാ കഥാ നാരകാണാം?
തന്മേ ത്വം ഛിന്ധി ബന്ധം വരദ! കൃപണബന്ധോ! കൃപാപൂരസിന്ധോ! 4

അല്ലയോ പത്മനാഭ! നിന്തിരുവടിയുടെ ലോകമല്ലാതെ വിനാശഭയമില്ലാത്ത വേറേലോകം എവിടെയുണ്ട്? എന്തെന്നാൽ രണ്ടു പരാർദ്ധകാലം കഴിയുമ്പോഠം കാലസ്വരൂപനായ നിന്തിരുവടിയിൽനിന്നുള്ള ഭയത്താൽ സത്യലോകത്തിൽ ബ്രഹ്മാവുപോലും സുഖമായിരിക്കുന്നില്ല. ഇങ്ങനെ ഇരിക്കുമ്പോഠം പല അധമ്മങ്ങളുംചെയ്തു വളരെ പാപം സമ്പാദിച്ചിട്ടു നരകത്തിൽ കിടക്കുന്നവരുടെ കഥ പറയാനുണ്ടോ? അവക്കു ദുഃഖം നിശ്ശേഷം നശിക്ക എന്നതുണ്ടാകുമോ? അതിനാൽ അല്ലയോ വരദാനതല്പര! ദീനബന്ധോ! കരുണാവാരിധേ! എന്റെ സംസാരബന്ധം നശിപ്പിക്കണമേ!

യാഥാത്ഥ്യാത് ത്വന്മയസ്യൈവ ഹി മമ ന വിഭോ!
    വസ്തുതോ ബന്ധമോക്ഷൗ;
മായാവിദ്യാതനുഭ്യാം തവ തു വിരചിതൗ
    സ്വപ്നബോധോപമൗ തൗ;
ബദ്ധേ ജീവദ്വിമുക്തിം ഗതവതി ച ഭിദാ
    താവതീ താവദേകോ
ഭുങ്ക്തേ ദേഹദ്രുമസ്ഥോ വിഷയഫലരസാൻ;
    നാപരോ നിർവ്യഥാത്മാ. 5

പരമാത്ഥത്തിൽ നിന്തിരുവടിയുടെ രൂപഭേദംതന്നെയായ എനിക്കു ബന്ധവും മോക്ഷവും വാസ്തവമായി ഇല്ലല്ലോ. അവ രണ്ടും ഈശ്വരനായ നിന്തിരുവടിയുടെ മായയും വിദ്യയുമെന്ന രണ്ടു ശക്തികളാൽ ഉണ്ടാക്കപ്പെട്ടുന്നവയും ഉറക്കവും ഉണച്ച്യുംപോലെ ഉള്ളവയും ആകുന്നു. സംസാരബന്ധത്തിൽ അകപ്പെട്ടിരിക്കുന്നവനും ജീവന്മുക്തനും തമ്മിൽ ഇത്രമാത്രമേ ഭേദമുള്ളു—ഒരാഠം ദേഹമാകുന്ന വൃക്ഷത്തിൽ ഇരുന്നുകൊണ്ടു വിഷയസുഖമായ ഫലരസങ്ങളെ അനുഭവിക്കുന്നു. മറേറയാഠം അവയെ അനുഭവിക്കാതെതന്നെ യാതൊരു ദുഃഖവുംകൂടാതെ ഇരിക്കുന്നു.

ജീവന്മുക്തത്വമേവംവിധമിതി വചസാ
കിം ഫലം? ദൂരദൂരേ
തന്നാമാശുദ്ധബുദ്ധേർന്ന ച ലഘു മനസഃ
ശോധനം ഭക്തിതോന്യത്;
തന്മേ വിഷ്ണോ! കൃഷീഷ്ഠാസ്ത്വയി കൃതസകല-
പ്രാർപ്പണം ഭക്തിഭാരം;
യേന സ്യാം മങ്ക്ഷു കിഞ്ചിദ്ഗുരുവചനമിള-
ത്ത്വൽപ്രബോധസ്ത്വദാത്മാ. 6

ജീവന്മുക്തന്റെ അവസ്ഥ ഇങ്ങനെയാണെന്നു പറഞ്ഞതുകൊണ്ട് എന്താണ് ഫലം? അത് വളരെവളരെ ദൂരത്താണ് സ്ഥിതിചെയ്യുന്നത്. അശുദ്ധബുദ്ധിയായ ഒരുവന് എളുപ്പത്തിൽ മനഃശുദ്ധി ഉണ്ടാക്കുന്നതിനു ഭക്തിയൊഴിച്ച് വേറേ ഒന്നുമില്ല. അതിനാൽ അല്ലയോ വിഷ്ണോ! നിന്തിരുവടിയിൽ സർവ്വസമർപ്പണംചെയ്യത്തക്കവിധത്തിൽ ഉള്ള ഏററവും കലശലായ ഭക്തി എനിക്കു നൽകണമേ! ആ ഭക്തികൊണ്ടു ഞാൻ അല്പമായ ഗുരുവചനത്താൽത്തന്നെ തത്ത്വജ്ഞാനംലഭിച്ച് നിന്തിരുവടിയുടെ രൂപത്തെ പ്രാപിക്കയുംചെയ്യണമേ!

ശബ്ദബ്രഹ്മണ്യപീഹ പ്രയതിതമനസ-
സ്ത്വാം ന ജാനന്തി കേചിത്;
കഷ്ടം! വന്ധ്യശ്രമാസ്തേ ചിരതരമിഹ ഗാം
ബിഭ്രതേ നിഷ്പ്രസൂതിം;
യസ്യാം വിശ്വാഭിരാമാഃ സകലമലഹരാ
ദിവ്യലീലാവതാരാഃ
സച്ചിത്സാന്ദ്രം ച രൂപം തവ ന നിഗദിതം
താം ന വാചം ഭ്രിയാസം. 7

ശബ്ദബ്രഹ്മവിഷയകമായി വളരെ പ്രയത്നിച്ച് മനഃസംസ്കാരം സിദ്ധിച്ചിരുന്നിട്ടും ചിലർ നിന്തിരുവടിയെ

ഉപാസിക്കുന്നില്ല. അവരുടെ ശ്രമമെല്ലാം നിഷ്ഫലംതന്നെ പ്രസവിക്കാത്ത പശുവിനെ കെട്ടിത്തീററുന്നതുപോലെയാണ് നിന്തിരുവടിയെ സ്തുതിക്കുന്നതിനുപയോഗപ്പെടാത്ത വാക്സാമർത്ഥ്യം അവർ സമ്പാദിച്ചുവച്ചിരിക്കുന്നത്. സകലലോകമനോഹരങ്ങളും സർവ്വപാപനാശകരങ്ങളും ആയ നിന്തിരുവടിയുടെ ദിവ്യലീലകളും അവതാരങ്ങളും സച്ചിദാനന്ദമയമായ രൂപവും വർണ്ണിക്കാനിടയാകാത്ത വാഗ്വൈഭവം എനിക്കുണ്ടായിരിക്കരുതേ!

യോ യാവാൻ യാദൃശോ വാ ത്വമിതി കിമപി നൈ-
വാവഗച്ഛാമി ഭൂമ-
ന്നേവം ചാനന്യഭാവസ്ത്വദനുഭജനമേ-
വാദ്രിയേ ചൈദ്യവൈരിൻ!
ത്വല്ലിംഗാനാം ത്വദംഘ്രിപ്രിയജനസദസാം
ദർശനസ്പർശനാദിർ-
ഭൂയാന്മേ, ത്വൽപ്രപൂജാനതിനുതിഗുണക-
ർമ്മാനുകീർത്ത്യാദരോഽപി. 8

അല്ലയോ ഐശ്വര്യനിധേ! നിന്തിരുവടി ആരാണെന്നും നിന്തിരുവടിയുടെ മാഹാത്മ്യം എത്രയാണെന്നും നിന്തിരുവടി ഏതുവിധത്തിലുള്ള ആളാണെന്നും ഒന്നും എനിക്ക് അശേഷം അറിവില്ല. ഇങ്ങിനെയിരിക്കെ അല്ലയോ ശിശുപാലശത്രോ! മററൊന്നിലും മനസ്സുപോകാതെ നിന്തിരുവടിയെ സേവിക്കുന്നതിനുതന്നെയാണ് ഞാൻ ആഗ്രഹിക്കുന്നത്. നിന്തിരുവടിയുടെ പ്രതിമകളുടേയും ഭക്തന്മാരുടെ സദസ്സുകളുടേയും ദർശനം, സ്പർശനം മുതലായവയും നിന്തിരുവടിയെ നല്ലവണ്ണം പൂജിക്ക, നമസ്കരിക്ക, സ്തുതിക്ക, നിന്തിരുവടിയുടെ ഗുണഗണങ്ങളും അവതാരചരിതങ്ങളും കീർത്തനംചെയ്ക എന്നിങ്ങനെയുള്ളവയിൽ ആസക്തിയും എനിക്കുണ്ടാകണമേ!

യദ്യല്ലഭ്യേത തത്തത്തവ സമുപഹൃതം;
ദേവ! ദാസോഽസ്മി തേഽഹം;
ത്വദ്ഗേഹോന്മാർജ്ജനാദ്യം ഭവതു മമ മുഹുഃ
കർമ്മ നിർമ്മായമേവ;
സൂര്യാഗ്നിബ്രാഹ്മണാത്മാദിഷു ലസിതചതുർ-
ബ്ബാഹുമാരാധയേ ത്വാം;
ത്വൽപ്രേമാർദ്രത്വരൂപോ മമ സതതമഭി-
ഷ്യന്ദതാം ഭക്തിയോഗഃ 9

അല്ലയോ ദേവാ! എനിക്ക് എന്തെല്ലാം ലഭിക്കുമോ അതെല്ലാം നിന്തിരുവടിക്കു സമർപ്പിച്ചുകഴിഞ്ഞിരിക്കുന്നു. ഞാൻ നിന്തിരുവടിയുടെ ദാസനാകുന്നു. നിന്തിരുവടിയുടെ ആലയങ്ങൾ അടിച്ചുതളിച്ചു വൃത്തിയാക്കുക മുതലായ പ്രവൃത്തികൾ നിർവ്യാജമായിത്തന്നെ നടത്തുന്നതിന് എനിക്കു കൂടെക്കൂടെ ഇടയാവട്ടെ! സൂര്യൻ, അഗ്നി, ബ്രാഹ്മണൻ, മനസ്സ്, പശുക്കൾ മുതലായവയിൽ ചതുർബാഹുക്കളോടു കൂടിയ നിന്തിരുവടിയെ സങ്കല്പിച്ച് ആരാധിക്കുമാറാകണമേ! നിന്തിരുവടിയിലുള്ള പരമപ്രേമത്താൽ മനസ്സലിയുകയാകുന്ന ഭക്തിയോഗം എല്ലായ്പ്പോഴും എനിക്കു പ്രവഹിച്ചുകൊണ്ടിരിക്കണമേ!

ഐക്യം തേ ദാനഹോമവ്രതനിയമതപഃ-
സാംഖ്യയോഗൈർദുരാപം
ത്വത്സംഗേനൈവ ഗോപ്യഃ കില സുകൃതിതമാഃ
പ്രാപുരാനന്ദസാന്ദ്രം;
ഭക്തേഷ്വന്യേഷു ഭൂയസ്സ്വപി ബഹുമനുഷേ
ഭക്തിമേവ ത്വമാസാം;
തന്മേ ത്വദ്ഭക്തിമേവ ദൃഢയ; ഹര ഗദാൻ
കൃഷ്ണ! വാതാലയേശ! 10

ദാനം, ഹോമം, വ്രതാനുഷ്ഠാനം, തപസ്സ്, സാംഖ്യം, യോഗം മുതലായവകൊണ്ടു പ്രാപിക്കുവാൻ പ്രയാസമു

ള്ളതും നിരന്തരാനന്ദമയവും ആയ, നിന്തിരുവടിയോടുള്ള ഐക്യം പരമഭാഗ്യവതികളായ ഗോപികാംഗനകൾ നിന്തിരുവടിയിലുള്ള ആസക്തിയാൽത്തന്നെ ലഭിച്ചു. മററു ഭക്തന്മാർ വളരെയൊക്കെ ഉണ്ടെങ്കിലും നിന്തിരുവടി ഇവരുടെ ഭക്തിയെത്തന്നെയാണ് ബഹുമാനിക്കുന്നതു്. അതിനാൽ അല്ലയോ ഗുരുവായുപുരേശനായ കൃഷ്ണ! എനിക്ക് അവർക്കുണ്ടായിരുന്നതുപോലെയുള്ള ഭക്തിദാർഢ്യംനല്കി എന്റെ രോഗങ്ങളെ നിശ്ശേഷം നശിപ്പിക്കേണമേ!

94-ാം ദശകം സമാപ്തം.

---

## പഞ്ചനവതിതമദശകം.

ആദൗ ഹൈരണ്യഗർഭീം തനുമവികലജീ-
വാത്മികാമാസ്ഥിതസ്ത്വം
ജീവത്വം പ്രാപ്യ മായാഗുണഗണഖചിതോ
വർത്തസേ വിശ്വയോനേ!
തത്രോദ്വൃദ്ധേന സത്വേന തു ഗുണയുഗളം
ഭക്തിഭാവം ഗതേന
ഛിത്വാ സത്വം ച ഹിത്വാ പുനരനുപഹിതോ
വർത്തിതാഹേ ത്വമേവ. 1

അല്ലയോ സകലജഗൽകാരണഭൂത! ആദ്യം—ബ്രഹ്മപ്രളയത്തിന്റെ അവസാനത്തിൽ ലോകസൃഷ്ടിക്കായി ഒരുങ്ങിയപ്പോൾ—സകല ജീവജാലങ്ങളുടേയും സൂക്ഷ്മശരീരങ്ങളുടെ സമഷ്ടിരൂപമായ ഹിരണ്യഗർഭനെന്ന മൂർത്തിയെ കൈക്കൊണ്ടിരുന്ന നിന്തിരുവടി പിന്നെ വ്യഷ്ടിരൂപങ്ങളായ അനവധി ജീവാത്മാക്കളായിപ്പരിണമിച്ചിട്ട് മായാകാര്യങ്ങളായ മഹത്തത്ത്വം, അഹങ്കാരം, പഞ്ചഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ, പ്രാണങ്ങൾ ഇവയുടെ സമൂഹത്താൽ ബദ്ധ

നായി സ്ഥിതിചെയ്യുന്നു. (അതിനാൽ ഞാനും നിന്തിരുവടിയും ഒന്നുതന്നെയാണല്ലോ എന്നു സാരം.) മായാഗുണങ്ങളായ സത്വരജസ്തമസ്സുകളിൽ, വർദ്ധിച്ചു ഭക്തിയായി പരിണമിച്ചിരിക്കുന്ന സത്വംകൊണ്ടു് മററു രണ്ടു ഗുണങ്ങളേയും നശിപ്പിച്ചിട്ടു് ഒടുവിൽ സത്വത്തേയും വിട്ടു് ഉപാധിയൊന്നുമില്ലാത്ത ശുദ്ധചൈതന്യസ്വരൂപനായ നിന്തിരുവടിയായിട്ടുതന്നെ ഞാൻ സ്ഥിതിചെയ്യണമേ!

സത്വോന്മേഷാത് കദാചിൽ ഖലു വിഷയരസേ
 ദോഷബോധേപി ഭൂമൻ!
ഭൂയോപ്യേഷു പ്രവൃത്തിഃ സതമസി രജസി
 പ്രോദ്ധതേ ദുർന്നിവാരാ;
ചിത്തം താവദ്ഗുണാശ്ച ഗ്രഥിതമിഹ മിഥ-
 സ്താനി സർവ്വാണി രോദ്ധും
തുര്യേ ത്വയ്യേകഭക്തിഃ ശരണമിതി ഭവാൻ
 ഹംസരൂപീ ന്യഗാദീത്. 2

സത്വഗുണത്തിൻെറ വൃദ്ധികൊണ്ടു ചിലപ്പോൾ വിഷയസുഖങ്ങൾ ദോഷകരങ്ങളാണെന്നുള്ള ബോധമുണ്ടായാലും തമസ്സും രജസ്സും വർദ്ധിച്ചു് ആ സത്വത്തിനു് ഇടിവു പററുമ്പോൾ വീണ്ടും ആ വിഷയങ്ങളിൽ പ്രവൃത്തി ഉണ്ടാകുന്നതു തടുക്കുവാൻ പ്രയാസമാണു്. ചിത്തവും സത്വരജസ്തമസ്സുകളും തമ്മിൽ പിണഞ്ഞുകിടക്കുകയാണു്. അവയെ എല്ലാം ഉപേക്ഷിക്കുന്നതിനു് ഗുണത്രയാതീതനായ നിന്തിരുവടിയിലുള്ള ഭക്തി ഒന്നുമാത്രമേ ശരണമായിട്ടുള്ളു എന്നു് പരമഹംസസ്വരൂപനായ നിന്തിരുവടി ബ്രഹ്മാവിൻെറ മുമ്പിൽവച്ചു് സനകാദികളോടു് അരുളിച്ചെയ്തിട്ടുണ്ടു്.

സന്തി ശ്രേയാംസി ഭൂയാംസ്യപി രുചിഭിദയാ
 കർമ്മിണാം നിർമ്മിതാനി;
ക്ഷുദ്രാനന്ദാശ്ച സാന്താ ബഹുവിധഗതയഃ
 കൃഷ്ണ! തേഭ്യോ ഭവേയുഃ;

ത്വം ചാപ്യാഖ്യാഥ സഖ്യേ നനു മഹിതതമാം
ശ്രേയസാം ഭക്തിമേകാം;
ത്വദ്ഭക്ത്യാനന്ദതുല്യഃ ഖലു വിഷയജുഷാം
സമ്മദഃ കേന വാ സ്യാത്? 3

കർമ്മാധികാരികൾക്ക് രുചിഭേദം അനുസരിച്ച് സ്വീകരിക്കത്തക്കവിധത്തിൽ അനവധി ശ്രേയോമാർഗ്ഗങ്ങൾ നിർമ്മിക്കപ്പെട്ടിട്ടുണ്ട്. അവയിൽനിന്ന്, എളുപ്പം അവസാനിക്കുന്ന നിസ്സാരമായ ആനന്ദത്തോടുകൂടിയ പലമാതിരി ഗതികളും ലഭിക്കും; അത്രേയുള്ളൂ. ശ്രേയസ്സിനുള്ള മാർഗ്ഗങ്ങളിൽവച്ച് ഏററവും ശ്രേഷ്ഠമായിട്ടുള്ളത് ഭക്തിതന്നെയാണെന്നു സഖിയായ അർജ്ജുനനോട് നിന്തിരുവടിയും അരുളിച്ചെയ്തിട്ടുണ്ട്. നിന്തിരുവടിയിലുള്ള ഭക്തികൊണ്ടുണ്ടാകുന്ന ആനന്ദത്തിനുതുല്യമായ ആനന്ദം വിഷയാസക്തന്മാർക്ക് എന്തുകൊണ്ടുണ്ടാകും? ഒന്നുകൊണ്ടും ഉണ്ടാകയില്ല.

ത്വദ്ഭക്ത്യാ തുഷ്ടബുദ്ധേഃ സുഖമിഹ ചരതോ
വിച്യുതാശസ്യ ചാശാഃ
സർവ്വാഃ സ്യുഃ സൗഖ്യമയ്യഃ സലിലകുഹരഗ-
സ്യേവ തോയൈകമയ്യഃ;
സോയം ഖല്വിന്ദ്രലോകം കമലജഭവനം
യോഗസിദ്ധീശ്ച ഹൃദ്യാ
നാകാങ്ക്ഷ,ത്യേതദാസ്താം, സ്വയമനുപതിതേ
മോക്ഷസൗഖ്യേപ്യനീഹഃ 4

നിന്തിരുവടിയിലുള്ള പരമപ്രേമരൂപമായ ഭക്തികൊണ്ടു സംതൃപ്തമാനസനായി മററ് ആശകളെല്ലാം നശിച്ചിരിക്കുന്നവന് എല്ലാ ദിക്കുകളും സന്തോഷമയങ്ങളായിരിക്കും. ഒരുവലിയ കയത്തിനുള്ളിൽ സ്ഥിതിചെയ്യുന്നവന് എല്ലായിടവും ജലമയമായിത്തന്നെ ഇരിക്കുമല്ലോ; അതുപോലെയാണ് ആ ഭക്തൻെറ അവസ്ഥ. അങ്ങനെയു

ളളവൻ ഇന്ദ്രലോകത്തെയോ, ബ്രഹ്മലോകത്തെയോ, മനോഹരങ്ങളായ യോഗസിദ്ധികളെയോ ഒന്നും ആഗ്രഹിക്കയില്ല. അതിരിക്കട്ടെ; തനിയേ വന്നുചേരുന്ന മോക്ഷാനന്ദത്തിൽപ്പോലും അവന്ന് ആഗ്രഹമുണ്ടായിരിക്കയില്ല. പിന്നെയാണോ മററുള്ളവയിൽ?

തദ്ഭക്തോ ബാധ്യമാനോഽപി ച വിഷയരസൈ-
രിന്ദ്രിയാശാന്തിഹേതോ-
ർഭക്ത്യൈവാക്രമ്യമാണൈഃ പുനരപി ഖലു തൈർ-
ദുർബലൈർന്നാഭിജയ്യഃ;
സപ്താർച്ചിർദ്ദീപിതാർച്ചിർദ്ദഹതി കില യഥാ
ഭൂരിദാരുപ്രപഞ്ചം,
ത്വദ്ഭക്ത്യൗഘേ തഥൈവ പ്രദഹതി ദുരിതാ
ദുർമ്മദഃ ക്വേന്ദ്രിയാണാം. 5

ഇന്ദ്രിയങ്ങൾക്ക് അടക്കംവരായ്കയാൽ വിഷയരസങ്ങൾ നിന്തിരുവടിയുടെ ഭക്തനെ ബാധിച്ചാലും, ഭക്തിയുടെ ആക്രമണത്താൽ അവ ദുർബലപ്പെട്ടുപോകുന്നതിനാൽ വീണ്ടും അവനെ കീഴടക്കുന്നതിന്ന് അവയ്ക്കു സാധിക്കയില്ല. കത്തിക്കാളുന്ന അഗ്നി എത്ര വലിയ തടിക്കൂട്ടത്തെയും ദഹിപ്പിച്ചുകളയുന്നതുപോലെ നിന്തിരുവടിയിലുള്ള ഭക്തിപ്രവാഹം ദുരിതസഞ്ചയത്തെ എല്ലാം ദഹിപ്പിക്കുമ്പോൾ ഇന്ദ്രിയങ്ങൾക്കു ദുർമ്മദമുണ്ടാകുമോ? അവ തനിയേ അടങ്ങിക്കൊള്ളും.

ചിത്താർദ്രീഭാവമുച്ചൈർവ്വപുഷി ച പുളകം
ഹർഷബാഷ്പം ച ഹിത്വാ
ചിത്തം ശുദ്ധ്യേത് കഥം വാ കിമു ബഹുതപസാ
വിദ്യയാ വീതഭക്തേഃ?
ത്വദ്ഗാഥാസ്വാദസിദ്ധാഞ്ജനസതതമരീ-
മൃജ്യമാനോഽയമാത്മാ
ചക്ഷുർവ്വൽ തത്ത്വസൂക്ഷ്മം ഭജതി; ന തു തഥാ-
ഭ്യസ്തയാ തർക്കകോട്യാ. 6

മനസ്സു നന്നായി അലിഞ്ഞു ശരീരത്തിൽ രോമാഞ്ചമുണ്ടായി ആനന്ദബാഷ്പംപൊഴിക്കാതെ മനസ്സു ശുദ്ധമാകുന്നതെങ്ങനെയാണു്? ഭക്തി ഇല്ലാത്തവനു് എത്രവളരെ വലിയ തപസ്സുചെയ്തതുകൊണ്ടും വിദ്യ അഭ്യസിച്ചതുകൊണ്ടും എന്താണു ഫലം? നിന്തിരുവടിയുടെ കഥകളെ ആസ്വദിക്ക എന്ന സിദ്ധാഞ്ജനത്താൽ ഇടവിടാതെ ശുദ്ധമാക്കപ്പെടുന്ന ഈ ആത്മാവിനു സിദ്ധാഞ്ജനം എഴുതിയ കണ്ണിനു് മുമ്പു് അദൃശ്യങ്ങളായിരുന്ന നിധി മുതലായതു ദൃശ്യമായിത്തീരുന്നതുപോലെ വേഗത്തിൽ സൂക്ഷ്മമായ പരബ്രഹ്മതത്വം വെളിപ്പെടും. എത്ര വളരെ യുക്തികൾ പഠിച്ചാലും അതുണ്ടാകയുമില്ല.

ധ്യാനം തേ ശീലയേയം സമതനുസുഖബ-
ദ്ധാസനോ നാസികാഗ്ര-
ന്യസ്താക്ഷഃ പൂരകാദ്യൈർജ്ജിതപവനപഥ-
ശ്ചിത്തപത്മം ത്വവാഞ്ചം
ഊർദ്ധ്വാഗ്രം ഭാവയിത്വാ രവിവിധുശിഖിനഃ
സംവിചിന്ത്യോപരിഷ്ടാത്
തത്രസ്ഥം ഭാവയേ ത്വാം സജലജലധര-
ശ്യാമളം കോമളാംഗം. 7

ഞാൻ ശരീരത്തെ—ഉടലും കഴുത്തും തലയും—നേരേ നിർത്തി സുഖമായ ആസനബന്ധംചെയ്തു മൂക്കിന്നററത്തു നോക്കി പൂരകം കുംഭകം രേചകമെന്ന പ്രാണായാമഭേദങ്ങളെക്കൊണ്ടു വായുസഞ്ചാരമാർഗ്ഗങ്ങളെ ശോധനചെയ്തു നിന്തിരുവടിയെ ധ്യാനിച്ചു ശീലിക്കണമേ! പിന്നെ, അധോമുഖമായ ഹൃദയപത്മത്തെ ഊർദ്ധ്വമുഖമായി ഭാവനചെയ്തിട്ടു് അതിന്റെ കർണ്ണികയിൽ ആദിത്യചന്ദ്രന്മാരേയും അഗ്നിയേയും മേന്മേൽ ധ്യാനിച്ചിട്ടു് അഗ്നിമദ്ധ്യത്തിൽ കാർമേഘംപോലെ ശ്യാമളവർണ്ണനും കോമളരൂപനുമായ നിന്തിരുവടിയെ ധ്യാനിക്കണമേ!

ആനീലശ്ലക്ഷ്ണകേശം ജ്വലിതമകരസൽ-
കുണ്ഡലം മന്ദഹാസ-
സ്യന്ദാർദ്രം കൗസ്തുഭശ്രീപരിഗതവനമാ-
ലോരുഹാരാഭിരാമം
ശ്രീവത്സാങ്കം സുബാഹും മൃദുലസദുദരം
കാഞ്ചനച്ഛായചേലം
ചാരുസ്നിഗ്ദ്ധോരുമംഭോരുഹലളിതപദം
ഭാവയേഹം ഭവന്തം. 8

അല്പം നീലച്ഛായയോടുകൂടിയ മിനുപ്പുള്ള തലമുടിയോടും ജ്വലിക്കുന്ന മകരാകൃതിയിലുള്ള വിശേഷപ്പെട്ട കുണ്ഡലങ്ങളോടും ഊറുന്ന പുഞ്ചിരികൊണ്ടു മോഹനമായ മുഖത്തോടും കൗസ്തുഭത്തിന്റെ കാന്തി വ്യാപിച്ചിട്ടുള്ള വനമാലകളും വലിയ മുത്തുമാലകളുംകൊണ്ടു് മനോഹരമായ മാറിടത്തോടും ശ്രീവത്സമെന്ന അടയാളത്തോടും ശോഭനങ്ങളായ തടിച്ചുനീണ്ടുരുണ്ട ഭുജങ്ങളോടും മാർദ്ദവമുള്ള ലക്ഷണമൊത്ത ഉദരത്തോടും തങ്കനിറത്തിലുള്ള ഉടയാടയോടും മനോഹരങ്ങളും പുഷ്ടിയുള്ളവയും ആയ തുടകളോടും താമരപ്പൂപോലെ സുന്ദരങ്ങളായ കാലടികളോടും കൂടിയ നിന്തിരുവടിയെ ഞാൻ ധ്യാനിക്കണമേ!

സർവാംഗേഷ്വംഗ! രംഗൽകുതുകമതി മുഹു-
ർദ്ധാരയന്നീശ! ചിത്തം;
തത്രാപ്യേകത്ര യുഞ്ജേ വദനസരസിജേ
സുന്ദരേ മന്ദഹാസേ;
തത്രാലീനം തു ചേതഃ പരമസുഖചിദ-
ദ്വൈതരൂപേ വിതന്വ-
ന്നന്യം നോ ചിന്തയേയം; മുഹുരിതി സമുപാ-
രൂഢയോഗോ ഭവേയം. 9

നിന്തിരുവടിയുടെ തിരുമെയ്യിലെല്ലാടവും അതികൗതുകമുള്ള എന്റെ മനസ്സിനെ കൂടെക്കൂടെ പിടിച്ചടക്കി,

പുഞ്ചിരിതൂകുന്ന സുന്ദരമായ മുഖപത്മത്തിൽത്തന്നെ നിറത്തണമേ! പരമാനന്ദാദ്വൈതരൂപമായ അതിൽ മനസ്സിനെ ലയിപ്പിച്ചുകൊണ്ടു ഞാൻ മറ്റൊന്നും ചിന്തിക്കാതിരിക്കണമേ! ഇപ്രകാരം വീണ്ടുംവീണ്ടും നിന്തിരുവടിയുടെ ഉപാസന ശീലിക്കണമേ!

ഇത്ഥം ത്വദ്ധ്യാനയോഗേ സതി; പുനരണിമാ-
ദ്യഷ്ടസംസിദ്ധയസ്താ
ദൂരശ്രുത്യാദയോപി ഹ്യഹമഹമികയാ
സമ്പതേയുർമ്മുരാരേ!
ത്വത്സമ്പ്രാപ്തൗ വിളംബാവഹമഖിലമിദം
നാദ്രിയേ; കാമയേഹം
ത്വാമേവാനന്ദപൂർണ്ണം; പവനപുരപതേ!
പാഹി മാം സർവ്വതാപാൽ. 10

ഇപ്രകാരം നിന്തിരുവടിയുടെ ധ്യാനമാകുന്ന യോഗം പരിശീലിക്കുമ്പോൾ അണിമാവുമുതലായ അഷ്ടൈശ്വര്യങ്ങളും ദൂരശ്രവണം (വളരെ ദൂരെയുള്ളതു കേൾക്കുക) മുതലായ ദിവ്യശക്തികളും, ഞാൻമുമ്പ് ഞാൻമുമ്പ് എന്നുള്ള ഭാവത്തിൽ വേഗത്തിൽ വന്നുകൂടും; എന്നാൽ അവയെല്ലാം നിന്തിരുവടിയെ പ്രാപിക്കുന്നതിനു താമസം വരുത്തുന്നവയാകയാൽ അവയെ ഞാൻ ആദരിക്കുന്നില്ല. ഞാൻ പൂർണ്ണാനന്ദസ്വരൂപനായ നിന്തിരുവടിയെത്തന്നെ ആഗ്രഹിക്കുന്നു. എന്നെ എല്ലാവിധത്തിലുമുള്ള സന്താപത്തിലുംനിന്നു രക്ഷിക്കണമേ!

95-ാം ദശകം സമാപ്തം.

---

# ഷണ്ണവതിതമദശകം

ഭഗവദ്വിഭൂതിവർണ്ണനം.

ത്വം ഹി ബ്രഹ്മൈവ സാക്ഷാൽ; പരമുരുമഹിമ-
ന്നക്ഷരാണാമകാര-
സ്താരോ മന്ത്രേഷു, രാജ്ഞാം മനുരസി, മുനിഷു
ത്വം ഭൃഗുർന്നാരദോപി,
പ്രഹ്ലാദോ ദാനവാനാം, പശുഷു ച സുരഭിഃ,
പക്ഷിണാം വൈനതേയോ,
നാഗാനാമപ്യനന്തഃ, സുരസരിദപി ച
സ്രോതസാം, വിശ്വമൂർത്തേ! 1

അല്ലയോ അനന്തമാഹാത്മ്യനിധേ! നിന്തിരുവടി സാക്ഷാൽ ബ്രഹ്മംതന്നെ. പിന്നെ അല്ലയോ വിശ്വമൂർത്തേ! അക്ഷരങ്ങളിൽ അകാരവും മന്ത്രങ്ങളിൽ പ്രണവവും രാജാക്കന്മാരിൽ മനുവും മുനികളിൽ ഭൃഗുവും നാരദനും ദൈത്യന്മാരിൽ പ്രഹ്ലാദനും പശുക്കളിൽ കാമധേനുവും പക്ഷികളിൽ ഗരുഡനും സർപ്പങ്ങളിൽ അനന്തനും നദികളിൽ ഗംഗയും നിന്തിരുവടിതന്നെ.

ബ്രഹ്മണ്യാനാം ബലിസ്ത്വം, ക്രതുഷു ച ജപയ-
ജ്ഞോസി, വീരേഷു പാർത്ഥോ,
ഭക്താനാമുദ്ധവസ്ത്വം, ബലമപി ബലിനാം,
ധാമ തേജസ്വിനാം ത്വം,
നാസ്ത്യന്തസ്ത്വദ്വിഭൂതേ,ർവികസദതിശയം
വസ്തു സർവ്വം ത്വമേവ,
ത്വം ജീവ,സ്ത്വം പ്രധാനം, യദിഹ ഭവദൃതേ
തന്ന കിഞ്ചിൽ പ്രപഞ്ചേ. 2

ബ്രാഹ്മണഭക്തന്മാരുടെ കൂട്ടത്തിൽ അങ്ങ് മഹാബലിയാകുന്നു. യജ്ഞങ്ങളിൽ ജപയജ്ഞമാണ് നിന്തിരു

വടി. വീരന്മാരിൽ അർജ്ജുനനും ഭക്തന്മാരിൽ ഉദ്ധവരും നിന്തിരുവടിതന്നെ ബലശാലികൾക്കു ബലമായും തേജസ്വികൾക്കു തേജസ്സായും ഇരിക്കുന്നതു നിന്തിരുവടിയല്ലാതെ മററാരുമല്ല. നിന്തിരുവടിയുടെ വിഭൂതി (മാഹാത്മ്യ) ക്ക് അവസാനമില്ല. ലോകത്തിൽ ആശ്ചര്യകരമായിട്ടുള്ള സർവ്വവസ്തുവും നിന്തിരുവടിതന്നെ. ജീവാത്മാവും നിന്തിരുവടി; മൂലപ്രകൃതിയും നിന്തിരുവടിതന്നെ. നിന്തിരുവടിയല്ലാതെ ലോകത്തിൽ യാതൊന്നുമില്ല.

ധർമ്മം വർണ്ണാശ്രമാണാം ശ്രുതിപഥവിഹിതം
　　ത്വത്പരത്വേന ഭക്ത്യാ
കുർവ്വന്തോന്തർവിരാഗേ വികസതി ശനകൈഃ
　　സന്ത്യജന്തോ ലഭന്തേ,
സത്താസ്ഫൂർത്തിപ്രിയത്വാത്മകമഖിലപദാ-
　　ർത്ഥേഷു ഭിന്നേഷ്വഭിന്നം
നിർമ്മൂലം വിശ്വമൂലം പരമമഹമിതി
　　ത്വദ്വിബോധം വിശുദ്ധം. 3

ബ്രാഹ്മണാദിവർണ്ണങ്ങൾക്കും ബ്രഹ്മചര്യാദ്യാശ്രമങ്ങൾക്കും വേദത്തിലും സ്മൃതികളിലും വിധിച്ചിട്ടുള്ള ധർമ്മങ്ങളെല്ലാം നിന്തിരുവടിയുടെ പ്രീതിക്കായിത്തന്നെ ഭക്തിപുരസ്സരം നിന്തിരുവടിയിൽ സമർപ്പിച്ചുചെയ്തുകൊണ്ടിരിക്കുകയും ഉള്ളിൽ വൈരാഗ്യം ഉണ്ടാകുമ്പോൾ സാവധാനത്തിൽ അവയെ വിധിപ്രകാരം ഉപേക്ഷിക്കയും ചെയ്തിട്ട് സച്ചിദാനന്ദസ്വരൂപവും വെവ്വേറേ കാണപ്പെടുന്ന എല്ലാപദാർത്ഥങ്ങളിലും ഒന്നായിരിക്കുന്നതും ലോകത്തിനെല്ലാം കാരണമായിട്ടുള്ളതും, എന്നാൽ തനിക്കു കാരണമായി യാതൊന്നുമില്ലാത്തതുമായ പരബ്രഹ്മംതന്നെയാണു ഞാൻ എന്നുള്ള നിർവികല്പമായ (യാതൊന്നിനേയും വിഷയീകരിക്കാത്ത) നിന്തിരുവടിയുടെ സ്വരൂപത്തെക്കുറിച്ചുള്ള ബോധത്തെ ലഭിക്കുന്നു.

ജ്ഞാനം കർമ്മാപി ഭക്തിസ്ത്രിതയമപി ഭവൽ-
 പ്രാപകം; തത്ര താവ-
ന്നിർവ്വിണ്ണാനാമശേഷേ വിഷയ ഇഹ ഭവേൽ
 ജ്ഞാനയോഗേധികാരഃ;
സക്താനാം കർമ്മയോഗസ്ത്വയി ഹി വിനിഹിതോ;
 യേ തു നാത്യന്തസക്താ
നാപ്യത്യന്തം വിരക്താസ്ത്വയി ച ധൃതരസാ
 ഭക്തിയോഗസ്തു തേഷാം. 4

ജ്ഞാനയോഗം, കർമ്മയോഗം, ഭക്തിയോഗം എന്നു മൂന്നുവഴി നിന്തിരുവടിയിലെത്തുവാനായിട്ടുണ്ടു്. അവയിൽ സകലവിഷയങ്ങളിലും തീരെ വിരക്തന്മാരായിട്ടുള്ളവക്കാണു ജ്ഞാനയോഗത്തിൽ അധികാരം. വിഷയസക്തന്മാക്കു് നിന്തിരുവടിയിൽ സമപ്പിച്ചുകൊണ്ടു നിത്യനൈമിത്തികങ്ങളായ കർമ്മങ്ങൾ അനുഷ്ഠിക്ക എന്ന കർമ്മയോഗത്തിനാണു് അധികാരം. ഇനി വിഷയാസക്തി അത്ര ഇല്ലാതേയും, എന്നാൽ നല്ലവണ്ണം വൈരാഗ്യം വരാതേയും നിന്തിരുവടിയിൽ ശ്രദ്ധയോടുക്രടിയുള്ള ഒരു ക്രട്ടരുണ്ടു്. ഭക്തിയോഗത്തിനു് അധികൃതന്മാർ അവരാണു്.

ജ്ഞാനം ത്വദ്ഭക്തതാം വാ ലഘു സുകൃതവശാ-
 ന്മർത്ത്യലോകേ ലഭന്തേ
തസ്മാത്തത്രൈവ ജന്മ സ്പൃഹയതി ഭഗവൻ!
 നാകഗോ നാരകോ വാ,
ആവിഷ്ടം മാം തു ദൈവാദ്ഭവജലനിധിപോ-
 തായിതേ മർത്ത്യദേഹേ
ത്വം കൃത്വാ കർണ്ണധാരം ഗുരുമനുഗുണവാ-
 തായിതസ്താരയേഥാഃ. 5

അല്ലയോ ഭഗവാനേ! മനുഷ്യലോകത്തിൽ അല്പം സുകൃതമുണ്ടെങ്കിൽ ജ്ഞാനയോഗിയായോ നിന്തിരുവടിയുടെ ഭക്തനായോ തീരാവുന്നതാണു്. അതിനാൽ നരക

ത്തിൽ കിടക്കുന്നവനും നാകത്തിൽ ഇരിക്കുന്നവനും മനുഷ്യനായി ജനിക്കണമെന്നാഗ്രഹിക്കുന്നു. ഭാഗ്യത്താൽ സംസാരസമുദ്രത്തെ കടക്കുവാനുള്ള തോണിപോലെയിരിക്കുന്ന മനുഷ്യശരീരത്തിൽ പ്രവേശിച്ചിരിക്കുന്ന എന്നെ, ഗുരുവിനെ അമരക്കാരനാക്കി നിന്തിരുവടി അനുകൂലമായ കാററിന്റെ സ്ഥാനം വഹിച്ചു് അക്കരെകടത്തണേ!

അവ്യക്തം മാർഗ്ഗയന്തഃ ശ്രുതിഭിരപി നയൈഃ
കേവലജ്ഞാനലുബ്ധാഃ
ക്ലിശ്യന്തേതീവ സിദ്ധിം ബഹുതരജനുഷാ-
മന്ത ഏവാപ്നുവന്തി;
ദൂരസ്ഥഃ കർമ്മയോഗോപി ച പരമഫലേ
നന്വയം ഭക്തിയോഗ-
സ്ത്വാമൂലാദേവ ഹൃദ്യസ്ത്വരിതമയി ഭവൽ-
പ്രാപകോ വർദ്ധതാം മേ. 6

കേവലജ്ഞാനത്തിൽ—അതായതു ഭക്തിശൂന്യമായ ജ്ഞാനയോഗത്തിൽ—ആസക്തന്മാരായ ആളുകൾ ഉപനിഷത്തുകളെക്കൊണ്ടും യുക്തികളെക്കൊണ്ടും അവ്യക്തമായ വസ്തുവിനെ അന്വേഷിച്ചു വളരെ കഷ്ടപ്പെടുന്നു. അവർക്കു വളരെവളരെ ജന്മംകഴിഞ്ഞു് ഒടുവിൽമാത്രമേ സിദ്ധി ലഭിക്കയുള്ളൂ. കർമ്മയോഗവും മോക്ഷത്തിൽനിന്നു വളരെ അകലെയാണു സ്ഥിതിചെയ്യുന്നതു്. ഈ ഭക്തിയോഗമാകട്ടെ ആരംഭംമുതൽതന്നെ മനോഹരവും വേഗത്തിൽ നിന്തിരുവടിയുടെ അടുക്കൽ എത്തിക്കുന്നതുമാകുന്നു; അതു് എനിക്കു വർദ്ധിക്കട്ടേ.

ജ്ഞാനായൈവാതിയത്നം മുനിരപവദതേ;
ബ്രഹ്മതത്ത്വം തു ശൃണ്വൻ
ഗാഢം ത്വല്പാദഭക്തിം ശരണമയതി യ-
സ്തസ്യ മുക്തിഃ കരാഗ്രേ;

താദ്ധ്യാനേപീഹ തുല്യാ പുനരസുകരതാ
ചിത്തചാഞ്ചല്യഹേതോ-
രഭ്യാസാദാശു ശക്യം തദപി വശയിതും
ത്വൽകൃപാചാരുതാഭ്യാം. 7

കേവലം ജ്ഞാനത്തിനായിട്ടുമാത്രമുള്ള അതിയത്നത്തെ വേദവ്യാസൻ അവിടെ അവിടെ നിന്ദിക്കുന്നു. ഗുരുവിൻെറ അടുക്കൽനിന്നു ബ്രഹ്മതത്ത്വം ശ്രവിച്ചുകൊണ്ടു നിന്തിരുവടിയുടെ തൃപ്പാദത്തിലുള്ള ഭക്തിയെ ശരണംപ്രാപിക്കുന്നവനു മുക്തി വേഗത്തിൽ കൈവശപ്പെടും യമനിയമാദികളായ അംഗങ്ങളോടുകൂടി നിന്തിരുവടിയെ ധ്യാനിക്കുന്നതും, മനസ്സിൻെറ ഇളക്കംനിമിത്തം ജ്ഞാനയോഗത്തിലെപ്പോലെതന്നെ പ്രയാസമുള്ളതാണ് എങ്കിലും നിന്തിരുവടിയുടെ കൃപയാലും, തിരുമേനിയുടെ സൌന്ദര്യത്താലും അഭ്യാസംകൊണ്ടു വേഗത്തിൽ സ്വാധീനപ്പെടുത്താവുന്ന ഒരു മാർഗ്ഗമാണ്.

നിർവിണ്ണഃ കർമ്മമാർഗ്ഗേ ഖലു വിഷമതമേ
ത്വൽക്കഥാദൗ ച ഗാഢം
ജാതശ്രദ്ധോപി കാമാനയി ഭുവനപതേ!
നൈവ ശക്നോമി ഹാതും;
തദ്ഭൂയോ നിശ്ചയേന ത്വയി നിഹിതമനാ
ദോഷബുദ്ധ്യാ ഭജംസ്താൻ
പുഷ്ണീയാം ഭക്തിമേവ, ത്വയി ഹൃദയഗതേ
മങ്ക്ഷു നങ്ക്ഷ്യന്തി സംഗാഃ. 8

അല്ലയോ ത്രൈലോക്യനാഥാ! ഞാൻ, അനുഷ്ഠിപ്പാൻ വളരെ പ്രയാസമുള്ള കർമ്മമാർഗ്ഗത്തിൽ രസമില്ലാത്തവനും നിന്തിരുവടിയുടെ കഥാശ്രവണം മുതലായവയിൽ ഏററവും ശ്രദ്ധ ജനിച്ചിട്ടുള്ളവനുമാണെങ്കിലും പുത്രമിത്രകളത്രാദികളായ സുഖസാധനങ്ങളിലുള്ള ആസക്തി ഉപേക്ഷിക്കുന്നതിനു ശക്തനാകുന്നില്ല. അതിനാൽ വീണ്ടും വീണ്ടും

നിന്തിരുവടിയിൽ മനസ്സുറപ്പിച്ചുനിൎത്തി, ദോഷങ്ങൾതന്നെ എന്നുള്ള വിചാരത്തോടുകൂടി അവയെ അനുഭവിച്ചുകൊണ്ടു് ഭക്തിയെത്തന്നെ വൎദ്ധിപ്പിക്കണമേ! ഇപ്രകാരമുള്ള ഭക്തിയാൽ നിന്തിരുവടി എന്റെ ഹൃദയത്തിൽ കുടികൊണ്ടാൽ വിഷയാസക്തി എളുപ്പത്തിൽ നശിക്കും.

കശ്ചിത് ക്ലേശാൎജ്ജിതാൎത്ഥക്ഷയവിമലമതിർ-
നുദ്യമാനോ ജനൗഘൈഃ
പ്രാഗേവം പ്രാഹ വിപ്രോ:-ന ഖലു മമ ജനാഃ
കാലകൎമ്മഗ്രഹാ വാ;
ചേതോ മേ ദുഃഖഹേതു;-സ്തദിഹ ഗുണഗണം
ഭാവയൽ സൎവ്വകാരീ-
ത്യുക്ത്വാ ശാന്തോ ഗതസ്ത്വാം; മമ ച കുരു വിഭോ!
താദൃശീം ചിത്തശാന്തിം. 9

പണ്ടൊരിക്കൽ, കഷ്ടപ്പെട്ടുസമ്പാദിച്ച ധനമെല്ലാം നശിച്ചതിനാൽ നിൎവ്വേദത്താലും സന്താപത്താലും, വിരക്തനും ശുദ്ധമാനസനുമായിത്തീൎന്ന ഒരു ബ്രാഹ്മണൻ പിന്നെയും ജനങ്ങളാൽ പീഡിതനായിട്ടു് ഇപ്രകാരം പറഞ്ഞു.—"എനിക്കു ദുഃഖത്തിനു കാരണമായിരിക്കുന്നതു് ഈ ജനങ്ങളോ കാലമോ കൎമ്മങ്ങളോ ഗ്രഹങ്ങളോ അല്ല; എന്റെ മനസ്സുതന്നെയാണു്. അതാണു് ആത്മാവിൽ വാസ്തവത്തിലില്ലാത്ത കർത്തൃത്വം ഭോക്തൃത്വം മുതലായ ഗുണങ്ങളെ ആരോപിച്ചുകൊണ്ടു് ഈ അനൎത്ഥങ്ങളെയെല്ലാം ഉണ്ടാക്കുന്നതു്." ഇപ്രകാരം പറഞ്ഞിട്ടു് ശാന്തനായിട്ടു് മോക്ഷം ലഭിച്ചു. അല്ലയോ വിഭോ! എനിക്കും അങ്ങിനെയുള്ള മനശ്ശാന്തി നൽകണമേ!

ഐളഃ പ്രാഗുൎവ്വശീം പ്രത്യതിവിവശമനാഃ
സേവമാനശ്ചിരം താം
ഗാഢം നിൎവ്വിദ്യ ഭൂയോ യുവതിസുഖമിദം
ക്ഷുദ്രമേവേതി ഗായൻ

തദ്ഭക്തിം പ്രാപ്യ പൂർണ്ണഃ സുഖതരമചരത്;
തദ്വദുദ്ധൂയ സംഗം
ഭക്തോത്തംസം ക്രിയാ മാം; പവനപുരപതേ!
ഹന്ത! മേ രുന്ധി രോഗാൻ 10

പണ്ട് പുരൂരവസ്സ് തനിയെ തന്റെ അടുക്കൽ വന്നു ചേർന്ന ഉർവ്വശിയുമായി വളരെക്കാലം രമിച്ചുകൊണ്ടിരുന്നിട്ട്, പിന്നെ അവൾ പോയപ്പോൾ അവളെക്കുറിച്ചു വളരെ വ്യാകുലപ്പെട്ടു ഒടുവിൽ നിർവ്വേദത്തിൽ വിരക്തനായി, ഈ യുവതീസുഖം ഏററവും നിസ്സാരമാണെന്നു പാടിക്കൊണ്ടുനടന്നു. പിന്നെ നിന്തിരുവടിയിൽ ഭക്തി ലഭിച്ച് പൂർണ്ണകാമനായി ആനന്ദിച്ച് സഞ്ചരിച്ചു. വിഷയാസക്തിയെ തട്ടുത്ത് എന്നെയും അതുപോലെ ഭക്താഗ്രഗണ്യനാക്കിത്തീർക്കണമേ! അല്ലയോ ഗുരുവായുപുരേശാ! അയ്യോ! എന്റെ രോഗങ്ങളെ നീക്കണമേ!

96-ാം ദശകം സമാപ്തം.

---

## സപ്തനവതിതമദശകം.

ത്രൈഗുണ്യാദ്ഭിന്നരൂപം ഭവതി ഹി ഭുവനേ
ഹീനമദ്ധ്യോത്തമം യൽ,
ജ്ഞാനം ശ്രദ്ധാ ച കർത്താ വസതിരപി സുഖം
കർമ്മ ചാഹാരഭേദാഃ;
ത്വൽക്ഷേത്രത്വന്നിഷേവാദി തു യദിഹ പുന-
സ്ത്വൽപരം തത്തു സർവ്വം
പ്രാഹുർന്നൈർഗ്ഗുണ്യനിഷ്ഠം; തദനുഭജനതോ
മങ്ക്ഷു സിദ്ധോ ഭവേയം. 1

ലോകത്തിൽ ജ്ഞാനം ശ്രദ്ധ കർത്താവ് വാസസ്ഥാനം സുഖം പ്രവൃത്തി ആഹാരരീതി ഇവയെല്ലാം സത്വരജസ്തമ

സ്സുകളുടെ കൂടുതൽകുറവുകൊണ്ടു് പലവിധത്തിലാകുന്നു. അവയെ എല്ലാം ഉത്തമമെന്നും മദ്ധ്യമമെന്നും അധമമെന്നും പൊതുവേ മൂന്നായി തരംതിരിക്കാം. എല്ലാ ഭൂതങ്ങളിലുമുള്ള ആത്മാവു് ഒന്നുതന്നെ എന്നുള്ള ജ്ഞാനം സാത്വികവും, വെവ്വേറെ ആണെന്നു വിചാരിക്കുന്നതു രാജസവും, കുട്ടികളെപ്പോലെ ശരീരാദികളെത്തന്നെ ആത്മാവെന്നു കരുതുന്നതു താമസവുമാകുന്നു. ആദ്ധ്യാത്മികശ്രദ്ധ ധർമ്മശ്രദ്ധ അധർമ്മശ്രദ്ധ ഇങ്ങനെ ശ്രദ്ധയും മൂന്നുതരത്തിലാണു്. വിരക്തൻ, രാഗി, അജ്ഞാനി എന്നിവരാണു് മൂന്നുവിധം കർത്താക്കൾ. വാസസ്ഥാനവും, വനം ഗ്രാമം ചൂതുകളിസ്ഥലം എന്നു മൂന്നായി പറയാം. ആത്മാനന്ദം വിഷയസുഖം മദ്യാദികളുടെ മദംകൊണ്ടും ഉറക്കംകൊണ്ടും മററും മയങ്ങുമ്പോൾ ഉള്ളസുഖം ഇവയാണു മൂന്നുതരത്തിലുള്ള സുഖങ്ങൾ! നിഷ്കാമമെന്നും കാമ്യമെന്നും നിഷിദ്ധമെന്നുമാണു് കർമ്മങ്ങളുടെ വിഭാഗങ്ങൾ. ശുദ്ധം നാക്കിനു രുചിക്കുന്നതും പഴകിയതും ചീഞ്ഞതും മററും എന്നു് ആഹാരസാധനങ്ങളും തരംതിരിക്കാം. നിന്തിരുവടിയിൽ സമർപ്പിച്ചുകൊണ്ടു ചെയ്യുന്ന ക്ഷേത്രപ്രദക്ഷിണം നിന്തിരുവടിയെ പൂജിക്ക മുതലായതെല്ലാം ഗുണത്രയത്തിൻെറ ബന്ധമില്ലാത്തതെന്നുള്ള അർത്ഥത്തിൽ നിർഗ്ഗുണമെന്നു പറയുന്നു. നിർഗ്ഗുണോപാസനകൊണ്ടു് ഞാൻ വേഗത്തിൽ സിദ്ധിയെ പ്രാപിക്കണമേ!

ത്വയ്യേവ ന്യസ്തചിത്തഃ സുഖമയി! വിചരൻ
 സർവ്വചേഷ്ടാസ്ത്വദർത്ഥം
ത്വദ്ഭക്തൈഃ സേവ്യമാനാനപി ചരിതചരാ-
 നാശ്രയൻ പുണ്യദേശാൻ
ദസ്യൗ വിപ്രേ മൃഗാദിഷ്വപി ച സമമതിർ-
 മുച്യമാനാവമാന-
സ്പർദ്ധാസൂയാദിദോഷഃ സതതമഖിലഭൂ-
 തേഷു സമ്പൂജയേ ത്വാം. 2

ഞാൻ നിന്തിരുവടിയിൽത്തന്നെ മനസ്സുറപ്പിച്ച് എല്ലാ വ്യാപാരങ്ങളും നിന്തിരുവടിക്കുവേണ്ടി ചെയ്തുകൊണ്ടു് നിന്തിരുവടിയുടെ ഭക്തന്മാർ ഉള്ളവയും ഉണ്ടായിരുന്നവയുമായ പുണ്യദേശങ്ങളിൽ സഞ്ചരിച്ച്, കവച്ച്ക്കാരനിലും ബ്രാഹ്മണനിലും മൃഗങ്ങൾ മുതലായവയിലും സമഭാവനയോടുകൂടി അവമാനം, സ്പർദ്ധ, അസൂയ മുതലായ ദോഷങ്ങളെല്ലാം നീങ്ങി, എപ്പോഴും എല്ലാഭൂതങ്ങളിലും നിന്തിരുവടിയെ ആരാധിക്കണമേ!

തദ്ഭാവോ യാവദേഷു സ്ഫുരതി ന വിശദം,
താവദേവം ഹ്യുപാസ്തിം
കുർവ്വന്നൈകാത്മ്യബോധേ ഝടിതി വികസതി
തന്മയോഹം ചരേയം;
തദ്ധർമ്മസ്യാസ്യ താവൽ കിമപി ന ഭഗവൻ!
പ്രസ്തുതസ്യ പ്രണാശ;-
സ്തസ്മാത് സർവ്വാത്മനൈവ പ്രദിശ മമ വിഭോ!
ഭക്തിമാർഗ്ഗം മനോജ്ഞം. 3

സർവ്വഭൂതങ്ങളും നിന്തിരുവടിതന്നെയെന്നുള്ള ബോധം വിശദമായി പ്രകാശിക്കുന്നതുവരെ ഇപ്രകാരം ഉപാസന ചെയ്തുകൊണ്ടിരുന്നിട്ടു് എല്ലാം നിന്തിരുവടിതന്നെ എന്ന ബോധം പെട്ടെന്നുണ്ടാകുമ്പോൾ നിന്തിരുവടിതന്നെയായി സഞ്ചരിക്കണമേ! ഇപ്രകാരമുള്ള നിന്തിരുവടിയുടെ ഭജനത്തിന് ആദ്യംമുതൽ അവസാനംവരെ തുടങ്ങിയതിനു യാതൊരു വൈകല്യവും വരാനില്ല. അതിനാൽ അല്ലയോ വിഭോ! അങ്ങനെയുള്ള മനോഹരമായ ഭക്തിമാർഗ്ഗത്തെ എനിക്കു നൽകണമേ!

തം ചൈനം ഭക്തിയോഗം ദ്രഢയിതുമയി! മേ
സാധ്യമാരോഗ്യമായുർ-
ദ്ദിഷ്ട്യാ തത്രാപി സേവ്യം തവ ചരണമഹോ!
ഭേഷജായേവ ദുഗ്ദ്ധം;

മാക്കണ്ഡേയോ ഹി പൂർവ്വം ഗണകനിഗദിത-
ദ്വാദശാബ്ദായുരുച്ചൈഃ
സേവിത്വാ വത്സരം ത്വാം തവ ഭടനിവഹൈർ-
ദ്രാവയാമാസ മൃത്യും. 4

അങ്ങനെയെല്ലാമുള്ള ഈ ഭക്തിയോഗത്തെ ഉറപ്പിക്കുന്നതിന്ന് എനിക്ക് ആരോഗ്യവും ആയുസ്സും സമ്പാദിക്കേണ്ടിയിരിക്കുന്നു. അതിനും ഔഷധത്തിന്ന് പാൽ സേവിക്കുന്നതുപോലെ ഭാഗ്യവശാൽ തൃക്കാൽതന്നെയാണ് എനിക്ക് സേവിക്കേണ്ടിയിരിക്കുന്നത്. പണ്ട് പന്ത്രണ്ട വയസ്സുവരെമാത്രമേ ആയുസ്സുള്ളുവെന്ന് ജ്യൗതിഷികന്മാർ പറഞ്ഞ മാക്കണ്ഡേയൻ ഒരുവത്സരം നിന്തിരുവടിയെ നല്ലവണ്ണം സേവിച്ചിട്ട്, തന്നെ കൊണ്ടുപോവാൻവന്ന അന്തകനെ നിന്തിരുവടിയുടെ ഭൃത്യന്മാരെക്കൊണ്ട് ഓടിച്ചുവല്ലോ. അതിനാൽ നിന്തിരുവടി പ്രസാദിച്ചാൽ ആയുസ്സ് കൂട്ടിക്കിട്ടുന്നതിനും പ്രയാസമില്ല

മാക്കണ്ഡേയശ്ചിരായുഃ സ ഖലു പുനരപി
ത്വൽപരഃ പുഷ്പഭദ്രാ-
തീരേ നിന്യേ തപസ്യന്നതുലസുഖരതിഃ
ഷട് തു മന്വന്തരാണി;
ദേവേന്ദ്രഃ സപ്തമസ്തം സുരയുവതിമരു-
ന്മന്മഥൈർമ്മോഹയിഷ്യൻ
യോഗോഷ്മപ്ലുഷ്യമാണൈർന്ന തു പുനരശകത്;
ത്വജ്ജനം നിർജ്ജയേൽ കഃ? 5

വളരെക്കാലം ആയുസ്സുള്ള ആ മാക്കണ്ഡേയൻ നിരതിശയാനന്ദത്തിലുള്ള താല്പര്യത്താൽ വീണ്ടും നിന്തിരുവടിയെ ഭജിച്ചുകൊണ്ട് പുഷ്പഭദ്രാനദിയുടെ തീരത്തിൽ ആറു മന്വന്തരകാലം തപസ്സുചെയ്തു കഴിച്ചു. അക്കാലത്ത് ഏഴാമത്തെ ദേവേന്ദ്രൻ ദേവസ്ത്രീകളെയും തെക്കൻകുളി

രിളംകാററിനെയും കാമദേവനെയും അയച്ചു് അദ്ദേഹത്തെ മോഹിപ്പിക്കുവാൻ ശ്രമിച്ചിട്ടും അവരെല്ലാം അദ്ദേഹത്തിൻെറ തപസ്സിൻെറ ചൂടുകൊണ്ടു് ദഹിച്ചുതുടങ്ങിയതിനാൽ സാധിച്ചില്ല. നിന്തിരുവടിയുടെ ഭക്തനെ ആരു ജയിക്കും?

പ്രീത്യാ നാരായണാഖ്യസ്ത്വമഥ നരസഖഃ
പ്രാപ്തവാനസ്യ പാർശ്വം;
തുഷ്ട്യാ തോഷ്ടൂയമാനഃ സ തു വിവിധവരൈർ-
ലോഭിതോ നാനമേനേ;
ദ്രഷ്ടും മായാം ത്വദീയാം കില പുനരവൃണോദ്-
ഭക്തിതൃപ്താന്തരാത്മാ;
മായാദുഃഖാനഭിജ്ഞസ്തദപി മൃഗയതേ
നൂനമാശ്ചര്യഹേതോഃ. 6

അനന്തരം നാരായണമൂർത്തിയായ നിന്തിരുവടി നരനോടുകൂടി സന്തുഷ്ടനായി ഇദ്ദേഹത്തിൻെറ അടുക്കൽ എഴുന്നള്ളി. ഇദ്ദേഹം സന്തോഷത്താൽ നിന്തിരുവടിയെ പിന്നെയുംപിന്നെയും വളരെ സ്തുതിച്ചു. എന്നാൽ നിന്തിരുവടി പലമാതിരി വരങ്ങൾകൊണ്ടു് അദ്ദേഹത്തെ പ്രലോഭിപ്പിച്ചു. എങ്കിലും അവയൊന്നും ആ നിഷ്കാമൻ വാങ്ങിയില്ല. ഭക്തികൊണ്ടുതന്നെ തൃപ്താത്മാവായ ആ മുനിശ്രേഷ്ഠൻ പിന്നെ നിന്തിരുവടിയുടെ മായ കാണുന്നതിനുമാത്രം ഒരു വരം അപേക്ഷിക്കയുണ്ടായി. പോൽ മായാദുഃഖമറിഞ്ഞിട്ടില്ലാത്തവൻ അപൂർവ്വദർശനത്തിനുവേണ്ടി അതും അനുഭവിക്കുവാൻ ആഗ്രഹിക്കുമായിരിക്കാം.

യാതേ ത്വയ്യാശു വാതാകുലജലദഗള-
ത്തോയപൂർണ്ണാതിഘൂർണ്ണ-
ത്സപ്താർണ്ണോരാശിമഗ്നേ ജഗതി സ തു ജലേ
സംഭ്രമൻ വർഷകോടീഃ

ദീനഃ പ്രൈക്ഷിഷ്ട ദൂരേ വടദലശയനം
കഞ്ചിദാശ്ചര്യ്യബാലം
ത്വാമേവ ശ്യാമളാംഗം വദനസരസിജ-
ന്യസ്തപാദാങ്ഗുലീകം. 7

നിന്തിരുവടി മറഞ്ഞ ഉടൻതന്നെ കൊടുങ്കാററടിച്ചുതുടങ്ങി; ആകാശംമുഴുവൻ മേഘങ്ങൾ നിറഞ്ഞുരുണ്ടുവശമായി; ധാരമുറിയാതെ മഴ ചൊരിഞ്ഞുതുടങ്ങി; വെള്ളം പെരുകിപ്പെരുകി സമുദ്രങ്ങളേഴും കരകവിഞ്ഞു് ലോകമെല്ലാം മുങ്ങി; എല്ലാം ജലമയമായിത്തീൎന്നു. ആ മാൎക്കണ്ഡേയൻ ആകട്ടെ, അനേകകോടിവൎഷകാലം ആ വെള്ളത്തിൽ ചുററിത്തിരിഞ്ഞു ദിക്കുപോലും അറിയാതെ കഷ്ടപ്പെട്ടുകൊണ്ടിരിക്കുമ്പോൾ ദൂരത്തു പേരാലിന്റെ ഇലയിൽ ഒരു ആശ്ചര്യ്യകരമായ കുട്ടിയുടെ രൂപത്തിൽ കാലിന്റെ പെരുവിരൽ മുഖാരവിന്ദത്തിൽ വച്ചുകൊണ്ടു് ശ്യാമളശരീരത്തോടുകൂടി കിടക്കുന്ന നിന്തിരുവടിയെ കണ്ടു.

ദൃഷ്ട്വാ ത്വാം ഹൃഷ്ടരോമാ ത്വരിതമഭിഗതഃ
സ്പ്രഷ്ടുകാമോ മുനീന്ദ്രഃ
ശ്വാസേനാന്തൎന്നിവിഷ്ടഃ പുനരിഹ സകലം
ദൃഷ്ടവാൻ വിഷ്ടപൌഘം;
ഭൂയോപി ശ്വാസവാതൈൎബ്ബഹിരനുപതിതോ
വീക്ഷിതസ്ത്വൽകടാക്ഷൈർ-
മ്മോദാദാശ്ലേഷ്ടുകാമസ്ത്വയി പിഹിതതനൌ
സ്വാശ്രമേ പ്രാഗ്വദാസീത്. 8

നിന്തിരുവടിയെ കണ്ടയുടൻ ആ മഹൎഷിശ്രേഷ്ഠൻ ആനന്ദത്താൽ കോൾമയിർക്കൊണ്ടുകൊണ്ടു് സ്പൎശിക്കുവാൻ ആഗ്രഹിച്ചുകൊണ്ടു് വേഗത്തിൽ അടുക്കലേയ്ക്കുവന്നു. എന്നാൽ അടുക്കൽ എത്തിയപ്പോൾ നിന്തിരുവടിയുടെ ശ്വാസത്താൽ ഉള്ളിൽ കടക്കുകയും അവിടെ എല്ലാലോകസമൂഹത്തേയും കാണുകയും ചെയ്തു. പിന്നെയും ശ്വാസവാ

യുക്കൾവഴി വെളിക്കുവന്നപ്പോൾ നിന്തിരുവടിയുടെ കടാക്ഷങ്ങളേററു് ആനന്ദപരവശനായിത്തീൎന്നു് ആലിംഗനം ചെയ്യാൻ ഭാവിച്ചപ്പോൾ നിന്തിരുവടി മറഞ്ഞുകളകയും അദ്ദേഹം പഴയപടി തന്റെ ആശ്രമത്തിൽ ആവുകയും ചെയ്തു

ഗൌൎയ്യാ സാൎദ്ധം തദഗ്രേ പുരഭിദഥ ഗത-
സ്ത്വൽപ്രിയപ്രേക്ഷണാൎത്ഥീ
സിദ്ധാനേവാസ്യ ദത്വാ സ്വയമയമജരാ-
മൃത്യുതാദീൻ ഗതോഭൂത്;
ഏവം ത്വത്സേവയൈവ സ്മരരിപുരപി സം-
പ്രീയതേ യേന; തസ്മാ-
ന്മൂൎത്തിത്രയ്യാത്മകസ്ത്വം നനു! സകലനിയ-
ന്തേതി സുവ്യക്തമാസീഃ. 9

അനന്തരം നിന്തിരുവടിയുടെ ഭക്തനെക്കാണ്മാൻ ആഗ്രഹിച്ചു ശിവൻ പാൎവ്വതിയോടുകൂടി ആ ഋഷിശ്രേഷ്ഠന്റെ മുമ്പിൽച്ചെന്നു്, അദ്ദേഹത്തിന്നു മുമ്പേതന്നെ സിദ്ധിച്ചിരുന്ന, ജരാമരണങ്ങൾ ഇല്ലായ്ക മുതലായ വരങ്ങൾ തന്നെ തനിയേ നല്കിയിട്ടുപോയി. ഇപ്രകാരം നിന്തിരുവടിയെ സേവിക്കുന്നതുകൊണ്ടുതന്നെ ആ ശിവനും പ്രീതനാകുന്നതിനാൽ നിന്തിരുവടി ത്രിമൂൎത്തിസ്വരൂപനായ സകലേശ്വരനാണെന്നുള്ളതു് സ്പഷ്ടമായി തെളിഞ്ഞു.

ത്ര്യംശേസ്മിൻ സത്യലോകേ വിധിഹരിപുരഭി-
ന്മന്ദിരാണ്യൂൎദ്ധ്വമൂൎദ്ധ്വം;
തേഭ്യോപ്യൂൎദ്ധ്വം തു മായാവികൃതിവിരഹിതോ
ഭാതി വൈകുണ്ഠലോകഃ;
തത്ര ത്വം കാരണാംഭസ്യപി പശുപകുലേ
ശുദ്ധസത്വൈകരൂപീ
സച്ചിദ്ബ്രഹ്മാദ്വയാത്മാ പവനപുരപതേ!
പാഹി മാം സൎവ്വരോഗാത്. 10

മൂന്നുഭാഗങ്ങളുള്ള സത്യലോകത്തിൽ ആദ്യം ബ്രഹ്മലോകത്തിൽ ബ്രഹ്മാവിൻെറ വാസസ്ഥാനവും അതിനുമുകളിൽ വിഷ്ണുലോകത്തിൽ വിഷ്ണുമന്ദിരവും അതിനുംമുകളിൽ ശിവലോകത്തിൽ ശിവൻെറ ആസ്ഥാനവുമാകുന്നു. ഈ സ്ഥാനങ്ങളിൽ ഇരുന്നുകൊണ്ടാണ് അവർ സൃഷ്ടിസ്ഥിതിസംഹാരരൂപങ്ങളായ സ്വകൃത്യങ്ങളെ നിർവ്വഹിക്കുന്നത്. എന്നാൽ അവയെല്ലാംമുകളിൽ ബ്രഹ്മാണ്ഡത്തിനു വെളിക്കാണ് മായാവികാരങ്ങളൊന്നുമില്ലാത്ത വൈകുണ്ഠലോകം വിളങ്ങുന്നത്. അവിടെയും കാരണജലത്തിലും നന്ദഗൃഹത്തിലും നിന്തിരുവടി ശുദ്ധസത്ത്വമയനായും സച്ചിദാനന്ദാദ്വയബ്രഹ്മസ്വരൂപനായും വിളങ്ങുന്നു അല്ലയോ ഗുരുവായുപുരേശ! എന്നെ സർവ്വരോഗങ്ങളിൽനിന്നും രക്ഷിക്കണമേ!

97-ാം ദശകം

ഏകാദശസ്കന്ധം സമാപ്തം.

---

# ദ്വാദശസ്കന്ധം.

---

## അഷ്ടനവതിതമദശകം.

### നിഷ്കളസ്തുതി.

യസ്മിന്നേതദ്വിഭാതം; യത ഇദമഭവ;-
ദ്യേന ചേദം; യ ഏതദ്;-
യോസ്മാദുത്തീർണ്ണരൂപഃ ഖലു; സകലമിദം
ഭാസിതം യസ്യ ഭാസാ;
യോ വാചാം ദൂരദൂരേ; പുനരപി മനസാം;
യസ്യ ദേവാ മുനീന്ദ്രാ
നോ വിദ്യുസ്തത്ത്വരൂപം; കിമു പുനരപരേ?
കൃഷ്ണ! തസ്മൈ നമസ്തേ. 1

ഈ പ്രപഞ്ചം മുഴുവനും ആരിൽ തോന്നുന്നുവോ, ഇതെല്ലാം ആരിൽനിന്നുണ്ടായോ, ആരുനിമിത്തം ഉണ്ടായോ, ഇതു് ആരാണോ, ആരു് ഇതിൽനിന്നു വേറിട്ട രൂപത്തോടുകൂടിയിരിക്കുന്നുവോ, ആരുടെ തേജസ്സുകൊണ്ടു് ഇതെല്ലാം പ്രകാശിക്കുന്നുവോ, ആരു് വാക്കുകൾക്കും മനസ്സുകൾക്കും വളരെ അകലെ സ്ഥിതിചെയ്യുന്നുവോ, ദേവന്മാരും മുനിശ്രേഷ്ഠന്മാർപോലും ആരുടെ പരമാത്മസ്വരൂപത്തെ അറിയുന്നില്ലയോ— പിന്നെയാണോ മററുള്ളവർ അറിയുന്നതു്?— അല്ലയോ കൃഷ്ണ! അപ്രകാരമുള്ള നിന്തിരുവടിക്കു നമസ്കാരം!

ജന്മാഥോ കർമ്മ നാമ സ്ഫുടമിഹ ഗുണദോ-
ഷാദികം വാ ന യസ്മിൻ;
ലോകാനാമൂതയേ യഃ സ്വയമനുഭജതേ
താനി മായാനുസാരീ;

വിഭ്രഷ്ടകർമ്മരൂപോപി ച ബഹുതരരൂ-
പോവഭാത്യത്ഭുതാത്മാ;
തസ്മൈ കൈവല്യധാമ്നേ പരരസപരിപൂ-
ർണ്ണായ വിഷ്ണോ! നമസ്തേ. 2

യാവനൊരുത്തനു വാസ്തവത്തിൽ ജന്മമോ കർമ്മമോ നാമമോ, ഗുണം ദോഷം മുതലായതോ ഇല്ലയോ, എങ്കിലും യാവനൊരുത്തൻ ലോകാനുഗ്രഹത്തിനായിട്ടു മായയെ അനുസരിച്ചുകൊണ്ടു് തനിയേ അവയെ കൈക്കൊള്ളുന്നുവോ, യാവനൊരുത്തൻ ഷഡ്ഗുണപരിപൂർണ്ണനും രൂപമില്ലാത്തവനുമാണെങ്കിലും വളരെ രൂപം ധരിച്ചു് അത്ഭുതസ്വരൂപനായി വിളങ്ങുന്നുവോ അങ്ങിനെയുള്ള കൈവല്യനിധിയും പരമാനന്ദപരിപൂർണ്ണനുമായ നിന്തിരുവടിക്കു്, അല്ലയോ വിഷ്ണോ! നമസ്കാരം!

നോ തിര്യഞ്ചം, ന മർത്ത്യം, ന ച സുരമസുരം,
ന സ്ത്രീയം, നോ പുമാംസം,
ന ദ്രവ്യം, കർമ്മജാതിം, ഗുണമപി, സദസ-
ദ്വാപി, തേ രൂപമാഹുഃ
ശിഷ്ടം യൽ സ്യാന്നിഷേധേ സതി നിഗമശതൈർ-
ല്ലക്ഷണാവൃത്തിതസ്തത്
കൃച്ഛ്രേണാവേദ്യമാനം പരമസുഖമയം
ഭാതി; തസ്മൈ നമസ്തേ. 3

നിന്തിരുവടിയുടെ രൂപം തിര്യക്കമല്ല, മനുഷ്യനുമല്ല, ദേവനുമല്ല, അസുരനുമല്ല, സ്ത്രീയുമല്ല, പുരുഷനുമല്ല, ദ്രവ്യവും കർമ്മവും ജാതിയും ഗുണവുമല്ല, സത്തുമല്ല, അസത്തുമല്ല എന്നാണു് പറയുന്നതു്. ഇതെല്ലാമല്ലാതെ ശേഷിക്കുന്നതും അനേകം ഉപനിഷത്തുകൾ, അഭിധാവൃത്തി കൊണ്ടു് അറിയിക്കുവാൻ നിവൃത്തിയില്ലാത്തതിനാൽ ലക്ഷണാവൃത്തികൊണ്ടു് വളരെ പ്രയാസപ്പെട്ടു പ്രതിപാദിക്കുന്നതും ആയ ആ രൂപം പരമാനന്ദമയമായി വിളങ്ങുന്ന അങ്ങിനെയുള്ള നിന്തിരുവടിക്കു നമസ്കാരം!

(ശബ്ദങ്ങൾക്കു നിഘണ്ടുക്കളിൽ കാണുന്ന അർത്ഥം വാച്യാർത്ഥം. ആ അർത്ഥത്തോടു ശബ്ദത്തിനുള്ള സംബന്ധത്തിന് അഭിധാവൃത്തി എന്നുപേർ. ചിലേടത്ത് നിഘണ്ടുവിൽ കാണുന്ന അർത്ഥം യോജിക്കാതെവരുമ്പോൾ അല്പം വ്യത്യാസപ്പെടുത്തി നാം വേറൊരർത്ഥം കല്പിക്കാറുണ്ട്. ഉദാഹരണത്തിന്—എന്തെങ്കിലും ഒരു സാധനം ഉണക്കാനിട്ടിരിക്കുമ്പോൾ കാക്കവരാതെ സൂക്ഷിക്കണമെന്നു നാം പറയാറുണ്ടല്ലോ. അവിടെ പട്ടിയോ മറ്റോവന്നു തിന്നാലും ഓടിച്ചുകളയണമെന്നാണ് നമ്മുടെ വിവക്ഷ. അതിനാൽ കാക്ക എന്നതിന് അവിടെ ആ പേരുള്ള പക്ഷി എന്നുമാത്രമല്ല അർത്ഥം; സൂക്ഷിക്കാനുള്ള സാധനത്തിനു കേടുവരുത്തുന്ന എല്ലാ ജന്തുക്കളുമെന്നാണ്. ഇതു് ലക്ഷണാവൃത്തികൊണ്ടാണ് കിട്ടുന്നതു്. കാക്ക എന്ന ശബ്ദത്തിനും ഈ അർത്ഥത്തിനും തമ്മിൽ ഉള്ള സംബന്ധം ഇവിടെ ലക്ഷണയാണ്. ഇതുപോലെ ലക്ഷണാവൃത്തിയെ ആശ്രയിച്ചാണ് 'തത്ത്വമസി' മുതലായ മഹാവാക്യങ്ങളിലും മററും ജീവബ്രഹ്മൈക്യം മുതലായതു പ്രതിപാദിക്കുന്നതു്.)

മായായാം ബിംബിതസ്ത്വം സൃജതി മഹദഹ-
    ങ്കാരതന്മാത്രഭേദൈർ-
ഭൂതഗ്രാമേന്ദ്രിയാദ്യൈരപി സകലജഗത്
    സ്വപ്നസങ്കല്പകല്പം
ഭൂയഃ സംഹൃത്യ സർവം കമഠ ഇവ പദാ-
    ന്യാത്മനാ കാലശക്ത്യാ
ഗംഭീരേ ജായമാനേ തമസി വിതിമിരോ
    ഭാസി; തസ്മൈ നമസ്തേ. 4

നിന്തിരുവടി മായയിൽ പ്രതിബിംബിച്ച് മഹത്തത്ത്വം, അഹങ്കാരങ്ങൾ, പഞ്ചതന്മാത്രകൾ, പഞ്ചഭൂതങ്ങൾ, ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ മുതലായവ

30

കൊണ്ടു് സ്വപ്നസങ്കല്പതുല്യമായ (വാസ്തവത്തിൽ ഇല്ലാത്ത) സകലപ്രപഞ്ചത്തേയും സൃഷ്ടിക്കുന്നു. വീണ്ടും ആമ തന്റെ കാലുകൾ അകത്തടക്കുന്നതുപോലെ പ്രപഞ്ചത്തെ കാലശക്തികൊണ്ടുലയിപ്പിച്ചിട്ടു് അപ്പോൾ ഉണ്ടാകുന്ന ഗംഭീരമായ തമസ്സിൽ നിന്തിരുവടി നിത്യപ്രകാശത്തോടു കൂടി വിളങ്ങുന്നു. അപ്രകാരമുള്ള നിന്തിരുവടിക്കു നമസ്കാരം.

ശബ്ദബ്രഹ്മേതി കർമ്മേത്യണുരിതി ഭഗവൻ
കാല ഇത്യാലപന്തി
ത്വാമേകം വിശ്വഹേതും സകലമയതയാ
സർവ്വഥാ കല്പ്യമാനം
വേദാന്തൈര്യത്തു ഗീതം പുരുഷപരചിദാ-
ത്മാഭിധം തത്തു തത്ത്വം
പ്രേക്ഷാമാത്രേണ മൂലപ്രകൃതിവികൃതികൃത്
കൃഷ്ണ! തസ്മൈ നമസ്തേ. 5

സകലപ്രപഞ്ചത്തിനും കാരണഭൂതനും സർവ്വാത്മക നായതിനാൽ എല്ലാവിധത്തിലും കല്പിക്കപ്പെടുന്നവനും ആയ നിന്തിരുവടിയെ ഒരാളെത്തന്നെയാണു ശബ്ദബ്രഹ്മ മെന്നും അദൃഷ്ടമെന്നും പരമാണു എന്നും കാലമെന്നും മററും ഓരോ വകക്കാർ ഓരോവിധം പറയുന്നതു്. പുരുഷനെന്നും പരനെന്നും ചിത്തെന്നും ആത്മാവെന്നുമുള്ള പേരുകളോടു കൂടി, നോട്ടംകൊണ്ടുമാത്രം മൂലപ്രകൃതി (മായ)യുടെ വികാ രത്തെ—അതായതു് പ്രപഞ്ചരൂപത്തിലുള്ള പരിണാമമാ കുന്ന ഭാവഭേദത്തെ—ഉണ്ടാക്കുന്നതായി വേദാന്തത്തിൽ വർണ്ണിച്ചിട്ടുള്ള തത്ത്വമായ ആ നിന്തിരുവടിക്കായി, അല്ല യോ കൃഷ്ണാ! നമസ്കാരം.

സത്ത്വേനാസത്തയാ വാ ന ച ഖലു സദസ-
ത്ത്വേന നിർവ്വാച്യരൂപാ
ധത്തേ, യാസാവവിദ്യാ ഗുണഫണിമതിവ-
ദ്വിശ്വദൃശ്യാവഭാസം;

വിദ്യാത്വം സൈവ യാതാ ശ്രുതിവചനലവൈ-
ര്യൽകൃപാസ്യന്ദലാഭേ
സംസാരാരണ്യസദ്യസ്ത്രുടനപരശുതാ-
മേതി; തസ്മൈ നമസ്തേ. 6

ഉള്ളതെന്നോ ഇല്ലാത്തതെന്നോ ഉള്ളതുമില്ലാത്തതുമെന്നോ തീച്ചപ്പെടുത്തിപ്പറവാൻ സാധിക്കാത്തതും അവിദ്യാരൂപത്തിൽ ഇരുന്നുകൊണ്ടു രജ്ജുവിൽ സപ്പമെന്നുള്ള തോന്നൽപോലെ ഈ പ്രപഞ്ചമുണ്ടെന്നു തോന്നിക്കുന്നതുമായ ആ മായതന്നെ യാവനൊരുത്തന്റെ കൃപാപൂരം ലഭിക്കുമ്പോൾ ഏതാനും വേദാന്തവാക്യങ്ങളെക്കൊണ്ടു് വിദ്യാരൂപിണി ആയിത്തീൻ് സംസാരമാകുന്ന കൊടുങ്കാട്ടു് ഉടനെ വെട്ടിത്തെളിക്കുന്നതിനു മഴുവായിത്തീരുന്നുവോ, അപ്രകാരമുള്ള നിന്തിരുവടിക്കു നമസ്കാരം.

ഭൂഷാസു സ്വണ്ണവദ്വാ ജഗതി ഘടശരാ-
വാദികേ മൃത്തികാവൽ
തത്ത്വേ സഞ്ചിന്ത്യമാനേ സ്ഫുരതി തദധുനാ-
പ്യദ്വിതീയം വപുസ്തേ;
സ്വപ്നദ്രഷ്ടുഃ പ്രബോധേ തിമിരലയവിധൌ
ജീണ്ണരജ്ജോശ്ച യദ്വ-
ദ്വിദ്യാലാഭേ തഥൈവ സ്ഫുടമപി വികസേത്
കൃഷ്ണ! തസ്മൈ നമസ്തേ. 7

വാസ്തവം ആലോചിച്ചുനോക്കുമ്പോൾ, ഇപ്പോഴും ലോകത്തിൽ ആഭരണങ്ങളിൽ സ്വണ്ണംപോലെയും കുടം ചട്ടി മുതലായവയിൽ മണ്ണുപോലെയും നിന്തിരുവടിയുടെ ഏകമായ ബ്രഹ്മസ്വരൂപംതന്നെയാണു് സ്ഥിതിചെയ്യുന്നതെന്നു തോന്നുന്നതാണു്. സ്വപ്നം കാണുന്നവൻ ഉണരുമ്പോൾ എന്നപോലെയും പഴങ്കയറു് (മുമ്പു സപ്പമാണെന്നു തോന്നിയിരുന്നതു്) ഇരുട്ടു മാറുമ്പോൾ എന്ന

പോലെയും വിദ്യ ലഭിക്കുമ്പോൾ മേല്പറഞ്ഞ തോന്നൽ സ്പഷ്ടമായി പ്രകാശിച്ചു ബോധരൂപമായി പരിണമിക്കും. അപ്രകാരമുള്ള നിന്തിരുവടിക്കു്, അല്ലയോ കൃഷ്ണാ! നമസ്കാരം.

യദ്ഭീത്യോദേതി സൂര്യോ, ദഹതി ച ദഹനോ,
വാതി വായുസ്തഥാന്യേ
യദ്ഭീതാഃ പത്മജാദ്യാഃ പുനരുചിതബലീ-
നാഹരന്തേനുകാലം,
യേനൈവാരോപിതാഃ പ്രാങ്നിജപദമപി, തേ
ച്യാവിതാരശ്ച പശ്ചാ-
ത്തസ്മൈ വിശ്വം നിയന്ത്രേ വയമപി ഭവതേ
കൃഷ്ണ! കുർമ്മഃ പ്രണാമം. 8

യാവനൊരുത്തനെക്കുറിച്ചുള്ള ഭയത്താൽ സൂര്യൻ ഉദിക്കയും അഗ്നി ദഹിക്കയും വായു വീശുകയും മററും ചെയ്യുന്നുവോ, യാവനൊരുത്തനെ ഭയപ്പെട്ടു ബ്രഹ്മാവു് മുതലായവർ അതാതുസമയങ്ങളിൽ തക്കവിധത്തിലുള്ള പൂജകളെ നൽകുന്നുവോ, അവരെ എല്ലാം തങ്ങളുടെ സ്ഥാനങ്ങളിൽ ആരു് ആരോഹണംചെയ്യിച്ചുവോ, ഇനി അവരെ ആ സ്ഥാനങ്ങളിൽനിന്നു് ആരു മാററുമോ, അങ്ങിനെയുള്ള വിശ്വനായകനായ നിന്തിരുവടിക്കു് അല്ലയോ കൃഷ്ണാ! ഞാനും നമസ്കാരംചെയ്യുന്നു.

ത്രൈലോക്യം ഭാവയന്തം ത്രിഗുണമയമിദം
ത്ര്യക്ഷരസ്യൈകവാച്യം
ത്രീശാനാമൈക്യരൂപം ത്രിഭിരപി നിഗമൈർ-
ഗീയമാനസ്വരൂപം
തിസ്രോവസ്ഥാ വിദന്തം ത്രിയുഗജനിജുഷം
ത്രിക്രമാക്രാന്തവിശ്വം
ത്രൈകാല്യേ ഭേദഹീനം ത്രിഭിരഹമനിശം
യോഗഭേദൈർഭജേ ത്വാം. 9

ഈ ലോകം മൂന്നും സൃഷ്ടിക്കുന്നവനും മൂന്നക്ഷരങ്ങളുടെ അതായത് 'ഓം'കാരത്തിൻെറ പ്രധാനാർത്ഥമായിരിക്കുന്നവനും മൂന്നു മൂർത്തികളും ഒന്നായിച്ചേർന്ന രൂപത്തോടുകൂടിയവനും മൂന്നു വേദങ്ങളാലും വർണ്ണിക്കപ്പെടുന്ന സ്വരൂപമുള്ളവനും മൂന്നവസ്ഥകൾക്കും—ജാഗ്രത്സ്വപ്നസുഷുപ്തികൾക്കും—സാക്ഷിയായിട്ടുള്ളവനും മൂന്നു യുഗങ്ങളിലും അവതരിച്ചിട്ടുള്ളവനും മൂന്നടികൊണ്ടു ലോകംമുഴുവൻ അളന്നവനും മൂന്നുകാലത്തിലും—ഭൂതവർത്തമാനഭാവികളിലും—ഭേദമില്ലാത്തവനുമായ നിന്തിരുവടിയെ ഞാൻ എല്ലായ്പോഴും മൂന്നു വിധത്തിലുള്ള — ജ്ഞാനകർമ്മഭക്തിരൂപങ്ങളായ — യോഗങ്ങളെക്കൊണ്ടു സേവിക്കുന്നു.

സത്യം ശുദ്ധം വിബുദ്ധം ജയതി തവ വപുർ-
ന്നിത്യമുക്തം നിരീഹം
നിർദ്വന്ദ്വം നിർവ്വികാരം നിഖിലഗുണഗണ-
വ്യഞ്ജനാധാരഭൂതം
നിർമ്മൂലം നിർമ്മലം തന്നിരവധിമഹിമോ-
ല്ലാസി നിർല്ലീനമന്തർ-
ന്നിസ്സംഗാനാം മുനീനാം നിരുപമപരമാ-
നന്ദസാന്ദ്രപ്രകാശം. 10

സത്യവും, ശുദ്ധവും, സ്വപ്രകാശസ്വരൂപവും, നിത്യമുക്തവും കർത്തൃത്വഭോക്തൃത്വാദികളോ, സുഖദുഃഖാദികളോ, വൃദ്ധിക്ഷയപരിണാമാദിവികാരങ്ങളോ ഇല്ലാത്തതും, ഐശ്വര്യാദി സകലഗുണങ്ങളുടെയും ഉല്പത്തിക്ക് ആധാരമായിട്ടുള്ളതും, കാരണമായി യാതൊന്നും ഇല്ലാത്തതും രാഗാദിദോഷങ്ങളുടെ സമ്പർക്കമില്ലാത്തതും കാലംകൊണ്ടോ, ദേശംകൊണ്ടോ പരിച്ഛേദിക്കാൻ വഹിയാത്ത മാഹാത്മ്യത്തോടുകൂടിയതും സർവ്വസംഗവിഹീനന്മാരായ മുനികളുടെ മനസ്സിൽ ലയിച്ചിരിക്കുന്നതും എതിരില്ലാത്ത പരമാനന്ദത്താലും നിരന്തരമായ ചൈതന്യത്താലും പൂർണ്ണവും ആയ നിന്തിരുവടിയുടെ ശരീരം സർവ്വോൽകൃഷ്ടമായി വിളങ്ങുന്നു.

ദ്വൎഹരം ദ്വാദശാരം ത്രിശതപരിമിളൽ-
ഷഷ്ടിപൎവ്വാഭിവീതം
സംഭ്രാമ്യത്ക്രൂരവേഗം ക്ഷണമനു ജഗദാ-
ച്ഛിദ്യ സന്ധാവമാനം
ചക്രം തേ കാലരൂപം വ്യഥയതു ന തു മാം
ത്വൽപദൈകാവലംബം;
വിഷ്ണോ! കാരുണ്യസിന്ധോ! പവനപുരപതേ! 
പാഹി സൎവ്വാമയൗഘാത്. 11

ആക്കം തടുക്കാൻ പാടില്ലാത്തതും മാസങ്ങളാകുന്ന പന്ത്രണ്ടു് ആരക്കാലുകളോടും ദിവസങ്ങളാകുന്ന മുന്നൂററ പത്തഞ്ച സന്ധികളോടുംകൂടിയതും ഭയങ്കരമായ വേഗത്തിൽ ചുററിക്കൊണ്ടിരിക്കുന്നതും ക്ഷണംതോറും ലോകത്തെ കടഞ്ഞുകടഞ്ഞുകൊണ്ടു് ഓടുന്നതും ആയ നിന്തിരുവടിയുടെ കാലചക്രം തൃപ്പാദങ്ങളെത്തന്നെ ആശ്രയിച്ചിരിക്കുന്ന എന്നെ ദുഃഖിപ്പിക്കരുതേ! അല്ലയോ, കാരുണ്യവാരിധേ! ഗുരുവായുപുരേശനായ വിഷ്ണോ! എന്നെ എല്ലാം രോഗസമൂഹങ്ങളിലുംനിന്നു രക്ഷിക്കണമേ!

98-ാം ദശകം സമാപ്തം.

---

## ഏകോനശതതമദശകം.

വിഷ്ണോർവീൎയ്യാണി കോ വാ കഥയതു? ധരണേഃ
കശ്ച രേണൂൻ മിമീതേ?
യസ്യൈവാംഘ്രിത്രയേണ ത്രിജഗദഭിമിതം
മോദതേ പൂൎണ്ണസമ്പത്?
യോസൗ വിശ്വാനി ധത്തേ? പ്രിയമിഹ പരമം
ധാമ തസ്യാഭിയായാം;
ത്വദ്ഭക്താ യത്ര മാദ്യന്ത്യമൃതരസമരന്ദസ്യ
യത്ര പ്രവാഹഃ. I

വിഷ്ണുവിന്റെ മാഹാത്മ്യവിശേഷങ്ങളെ ആക്ക് പറയാൻ കഴിയും? ഭൂമിയുടെ പൊടികളെ ആരു് അളക്കും? ഏതു ദേവന്റെ മൂന്നടികളാൽ അളക്കപ്പെട്ടിട്ടാണോ ലോകം മൂന്നും സമ്പൽപരിപൂർണ്ണമായി സന്തോഷിക്കുന്നതു്, ആരാണോ തന്റെ യോഗൈശ്വര്യംകൊണ്ടു് സകലലോകങ്ങളേയും നിലനിർത്തിക്കൊണ്ടിരിക്കുന്നതു്, ആ നിന്തിരുവടിയുടെ പ്രിയപ്പെട്ട സ്ഥാനത്തെ ഞാൻ പ്രാപിക്കണമേ! അവിടെയാണല്ലോ നിന്തിരുവടിയുടെ ഭക്തന്മാർ ആനന്ദലഹരിയാൽ മദിക്കുന്നതു്; അവിടെയാണല്ലോ മോക്ഷസുഖമാകുന്ന പൂന്തേൻ പ്രവഹിക്കുന്നതു്.

ആദ്യായാശേഷകർത്രേ പ്രതിനിമിഷനവീ-
നായ ഭർത്രേ വിഭൂതേർ-
ഭക്താത്മാ വിഷ്ണവേ യഃ പ്രദിശതി ഹവിരാ-
ദീനി യജ്ഞാർച്ചനാദൗ,
കൃഷ്ണാദ്യം ജന്മ യോ വാ മഹദിഹ മഹതോ
വർണ്ണയേത്; സോയമേവ
പ്രീതഃ പൂർണ്ണോ യശോഭിസ്ത്വരിതമഭിസരേത്
പ്രാപ്യമന്തേ പദം തത്. 2

എല്ലാററിനും ആദിഭൂതനും സർവ്വത്തിനും കാരണമായിട്ടുള്ളവനും ഭക്തന്മാക്ക് ഓരോ നിമിഷത്തിലും പുത്തനായിരിക്കുന്നവനും സകലൈശ്വര്യങ്ങളും നിറഞ്ഞവനുമായ വിഷ്ണുവിനായി, യാഗം, പൂജ മുതലായതിൽ ഭക്തിയോടുകൂടി ഹവിസ്സു മുതലായവ ആരു കൊടുക്കുന്നുവോ, പൂജ്യങ്ങളിലും പൂജ്യമായ കൃഷ്ണാവതാരം മുതലായ അവതാരചരിതത്തെ ആരു വർണ്ണിക്കുന്നുവോ അവൻതന്നെ ഈ ലോകത്തിൽ സുഖാനുഭവത്താൽ പ്രീതനായും നിർമ്മലകീർത്തിമാനായുംതീർന്നു് ആ ജന്മത്തിന്റെ അവസാനത്തിൽത്തന്നെ സർവ്വപുണ്യങ്ങളെക്കൊണ്ടും ലഭിക്കാനുള്ള വൈകുണ്ഠത്തെ പ്രാപിക്കും.

ഹേ സ്തോതാരഃ കവീന്ദ്രാസ്തമിഹ ഖലു യഥാ
ചേതയദ്ധ്വേ, തഥൈവ
വ്യക്തം വേദസ്യ സാരം പ്രണുവത ജനനോ-
പാത്തലീലാകഥാഭിഃ;
ജാനന്തശ്ചാസ്യ നാമാന്യഖിലസുഖകരാ-
ണീതി സങ്കീർത്തയദ്ധ്വം;
ഹേ! വിഷ്ണോ! കീർത്തനാദ്യൈസ്തവ ഖലു മഹത-
സ്തത്ത്വബോധം ഭജേയം. 4

സ്തുതിപരന്മാരായ കവീന്ദ്രന്മാരേ! നിങ്ങൾക്കു് അറിയാവുന്നതുപോലെ, പ്രത്യക്ഷമായ വേദത്തിൻെറ സാരമായ ഭഗവാനെ, അവതാരചരിതങ്ങൾ വർണ്ണിച്ചു സ്തുതിക്കുവിൻ! ഇദ്ദേഹത്തിൻെറ തിരുനാമങ്ങൾ എല്ലാവക്കും എല്ലാസുഖത്തേയും നൽകുന്നവയാണെന്നറിഞ്ഞു് സങ്കീർത്തനം ചെയ്യുവിൻ! അല്ലയോ വിഷ്ണോ! മഹാനായ നിന്തിരുവടിയുടെ കീർത്തനം മുതലായതുകൊണ്ടു് എനിക്കു തത്ത്വബോധം ഉണ്ടാകണമേ!

വിഷ്ണോഃ കർമ്മാണി സമ്പശ്യത മനസി സദാ, യൈഃ
സ ധർമ്മാനബധ്നാ;-
ദ്യാനീന്ദ്രസ്യൈഷ ഭൃത്യഃ പ്രിയസഖ ഇവ ച
വ്യാതനോത് ക്ഷേമകാരീ;
വീക്ഷന്തേ യോഗസിദ്ധാഃ പരപദമനിശം
യസ്യ സമ്യക് പ്രകാശം;
വിപ്രേന്ദ്രാ ജാഗരൂകാഃ കൃതബഹുനുതയോ
യച്ച നിർഭാസയന്തേ. 4

ധർമ്മസംസ്ഥാപനത്തിനായിട്ടുള്ള ഭഗവാൻെറ അവതാരകർമ്മങ്ങളെ — ഇദ്ദേഹം ലോകക്ഷേമത്തിനായി ഇന്ദ്രൻെറ ഭൃത്യനെപ്പോലെയും പ്രിയസുഹൃത്തിനെപ്പോലെയും ചെയ്തിട്ടുള്ള കർമ്മങ്ങളെ — എപ്പോഴും ചിന്തിപ്പിൻ. ഇദ്ദേഹത്തിൻെറ സ്വപ്രകാശമയമായ പരമപദത്തെയാണു്

യോഗംകൊണ്ടു സിദ്ധന്മാരായിട്ടുള്ള മുനിമാർ എപ്പോഴും കാണുന്നതു്. ബ്രാഹ്മണശ്രേഷ്ഠന്മാർ താല്പര്യത്തോടുകൂടി സഗുണനിർഗ്ഗുണഭേദേന സ്തുതിച്ചുകൊണ്ടു വെളിപ്പെടുത്തുന്നതും അതിനെത്തന്നെ.

നോ ജാതോ ജായമാനോഽപി ച സമധിഗത-
 സ്ത്വന്മഹിമ്നോഽവസാനം;
ദേവ! ശ്രേയാംസി വിദ്വാൻ പ്രതിമുഹുരപി തേ
 നാമ ശംസാമി വിഷ്ണോ!
തം ത്വാം സംസ്തൗമി നാനാവിധനുതിവചനൈ-
 രസ്യ ലോകത്രയസ്യാ-
പ്യൂർദ്ധ്വം വിഭ്രാജമാനേ വിരചിതവസിതം
 തത്ര വൈകുണ്ഠലോകേ. 5

ഇതുവരെ ജനിച്ചിട്ടുള്ളവനും ഇപ്പോൾ ജനിക്കുന്നവനും നിന്തിരുവടിയുടെ മാഹാത്മ്യത്തിന്റെ അവസാനം കണ്ടിട്ടില്ല. അതുകൊണ്ടു് ഞാൻ, അല്ലയോ വിഷ്ണോ! ഇന്നതാണു് നല്ലതെന്നറിഞ്ഞു് എപ്പോഴും തിരുനാമങ്ങളെ കീർത്തനംചെയ്യുകയാണു്. അല്ലാതെ നിന്തിരുവടിയുടെ മാഹാത്മ്യങ്ങളെ വർണ്ണിക്കയല്ല. അപ്രകാരമെല്ലാമുള്ളവനും മൂന്നു ലോകത്തിനും മീതേയുള്ള വൈകുണ്ഠലോകത്തിൽ വസിക്കുന്നവനുമായ നിന്തിരുവടിയെ പലമാതിരിയുള്ള സ്തുതിവാക്യങ്ങളെക്കൊണ്ടു ഞാൻ സ്തുതിക്കുന്നു എന്നേയുള്ളു.

ആപഃ സൃഷ്ട്യാദിജന്യാഃ പ്രഥമമയി വിഭോ!
 ഗർഭദേശേ ദധുസ്ത്വാം;
യത്ര ത്വയ്യേവ ജീവാ ജലശയന! ഹരേ!
 സംഗതാ ഐക്യമാപൻ;
തസ്യാജസ്യ പ്രഭോ! തേ വിനിഹിതമഭവൽ
 പദ്മമേകം ഹി നാഭൗ;
ദിക്പത്രം യത് കിലാഹുഃ കനകധരണിഭൃൽ-
 കർണ്ണികം ലോകരൂപം. 6

സകലസൃഷ്ടികൾക്കും ആദിയിലുണ്ടായ ജലം ആദ്യം നിന്തിരുവടിയെ ഉള്ളിൽ ധരിച്ചിരുന്നു. അല്ലയോ ജലശായിയായ വിഷ്ണോ! അന്നു സകല ജീവാത്മാക്കളും സൂക്ഷ്മരൂപമായ ലിംഗശരീരത്തോടുകൂടി നിന്തിരുവടിയിൽ ചേൎന്നു ലയിച്ചിരുന്നു. അപ്രകാരമുള്ള ജനനമില്ലാത്ത നിന്തിരുവടിയുടെ നാഭിയിൽ ചുവടോടുകൂടി ഒരു പദ്മം ഉണ്ടായി. അതിന്റെ ഇതളുകൾ ദിക്കുകളും അതിന്റെ കൎണ്ണിക മഹാമേരുവും ആ പദ്മംതന്നെ ലോകരൂപവുമാണെന്നു പറയുന്നു.

ഹേ ലോകാ! വിഷ്ണുരേതദ്ഭുവനമജനയത്;
 തന്ന ജാനീഥ യൂയം;
യുഷ്മാകം ഹ്യന്തരസ്ഥം കിമപി തദപരം
 വിദ്യതേ വിഷ്ണുരൂപം;
നീഹാരപ്രഖ്യമായാപരിവൃതമനസോ
 മോഹിതാ നാമരൂപൈഃ
പ്രാണപ്രീത്യൈകതൃപ്താശ്ചരഥ മഖപരാ;
 ഹന്ത! നേച്ഛാ മുകുന്ദേ. 7

അല്ലയോ ജനങ്ങളേ! ഈ ലോകത്തെ ജനിപ്പിച്ചതു വിഷ്ണുവാണ്. അദ്ദേഹത്തെ നിങ്ങൾ അറിയുന്നില്ല. നിങ്ങളുടെ ഉള്ളിലും വേറൊരു വിഷ്ണുരൂപമുണ്ട്. നിങ്ങൾ മൂടൽമഞ്ഞുപോലെയുള്ള മായയാൽ മനസ്സു മൂടി, നാമങ്ങളും രൂപങ്ങളുംകൊണ്ടു മോഹിച്ച് ഇന്ദ്രിയസുഖങ്ങളെക്കൊണ്ടുമാത്രം തൃപ്തിപ്പെട്ടു് കാമ്യകൎമ്മങ്ങളും ചെയ്തുകൊണ്ട് സഞ്ചരിക്കുന്നു. കഷ്ടം! ഭഗവാനിൽ നിങ്ങൾക്കു ഭക്തിയില്ല.

മൂൎദ്ധ്നാമക്ഷ്ണാം പദാനാം വഹസി ഖലു സഹ-
 സ്രാണി സമ്പൂൎയ്യ വിശ്വം;
തൽ പ്രോൽക്രമ്യാപി തിഷ്ഠൻ പരിമിതവിവരേ
 ഭാസി ചിത്താന്തരേപി;

ഭൂതം ഭവ്യം ച സർവ്വം പരപുരുഷ! ഭവാൻ;
കിഞ്ച ദേഹേന്ദ്രിയാദി-
ഷ്വാവിഷ്ടോപ്യുദ്ഗതത്വാദമൃതസുഖരസം
ചാനുഭുങ്ക്ഷേ ത്വമേവ. 8

നിന്തിരുവടി അനേകായിരം ശിരസ്സുകളും നേത്രങ്ങളും പാദങ്ങളും വഹിക്കുന്നു. ബ്രഹ്മാണ്ഡംമുഴുവൻ നിറഞ്ഞു് അതു കവിഞ്ഞും (അതിനപ്പുറവും) സ്ഥിതിചെയ്യുന്നു. എങ്കിലും ഏററവും സ്ഥലംചുരുങ്ങിയ മനസ്സിനുള്ളിലും അങ്ങു ശോഭിക്കുന്നു. അല്ലയോ പരമപുരുഷാ! കഴിഞ്ഞതും വരുവാനുള്ളതും എല്ലാം നിന്തിരുവടിതന്നെ. അത്രമാത്രമല്ല, ദേഹേന്ദ്രിയാദികളിൽ പ്രവേശിച്ചു് വിഷയരസം അനുഭവിച്ചുകൊണ്ടിരിക്കുന്നു എങ്കിലും അതേസമയംതന്നെ അങ്ങു് മോക്ഷാനന്ദത്തെ അനുഭവിക്കയും ചെയ്യുന്നു.

യത്തു ത്രൈലോക്യരൂപം ദധദപി ച തതോ
നിർഗ്ഗതോനന്തശുദ്ധ-
ജ്ഞാനാത്മാ വർത്തസേ ത്വം; തവ ഖലു മഹിമാ
സോപി താവാൻ; കിമന്യൽ?
സ്തോകസ്തേ ഭാഗ ഏവാഖിലഭുവനതയാ
ദൃശ്യതേ ത്ര്യംശകല്പം
ഭൂയിഷ്ഠം സാന്ദ്രമോദാത്മകമുപരി തതോ
ഭാതി; തസ്മൈ നമസ്തേ. 9

നിന്തിരുവടി ത്രൈലോക്യമാകുന്ന രൂപത്തെ ധരിച്ചുകൊണ്ടിരുന്നിട്ടും അതിനു വെളിയിൽ അനന്തവും ശുദ്ധവുമായ ജ്ഞാനസ്വരൂപത്തോടുകൂടി സ്ഥിതിചെയ്യുന്നതു്, നിന്തിരുവടിയുടെ അത്രയ്ക്കുള്ള മാഹാത്മ്യംകൊണ്ടെന്നല്ലാതെ എന്താണു പറയുക! നിന്തിരുവടിയുടെ ചെറിയ ഒരുഭാഗംമാത്രമാണു് എല്ലാ പ്രപഞ്ചവുമായി കാണപ്പെട്ടു

ന്നതു്. ശിഷ്ടമുള്ള മുക്കാൽഭാഗംവരെവരുന്ന അധികം അംശവും സാന്ദ്രാനന്ദസ്വരൂപമായി പ്രപഞ്ചത്തിനുമീതേ വിളങ്ങുന്നു. അങ്ങനെയുള്ള നിന്തിരുവടിക്കു നമസ്കാരം!

അവ്യക്തം തേ സ്വരൂപം ദുരധിഗമതമം;
 തത്തു ശുദ്ധൈകസത്ത്വം
വ്യക്തം ചാപ്യേതദേവ സ്ഫുടമമൃതരസാം-
 ഭോധികല്ലോലതുല്യം;
സർവോൽകൃഷ്ടാമഭീഷ്ടാം തദിഹ ഗുണരസേ-
 നൈവ ചിത്തം ഹരന്തീം
മൂർത്തിം തേ സംശ്രയേഹം; പവനപുരപതേ!
 പാഹി മാം കൃഷ്ണ! രോഗാത്. 10

നിന്തിരുവടിയുടെ അവ്യക്തമായ സ്വരൂപം അറിയാനും പ്രാപിക്കാനും പ്രയാസമാണു്. ശുദ്ധസത്ത്വമയമായ ആ രൂപമാകട്ടെ സ്പഷ്ടമായവിധത്തിൽ വ്യക്തവും മോക്ഷസുഖമാകുന്ന മഹാസമുദ്രത്തിലെ തിരമാലപോലെ ഉള്ളതുമാകുന്നു. സർവത്തിലും ഉൽകൃഷ്ടവും ഭക്തവാത്സല്യാദിഗുണങ്ങളുടെ രസത്താൽത്തന്നെ മനസ്സിനെ ആകർഷിക്കുന്നതും എനിക്കു് അഭീഷ്ടവുമായ നിന്തിരുവടിയുടെ ആ മൂർത്തിയെ ഞാൻ ആശ്രയിക്കുന്നു. അല്ലയോ ഗുരുവായുപുരേശനായ കൃഷ്ണാ! എന്നെ സർവരോഗത്തിൽനിന്നും രക്ഷിക്കണമേ!

99-ാം ദശകം സമാപ്തം.

---

## ശതതമദശകം.

അഗ്രേ പശ്യാമി തേജോനിബിഡതരകളാ-
യാവലീലോഭനീയം
പീയൂഷാപ്ലാവിതോഽഹം തദനു തദുദരേ
ദിവ്യകൈശോരവേഷം
താരുണ്യാരംഭരമ്യം പരമസുഖരസാ-
സ്വാദരോമാഞ്ചിതാംഗൈ-
രാവീതം നാരദാദ്യൈർവ്വിലസദുപനിഷൽ-
സുന്ദരീമണ്ഡലൈശ്ച. 1

ഞാൻ ഇതാ മുമ്പിൽ, ഏററവും തിങ്ങിനില്ക്കുന്ന കായാമ്പൂനിരപോലെ മോഹനമായ ഒരു തേജസ്സു കാണുന്നു; അനന്തരം, അമൃതിൽ മുങ്ങിയതുപോലെയുള്ള ആനന്ദത്തോടുകൂടി അതിനുള്ളിൽ, യൗവനാരംഭത്താൽ മനോഹരവും, പരമാനന്ദരസം അനുഭവിച്ചു കോൾമയിർക്കൊണ്ട ശരീരത്തോടുകൂടിയ നാരദൻ മുതലായ ഭക്തജനങ്ങളാലും ശോഭയേറിയ ഉപനിഷത്തുകളാകുന്ന സുന്ദരിമാരുടെ സമൂഹങ്ങളാലും ചുററപ്പെട്ടിരിക്കുന്നതുമായ ഒരു ദിവ്യകുമാരരൂപത്തെയും കാണുന്നു.

നീലാഭം കുഞ്ചിതാഗ്രം ഘനമമലതരം
സംയതം ചാരുഭംഗ്യാ
രത്നോത്തംസാഭിരാമം വലയിതമുദയ-
ച്ചന്ദ്രകൈഃ പിഞ്ഛജാലൈഃ
മന്ദാരസ്രങ്നിവീതം തവ പൃഥുകബരീ-
ഭാരമാലോകയേഽഹം,
സ്നിഗ്ദ്ധശ്വേതോർദ്ധ്വപുണ്ഡ്രാമപി ച സുലലിതാം
ഫാലബാലേന്ദുവീഥീം. 2

നീലനിറത്തിൽ തിങ്ങിഞെരുങ്ങി അററം ചുരുണ്ടതും, വൃത്തിയേറിയതും വളരെ ഭംഗിയായി കെട്ടിവച്ചിരിക്കുന്നതും രത്നമയമായ ശിരോഭൂഷണമണിഞ്ഞിട്ടുള്ളതും ചുററും പീലിക്കണ്ണു വെളിക്കു കാണത്തക്കവണ്ണം വൃത്താകൃതിയിൽ മയിൽപ്പീലി തിരുകിയിട്ടുള്ളതും പുറമേ മന്ദാരപുഷ്പങ്ങളെ കൊണ്ടുള്ള മാല ചുററിയിട്ടുള്ളതുമായ നിന്തിരുവടിയുടെ വലിയ തലമുടിക്കെട്ടും മിനുപ്പുള്ള വെളുത്ത ഊർദ്ധ്വപുണ്ഡ്രം ധരിച്ചിട്ടുള്ളതും സുന്ദരവും ബാലചന്ദ്രനെപ്പോലെ അഴകേറിയതുമായ തിരുനെററിയും ഞാൻ കാണുന്നു.

ഹൃദ്യം പൂർണ്ണാനുകമ്പാർണ്ണവമൃദുലഹരീ-
ചഞ്ചലഭ്രൂവിലാസൈ-
രാനീലസ്നിഗ്ദ്ധപക്ഷ്മാവലിപരിലസിതം
നേത്രയുഗ്മം വിഭോ! തേ
സാന്ദ്രച്ഛായം വിശാലാരുണകമലദളാ-
കാരമാമുഗ്ദ്ധതാരം
കാരുണ്യാലോകലീലാശിശിരിതഭുവനം
ക്ഷിപ്യതാം മയ്യനാഥേ. 3

അല്ലയോ വിഭോ! നിറഞ്ഞുവിളങ്ങുന്ന കരുണാസമുദ്രത്തിലെ ചെറുതിരകൾപോലെ ഇളകുന്ന പുരികങ്ങളുടെ വിളയാട്ടങ്ങളാൽ മനോഹരവും അല്പം നീലച്ഛായയോടുകൂടിയ മിനുത്ത കൺപീലികളുടെ നിരയാൽ ശോഭിക്കുന്നതും നിബിഡമായ കാന്തിയുള്ളതും അരുണവർണ്ണമായ വലിയ താമരയിതളിന്റെ ആകൃതിയിൽ ഉള്ളതും മനോമോഹനങ്ങളായ കൃഷ്ണമണികളോടുകൂടിയതും കാരുണ്യത്തോടുകൂടിയ നോട്ടങ്ങളാകുന്ന കളികളാൽ ലോകത്തെ കുളിർപ്പിക്കുന്നതുമായ തൃക്കണ്ണുരണ്ടും അഗതിയായ എന്നിൽ ഒന്നു് അയയ്ക്കണമേ!

ഉത്തുംഗോല്ലാസിനാസം ഹരിമണിമുകര-
പ്രോല്ലസദ്ഗണ്ഡപാളീ-
വ്യാലോലൽകർണ്ണപാശാഞ്ചിതമകരമണീ-
കുണ്ഡലദ്വന്ദ്വദീപ്രം
ഉന്മീലദ്ദന്തപംക്തിസ്ഫുരദരുണതര-
ച്ഛായബിംബാധരാന്തഃ-
പ്രീതിപ്രസ്യന്ദിമന്ദസ്മിതമധുരതരം
വക്ത്രമുദ്ഭാസതാം മേ. 4

ഉയൎന്ന ശോഭയേറിയ നാസികയോടുകൂടിയതും ഇന്ദ്രനീലംകൊണ്ടുള്ള കണ്ണാടിപോലെ വിളങ്ങുന്ന കവിൾത്തടങ്ങളിൽ ആടിക്കൊണ്ടിരിക്കുന്ന കൎണ്ണപാശങ്ങളിൽ ധരിച്ചിരിക്കുന്ന മകരാകൃതിയിലുള്ള രണ്ടു രത്നകുണ്ഡലങ്ങളാൽ പ്രകാശിക്കുന്നതും, അല്പം വെളിക്കുകാണുന്ന പല്ലിൻനിരകളെക്കൊണ്ടു ശോഭിക്കുന്ന ഏററവും ചുവന്ന നിറമുള്ള തൊണ്ടിപ്പഴംപോലെയുള്ള ചുണ്ടിന്റെ ഉള്ളിൽ സന്തോഷത്താൽ ഊറുന്ന പുഞ്ചിരികൊണ്ടു് ഏററവും മനോഹരവുമായ മുഖം എനിക്കു പ്രത്യക്ഷമായി വിളങ്ങട്ടെ!

ബാഹുദ്വന്ദ്വേന രത്നോജ്ജ്വലവലയഭൃതാ
ശോണപാണിപ്രവാളേ-
നോപാത്താം വേണുനാളീം പ്രസൃതനഖമയൂ-
ഖാംഗുലീസംഗസാരാം
കൃത്വാ വക്ത്രാരവിന്ദേ സുമധുരവികസ-
ദ്രാഗമുദ്ഭാവ്യമാനൈഃ
ശബ്ദബ്രഹ്മാമൃതൈസ്ത്വം ശിശിരിതഭുവനൈഃ
സിഞ്ച മേ കർണ്ണവീഥിം. 5

വിലയേറിയ രത്നങ്ങളെക്കൊണ്ടു് ഉജ്ജ്വലിക്കുന്ന വളകൾ ധരിച്ചിട്ടുള്ള രണ്ടു ബാഹുക്കളോടുകൂടിയ ചുവന്ന

കൈത്തളിരുകളിൽ എടുത്തിട്ടുള്ളതും നഖരശ്മികൾ വീഴുന്ന വിരലുകളുടെ സമ്പർക്കത്താൽ നിറം പകർന്നതുമായ ഓടക്കുഴൽ മുഖാരവിന്ദത്തിൽച്ചേർത്ത് മനോഹരമായി രാഗങ്ങളെ വിസ്തരിച്ചുകൊണ്ടു പുറപ്പെട്ടുവിക്കുന്നതും ഭുവനങ്ങളെ കുളിർപ്പിക്കുന്നതുമായ നാദാമൃതങ്ങളെക്കൊണ്ടു് എന്റെ ശ്രോത്രമാർഗ്ഗത്തെ നനയ്ക്കണമേ! (എന്റെ കർണ്ണങ്ങൾക്കു് ആനന്ദമുണ്ടാക്കണമേ!)

ഉത്സർപ്പൽകൗസ്തുഭശ്രീതതിഭിരരുണിതം
കോമളം കണ്ഠദേശം
വക്ഷഃശ്രീവത്സരമ്യം തരളതരസമു-
ദ്ദീപ്രഹാരപ്രതാനം,
നാനാവർണ്ണപ്രസൂനാവലികിസലയിനീം
വന്യമാലാം വിലോല-
ല്ലോലംബാം ലംബമാനാമുരസി തവ തഥാ
ഭാവയേ രത്നമാലാം. 6

മേല്പോട്ടു വ്യാപിക്കുന്ന കൗസ്തുഭത്തിന്റെ കാന്തിനിരയാൽ ചുവന്നതും കോമളവുമായ കണ്ഠപ്രദേശവും, ശ്രീവത്സത്താൽ മനോഹരവും തിളങ്ങിജ്വലിക്കുന്ന മുത്തുമാലക്കൂട്ടത്തോടുകൂടിയതുമായ തിരുമാറും, പലനിറത്തിലുള്ള പൂക്കളും തളിരുകളും ചേർന്നിട്ടുള്ളതും സൗരഭ്യത്താൽ വണ്ടുകൾ അടുത്തുപറക്കുന്നതും തിരുമാറിൽ തൂങ്ങുന്നതുമായ വനമാലയും രത്നമാലയും ഞാൻ ധ്യാനിക്കുന്നു.

അങ്ഗേ പഞ്ചാങ്ഗരാഗൈരതിശയവികസ-
ത്സൗരഭാകൃഷ്ടലോകം
ലീനാനേകത്രിലോകീവിതതിമപി കൃശാം
ബിഭ്രതം മധ്യവല്ലീം,

ശക്രാശ്മന്യസ്തതപ്തോജ്ജ്വലകനകനിഭം
പീതചേലം ദധാനം
ധ്യായാമോ ദീപ്തരശ്മിസ്ഫുടമണിരശനാ-
കിങ്കിണീമണ്ഡിതം ത്വാം 7

തിരുമെയ്യിൽ രക്തചന്ദനം ഗോരോചന മുതലായ അഞ്ചുകൂട്ടം ചേർത്തുണ്ടാക്കിയ കുറിക്കൂട്ടു ധരിച്ചിരിക്കുന്നതിനാൽ ഉണ്ടാകുന്ന സൗരഭ്യപൂരത്താൽ ലോകത്തെ ആകർഷിക്കുന്നവനും അനേകബ്രഹ്മാണ്ഡങ്ങൾ അകത്തു് അടങ്ങിയിട്ടുണ്ടെങ്കിലും ഒതുങ്ങിയിരിക്കുന്ന മദ്ധ്യഭാഗത്തോടുകൂടിയവനും ഇന്ദ്രനീലക്കല്ലിൽവച്ച്, കറകളഞ്ഞ തങ്കംപോലെ മഞ്ഞപ്പട്ടുടുത്തു് അതിൻെറ മീതേ ധരിച്ചിരിക്കുന്ന, രശ്മികളെക്കൊണ്ടു തെളിഞ്ഞുവിളങ്ങുന്നതുമായ ഉടഞ്ഞാണിലുള്ള രത്നകിങ്കിണികളാൽ അലംകൃതനായ നിൻതിരുവടിയെ ഞാൻ ധ്യാനിക്കുന്നു.

ഊരൂ ചാരൂ തവോരൂ ഘനമസൃണരുചൗ
ചിത്തചോരൗ രമായാ
വിശ്വക്ഷോഭം വിശങ്ക്യ ധ്രുവമനിശമുഭൗ
പീതചേലാവൃതാങ്ഗൗ,
ആനമ്രാണാം പുരസ്താന്ന്യസനധൃതസമ-
സ്താർത്ഥപാളീസമുദ്ഗ-
ച്ഛായം ജാനുദ്വയം ച, ക്രമപൃഥുലമനോ-
ജ്ഞേ ച ജങ്ഘേ നിഷേവേ. 7

തടിച്ചുകൊഴുത്തുമിനുത്തിരിക്കുന്നവയും സുന്ദരങ്ങളും ലക്ഷ്മീദേവിയുടെ മനസ്സിനെ കവരുന്നവയും സൗന്ദര്യത്താൽ ലോകംമുഴുവൻ ഇളകിയേക്കുമെന്നു ശങ്കിച്ചിട്ടാണോ എന്നു തോന്നത്തക്കവിധത്തിൽ എപ്പോഴും മഞ്ഞപ്പട്ടിനാൽ മറയ്ക്കപ്പെട്ടിരിക്കുന്നവയും ആയ നിൻതിരുവടിയുടെ

തുടകളേയും, നമസ്കരിക്കുന്നവരുടെ മുമ്പിൽ വച്ചുകൊടുക്കുന്നതിനായി സകലപദാർത്ഥങ്ങളും ശേഖരിച്ചുവച്ചിരിക്കുന്ന ചെപ്പുകളോ എന്നുതോന്നുമാറ് സുന്ദരങ്ങളായ രണ്ടു കാൽമുട്ടും, മേല്പോട്ടു ക്രമേണ തടിച്ചതും സുന്ദരവുമായ രണ്ടു കണങ്കാലും ഞാൻ സേവിക്കുന്നു.

മഞ്ജീരം മഞ്ജുനാദൈരിവ പദഭജനം
  ശ്രേയ ഇത്യാലപന്തം
പാദാഗ്രം ഭ്രാന്തിമജ്ജൽപ്രണതജനമനോ-
  മന്ദരോദ്ധാരകൂർമ്മം,
ഉത്തുംഗാതാമ്രരാജന്നഖരഹിമകര-
  ജ്യോത്സ്നയാ ചാശ്രിതാനാം
സന്താപധ്വാന്തഹന്ത്രീം തതിമനുകലയേ
  മംഗലാമംഗുലീനാം. 9

മനോഹരമായ നാദങ്ങളെക്കൊണ്ട് തൃപ്പാദങ്ങളെ ഭജിക്കുന്നതുതന്നെയാണ് ശ്രേയസ്കരമെന്നു പറകയാണോ എന്നു തോന്നുമാറായിരിക്കുന്ന കാൽച്ചിലമ്പും അജ്ഞാനത്താൽ ചുററിത്താഴുന്ന ഭക്തജനങ്ങളുടെ മനസ്സാകുന്ന മന്ദരത്തെ ഉയർത്തുന്നതിനുള്ള കൂർമ്മത്തെപ്പോലെ ഇരിക്കുന്ന കാൽച്ചുവടുകളും, ഉയർന്നവയും അല്പം ചുവന്നവയുമായ ശോഭയേറിയ നഖങ്ങളാകുന്ന അനേകം ചന്ദ്രന്മാരുടെ നിലാവുകൊണ്ടു ഭക്തന്മാരുടെ സന്താപത്തെയും അജ്ഞാനമാകുന്ന ഇരുട്ടിനെയും നശിപ്പിക്കുന്ന സുന്ദമായ കാൽവിരൽനിരയേയും ഞാൻ ധ്യാനിക്കുന്നു.

യോഗീന്ദ്രാണാം ത്വദംഗേഷ്വധികസുമധുരം,
  മുക്തിഭാജാം നിവാസോ,
ഭക്താനാം കാമവർഷദ്യുതരുകിസലയം,
  ദേവ! തേ പാദമൂലം

നിത്യം ചിത്തസ്ഥിതം മേ പവനപുരപതേ!
കൃഷ്ണ! കാരുണ്യസിന്ധോ!
ഹൃത്വാ നിശ്ശേഷതാപാൻ പ്രദിശതു പരമാ-
നന്ദസന്ദോഹലക്ഷ്മീം. 10

അല്ലയോ കാരുണ്യസിന്ധുവും ഗുരുവായുപുരേശനുമായ കൃഷ്ണാ! യോഗീന്ദ്രന്മാൎക്ക് നിന്തിരുവടിയുടെ അവയവങ്ങളിൽവച്ച് ഏററവും മനോഹരവും മോക്ഷംപ്രാപിക്കുന്നവൎക്ക് വാസസ്ഥാനവും ഭക്തന്മാൎക്ക സകലാഭീഷ്ടങ്ങളും അററമില്ലാതെ നൽകുന്നതിനുള്ള കല്പകത്തളിരുമായ നിന്തിരുവടിയുടെ തൃക്കാലുകളുടെ അടിബ്ഭാഗം എപ്പോഴും എന്റെ ഹൃദയത്തിൽ സ്ഥിതിചെയ്തുകൊണ്ടു് സകലസന്താപങ്ങളേയും നശിപ്പിച്ച് പരമാനന്ദപ്രവാഹസമൃദ്ധിയെ നല്കുമാറാകട്ടേ!

അജ്ഞാത്വാ തേ മഹത്വം യദിഹ നിഗദിതം
വിശ്വനാഥ! ക്ഷമേഥാഃ
സ്തോത്രം ചൈതൽ സഹസ്രോത്തരമധികതരം
ത്വൽ പ്രസാദായ ഭൂയാത്
ദ്വേധാ നാരായണീയം ശ്രുതിഷു ച ജനുഷാ
സ്തുത്യതാവൎണ്ണനേന
സ്ഫീതം ലീലാവതാരൈരിദമിഹ കുരുതാ-
മായുരാരോഗ്യസൗഖ്യം. 11

നിന്തിരുവടിയുടെ മാഹാത്മ്യത്തെ അറിയാതെ ഇതിൽ ഞാൻ പറഞ്ഞതെല്ലാം അല്ലയോ വിശ്വനാഥ! അങ്ങു ക്ഷമിക്കണേ! ആയിരത്തിലും അധികമുള്ള ഈ സ്തോത്രവും നിന്തിരുവടിക്ക് ഏററവും പ്രസാദത്തിനായി ത്തീരണമേ! നാരായണനായ ഞാൻ ഉണ്ടാക്കിയതുകൊണ്ടും നാരായണനായ നിന്തിരുവടിയെപ്പററി ഉള്ളതാ

കകൊണ്ടും രണ്ടുവിധത്തിലും നാരായണീയമായ ഇതു് വേദങ്ങളെ അനുസരിച്ചു് നിന്തിരുവടിയുടെ ജനനം വർണ്ണിച്ചിട്ടുള്ളതുകൊണ്ടും നിന്തിരുവടിതന്നെയാണു് സ്തുതിക്കപ്പെടേണ്ടവൻ എന്നു് ഉപപാദിച്ചിട്ടുള്ളതുകൊണ്ടും സർവ്വത്ര നിന്തിരുവടിയുടെ ലീലകളും അവതാരങ്ങളും കൊണ്ടു് നിറഞ്ഞിരിക്കുന്നതിനാലും ചൊല്ലുന്നവർക്കും കേൾക്കുന്നവർക്കും ആയുസ്സും ആരോഗ്യവും സൗഖ്യവും നൽകട്ടേ! (ഇവിടെ "ആയുരാരോഗ്യസൗഖ്യ"മെന്നതുകൊണ്ടു് ഇതെഴുതിത്തീർന്നദിവസത്തെ കലിസംഖ്യ 1712210 ആണെന്നു സൂചിപ്പിച്ചിരിക്കുന്നു.)

100-ാം ദശകം

ദ്വാദശസ്കന്ധം സമാപ്തം.

ശുഭം.

